

## സമർപ്പണം

യൽപാദ പത്മസ്മരണേന സമ്യക്
പ്രചോദിതം സ്ഫൂർത്തി സുധാർഘ്യമേതൽ
ആനന്ദനാഥാങ്കിത ധാർമ്മികായ
നാരായണായേതി സമർപ്പയാമി

# മുഖവുര

ചാരിത്രപരമായ കാരണങ്ങളാൽ, മലബാറിൽ ജീർണ്ണിച്ചുകിടക്കുന്ന ആയിരക്കണക്കിൽ ക്ഷേത്രങ്ങളുടെ സമുദ്ധാരണത്തിനുവേണ്ടി സ്വർഗ്ഗീയ കേളപ്പജിയുടെ നേതൃത്വത്തിൽ സമാരംഭിച്ച ഒരു പ്രസ്ഥാനമാണ് ക്ഷേത്ര സംരക്ഷണസമിതി. ക്ഷേത്രങ്ങളുടെ സംവിധാനത്തിന്റെ അടിസ്ഥാന ഘടകങ്ങളായ ശാസ്ത്രങ്ങളിൽ (തന്ത്ര–മന്ത്ര–ആഗമശാസ്ത്രങ്ങൾ, ശില്പശാസ്ത്രം, ജ്യോതിശാസ്ത്രം, വാദ്യം) അവഗാഹമായ ജ്ഞാനം സിദ്ധിച്ചിട്ടുള്ള ശ്രീ. മാധവജിയുടെ മാർഗ്ഗദർശനം ലഭ്യമാകാൻ വേണ്ടി സമിതി ഭാരവാഹികൾ ഉദ്യമിക്കുകയും 1975–ൽ മഞ്ചേരിയിൽവച്ച നടന്ന സമിതി വാർഷികത്തിൽ വച്ച് മാധവജി, കേസരി പത്രാധിപർ എം. എ. സാർ, രാഷ്ട്രീയ സ്വയംസേവക സംഘത്തിലെ രണ്ടു പരിചയസമ്പന്നന്മാരായ പ്രചാരകന്മാരായ ശ്രീ. പി, രാമചന്ദ്രജി, പത്മനാഭൻ (ഇപ്പോൾ സ്വാമി ജ്ഞാനനിഷ്ഠാനന്ദസരസ്വതി), കൂടാതെ മലപ്പുറം ജില്ലയിലെ ഏതാനും സംഘപ്രവർത്തകരായിരുന്ന സർവ്വശ്രീ. സി. പി. ജനാർദ്ദനൻ, പി. എസ്സ്. ദേവശിഖാമണി തുടങ്ങിയവരെയെല്ലാം ഉൾപ്പെടുത്തിക്കൊണ്ട് സമിതി പ്രവർത്തനം കേരള വ്യാപകമായി വളർത്തിക്കൊണ്ടുവരുവാൻ തീരുമാനിക്കുകയും ചെയ്തു. അങ്ങിനെ ആദ്യമായി 1975–ൽ മാധവജി ഇതഃപര്യന്തം നടത്തിയിരുന്ന ഗവേഷണങ്ങളുടെയും, അന്തഃപ്രചോദനത്തിന്റെയും ഫലമായി അദ്ദേഹത്തിന്റെ ചിന്താസരണിയിൽകൂടി പ്രവഹിച്ച ക്ഷേത്രസങ്കല്പത്തെക്കുറിച്ചും, ക്ഷേത്രാരാധനയെപ്പററിയുമുള്ള സമഗ്രമായ ആശയങ്ങളെ സമിതിയുടെ സൈദ്ധാന്തികമായ അടിത്തറയായി നാം സ്വീകരിച്ചു, തുടന്ന് സമിതിയുടെ പ്രവർത്തനത്തിന് ഒരു നവജീവൻ തന്നെ കൈവന്നു. അദ്ദേഹത്തിന്റെ മാർഗ്ഗനിർദ്ദേശമനുസരിച്ചുതന്നെ സംഘടനാപ്രവർത്തനത്തിലും ശാസ്ത്രീയമായ ഒരു Methodology ആവിഷ്കൃതമായി. തുടന്ന് സമിതി ഇന്ന് 1272 ശാഖാ സമിതികളും 25000ഓളം അംഗങ്ങളുമുള്ള ഏററവും വലിയ ആദ്ധ്യാത്മിക സംഘടനയായി വളന്നുകൊണ്ടിരിക്കുകയാണ്.

പൗരാണികശാസ്ത്രങ്ങളെയും, ആധുനിക ഭൗതികശാസ്ത്രത്തെയും സമന്വയിപ്പിച്ചുകൊണ്ടുള്ള മാധവജിയുടെ ചിന്താസരണിയിൽ ആവിർഭവിച്ച ആശയങ്ങൾ 1967 മുതൽ കേസരി, പ്രഗതി, സമിതിയുടെ പ്രസിദ്ധീകരണമായ മകരജ്യോതി സ്മരണിക എന്നിവയിൽ ലേഖനരൂപത്തിൽ പ്രസിദ്ധീകൃതങ്ങളായി. 1984–ൽ, സമിതിയുടെ കോട്ടയം ജില്ലാഘടകം മാധവജിയുടെ ക്ഷേത്രസംബന്ധമായ 9 ലേഖനങ്ങൾ സമാഹ

രിച്ചുകൊണ്ടു് ഒരു ഗ്രന്ഥം പ്രകാശിപ്പിക്കുകയുണ്ടായി. ആയതിന്റെ പരിഷ്ക്കരിച്ച 9 അദ്ധ്യായങ്ങൾ കൂടി എഴുതിച്ചേർത്തുണ്ടാക്കിയ, സമഗ്രമായ ഒരു രചനയാണു് ഈ രണ്ടാമത്തെ പതിപ്പു്. ഒന്നാം പതിപ്പിൽനിന്നും തികച്ചും വ്യത്യസ്ഥമായ ഒരു വ്യക്തിത്വം ഈ പതിപ്പിനുണ്ടു്. സമിതിയുടെതായ ഒരു പ്രകാശനവിഭാഗം ആരംഭിക്കുകയും ആയതിന്റെ ഒരു പ്രഥമസംരംഭവും കൂടിയാണിതു്.

ക്ഷേത്രങ്ങളെസംബന്ധിച്ചുള്ള ശാസ്ത്രങ്ങളെ അടിസ്ഥാനപ്പെടുത്തി മാധവജിയുടെതായ രചനകൾ ഇനിയും തുടർന്നു് അനുവാചക കേരളത്തിന്നു് പ്രതീക്ഷിക്കാം.

പ്രകാശനത്തിനു് ചില സാങ്കേതിക കാരണങ്ങളാൽ അല്പം വൈകിയതിനു് ക്ഷമായാചനം ചെയ്യാൻ ഈ സന്ദർഭം വിനിയോഗിക്കുകയാണു്. ഈ ഗ്രന്ഥത്തിന്റെ പ്രീപബ്ലിക്കേഷൻ വ്യവസ്ഥ വിജയിപ്പിക്കുവാൻ വേണ്ടി പ്രയത്നിച്ച എല്ലാ സമിതി പ്രവർത്തകരോടും, അനുഭാവികളോടും ഞങ്ങളുടെ ഹൃദയംഗമമായ കൃതജ്ഞത പ്രകാശിപ്പിക്കുകയാണു്. 250 പേജുണ്ടായിരിക്കുമെന്നു് പ്രതീക്ഷിച്ചിരുന്നുവെങ്കിലും, അച്ചടി അവസാനിക്കുന്നതോടെ 340 പേജുണ്ടാകുമെന്നു കാണുന്നു. ആയതുകൊണ്ടു് ഈ ഗ്രന്ഥത്തിന്റെ വിലയിൽ അനിവാര്യമായും മാററം വരുത്തേണ്ടി വന്നിട്ടുണ്ടു്.

ഒന്നും രണ്ടും പതിപ്പുകൾക്കു് അവതാരിക എഴുതിത്തന്ന കേരളത്തിലെ അഗ്രാസനസ്ഥിതരായ രണ്ടു തന്ത്രിപ്രമുഖന്മാർക്കും, യഥാക്രമം, സർവ്വശ്രീ. പുതുമന ദാമോദരൻ നമ്പൂതിരിപ്പാടു് അവർകൾക്കും, കൽപ്പുഴ ദിവാകരൻ നമ്പൂതിരിപ്പാടു് അവർകൾക്കും സമിതിയുടെ അകൈതവമായ നന്ദി പ്രകാശിപ്പിച്ചുകൊള്ളുന്നു.

ഈ സംരംഭം വിജയപ്രദമാക്കാൻ ശ്രമിച്ച എല്ലാ സജ്ജനങ്ങൾക്കും, അച്ചടി നിർവ്വഹിച്ച ശ്രീരാം പ്രിന്റേഴ്സിലെ കർമ്മശീലരായ സഹോദരീ സഹോദരന്മാർക്കും ഞങ്ങൾക്കുള്ള കൃതജ്ഞത നിസ്സീമമാണു്.

ഗുരുവായൂരപ്പന്റെ തൃപ്പാദകമലങ്ങളിൽ സമർപ്പിച്ചുകൊണ്ടാണിതിന്റെ പ്രകാശനം നിർവ്വഹിക്കുന്നതു്. എല്ലാവർക്കും ഭഗവദനുഗ്രഹം ഉണ്ടാകാനായി പ്രാർത്ഥിച്ചുകൊണ്ടു് ഇതു് സവിനയം സമർപ്പിക്കുകയാണു്.

പ്രസാധകർക്കു് വേണ്ടി

കോഴിക്കോട്ടു്
1—1—1988

**പി. എസ്. ദേവശിഖാമണി**
ജനറൽ സിക്രട്ടരി
കേരള ക്ഷേത്ര സംരക്ഷണസമിതി.

# ഒന്നാം പതിപ്പിന്റെ അവതാരിക

## ശ്രീകൃഷ്ണായ നമഃ

എന്റെ മാന്യസുഹൃത്തും, ആദ്ധ്യാത്മിക വിഷയങ്ങളിൽ അസാമാന്യ ജ്ഞാനസമ്പന്നനും ഹിന്ദുജനതയുടെ–സനാതന മതത്തിന്റെ–ഉദ്ധാരണത്തിനും പ്രചരണത്തിനും വിവിധ പദ്ധതികളിലൂടെ സദാ പ്രവർത്തിച്ചുപോരുന്ന ഒരു ബ്രഹ്മചാരിയും തപോനിഷ്ഠനുമായ ശ്രീമാൻ മാധവജി ആസ്തികരായ ജനങ്ങളാൽ അറിയപ്പെടുന്ന ഒരു മഹാനാണ്. ഈ പണ്ഡിത പ്രവരനാൽ രചിക്കപ്പെട്ട "ക്ഷേത്രചൈതന്യ രഹസ്യം" എന്ന അത്യന്തം വിജ്ഞാനപ്രദമായ ഗ്രന്ഥതല്ലജം ക്ഷേത്രസംരക്ഷണ സമിതിയുടെ കോട്ടയം ജില്ലാസമിതി പ്രസിദ്ധീകരിക്കുന്ന ഈ സന്ദർഭത്തിൽ ഈ പുസ്തകത്തിൽ എന്റെ ഒരു അവതാരിക കൂടി ചേർക്കാൻ ആഗ്രഹിക്കുന്നതായി ഇതിന്റെ പ്രസാധകർ എന്നോട് ആവശ്യപ്പെട്ടപ്പോൾ തത്വജ്ഞാനികളായ വിദ്വജ്ജനങ്ങളാൽ നിർവ്വഹിക്കപ്പെടേണ്ട ഈ കാര്യം കിഞ്ചിജ്ഞനായ ഞാൻ എങ്ങനെ നിർവ്വഹിക്കേണ്ടു എന്നോർത്ത് ഞാൻ ഇതികർത്തവ്യതാമൂഢനായി. ശ്രീ മാധവജിക്ക് എന്നോടുള്ള സ്നേഹവാത്സല്യവും ഒരു തന്ത്രി എന്ന നിലയിൽ ഇത് എന്റെ ഒരു കർത്തവ്യമാണെന്ന അന്തഃപ്രചോദനവും, അദ്ദേഹത്തിന്റെ മഹത്വവും എന്നെ ഈ വിഷയത്തിൽ ജാഗരൂകനാക്കുകയാണുണ്ടായത്. വളരെ ഉയരത്തിൽ വൈനതേയൻ നിഷ്പ്രയാസം ആകാശത്തിൽ പറക്കുന്നുണ്ടെങ്കിലും അത്രമാത്രം ഉയരാൻ സാധിക്കാത്ത വിഹംഗങ്ങളും അവിടെ പറക്കുന്നതുപോലെ പണ്ഡിതന്മാരാൽ വിരചിക്കപ്പെടേണ്ട പ്രൗഢവും മനോഹരവും വിജ്ഞാനപ്രദവുമായ ഒരു അവതാരികക്കു പകരം അവരെ അനുകരിച്ചുകൊണ്ട് അല്പജ്ഞനായ ഞാൻ ചിലതെല്ലാം എഴുതുകയാണ്. ഇതിൽ വരുന്ന പ്രമാദങ്ങൾ മഹാന്മാർ ക്ഷമിക്കുമെന്നു കരുതുന്നു.

മാധവജിയാൽ രചിക്കപ്പെട്ട ഈ മഹത്ഗ്രന്ഥം വിജ്ഞേയങ്ങളും ഗഹനങ്ങളും സരസങ്ങളും നിഗൂഢതത്വസംപുഷ്ടങ്ങളും ആയ ക്ഷേത്രസങ്കല്പം തുടങ്ങിയ ഒൻപതു് അദ്ധ്യായങ്ങൾ ഉൾക്കൊള്ളുന്നതാണ്. ഇതിലെ ആശയങ്ങൾ സമഗ്രമായി ഉൾക്കൊണ്ട് ഒരഭി

പ്രായം എഴുതുവാൻ ഞാൻ അപ്രാപ്തനാകയാൽ ഒരു വിഹഗവീക്ഷണ രൂപത്തിൽ എനിക്കറിയാവുന്ന ചിലതു് എഴുതുവാനാണു് ഉദ്യമിക്കുന്നതു്.

മാനവദേഹക്ഷേത്രത്തിൻെറ മനോഹരമായ ഒരു പ്രതിരൂപമാണു് ദേവാലയങ്ങറം. മനുഷ്യശരീരത്തിലെ ഷഡാധാരങ്ങറംക്കു് സമാനമായ ഷഡാധാരപ്രതിഷ്ഠകറം തദ്വപരി മൂലപ്രകൃത്യാത്മകമായ പീഠ തദ്വപരി ഇഷ്ടദേവൻെറ സൂക്ഷ്മശരീരമായ ബിംബം, പുറമേ ദേവസ്ഥൂലശരീരമായ പ്രാസാദം, ബിംബാന്തർഭാഗത്തിൽ വിളങ്ങുന്ന പരചൈതന്യം, ഇങ്ങനെ ബഹുധാ മനുജവപുസ്സിനെ പ്രതിധിധീകരിക്കുന്ന സ്ഥൂലസൂക്ഷ്മപരരൂപാത്മകമായ ദേവപ്രാസാദം, ഇതിനോടു് അഭേദ്യബന്ധം ഉറംക്കൊള്ളുന്ന അന്നമയാദി പഞ്ചകോശങ്ങളെ പ്രതിനിധീകരിക്കുന്ന പഞ്ചപ്രാകാരങ്ങറം, ഈ വിധത്തിലും മററു പല പ്രകാരത്തിലും ക്ഷേത്രങ്ങളെ മനുഷ്യശരീരത്തോടു് ഉപമിച്ചുകൊണ്ടു് മാധവജി ക്ഷേത്രസങ്കല്പാദ്ധ്യായം മനോഹരമായി വർണ്ണിച്ചിരിക്കുന്നു. ഇവിടെ നാം ഒരു കാര്യം പ്രത്യേകം സ്മരിക്കേണ്ടതുണ്ടു്. ഈ കലികാലത്തിൽ അല്പായുസ്സുകളും മന്ദബുദ്ധികളും ദുർബലശരീരികളുമായ മനുഷ്യർക്കു് ജ്ഞാനയോഗത്താലോ നിഷ്കാമകർമ്മമാർഗ്ഗണയോ, രാജയോഗാദികളാലോ ഈശ്വര സാക്ഷാത്കാരം ദുസ്സാദ്ധ്യമാകയാൽ ദേവാലയഭജനം, നാമമന്ത്രജപം, പുരാണശ്രവണം, സത്സംഗം മുതലായ ഭക്തിസാധകങ്ങളായ കർമ്മങ്ങറം നിരന്തരം അനുഷ്ഠിച്ചു് തൽഫലത്താൽ സ്വയം വന്നുചേരുന്ന ജ്ഞാനത്തിലൂടെ മോക്ഷം കൈവരുത്തേണമെന്നും മഹർഷീശ്വരന്മാർ നമ്മെ ഉപദേശിക്കുന്നു. ജനന മരണരൂപമായ സംസാരദുഃഖങ്ങളിൽ നിന്നും മോചനംനേടി നിത്യാനന്ദം നേടാൻ മുൻവിവരിച്ച വിധത്തിലുള്ള ഭക്തിമാർഗ്ഗം അല്ലാതെ മറെറാരുപായവുമില്ലെന്ന വാസ്തവം ഓരോരുത്തരും സ്മരിക്കേണ്ടതാണു്. കഴിവുള്ളിടത്തോളം ക്ഷണികങ്ങളായ ഐഹികസുഖങ്ങളിലുള്ള ആഗ്രഹം ഉപേക്ഷിച്ചു് ഈശ്വരഭജനംചെയ്തു് മുക്തിനേടാൻ ശ്രമിക്കാത്തവൻെറ ജന്മം നിഷ്ഫലമത്രേ. ആഹാരാദി ചതുഷ്ടയത്തിൽമാത്രം ശ്രദ്ധിക്കുന്ന അവൻ കേവലം മൃഗതുല്യനാണു്. അതിനാൽ ദുർല്ലഭമായ മനുഷ്യജന്മം നിത്യാനന്ദപ്രാപ്തിക്കുവേണ്ടി ഉപയോഗിക്കുന്നവനത്രേ ധന്യധന്യൻ. അതിനുവേണ്ടി നമ്മുടെ പൂർവ്വീകന്മാർ നിർമ്മിച്ചിട്ടുള്ള ക്ഷേത്രങ്ങളുടെ സങ്കല്പത്തെപ്പററി ഇവിടെ ശാസ്ത്രീയാടിസ്ഥാനത്തിൽ മാധവജി വളരെ ഹൃദയംഗമമായി പ്രസ്താവിച്ചിരിക്കുന്നു.

"ആചാരപ്രഭവോധർമ്മ:" എന്ന ആപ്തവചനപ്രകാരവും മററും ആചാരനുഷ്ഠാനങ്ങറം നമ്മുടെ ലക്ഷ്യപ്രാപ്തിക്കു് അത്യാവശ്യമാണെന്ന കാര്യവും ഈ ഗ്രന്ഥത്തിൽ വിവരിച്ചിട്ടുണ്ടു് ഇവിടെ തത്വത്തെ അതിലംഘിക്കാതെ കാലപരിവർത്തനമനുസരിച്ചു് ചില മാററങ്ങറം ആവശ്യമാണെന്ന കാര്യവും ഗ്രന്ഥകാരൻ നമ്മെ അനുസ്മരിപ്പിക്കുന്നുണ്ടു്. ബാഹ്യമായ ശാരീരിക പരിശുദ്ധിക്കുവേണ്ടിയുള്ള സ്നാനായമനാദികളും ആചാരാനുഷ്ഠാനങ്ങളും മാനസിക പരിശുദ്ധിക്കു് എത്രയും ആവശ്യമാണു്. പരിശുദ്ധമനസ്സിൽ മാത്രമെ ഈശ്വരരൂപം പ്രതിഫലിക്കൂ.

"ദേവാൻ ഭാവയതാനേന
തേ ദേവാ ഭാവയന്തുവഃ
പരസ്പരം ഭാവയന്തഃ
ശ്രേയഃ പരമമാപ്സ്യഥ"

എന്ന ഗീതാതത്വമാണ് വഴിപാടുകൾ എന്ന പേരിൽ അറി റിയപ്പെടുന്നതു്. നാം ദേവന് ഭക്തിപൂർവ്വം സമർപ്പിക്കുന്ന ഉപ ഹാരങ്ങൾകൊണ്ടു് സാധിക്കുന്നതും ഇതാണ്. ദേവന്മാരെയും രാ ജാവിനെയും, ബാലന്മാരെയും, ഗുരുക്കന്മാരെയും രിക്തഹസ്തനാ യി ദർശിക്കുന്നതു് ശരിയല്ലെന്ന കാര്യവും ഇവിടെ അനുസന്ധേയ മാണ്. ഇവിടെ സമർപ്പണത്തിൽ കാമനയുണ്ടാകരുതെന്നുമാത്രം. ഈശ്വരാനുഗ്രഹത്താൽ നമുക്കു് ലഭിക്കുന്ന ധനധാന്യാദികളിൽ ഒരം ശമെങ്കിലും ദേവസമർപ്പണം ചെയ്യാത്തവനെ ഗീതയിൽ "സ്തേനൻ" അതായത് കള്ളൻ എന്നാണ് ഭഗവാൻ വിശേഷിപ്പിച്ചിട്ടുള്ളതു്.

ക്ഷേത്രാഭിവൃദ്ധിക്ക് സുപ്രധാനമായി വിധിക്കപ്പെട്ടിട്ടുള്ളതു് ആചാര്യതപസ്സ്. വേദജപം, പതിവ്അടിയന്തിരങ്ങൾ, ഉത്സ വം, അന്നദാനം എന്നിങ്ങനെ അഞ്ചുകാര്യങ്ങളാണ്. ധ്വജാരോഹ ണത്തോടെ സമാരംഭിക്കപ്പെടുന്ന ഉത്സവകാലങ്ങളിൽ ദേവന് വിഭ വ സമൃദ്ധമായ പൂജകളും, തൽപരിവാരങ്ങൾക്കു് ബലിദാനങ്ങ ളും, ഭക്തന്മാർക്കു് അന്നദാനവും എഴുന്നള്ളിപ്പും വിവിധ വാദ്യഘോ ഷങ്ങളും, പലവിധ കലാപ്രകടനങ്ങളും, ദീപാവലികളും, അലങ്കാ രങ്ങളും. എല്ലാംതന്നെ ഭക്തിസംവർദ്ധകങ്ങളായി പ്രശോഭിക്കുന്നു. ഈ യജ്ഞത്തിന്റെ സമാപനം ആറാട്ടു് എന്ന അവഭൃഥസ്നാനമത്രേ. ഈ ഉത്സവത്തിന്റെ മഹത്വവും ഈ ഗ്രന്ഥത്തിൽ വിവരിക്കപ്പെട്ടി ട്ടുണ്ട്.

ഇത്യുത്സവം ത്രിഷവണാർച്ചിത ദേവദേവ—
ഭൂദേവദേവ പരിഷൽ പ്രകരാഭിരാമം!
ആതോദ്യവാദ്യ ബഹുളോജ്വല ദീപ ദീപ്രം
കുർവീതസർവ്വദിവസേഷു സമാഹിതാത്മാ!!

എന്ന ശാസ്ത്രവചനം ഇതിനെ സാധൂകരിക്കുന്നു. ഈ ഉത്സവാചരണ ത്താൽ അഖിലസമ്പത്തുകളും ഉണ്ടാകുമെന്നുള്ള സൽഫലവും ശാസ്ത്ര ങ്ങളിൽ വ്യക്തമാക്കിയിട്ടുണ്ടു്.

ക്ഷേത്രപുരോഹിതന്മാർക്കുണ്ടായിരിക്കേണ്ടതായ ശാസ്ത്രജ്ഞാ നം, തപസ്സ്, ദീക്ഷാസ്വീകാരം, കർമ്മകുശലത മുതലായ ഗുണവി ശേഷങ്ങൾ കാലചംക്രമണത്തിൽ നശിച്ചുകൊണ്ടിരിക്കുന്നതു് ഉദ്ധ രിക്കപ്പെടേണ്ടതു്, ക്ഷേത്രങ്ങളുടെ അഭിവൃദ്ധിക്കും ഈശ്വരചൈത ന്യത്തിന്റെ സുസ്ഥിതിക്കും അത്യന്താപേക്ഷിതമാണ്. അതേവി ധം നിത്യപൂജ നടത്തുന്ന മേൽശാന്തിമാർക്കും പരമ്പരയാ സിദ്ധിച്ചു വന്നിരുന്ന ശിക്ഷണങ്ങളും നഷ്ടപ്രായമായിരിക്കുകയാണ്. ഇതും സമുദ്ധരിക്കപ്പെടേണ്ടതു് ആവശ്യമത്രെ. വാദ്യവാദകന്മാരുടെ ശിക്ഷ

ണങ്ങളും ലുപ്തപ്രായമായി തീർന്നുകൊണ്ടിരിക്കുന്നു. ഇതിനും പരിഹാരം ഉണ്ടാകണം.

കേരളഗവർമ്മെണ്ട് കയ്യടക്കിവച്ചിട്ടുള്ള ക്ഷേത്രസ്വത്തുക്കളുടെ ആദായം ക്ഷേത്രാവശ്യങ്ങൾക്ക് കിട്ടത്തക്കവിധം കവനൻറിൽ ആവശ്യമായ ഭേദഗതി വരുത്തുവാൻ ഹിന്ദുജനത ഒത്തൊരുമിച്ച് പ്രക്ഷോഭണം നടത്തേണ്ട സാഹചര്യമാണ് വന്നിരിക്കുന്നത്. ക്ഷേത്രങ്ങളുടെ ഭരണം ഇന്ന് ഗവർമ്മെണ്ടിൻെറ അധീനതയിൽനിന്ന് വേർപെടുത്തി ക്ഷേത്രസംരക്ഷണസമിതി മുതലായ ക്ഷേത്രാഭിവൃദ്ധിയ്ക്കുവേണ്ടി നിലകൊള്ളുന്ന സംഘടനകളിലേയ്ക്ക് വന്നെങ്കിൽ മാത്രമെ നാം ആഗ്രഹിക്കുന്നവിധത്തിലുള്ള ഉൽകർഷം ക്ഷേത്രങ്ങൾക്ക് ഉണ്ടാക്കാൻ സാധ്യമാകൂ. ഈ വിഷയവും ഹൈന്ദവജനതയുടെ ശ്രദ്ധയ്ക്ക് വിഷയമാകേണ്ടതാണ്. ഇതരമതസ്ഥരുടെ ആരാധനാലയങ്ങൾ അവർ ഭരിക്കുന്നതുപോലെ ഹിന്ദുക്ഷേത്രങ്ങളുടെ ഭരണം ആസ്തികരായ ഹിന്ദുക്കളുടെ അധീനത്തിൽ വരാതെ ക്ഷേത്രാഭിവൃദ്ധി ഉണ്ടാക്കാൻ സാധ്യമല്ല. നിയമംമൂലം അടുത്തകാലത്ത് അന്യാധീനപ്പെട്ട ക്ഷേത്രവസ്തുക്കളിലെ ആദായം ക്ഷേത്രങ്ങൾക്ക് കിട്ടുവാൻ വേണ്ട രീതിയിൽ ഇന്നത്തെ നിയമം മാററുന്നതിനും നാം പ്രത്യേകം യത്നിക്കേണ്ടതുണ്ട്.

പഞ്ചസാരയുടെ മാധുര്യത്തെപ്പററി നടത്തുന്ന വിപുലമായ വിശദീകരണത്തെക്കാൾ അല്പം പഞ്ചസാര ജിജ്ഞാസുവിന് കൊടുത്താൽ പ്രശ്നം വളരെവേഗം ലഘൂകരിക്കുവാൻ സാധിക്കുന്നതുപോലെ ശ്രീമാധവജി രചിച്ച ഈ ഉത്തമഗ്രന്ഥത്തിൻെറ ഉള്ളടക്കത്തെപ്പററി കൂടുതൽ വിശദീകരണത്തിന് പുറപ്പെടാതെ സനാതനവിശ്വാസികളും, ക്ഷേത്രകാര്യങ്ങളും മററും അറിയുവാൻ ആഗ്രഹിക്കുന്നവരുമായ ജനങ്ങൾ ഈ ഗ്രന്ഥം നിശ്ചയമായും വാങ്ങി വായിക്കേണ്ടതാണെന്ന് സവിനയം അവരെ ഉൽബോധിപ്പിക്കുകമാത്രം ചെയ്യുകൊള്ളുന്നു. തന്ത്രശാസ്ത്രങ്ങളെപ്പററി ശരിയായ വിജ്ഞാനം സിദ്ധിച്ചിട്ടുള്ള ശ്രീ മാധവജി ഹിന്ദുജനതയെ ക്ഷേത്രകാര്യങ്ങളിലും മററും ഉൽബുദ്ധരാക്കുന്നതിനുവേണ്ടി ചെയ്തിട്ടുള്ളതും ചെയ്തുപോരുന്നതുമായ പരിശ്രമങ്ങൾ സർവ്വദാ അനുമോദനാർഹമാണ്. അനുസ്യൂതമായ ഈ പ്രവർത്തനത്തിൻെറ ഫലമായി ഉദയം ചെയ്തതാണ് ''ക്ഷേത്രചൈതന്യരഹസ്യം'' എന്ന ഈ വിശിഷ്ടഗ്രന്ഥം. ഈ ഗ്രന്ഥത്തിനു ഭക്തജനതയിൽനിന്നും കൃതജ്ഞതാ നിർഭരമായ സ്വീകാരം ലഭിയ്ക്കുമെന്ന് വിശ്വസിക്കുന്നു. ഇതിൻെറ രചയിതാവായ ശ്രീ മാധവജിയ്ക്ക് സർവ്വമംഗളങ്ങളും ആശംസിച്ചുകൊണ്ട് ഈ അമൂല്യഗ്രന്ഥത്തെ ഞാൻ ബഹുജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

**തന്ത്രി എൻ. ദാമോദരൻ നമ്പുതിരി**

പുതുമന, അമ്പലപ്പുഴ.

# രണ്ടാം പതിപ്പിന്റെ അവതാരിക

ക്ഷേത്രങ്ങളും ക്ഷേത്രവിശ്വാസവും പഴയ കാലത്തെയപേക്ഷിച്ച് വളരെയധികം പുനരുദ്ധരിക്കപ്പെട്ട് വരുന്ന കാലഘട്ടമാണല്ലോ ഇതു. വളരെ സങ്കീർണ്ണങ്ങളായ ക്ഷേത്രച്ചടങ്ങുകളും താന്ത്രിക ക്രിയകളുമാണ് ക്ഷേത്രത്തിന്റെ നിത്യനിദാനങ്ങൾക്കും ചൈതന്യ വർദ്ധനവിന്നു വേണ്ട കലശാഭിഷേകങ്ങൾ, അഷ്ടബന്ധദ്രവ്യകലശാദികൾ നവീകരണം പ്രതിഷ്ഠ തുടങ്ങിയ കാര്യങ്ങൾക്ക് വേണ്ടിവരുന്നതു്. ആ മാതിരിയുള്ള സങ്കീർണ്ണ താന്ത്രിക ക്രിയകൾ നടത്തുന്നതു് അധികാരികമായി ഗുരുകുല ശിക്ഷണം നേടിയ അസ്മാദൃശന്മാരാണെങ്കിലും ഈ ദൃശ ശ്രമങ്ങളുടെ മുഴുവൻ ഭാരവും ഇന്നു് വഹിക്കുന്നതു് സാധാരണജനങ്ങൾ ആണ്. അങ്ങിനെയുള്ളവരുടെ കൂട്ടായ പരിശ്രമങ്ങൾ മൂലം നമ്മുടെ നാട്ടിൽ പലയിടത്തും ജീർണ്ണപ്രായമായിക്കിടന്നിരുന്ന പല ദേവാലയങ്ങളും പൂർവ്വവൽ ചൈതന്യം തുളുമ്പുന്നവയായിത്തീർന്നിട്ടുണ്ടെന്നുള്ളതു് ഹൃദോദർക്കമായ കാര്യമാണ്. ഹൈന്ദവമായ ഒരു 'നവീകരണം' നടന്നുകൊണ്ടിരിക്കുന്ന ഈ കാലത്തു് സ്വാഭാവികമായും ക്ഷേത്രത്തിൽ നടക്കുന്ന പൂജാ ഉത്സവാദി താന്ത്രിക ക്രിയകളെക്കുറിച്ച് ജനസാമാന്യത്തിൽ ഇതേവരെയുണ്ടായിരുന്ന അജ്ഞത ആകാവുന്ന പരിധിവരെയെങ്കിലും നീക്കി, അവരെ ഈ കാര്യത്തിൽ ആവുന്നത്ര ബോധവന്മാരാക്കുകയെന്നതു് വളരെ ആവശ്യമായ ഒരു കാര്യമാണ്. ആവേശത്തിന്റെ

അതിപ്രസരത്തിൽ ജനസാമാന്യം ശാസ്ത്രമര്യാദകളെ അതി ലംഘി ച്ച് കാട്ടുപയറിപ്പോകാതിരിക്കുവാനും ഈ വക കാര്യങ്ങളെക്കുറിച്ചു ള്ള ഒരു സാമാന്യ പഠനം വളരെയധികം സഹായകമാകും. അത്തര മൊരാവശ്യത്തെ മുൻനിർത്തി ക്ഷേത്രമെന്ന സങ്കല്പത്തെക്കുറിച്ചും ക്ഷേ ത്രത്തിൽ നടക്കുന്ന പൂജാദി താന്ത്രിക ക്രിയകളുടെ ഉള്ളടക്കത്തിന്റെ ചുരുക്കത്തെക്കുറിച്ചും, ക്ഷേത്രാചാരങ്ങളെക്കുറിച്ചും ക്ഷേത്രവും നാട്ടു കാരുമായുണ്ടാവേണ്ടുന്ന ബന്ധത്തെക്കുറിച്ചുമെല്ലാം അടിസ്ഥാനപര മായി ആധികാരികമായി പഠിച്ചെഴുതിയ 'ക്ഷേത്രചൈതന്യരഹ സ്യ'ത്തിന്റെ രണ്ടാംപതിപ്പ് സജ്ജനങ്ങളുടെ മുമ്പാകെ അവതരി പ്പിക്കുന്നതിൽ എനിക്ക് അതിയായ ചാരിതാർത്ഥ്യമുണ്ട്.

ക്ഷേത്രത്തിന്നാധാരമായി നില്ക്കുന്ന തന്ത്രശാസ്ത്രത്തിന്റെ ഒരു പ്രാഥമിക പഠനം, ക്ഷേത്രമെന്നത് ആധാരാധേയഭാവാനുസാരേണ സ്ഥൂലസൂക്ഷ്മങ്ങളായ ദേഹഭാഗങ്ങളുടെ ഒരു സങ്കലനമാണെന്ന തത്വം, നിത്യപൂജയുടെ വിശദാംശങ്ങളുടെ സാമാന്യേനയുള്ള ആന്ത രാർത്ഥം, ഉത്സവാദികളുടെ താല്പര്യം, പ്രതിഷ്ഠാദികർമ്മങ്ങളുടെ ഏക ദേശസ്വഭാവം, ക്ഷേത്രവാദ്യങ്ങളുടെയും ക്ഷേത്രകലകളുടെയും ഔചി ത്യം ക്ഷേത്രത്തിൽ ഉപാസകനായി വരുന്ന ഒരു ഭക്തൻ അവ ശ്യം അനുഷ്ഠിക്കേണ്ടതായ ആചാരമര്യാദകൾ ക്ഷേത്രഭരണത്തിലും നടത്തിപ്പിലും നാട്ടുകാർ അനുവർത്തിക്കുകയും നൽകുകയും ചെയ്യേണ്ട പിന്തുണയുടെ ധാർമ്മികരൂപം, ക്ഷേത്രഗാത്രത്തിന് ശൈഥില്യമോ മാലിന്യമോ വന്നുപെടുമ്പോൾ അദൃഷ്ടകാര്യങ്ങൾ അറിയുവാനായി ചെയ്യുന്ന ദേവപ്രശ്നത്തിന്റെ ശാസ്ത്രീയത, പ്രാസാദ വിഗ്രഹാദി നിർമ്മാണത്തിൽ പ്രയോക്തങ്ങളായ ശില്പശാസ്ത്രതത്വങ്ങൾ, കേര ളത്തിലെ സുപ്രസിദ്ധ ദേവീദേവന്മാരുടെ ധ്യാനശ്ലോകങ്ങളും അവയു ടെ ചുരുങ്ങിയ അർത്ഥവും, എന്നിങ്ങിനെ ഒട്ടനേകം അത്യാവശ്യ കാ ര്യങ്ങൾ സപ്രമാണവും യുക്തിയുക്തമായും ഈ കൊച്ചുഗ്രന്ഥത്തിൽ പ്രതിപാദിച്ചിരിക്കുന്നു. തന്ത്രശാസ്ത്രം മാത്രമല്ല ജ്യോതിശാസ്ത്രവും ശില്പശാസ്ത്രവും ക്ഷേത്രത്തെ നിലനിർത്തുവാൻ വളരെയധികം ആവ ശ്യമുള്ള ശാസ്ത്രങ്ങൾ ആണ്. പഴയ രീതിയിൽ ഉള്ള പ്രതിപാദന രീതിയല്ലാ പുതിയ ആധുനിക വിദ്യാഭ്യാസം ലഭിച്ചവർക്ക് പോലും ഹൃദ്യമായ, പാശ്ചാത്യവിദ്യാഭ്യാസം ഉണ്ടായതുകൊണ്ട് ഈ വക കാ ര്യങ്ങളെ സംബന്ധിച്ച് പലപ്പോഴും ഉണ്ടാകാറുള്ള സംശയങ്ങളെ ദൂരീകരിക്കുന്നതിനുപയുക്തമായ ഒരു പ്രതിപാദന രീതിയാണ് ഗ്രന്ഥകാരൻ ഈ പുസ്തകത്തിൽ സ്വീകരിച്ചിരിക്കുന്നത്. അതു് ഈ പുസ്തകത്തെ ഇന്നത്തെ കാലഘട്ടത്തിൽ കൂടുതൽ ശ്രദ്ധേയമാക്കു ന്നു. അങ്ങിനെ ഇന്ന് നാടൊട്ടുക്ക് നടന്നുവരുന്ന നമ്മുടെ നാടിന്റെ ചൈതന്യത്തിന്റെ പുനരുത്ഥാനത്തിലും പരിഷ്കരണത്തിലും ഈ ടുററ ഒരു കാൽവെയ്പ് ഉണ്ടാക്കുവാൻ ഈ പുസ്തകത്തിനു് കഴിയുന്നു.

മാത്രമല്ല പുരോഹിതവർഗ്ഗത്തെ സംബന്ധിച്ചാണെങ്കിൽ അവരുടെയിടയിൽ പലക്കം അവരവർ ചെയ്യുന്ന കർമ്മങ്ങളുടെ ആന്തരമായ താല്പര്യം മനസ്സിലായിക്കാണുകയില്ല എന്നതു് പരക്കെ അനുഭവപ്പെട്ടുവരുന്ന ഒരു കാര്യമാണ്. ആയതുകൊണ്ടുതന്നെ അവരിൽ പലരും അവർക്കവകാശപ്പെടാവുന്ന ആചാര്യ പദവിയിൽനിന്നും ഭ്രംശിച്ചു് പൊതുജനങ്ങളെ സംബന്ധിച്ചിടത്തോളം ഒരു വേലക്കാരൻ മാത്രമായിത്തീരുകയാണ്. ഈ കൂട്ടക്കം പൂജാദികാര്യങ്ങളെക്കുറിച്ചും ശാസ്ത്രീയമായ ഒരു ബോധം നൽകുവാൻ ഈ പുസ്തകം പര്യാപ്തമാണ്. ശാസ്ത്രത്തിന്റെ വെളിച്ചത്തിൽ പൂജാദികർമ്മങ്ങളുടെ ഉള്ളടക്കം മനസ്സിലാക്കിയാണ് പുരോഹിതൻ അവ നിർവ്വഹിക്കുന്നതെങ്കിൽ അവ തികച്ചും ഫലപ്രദമാകുമെന്നതിനെക്കുറിച്ചു് സംശയമേ വേണ്ടതില്ല. അതു മാത്രമല്ല പൌരോഹിത്യത്തിന്റെ അടിസ്ഥാനമൂലകന്ദം തപസ്സുകൊണ്ടു് നേടിയെടുക്കേണ്ട അദ്ധ്യാത്മികചൈതന്യം തന്നെയാണ് എന്നും ഈ പുസ്തകം സനിഷ്കർഷം അനുശാസിക്കുന്നു. കുണ്ഡലിനി ശക്തിയാകുന്ന ഈ ആദ്ധ്യാത്മിക ചൈതന്യത്തിന്റെ ലേശമാത്രമെങ്കിലുമുള്ള പ്രബോധനത്തെ അടിസ്ഥാനപ്പെടുത്തിത്തന്നെയാണ് ഗ്രന്ഥകാരൻ ക്ഷേത്രത്തേയും ക്ഷേത്രക്രിയകളെയും സമർത്ഥിച്ചിട്ടുള്ളതു്.

തന്ത്രവിദ്യാപീഠത്തിന്റെ മുഖ്യ അധ്യാപകനായി കഴിഞ്ഞ ഒരു വ്യാഴവട്ടത്തിലധികം കാലം സേവനംചെയ്യാൻ കഴിഞ്ഞ എനിക്കു് ആ സ്ഥാപനത്തിന്റെ സ്ഥാപകരിൽ പ്രമുഖ സ്ഥാനമർഹിക്കുന്ന ഗ്രന്ഥകാരനുമായി ദൃഢമായ ആത്മബന്ധം അവകാശപ്പെടാൻ കഴിയും. വിദഗ്ദ്ധമായ ശിക്ഷണത്തിലൂടെയും വിപുലമായ ഗ്രന്ഥപരിചയത്തിലൂടെയും നേടിയെടുത്ത അറിവിനെ, നവീന ശാസ്ത്രത്തിന്റെ മൂശയിൽവെച്ചു് തെളിയിച്ചാണ് അദ്ദേഹം ഈ പുസ്തകം രചിച്ചിട്ടുള്ളതു്. ബഹുമുഖങ്ങളായ പ്രസ്ഥാനങ്ങൾക്കു് നേതൃത്വം കൊടുത്തുകൊണ്ടു് തിരക്കുപിടിച്ച ഒരു ജീവിതചര്യയാണ് അദ്ദേഹം സ്വീകരിച്ചിട്ടുള്ളതെങ്കിലും കിട്ടിയ ഒഴിവുസമയം മുഴവനും അദ്ദേഹം തന്ത്രവിദ്യാപീഠത്തിൽ സന്നിഹിതനാവുകയും അധ്യയനത്തിന്റെയും അധ്യേതാക്കളുടെയും മാത്രമല്ല മൊത്തത്തിൽ വിദ്യാപീഠത്തിന്റെ എല്ലാ കാര്യങ്ങളിലും ശ്രദ്ധിക്കുകയും ചെയ്തുകൊണ്ടാണിരിക്കുന്നതു്. മലയാള ഭാഷയിൽ തന്ത്രമന്ത്രശാസ്ത്രഗ്രന്ഥങ്ങൾ വളരെ വിരളമായേ ഉണ്ടായിട്ടുള്ളു. ഈ പുസ്തകം അത്തരത്തിൽ നമ്മുടെ ഭാഷയിലുള്ള താന്ത്രികസാഹിത്യത്തിനുള്ളകുറവിനെ നികത്തിക്കൊണ്ടുള്ളതായ വിലയേറിയ ഒരു മുതൽക്കൂട്ടു് തന്നെയാണെന്നു് എനിക്കു് പറയുവാൻ കഴിയും. ഈ പരിശ്രമങ്ങൾ തുടരുവാനും അത്തരം പ്രസിദ്ധീകരണങ്ങളുടെ ഒരു തരംഗത്തെ സൃഷ്ടിക്കുവാനും എന്റെ സുഹൃത്തിനും തന്ത്രവിദ്യാപീഠത്തിനും കഴിയട്ടെ എന്ന ആശംസയോ

ടുകൂടി ക്ഷേത്രവിശ്വാസികളും ശാസ്ത്രാന്വേഷികളുമായ പൊതുജനങ്ങളുടെ മുമ്പാകെ ഈ ആധികാരികഗ്രന്ഥത്തെ ഞാൻ സവിനയം അവതരിപ്പിച്ചുകൊള്ളുന്നു. ഈ ഗ്രന്ഥത്തിന്റെ പ്രസാധനത്തിൽ മുൻകൈ എടുത്ത കേരള ക്ഷേത്രസംരക്ഷണസമിതിയേയും ഞാൻ ഹൃദയംഗമമായി അഭിനന്ദിക്കുന്നു.

**കല്പുഴ ദിവാകരൻ നമ്പൂതിരിപ്പാട്**

(ഒപ്പ്)

തന്ത്രവിദ്യാപീഠം
കിഴക്കെ വെളിയത്തുനാട്
യു. സി. കോളേജ് (പോസ്റ്റ്)
ആലുവാ.
1163 വൃശ്ചികമാസം 5-ാംനു

# ഗ്രന്ഥകർത്താവിനെ കുറിച്ച്

ക്ഷേത്രങ്ങളുടെ സംവിധാനത്തിന്ന് അടിസ്ഥാനമായ ശാസ്ത്രങ്ങളിൽ, [തന്ത്ര– മന്ത്ര– ആഗമശാസ്ത്രങ്ങൾ, ശില്പശാസ്ത്രം, വാദ്യം, ജ്യോതിഷം]നിഷ്ണാതനും, അവഗാഹമായ ജ്ഞാനം നേടിയിട്ടുള്ള ഒരു ഗവേഷകനും ആയ ശ്രീ. മാധവജിയാണ് ഈ ഗ്രന്ഥത്തിന്റെ കർത്താവ്. രാഷ്ട്രീയ സ്വയംസേവകസംഘത്തിന്റെ പ്രവർത്തനം കേരളത്തിൽ ആരംഭിച്ചതു മുതൽക്കു് തന്നെ ആദ്യകാലത്തെ സ്വയം സേവകരിൽ ഒരാളായ ശ്രീ. മാധവജി, 1946 മുതൽ സംഘത്തിന്നുവേണ്ടി സമർപ്പിത ജീവിതം നയിക്കുന്ന ആദ്യത്തെ പ്രചാരകന്മാരുടെ കൂട്ടത്തിൽ സംഘപ്രചാരകനായി പുറത്തുവന്നു. കേരളത്തിൽ ഇന്ന് ആദ്ധ്യാത്മിക–സാമൂഹ്യസാംസ്കാരിക മണ്ഡലങ്ങളിൽ അറിയപ്പെടുന്ന ഒരു സാമൂഹ്യപ്രവർത്തകനും ചിന്തകനും, എഴുത്തുകാരനും, വാഗ്മിയും, സർവ്വോപരി സാധകന്മാർക്ക് ഒരു വിശിഷ്ട മാർഗ്ഗദർശിയുമാണദ്ദേഹം. മേൽപറഞ്ഞ രംഗങ്ങളിൽ ഏർപ്പെട്ടിട്ടുള്ള അനേകം വ്യക്തികളും, പ്രസ്ഥാനങ്ങളുമായി വ്യാപകവും വ്യക്തിപരവുമായ സമ്പർക്കം പുലർത്തിവരുന്ന ശ്രീ മാധവജിയെ അറിയാത്തവർ, ആസ്തിക്യലോകത്തും, ഹിന്ദുനവോത്ഥാനരംഗത്തും ഇല്ലതന്നെ എന്നുപറയാം.

1101 എടവം 18-ാംനു (1926 മേയ് 31-ാം നു) ഉത്രാടം നക്ഷത്രത്തിലാണ് അദ്ദേഹം ജനിച്ചത്. അച്ഛൻ സാമൂതിരി കോവിലകത്തെ പ്രഗത്ഭനായ അഭിഭാഷകനായിരുന്ന ശ്രീ പി. കെ. മാനവിക്രമൻ രാജയാണ്. അമ്മ പാലഷ്ഷൽ തറവാട്ടിലെ അമ്മുക്കുട്ടി (സാവിത്രി) അമ്മയും. തിരുവണ്ണൂരുള്ള അച്ഛന്റെ കോവിലകത്താണ് അദ്ദേഹം ജനിച്ചത്. 3-ാം വയസ്സിൽ പന്നിയങ്കരയിൽ താമസമാക്കി. അന്നത്തെ പൊക്കാവ് മിഡിൽ സ്കൂളിൽ (ഇപ്പോഴത്തെ ഗണപതി ഹൈസ്കൂൾ) 8-ാംതരം വരെ പഠിച്ചു. ഈ കാലത്തുതന്നെ സംസ്കൃതം, പുരാണങ്ങൾ, ജ്യോതിശാസ്ത്രം, മററു ഭാരതീയ സാഹിത്യങ്ങൾ എന്നിവയിൽ പഠനമാരംഭിച്ചിരുന്നു. പിന്നീട് സാമൂതിരി ഹൈസ്കൂളിൽ പഠനം തുടർന്നു. ഗണിതശാസ്ത്രത്തിലും, സയൻസിലും അതീവ താല്പര്യം പ്രകടിപ്പിക്കുകയും പലപ്പോഴും ഏക്കതൽ വിഷയങ്ങളിൽ 110 മാർക്ക് കരസ്ഥമാക്കുകയും ചെയ്തിരുന്നു. ഇവിടെ നിന്നും ഉയർന്ന മാർക്കോടുകൂടി ഇൻറർ മീഡിയററ് പാസ്സായി. ലാബറട്ടറി പരിശീലനം കൂടി ലഭിക്കുവാൻ ഉള്ള സൌകര്യത്തിന്നായി 1945ൽ മദ്രാസ് കൃസ്ത്യൻകോളേജിൽ ബി എസ്സിക്ക് ചേർന്നു (Maths & Chemistry)–

1942 ആഗസ്റ്റ് മാസത്തിൽ മാനനീയ ഠേംഗഡിജി കോഴിക്കോട്ട് വന്ന് ആദ്യമായി കേരളത്തിൽ സംഘപ്രവർത്ത

നത്തിന്നു് ബീജാവാപം ചെയ്യപ്പോഠം, ആദ്യകാലത്തെ സ്വയം സേവകരുടെ ബാച്ചിൽ മാധവജിയും സംഘത്തിൽ ചേൻ്റു. ഡി ടി സി ട്രെയിനിംഗ് കഴിഞ്ഞു. ബി. എസ്സ് സി ഫൈനൽ കഴിഞ്ഞ ഉടൻ 1946–ൽ കേരളത്തിൽ നിന്നുള്ള സംഘപ്രചാരകന്മാരുടെ പ്രഥമ ബാച്ചിൽ പുറത്തു വന്നു. ആദ്യം തലശ്ശേരി ഭാഗത്താണ് പ്രവർത്തിച്ചതു്. സംഘ നിരോധനത്തെ തുടൻ്റു് 1948–ലെ സത്യാഗ്രഹത്തിൽ പങ്കെടുത്തു. 1949–ൽ ആലപ്പുഴയിലും, 1954–57 കാലഘട്ടത്തിൽ തിരുവനന്തപുരത്തും 1957–60 കാലത്തു് കൊല്ലത്തും പ്രചാരകനായി പ്രവർത്തിച്ചു. അതിനിടയിൽ കേരള സംസ്ഥാന രൂപീകരണം നടന്നു. 1960–ൽ കണ്ണൂർ ജില്ലാ പ്രചാരകനായി. 1962ൽ വടക്കൻ മേഖലയിലെ വിഭാഗ് പ്രചാരകനായി നിയോഗിക്കപ്പെട്ടു. ഈ കാലത്താണ് 1962ൽ ഉഗ്ര സാധകനായിരുന്ന ശ്രീ. പള്ളത്ത് നാരായണൻനമ്പൂതിരി അവർകളിൽനിന്നും ശ്രീവിദ്യാപരമായ പൂർണ്ണ മന്ത്രദീക്ഷ സ്വീകരിച്ചു. മന്ത്രസാധനാജന്യമായ പ്രതിഭയെ വിനിയോഗിച്ചുകൊണ്ടു് ആധുനിക ശാസ്ത്രത്തെയും, പൗരാണിക ശാസ്ത്രങ്ങളെയും സമന്വയിപ്പിച്ചുകൊണ്ടുള്ള ഒരു ചിന്താസരണിയുടെ പ്രവാഹം ഇതോടെ ആരംഭിച്ചു. സംഘസംബന്ധമായും, സാംസ്കാരിക–ആദ്ധ്യാത്മിക വിഷയങ്ങളിലും ഒട്ടേറെ ലേഖനങ്ങഠം എഴുതി പ്രസിദ്ധീകരിക്കപ്പെട്ടു. ഇതിൽ നിർണ്ണായകമായ ഒരു വഴിത്തിരിവ് എന്ന നിലയ്ക്കു് 1967ൽ ആദ്യമായി കേസരി വാരികയിൽ "ക്ഷേത്രസങ്കല്പം" എന്ന ലേഖനം പുറത്തു വന്നു. ഇദംപ്രഥമമായി ക്ഷേത്രത്തെക്കുറിച്ചുള്ള ഒരു ശാസ്ത്രീയമായ കാഴ്ചപ്പാടു് ഇതുമൂലം ഹൈന്ദവ സമൂഹത്തിന്നു് ലഭ്യമായി എന്നു പറയാം. ഈ ലേഖനം സംഘത്തിൻെറ സർസംഘചാലക് പരംപൂജനീയ ഗുരുജിയുടെ ശ്രദ്ധയിൽപെട്ടു. പരംപൂജനീയ ഗുരുജിയുമായി ഈ വിഷയം ചർച്ചചെയ്തു മാർഗ്ഗദർശനം നേടി. തുടൻ്റു് 1969 ൽ പൗരോഹിത്യ പരിശീലനത്തിന്നായുള്ള, തന്ത്രിമാരുടെയും മററും ആദ്യത്തെ യോഗം സംഘടിപ്പിക്കുകയും, 1972 ൽ കാഞ്ചി കാമകോടിപീഠം ശങ്കരാചാര്യ സ്വാമികളുടെ അനുഗ്രഹാശിസ്സുകളോടെ തന്ത്രവിദ്യാപീഠം ആരംഭിയ്ക്കുകയും ചെയ്തു.

മലബാറിലെ തകൻ്റു് കിടക്കുന്ന ക്ഷേത്രങ്ങളെ സമുദ്ധരിയ്ക്കുവാൻ കേളപ്പജിയാൽ സമാരംഭിയ്ക്കപ്പെട്ട ക്ഷേത്രസംരക്ഷണസമിതിയുടെ ഭാരവാഹികഠം 1974-75 കാലഘട്ടത്തിൽ മാധവജിയുടെ സേവനം, പ്രത്യേകിച്ച്, സൈദ്ധാന്തികവും, സംഘടനാപരവുമായ കാര്യങ്ങളിൽ വിനിയോഗിയ്ക്കാൻ ഉദ്യമിച്ചു. തൽഫലമായി 1975–ൽ ആദ്യമായി കേരളക്ഷേത്ര സംരക്ഷണസമിതി, മാധവജിയുടെ ശാസ്ത്രീയമായ ക്ഷേത്രസങ്കല്പ

ത്തെക്കുറിച്ചുള്ള പഠനത്തെ അതിന്റെ സൈദ്ധാന്തികമായ അടിത്തറയായി അംഗീകരിച്ചു. അതനുസരിച്ചുള്ള സംഘടനായന്ത്രത്തിന്റെ സംവിധാനവും രൂപീകൃതമായതോടെ ഈ പ്രസ്ഥാനത്തിന്ന് ഒരു നവജീവൻ കൈവന്നു. തുടർന്നു സമിതിയുടെ പ്രസിദ്ധീകരണങ്ങളിലും കേസരിയിലും, പ്രഗതിയിലും ഒട്ടേറെ ലേഖനങ്ങൾ എഴുതുകയുണ്ടായി. 1984 ൽ സമിതിയുടെ കോട്ടയം ജില്ലാഘടകം മാധവജിയുടെ ക്ഷേത്രസംബന്ധമായ 9 ലേഖനങ്ങളെ സമാഹരിച്ചുകൊണ്ട് ക്ഷേത്രചൈതന്യ രഹസ്യം എന്ന ഒരു ഗ്രന്ഥം പ്രിദ്ധീകരിയ്ക്കുകയുണ്ടായി. അനുവാചകകേരളം, ഈ ഉപഹാരത്തെ ഹൃദ്യമായി സ്വീകരിച്ചു. കൂടുതൽ സമഗ്രമായ രീതിയിൽ, ക്ഷേത്രാരാധനയുടെ സർവ്വസ്പർശിയും, സമ്പൂർണ്ണവുമായ ഒരു ഗ്രന്ഥരചനയ്ക്കുവേണ്ടിയുള്ള അദമ്യമായ അഭിലാഷത്തിന്റെ പൂർത്തീകരണമാണ് ഈ പരിഷ്കരിച്ച 18 അദ്ധ്യായങ്ങളോടുകൂടിയ ഗ്രന്ഥരചനയെ തുടന്നുണ്ടായിട്ടുള്ളത്. സമിതിയുടെ പ്രകാശനവിഭാഗത്തിന്റെ പ്രഥമ സംരംഭമാണിത്. മാധവജിയുടെ ജ്ഞാനഭണ്ഡാഗാരത്തിൽ നിന്നും ഇനിയും ധാരാളം രചനകൾ നമുക്ക് പ്രതീക്ഷിയ്ക്കാം.

198? ൽ നടന്ന ചരിത്രപ്രസിദ്ധമായ വിശാലഹിന്ദുസമ്മേളനത്തിന്റെ സംഘാടകൻ ആയി മാധവജി സേവനമനുഷ്ഠിച്ചിട്ടുണ്ട്. വിശ്വഹിന്ദുപരിഷത്തിന്റെ സംസ്ഥാന കമ്മിററി വൈസ് പ്രസിഡണ്ട് കൂടിയാണ്. സമിതിയുടെ കേന്ദ്ര എക്സി. അംഗവും, മുഖ്യ ഉപദേശകനുമാണ്. സമിതി നടത്തുന്ന വാർഷിക പഠന ശിബിരങ്ങളിലെ മുഖ്യാചാര്യൻ മാധവജിയാണ്.

ഒന്നുമില്ലായ്മയിൽനിന്നാരംഭിച്ച, കേരളത്തിലെ രാഷ്ട്രീയസ്വയംസേവകസംഘത്തിന്റെയും, പരിവാരസംഘടനകളുടെയും ഇന്നത്തെ അഭൂതപൂർവ്വമായ വളർച്ചയ്ക്ക് വഴിയൊരുക്കിയ സംഘടനാ നിർമ്മാതാക്കളുടെ നിരയിൽ, നിർണ്ണായകമായ പങ്കുവഹിച്ച ഒരു പ്രചാരകനാണ് മാധവജി. അദ്ദേഹത്തിന്റെ അതുല്യവും, ചിന്താസരണിയിൽനിന്നും വിനിർഗ്ഗളിക്കുന്നതുമായ ആശയങ്ങൾ പരിവർത്തനത്തിന്റെ ഈ കാലഘട്ടത്തിൽ, നമുക്ക് പ്രചോദനവും സ്ഫൂർത്തിയും പ്രദാനം ചെയ്യുന്നു. ഹൈന്ദവകേരളം ഇനിയും അദ്ദേഹത്തിൽനിന്ന് ധാരാളം രചനകൾ പ്രതീക്ഷിയ്ക്കുന്നു. ഈ പ്രതീക്ഷ സഫലീകൃതമാവാൻ വേണ്ട ആയുരാരോഗ്യസൌഖ്യം പ്രദാനം ചെയ്യുവാൻ ജഗദീശ്വരനോട് പ്രാർത്ഥിയ്ക്കാം.

എന്ന്,

**പ്രസാധകർ**

# വിഷയ വിവരം

## 4. ബലിപീഠങ്ങളും ബലിക്രിയകളും (67 മുതൽ 89 വരെ)

[അഷ്ടദിക്പാലകന്മാർ—ദിക്കുകളുടെ കൽപന മാനസിക സങ്കൽപംമാത്രം—സൂക്ഷ്മശരീരത്തിന്റെ വ്യാപ്തി—ക്ഷേത്രമെന്ന ദിവ്യമാന കൽപനയിൽ ഈ സങ്കല്പം—ബ്രാഹ്മ്യാദി സപ്തമാതൃക്കളുടെ തത്വം—അന്തർമണ്ഡലത്തിലെ മററു ബലിപീഠങ്ങൾ—മാതൃക്കൾ—നിർമ്മാല്യധാരി—ബലിക്രിയ മന്ത്രപുരശ്ചരണത്തിലെ തർപ്പണമാണ്—ബലിദ്രവ്യമായ ഹവിസ്സിന്റെ ദേവ–പാർഷദ–ഭൂതഭാഗങ്ങൾ—ബലിതൂവുന്ന ക്രിയ—ബലിമുദ്രാതത്വം—വലിയ ബലിക്കല്ലും അതിന്റെ തത്വവും—ഏതുദേവതയേയും പൂജിക്കാൻ അർഹമായ യന്ത്രം—]

## 5. പൂജാതത്വം (90 മുതൽ 114 വരെ)

[പൂജകന്റെ യോഗ്യത—ആസനം—ഗുരുഗണപതി വന്ദനം—പ്രാണായാമം—ദേഹശുദ്ധി—ശംഖപൂരണം — ആത്മാരാധന—പീഠപൂജ—ആവാഹനം—ഷോഡശോപചാരങ്ങൾ—ഘണ്ടാനാദം—പ്രസന്നപൂജ പൂജാസമർപ്പണം—മഹാക്ഷേത്രത്തിലെ പൂജാവിശേഷങ്ങൾ—]

## 6. ഉൽസവം (115 മുതൽ 129 വരെ)

[ഉത്സവത്തിന്റെ പൊരുൾ—ആറാട്ട് എന്ന അമൃതവർഷണം—ഉത്സവകാലത്തെ വിശേഷങ്ങൾ—കൊടിയേററവും കൊടിമരവും—കൊടിക്കൂറയാകുന്ന (പതാക) കുണ്ഡലിനീശക്തി—മുളയിടുന്നത് സഹസ്രാരപത്മപ്രതീകം—ശ്രീഭൂതബലിയും ഉത്സവബലിയും—ഉത്സവകാലത്തെ പ്രത്യേക കലശാഭിഷേകങ്ങൾ—പള്ളിവേട്ടയാകുന്ന ചൈതന്യപ്രസരണം—പള്ളിക്കുറുപ്പെന്ന യോഗസമാധി—ആറാട്ടെന്ന തീർത്ഥയാത്ര അഥവാ അമൃതവർഷണം—ഉൽസവാവസാനവും കൊടിയിറക്കം—ഉത്സവത്തിലെ കലാപരിപാടികൾ ]

## 7. ക്ഷേത്രകലകളും അനുഷ്ഠാന വാദ്യങ്ങളും (130 മുതൽ 143 വരെ)

[പൂജയുടെ അവസാനത്തിൽ നൃത്തവാദ്യാദി രാജോപചാരങ്ങൾ—നൃത്തകലയുടെ ഉറവിടവും വികസിത രൂപങ്ങളും—താളവാദ്യങ്ങളുടെ മൂലസ്വരൂപങ്ങൾ—ശംഖധ്വനിയുടെ രഹസ്യം—ഉത്സവരൂപം തന്ത്രസമുച്ചയത്തിൽ—വൃന്ദവാദ്യങ്ങൾ–ഏലത്താളത്തിന്റെ പ്രാധാന്യം–പാണിയുടെ രഹസ്യം—സംഗീതത്തിന്റെ ആദ്ധ്യാത്മികസ്രോതസ്സ്—സാഹിത്യകല ക്ഷേത്രത്തിൽ—ചിത്രകല ക്ഷേത്രത്തിൽ—ശിൽപകലകൾ നിറഞ്ഞ ക്ഷേത്രഭാഗങ്ങൾ—പാഠകകലയുടെ വികാസം—]

## 8. പ്രതിഷ്ഠ (144 മുതൽ 164 വരെ)

[ആചാര്യവരണം—ഭൂപരിഗ്രഹം—ഇഷ്ടകാന്യാസവും ഗർഭപാത്ര സ്ഥാപനവും—ശിലാപരിഗ്രഹം — മുളയിടൽ—ബിംബപരിഗ്രഹം ശോധനാദികൾ— കൌതുകബന്ധം —ജലാധിവാസം — പ്രാസാദശുദ്ധി—അസ്ത്രകലശപൂജ—രക്ഷോഘ്നഹോമം—വാസ്തുഹോമം—ബിംബശുദ്ധികലശം—മണ്ഡപസംസ്കാരം — അഗ്നിജനനം—ശയ്യാപൂജ—ജലോദ്ധാരം—ദേഹശുദ്ധി—ധ്യാനാധിവാസം —അധിവാസഹോമം പ്രതിഷ്ഠ— നപുംസകശിലാ പ്രതിഷ്ഠ — പീഠപ്രതിഷ്ഠ —പരിവാര പ്രതിഷ്ഠ.

## 9. ക്ഷേത്രാചാരങ്ങൾ (165 മുതൽ 187 വരെ)

[ക്ഷേത്രാരാധനയിലെ ഉപാസനാ രഹസ്യം — ക്ഷേത്രക്കുളത്തിലെ കുളി—കുളത്തിലെ ഇന്നത്തെ ശോചനീയാവസ്ഥ–ഭസ്മധാരണം—പ്രദക്ഷിണതത്വം — പ്രദക്ഷിണപദത്തിന്റെ വ്യുല്പത്തി—എങ്ങിനെയാണ് പ്രദക്ഷിണം വെക്കേണ്ടത്—പ്രദക്ഷിണ കാലവിധികൾ—പ്രദക്ഷിണങ്ങളുടെ എണ്ണം—ദേവാഭിമുഖമായ ആദ്ധ്യാത്മിക പ്രയാണം—പ്രദക്ഷിണം യോഗശാസ്ത്രദൃഷ്ടിയിൽ — ശിവക്ഷേത്രത്തിൽ ചെയ്യേണ്ട പ്രദക്ഷിണത്തിന്റെ പ്രത്യേകത—യോഗമാർഗ്ഗാനുസന്ധാനമാകുന്ന പ്രാണായാമ പ്രക്രിയതന്നെയാണ് ശിവപ്രദക്ഷിണം—ദേവദർശനമെന്ന യോഗാനുഭൂതി—വന്ദനം—നമസ്ക്കാരം—തീർത്ഥാടനവ്രതങ്ങൾ——ക്ഷേത്രാരാധനയുടെ സാമൂഹ്യപ്രാധാന്യം.

## 10. വഴിപാടുകൾ (188 മുതൽ 204 വരെ)

[വഴിപാട് ശബ്ദത്തിന്റെ അർത്ഥവ്യാപ്തി—യജ്ഞസങ്കല്പം എന്ന ദാർശനിക സിദ്ധാന്തം—ജീവൽ ബ്രഹ്മൈക്യമെന്ന ലക്ഷ്യത്തിലേയ്ക്കുള്ള പ്രയാണം—ക്ഷേത്രാരാധന എന്ന യജ്ഞം—ശിവം ഭൂത്വാ ശിവം യജേൽ—ക്ഷേത്രാരാധനയിൽ വഴിപാടിന്റെ സ്ഥാനം—പൂജാംഗമായ—വഴിപാടുകൾ—അഭിഷേകം—പായസം—മുതലായ നിവേദ്യങ്ങൾ—പുഷ്പാഞ്ജലി — നാളികേരമടിക്കൽ — ഏത്തമിടൽ എന്ന ആരാധന — വെടിവഴിപാട് — തുലാഭാരം തുടങ്ങിയവ — മന്ത്രശാസ്ത്രത്തിലെ പ്രയോഗവിധികൾ അനുസരിച്ചുള്ള വഴിപാടുകൾ—വഴിപാട് എങ്ങിനെ ഫലവത്തായിത്തീരുന്നു—വഴിപാട്കൊണ്ടു ഭക്തനുണ്ടാകുന്ന പരിണാമം—]

## 11: പുരോഹിതവർഗം (205 മുതൽ 214 വരെ)

## 12. ക്ഷേത്രവും സമാജവും (215 മുതൽ 240 വരെ)

[ചരിത്ര വസ്തുതകൾ വിരൽ ചൂണ്ടുന്നത്—സമാജത്തിന്റെ ഛിദ്രാവസ്ഥ മാറണം—ക്ഷേത്രചൈതന്യലോപം ഇന്നത്തെ ദുരവസ്ഥയുടെ

ഒരു മുഖ്യഘടകം—ക്ഷേത്രവും നാടും തമ്മിലുള്ള ബന്ധം—ക്ഷേത്രസംരക്ഷണത്തിലെ രണ്ടു മുഖ്യഘടകങ്ങൾ — ശാസ്ത്രപാണ്ഡിത്യമുള്ള പുരോഹിത വർഗ്ഗത്തിനുവേണ്ടി തന്ത്രവിദ്യാപീഠം—നിത്യ ക്ഷേത്രദർശനമെന്നത് സമിതിയുടെ അടിസ്ഥാന പശ്ചാത്തലം—ഭക്ത ജനങ്ങൾ നിത്യേന ഒത്തുചേരുന്ന ക്ഷേത്രപരിപാടി—"സവർണ്ണ" ക്ഷേത്രങ്ങൾ മാത്രമല്ല—ക്ഷേത്രദർശനത്തിന്റെ യൂനിഫോറംധരിച്ച്— ഒരു കമ്പിളിൽ പുഷ്പമെങ്കിലും സമർപ്പിക്കുവാൻ കൊണ്ടുവരിക— അച്ചടക്കം ക്ഷേത്രാന്തരീക്ഷത്തെ വൈദ്യുതീകരിക്കും—പൂജാസമയത്ത് നടയുടെ മുമ്പിൽ—മന്ത്രകലശാഭിഷേകമായ ശംഖതീർത്ഥ പ്രോക്ഷണവും—ആത്മജ്യോതി സമർപ്പണമായ ദീപാരാധനയും— ദൈവചൈതന്യ സ്വീകരണവും—ദിവ്യദേഹസൃഷ്ടിയുമായ പ്രസാദസ്വീകരണം—ശാസ്ത്രീയമായ ക്ഷേത്രദർശനം മന്ത്രോപാസനയുടെ ഫലം ചെയ്യും—ഈ ഭക്തജനസമൂഹമാണ് ക്ഷേത്രസംരക്ഷണസമിതിയുടെ ജനറൽബോഡി—ക്ഷേത്രഭരണമല്ല സമിതിയുടെ ലക്ഷ്യം— സമിതിയുടെ സമ്മർദ്ദത്തിന്റെ മററുവശങ്ങൾ—സമിതിയുടെ ചുമതല ഉത്സവാവസരങ്ങളിൽ--മററു സേവനരംഗങ്ങൾ കഴിയാവുന്നത് നടപ്പിലാക്കാം—]

## 13. ക്ഷേത്ര സംരക്ഷണസമിതിയുടെ പ്രവർത്തനം (241 മുതൽ 253 വരെ)

[സാമൂഹ്യാരാധന—ഐകമത്യസൂക്തം—ദ്വിതീയതലം (മാതൃസമിതി) തൃതീയതലമായ മതപാഠശാല—വിവിധ സേവാ പ്രവർത്തനങ്ങൾ—അത്യാചാരങ്ങൾക്കെതിരെ ധർമ്മദണ്ഡമുയരട്ടെ.

## 14. ക്ഷേത്രപുനരുദ്ധാരണത്തിന്റെ രൂപരേഖ ദേവപ്രശ്നം (254 മുതൽ 276 വരെ)

[ജ്യോതിഷത്തിന്റെ യുക്തിപരമായ പ്രസക്തി—ഖഗോളസ്ഥിതിയും മനുഷ്യദേഹവും—ജ്യോതിശാസ്ത്രത്തിന്റെ അടിസ്ഥാനതത്വം — ഗ്രഹസ്ഥിതിയിലെ ലഗ്നം—വ്യൂഹം അഥവാ പ്രശ്നത്തിന്റെ സ്വരൂപം—ജ്യോതിശാസ്ത്രതത്വത്തിന്റെ രഹസ്യം അഥവാ പ്രശ്നചിന്തയുടെ മൌലികതത്വം—പ്രശ്നാരൂഢരാശിയും സ്വർണ്ണപ്രശ്നവും—ദൈവജ്ഞൻ ചിന്തിക്കേണ്ട കാര്യങ്ങൾ—ദൈവജ്ഞന്റെ പ്രാധാന്യം—ദൈവജ്ഞന്റെ അന്തഃപ്രചോദനം—അഷ്ടമംഗല്യപ്രശ്നത്തിന്റെ ആന്തരാർത്ഥം—പ്രശ്നചിന്തയിലെ ശാസ്ത്രീയത— ക്ഷേത്രങ്ങളും ബാധകളും—ദേവപ്രശ്നത്തിന്റെ സവിശേഷതകൾ— താംബൂലപ്രശ്നം—പ്രായശ്ചിത്തങ്ങൾ—ദൈവജ്ഞസദസ്സ് — പ്രശ്നചിന്തയുടെ പരിസമാപ്തി—]

# ക്ഷേത്ര സങ്കൽപത്തിനൊരു മുഖവുര

വടക്ക് ഹിമാലയപർവ്വതം, മററു മൂന്നു ഭാഗങ്ങളിലും സമുദ്രം എന്നിങ്ങനെ മനുഷ്യ നിർമ്മിതമല്ലാത്ത പ്രകൃതിദത്തമായ അതിരുകളോടുകൂടി ഭൂമുഖത്ത് തിലകം, ചാർത്തിയതുപോലെ ശോഭിക്കുന്ന ഭാരതഭൂമി ആദ്ധ്യാത്മികപ്രധാനമായൊരു സംസ്കാരത്തിൻെറ ദേശമാണെന്നും അതുകൊണ്ടു് സനാതനമാണെന്നുമാണ് അറിയപ്പെട്ടുവരുന്നതു്. അനാദികാലം മുതൽ ഇതുവരെയുള്ള ചരിത്രം ഈ സത്യത്തെ വിളംബരം ചെയ്യുന്നുണ്ടു്. ചരിത്രത്തിൻെറ അപ്രതിരോധ്യമായ ഒഴുക്കിൽ മററു രാജ്യങ്ങളും രാഷ്ട്രങ്ങളും മുങ്ങിമറഞ്ഞുപോകുമ്പോൾ ചിരപുരാതനമായ സംസ്കാരത്തിൻെറ അടിസ്ഥാനത്തിൽ തന്നെ വീണ്ടും വീണ്ടും ഉയർത്തെഴുന്നേൽക്കുവാനും ആർഷ സംസ്കാരത്തിൻെറ അനശ്വരസന്ദേശത്താൽ ലോകമെങ്ങും വെളിച്ചം വീഴാനുമുള്ള സൗഭാഗ്യം ഭാരതഭൂമിക്കു മാത്രമാണ് ലഭിച്ചിട്ടുള്ളതു്. വാത്മീകി വ്യാസ വസിഷ്ഠ വിശ്വാമിത്രാദി പൌരാണിക ഋഷിമാർ മുതൽ അധുനാതനന്മാരായ രാമകൃഷ്ണ വിവേകാനന്ദന്മാർ, ശ്രീനാരായണഗുരു, അരവിന്ദയോഗി, രമണ മഹർഷി എന്നിവർ വരെ നീണ്ടുകിടക്കുന്ന അഭംഗുരമായ ഒരു ആദ്ധ്യാത്മിക പരമ്പര ഈ ഭൂമിയിലല്ലാതെ മറെറവിടെയാണ് ഉണ്ടായിട്ടുള്ളതു്? അതിയായ പൂർവ്വ പുണ്യപരിപാകത്താൽ മാത്രം ലഭ്യമാകുന്ന ഇവിടത്തെ മനുഷ്യജന്മം പരമ പദത്തെ പ്രാപിക്കുവാൻ മുന്നോട്ടുപോകുന്ന മനുഷ്യാത്മാവിനു് തത്തൽ കർമ്മങ്ങൾ അനുഷ്ഠിക്കുവാൻ കിട്ടുന്ന ഇടത്താവളമാണെന്നും അതിനാൽ ഈ ഭൂമി കർമ്മഭൂമി ആണെന്നും മററും പുരാണ കർത്താക്കൾ പാടിയിട്ടുള്ളതു് വെറുതെയാവാൻ തരമില്ല. ലോകത്തെവിടെയെങ്കിലും ആദ്ധ്യാത്മികമായ ഒരു പ്രതിഭാസം ഉണ്ടായിട്ടുണ്ടെങ്കിൽ അതിൻെറ വേരുകൾ അന്വേഷിച്ചാൽ എത്തുന്നതു് ഭാരതഭൂമിയിൽ ആയിരിക്കുമെന്നു് വിവേകാനന്ദസ്വാമികൾ ഉൽഘോഷിച്ചിട്ടുള്ളതു് ഓർക്കേണ്ടതാണ്. പല ഭൂഖണ്ഡങ്ങളിലും രാജ്യങ്ങളിലുമായി പടർന്നു പന്തലിച്ചുനിൽക്കുന്ന മനുഷ്യരാശിയിൽ സംസ്കാരത്തിൻേറയും തജ്ജന്യമായ മനോഭാവത്തിൻേറയും വ്യത്യാസം കാരണമായി ഒരു പൃഥഗ്ഭാവവും അതിൻെറ

അടിസ്ഥാനത്തിൽ ഉളവായ ചരിത്രശക്തികളുടെ പ്രവർത്തനം കൊണ്ടു് വ്യത്യസ്തങ്ങളായ ദേശീയതകളും ഉളവായിട്ടുള്ളതിന്റെ അടിസ്ഥാനത്തിൽ ഭാരതമെന്ന ജനപദം മററുള്ളവയിൽ നിന്നു് വ്യതിരിക്തമായ ഒരു രാഷ്ട്രമാണെന്നു് സമർത്ഥിക്കാവുന്നതാണ്. ഈ അടിസ്ഥാനത്തിൽ ഭാരതഭൂമിയും ഭാരതജനതയും മാനവസംസ്കാരത്തിന്റെ ഉച്ചകോടിയിൽ വർത്തിക്കുന്ന അന്യരിൽനിന്നു് അത്യന്തം ഭിന്നമായൊരു സവിശേഷ പാരമ്പര്യത്തിന്റെ ഉടമസ്ഥരും ബീജവാഹകരുമാണെന്നതു് ഒരു പരമാർത്ഥം മാത്രമാണ്. ഇന്നു ഭൗതികസമ്പത്തിന്റെ ഉത്തുംഗശൃംഗത്തിൽ കയറി നിൽക്കുന്ന പാശ്ചാത്യജനത അവരുടെ മോഹഭംഗത്തിൽ ഉററുനോക്കുന്നതു് ഈ സവിശേഷ പാരമ്പര്യത്തിലേക്കും ഈ ഭാരതഭൂമിയിലേക്കുമാണെന്നു് നാം മറക്കരുതു്. ഇന്നു് വല്ല ഉയിർത്തെഴുന്നേൽപ്പും ഈ ജനതയിലുണ്ടായിട്ടുണ്ടെങ്കിൽ അതു് നൂററാണ്ടുകളുടെ അടിമത്തത്തിൽനിന്നും അധഃകൃതാവസ്ഥയിൽനിന്നും കരകയറുവാനായിട്ടുള്ള ഈ രാജ്യത്തിന്റെ ജീവചൈതന്യത്തുടിപ്പുകളുടെ ഫലമായിട്ടാണ് എന്നു് കെ. എം. പണിക്കർ തുടങ്ങിയ ഭാരത ചരിത്രവിശ്ലേഷണവിദഗ്ധന്മാർ തെളിയിച്ചിട്ടുണ്ടു്.

ആദ്ധ്യാത്മിക പ്രധാനമായൊരു സംസ്കാരത്തിന്റെ മൂർത്തരൂപമായ നമ്മുടെ ഭാരത വർഷത്തിൽ എല്ലാ ഭാഗത്തുമായി തല ഉയർത്തിനിൽക്കുന്ന ക്ഷേത്രങ്ങൾ ഈ ഭൂമിയുടെ ഒരു പ്രത്യേകതയാണ്. അനാദികാലംമുതൽക്കുതന്നെ ഈ നാട്ടിൽ ക്ഷേത്രങ്ങളുണ്ടായിരുന്നുവെന്നു് ശ്രീരാമന്റെ രാമേശ്വര പ്രതിഷ്ഠയും ശ്രീകൃഷ്ണന്റെ ജീവിതത്തിൽ രുഗ്മിണീ സ്വയംവരത്തിലും മററും വരുന്ന ക്ഷേത്രദർശനാദി വിവരണങ്ങളും തെളിയിക്കുന്നുണ്ടു്. വൈദിക ക്രിയകളേയും ക്ഷേത്രങ്ങളിലെ ആരാധനാ ക്രമങ്ങളേയുംപററി ഒരു താരതമ്യ പഠനം നടത്തിയാൽ വൈദികകാലത്തെ ഹോമയജ്ഞങ്ങളുടെ ഒരു ചുരുക്കിയ പതിപ്പു മാത്രമാണ് നിത്യപൂജ ഉത്സവാദികൾ എന്നു തെളിയുന്നതാണ്. വേദകാലത്തുണ്ടായിരുന്ന ആരാധനാക്രമത്തിൽ നിന്നു് വളരെയേറെ വിഭിന്നമായ ഒരു സമ്പ്രദായമാണ് ക്ഷേത്രകർമ്മങ്ങൾ എന്ന വാദത്തിനു് ഒട്ടുംതന്നെ അടിസ്ഥാനമില്ല.

## ക്ഷേത്രവും ദേശീയ ജീവിതവും

വ്യക്തിയുടെ മാത്രമല്ല, ജനതയുടെ സാമൂഹ്യ ജീവിതത്തിലും ക്ഷേത്രങ്ങൾ വഹിക്കുന്ന പങ്കു് സുപ്രധാനമാണ്. ജനതയുടെ ജീവച്ഛക്തി ഉൾക്കൊള്ളുന്ന മതബോധം വേദാന്തവി

ചാരങ്ങളിലല്ല, പ്രത്യുത, കൺമുമ്പിൽ പ്രത്യക്ഷമായി കാണുന്ന, ഈശ്വരൻ കുടികൊള്ളുന്ന, ക്ഷേത്രങ്ങളെ ചുററിയാണ് സ്ഥിതിചെയ്യുന്നതെന്നു പറയുന്നതിൽ തെററില്ല. നമ്മുടെ കലകളും സാഹിത്യവും ശാസ്ത്രങ്ങളും സാമൂഹ്യജീവിതത്തിൻെറ വിവിധ മനോഹര വശങ്ങളും വളർന്നു പുഷ്പിച്ചതു് ക്ഷേത്രങ്ങളെ ഉപജീവിച്ചായിരുന്നു. ചുരുക്കത്തിൽ പറഞ്ഞാൽ സൈനികവും സാംസ്കാരികവുമായ വൈദേശിക ആക്രമണങ്ങളേയും ആഭ്യന്തരാധ:പതനത്തേയുമെല്ലാം അതിജീവിച്ചു ഗ്രാമാന്തരീക്ഷങ്ങളിൽപോലും ഇന്നും തല ഉയർത്തിനിൽക്കുന്ന ക്ഷേത്രങ്ങൾ നമ്മുടെ ദേശീയ ജീവിതവും സംസ്കാരവും അജയ്യമാണെന്നു് വിളിച്ചറിയിക്കുകയാണ്.

നമ്മുടെ രാഷ്ട്രജീവിതത്തിൻെറ കാതലായ വശം ആദ്ധ്യാത്മികമായതുകൊണ്ടു് ഇവിടെ ഉടലെടുത്ത സംസ്കാരവും കലാസാഹിത്യാദികളും ഭരണയന്ത്രവും ചുരുക്കത്തിൽ ജനജീവിതത്തിൻെറ എല്ലാ വശങ്ങളും ക്ഷേത്രങ്ങളെ ഉപജീവിച്ചിട്ടാണ് വളർന്നുവന്നിട്ടുള്ളതു്. നഗരങ്ങളും ഗ്രാമങ്ങളും സംവിധാനം ചെയ്യപ്പെട്ടതുതന്നെ ക്ഷേത്രത്തെ മുൻനിർത്തിയാണ്. മഹാക്ഷേത്രങ്ങളിലേക്കും തീർത്ഥങ്ങളിലേക്കുമുള്ള യാത്രകൾ ജനങ്ങൾ സ്വന്തം ജീവിതത്തിൻെറ അഭേദ്യഘടകങ്ങളായി അനുവർത്തിച്ചു വന്നു. രാഷ്ട്രശത്രുക്കളുടെ ആക്രമണങ്ങൾക്കിരയായും മററും പിൽക്കാലത്തു് ഒട്ടനേകം ക്ഷേത്രങ്ങൾ നിലംപരിശായെങ്കിലും ഭാരതത്തിൻെറ ഉയർത്തെഴുന്നേൽപ്പിൽ സ്വാതന്ത്ര്യവേളയുടെ പൊൻപുലരിയിൽ അവയിൽ പ്രധാനപ്പെട്ട സോമനാഥക്ഷേത്രം മുതൽ അനേകം ക്ഷേത്രങ്ങൾ നൂററാണ്ടുകളുടെ തകർച്ചയിൽ നിന്നു് ഉയിർത്തെഴുന്നേററിട്ടുള്ളതും ഗവൺമെൻറും ജനനേതാക്കളും ഈ പ്രക്രിയയെ സർവ്വാത്മനാ സഹായിച്ചിട്ടുള്ളതും ഇവിടെ സ്മർത്തവ്യമാണ്. കേരളത്തിൽ ടിപ്പുവിൻെറ ആക്രമണത്തിനു ശേഷം ഇതേവരെ ഉറങ്ങിക്കിടന്ന തളീക്ഷേത്രവും മററും തകർച്ചയിൽനിന്നു് ഉയിർത്തെഴുന്നേൽക്കുന്ന കാഴ്ച, അതിൻെറ പ്രത്യക്ഷ ലക്ഷ്യങ്ങളാണ്. പഴയ കാലത്തെന്നപോലെ ആധുനികയുഗത്തിലും ജനജീവിതത്തിൻെറ കേന്ദ്രബിന്ദുക്കളായി ശ്രീനാരായണ ഗുരുദേവനും മററും കല്പിച്ചിട്ടുള്ളതു് ക്ഷേത്രങ്ങളെ തന്നെയാണെന്നു് ഓർക്കുമ്പോൾ ഇതിൻെറ പ്രാധാന്യം മനസ്സിലാകും.

## ക്ഷേത്ര പുനരുദ്ധാരണ ശ്രമങ്ങളുടെ ശാസ്ത്രീയ മാർഗം

പക്ഷെ കാലത്തിൻെറ ഒഴുക്കിൽ ഭാരതത്തിലേയും, വിശിഷ്യ കേരളത്തിലേയും ക്ഷേത്രങ്ങൾ തകർന്നുകൊണ്ടിരിക്കുക

യാണെന്നു കാണാൻ പ്രയാസമില്ല. രണ്ടു നൂററാണ്ടുകാംക്കുമു മ്പ് വിമതസ്ഥരുടെ ആക്രമണംമൂലം പൊളിഞ്ഞ ശ്രീകോവി ലുകളും തകർന്ന വിഗ്രഹങ്ങളും മാത്രമായി അവശേഷിക്കുന്ന ക്ഷേത്രങ്ങാം ഇന്നും മലബാർ ഭാഗത്ത് കാണുവാൻ സാധി ക്കും. ഊരാളന്മാരുടെ ദുർഭരണം, ഭൗതികവാദപ്രധാനങ്ങളായ 'രാഷ്ട്രീയ'ത്തിൻെറ വേലിയേററം, തജ്ജന്യമായ നിയമനിർമ്മാ ണങ്ങളുടെ അർത്ഥശൂന്യത, എന്നീ കാരണങ്ങളാൽ പൂജ മുട്ടി നിർജ്ജീവങ്ങളായി തീർന്ന ക്ഷേത്രങ്ങളും ഇന്നു വിരളമല്ല. എങ്കിലും ഇങ്ങനെ തകർന്നുപോയ ക്ഷേത്രങ്ങളെ പുനരുദ്ധരി ച്ചെടുക്കുവാൻ വേണ്ടതായ യത്നങ്ങാം ഇന്ന് അവിടെയുമിവി ടെയും കാണുന്നുണ്ടെന്നുള്ളത് ശുഭോദർക്കമായ ഒരു കാര്യമാണ്. അത്തരം സംരംഭങ്ങളെ സമാഹരിച്ച് ഒരു സംഘടിതസാമൂഹ്യ പ്രസ്ഥാനമാക്കിത്തീർക്കുവാനുള്ള ബോധപൂർവ്വമായൊരു യത്ന മാണ് കേരള ക്ഷേത്രസംരക്ഷണസമിതി എന്നതും പ്രത്യേകം സ്മർത്തവ്യമാണ്.

ക്ഷേത്രങ്ങളെ നന്നാക്കുവാൻ ഉദ്യമിക്കുന്ന സാധാരണ ക്കാരൻ ബാഹ്യമായി മാത്രമേ പ്രശ്നത്തെ കാണുന്നുള്ളു. ഗോ പുരങ്ങാം പുതുക്കിപണിയുകയും, കൊടിമരം സ്വർണ്ണം പൂശുക യും, നിത്യനിദാനചെലവുകാംക്ക് ഏർപ്പാടുകാം ചെയ്യുകയും, ഉത്സവാദികളിൽ വാദ്യമേളങ്ങാംക്കും കച്ചേരികാംക്കും കലാ പരിപാടികാംക്കും വെടിക്കെട്ടിനുമെല്ലാം പണം വാരിക്കോരി ചെലവുചെയ്യുകയും ചെയ്താൽ ക്ഷേത്രം നന്നാവുമെന്നാണ് പ്രായേണ നാം ധരിച്ചുവച്ചിരിക്കുന്നത്. പക്ഷെ ക്ഷേത്രങ്ങളി ലെ ബാഹ്യമായ ചട്ടക്കൂടിൽ അവിടെ പ്രതിഷ്ഠിച്ചിരിക്കുന്ന വിഗ്രഹമാണ് ഏററവും സുപ്രധാന ഘടകം എന്നു നാം മനസ്സി ലാക്കേണ്ടതുണ്ട്. അതു നിർജ്ജീവമായൊരു പ്രതിമയല്ല. ജപ തപാദികാംകൊണ്ടു മന്ത്രശക്തി വരുത്തി ഈശ്വര സാക്ഷാൽ ക്കാരത്തിൻെറ ഉന്നതമേഖലകളിലേക്ക് ഉയർന്നു ചെന്ന ഒരു ആചാര്യൻെറ ആത്മശക്തിയുടെ കണികയാണ് ആ വിഗ്ര ഹത്തിൽ ദേവരൂപേണ പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ളത്. ആ ചൈതന്യത്തിനു ലോപംവരാതെ നിത്യവും പരിപോഷിപ്പി ക്കുന്നതരത്തിലുള്ള പ്രവൃത്തികാം ആണ് നിത്യപൂജകളുമെല്ലാം. അതിഗഹനങ്ങളായ ആദ്ധ്യാത്മിക മനശാസ്ത്ര തത്വങ്ങളുടെ അടിസ്ഥാനത്തിൽ നമ്മുടെ പൂർവ്വികന്മാർ തെരഞ്ഞെടുത്ത മന്ത്രാ നുഷ്ഠാനങ്ങളുടെ ശാസ്ത്രമായ തന്ത്രശാസ്ത്രമാണ് മേൽപറഞ്ഞ കർമ്മങ്ങളുടെ അടിസ്ഥാനം. ഇത്രയും മനസ്സിലാക്കിയാൽ ക്ഷേ ത്രപുനരുദ്ധാരണത്തിൻെറ കാതലായ ഘടകം ഈ കാര്യം കൈകാര്യം ചെയ്യാൻ പ്രാപ്തിയുള്ള ഒരു ജനവിഭാഗത്തെ സൃഷ്ടി ച്ച് അവരെക്കൊണ്ടു ഉദ്ദേശകർമ്മങ്ങാം ചെയ്യിക്കുകയാണെന്ന്

മനസ്സിലാകും. മററെല്ലാ ചടങ്ങുകളും ക്ഷേത്രശിൽപം തന്നെയും ഈ ഒരു പ്രധാന കാര്യത്തെ കേന്ദ്രമാക്കി സംവിധാനം ചെയ്ത ഏർപ്പാടുകൾ മാത്രമാണ്. ഗോപുരം പണിയുന്നതും മതിൽ കെട്ടുന്നതും, വെടിക്കെട്ട നടത്തുന്നതുമെല്ലാം ഇതിനെ അപേക്ഷിച്ച് അത്രയും പ്രാധാന്യമുള്ള സംഗതികളല്ല. മാത്രമല്ല. പൂജാദികർമ്മങ്ങൾ വേണ്ടത്ര നിഷ്കർഷയോടെ ചെയ്തുതുടങ്ങിയ ക്ഷേത്രങ്ങളിൽ ജനങ്ങളുടെ വിശ്വാസാദികൾ വർദ്ധിക്കുന്നതോടൊപ്പം ദേവചൈതന്യം വർദ്ധിക്കുന്നതായും തന്മൂലം കുഴഞ്ഞുമറിഞ്ഞുകിടക്കുന്ന ബാഹ്യകാര്യങ്ങൾ ക്രമേണ നേരെയാകുന്നതായും ആ ഗ്രാമത്തിനും ദേശത്തിനുതന്നെയും ഉൽക്കർഷം വന്നുചേരുന്നതായും ഇന്നു പലയിടങ്ങളിലും അനുഭവമുള്ള കാര്യമാണ്.

## ക്ഷേത്ര സങ്കൽപത്തിൻെറ അടിസ്ഥാനം—തന്ത്രശാസ്ത്രം

ക്ഷേത്രങ്ങളുടെ സംവിധാനവും അവയിലെ ആരാധനാക്രമങ്ങളും ചിട്ടപ്പെടുത്തിയിട്ടുള്ളത് ഭാരതത്തിൽ അനാദികാലം മുതൽക്കുതന്നെ വേദങ്ങളിലും പുരാണങ്ങളിലും മററും നിഗൂഢമായും ആഗമശാസ്ത്രങ്ങളിൽ കൂടുതൽ തുറന്നും പറയപ്പെടുന്ന ആദ്ധ്യാത്മികതത്വങ്ങളെ പ്രതിപാദിക്കുന്ന തന്ത്രഗ്രന്ഥങ്ങളെ അടിസ്ഥാനപ്പെടുത്തിയിട്ടാണ്. മനുഷ്യൻേറയും പ്രപഞ്ചത്തിൻേറയും ഉള്ളറകളിലേക്കു ഇത്രയധികം വെളിച്ചം വീശുകയും അവിടെയുള്ള ശക്തികളെയെല്ലാം തൻെറ ഇച്ഛാനുവർത്തികളാക്കി മാററി മഹാത്ഭുതങ്ങൾതന്നെ സൃഷ്ടിച്ചുകൊണ്ടു് ഈശ്വരപദവിയിലേക്കു് ഉയർത്തുകയും ചെയ്യുന്ന സാധനാശാസ്ത്രം അഥവാ മോക്ഷശാസ്ത്രമാണ് തന്ത്രശാസ്ത്രം. മനുഷ്യൻെറ അന്തർമണ്ഡലങ്ങളിൽ നവംനവങ്ങളായ അനുഭൂതികൾ ഉണർത്തുന്ന യോഗമാർഗ്ഗവും, കേട്ടാൽ നിരർത്ഥകങ്ങളെന്നു് തോന്നുന്ന മന്ത്രാക്ഷരങ്ങളും, കണ്ടാൽ അർത്ഥം മനസ്സിലാകാതെ അമ്പരപ്പിക്കുന്ന ബിന്ദു ത്രികോണവൃത്ത ചതുരശ്രാത്മകപ്രതീകങ്ങളായ യന്ത്രങ്ങളും മററും നിറഞ്ഞ ഈ ശാസ്ത്രം സാധാരണക്കാരനു് ദുർഗ്രഹവും സംഭ്രാന്തിജനകവുമാണ്. ഗുരുപദിഷ്ടമായ മാർഗ്ഗത്തിലൂടെ നിർഭയനായി മുന്നോട്ടുപോകുന്ന വീരപുരുഷനാണ് തന്ത്രശാസ്ത്രത്തിനധികാരിയായിട്ടുള്ളത്. അതുകൊണ്ടുതന്നെ ഒട്ടേറെ രഹസ്യവും സങ്കേതജഡിലവുമാണ് ഈ ശാസ്ത്രം. എങ്കിലും സാധാരണ തുറന്നു് എവിടെയും അടുത്ത കാലങ്ങളിൽ പ്രസംഗിച്ചുവരാറുള്ള വേദാന്താദി ദർശനങ്ങളേക്കാൾ വളരെയധികം സ്വാധീനം ഭാരതീയൻെറ ജീവിത ചര്യയിൽ ചെലുത്തിയിട്ടുള്ളതു് ക്ഷേത്രാരാധനയിലൂടെ ഈ തന്ത്രശാസ്ത്രമാണെന്നു് കാ

ഞാൻ പ്രയാസമില്ല. "എവിടെ മണിനാദം കേൾക്കുന്നുവോ എവിടെ ധൂപദീപാദികളും ചന്ദനത്തിരികളും കത്തിക്കുന്നുവോ അവിടെയെല്ലാം അടിസ്ഥാനപരമായി നാം തന്ത്രശാസ്ത്രസിദ്ധാന്തങ്ങളെയാണ് അനുസരിക്കുന്നത്" എന്ന് തന്ത്രശാസ്ത്രവിദ്യാർത്ഥിയായ സർ ജോൺവുഡ്റോഫ് അനുസ്മരിക്കുന്നത് വെറുതെയല്ല. ഇത്രയധികം പരപ്പും ആഴവും നിറഞ്ഞ തന്ത്രസിദ്ധാന്തങ്ങളിലൂടെ ക്ഷേത്രവും ക്ഷേത്രാരാധനയും തന്മൂലം ജനജീവിതവും എങ്ങിനെ ചിട്ടപ്പെടുകയും ഉയരുകയും ചെയ്യുന്നുവെന്നത് രസാവഹമായ ഒരു പഠനമായിരിക്കും.

## ഭാരതീയ ജീവിതത്തിൻെറ കേന്ദ്രബിന്ദു

അങ്ങനെ ഭാരതഭൂമിയും ജനതയും സംസ്കാരവും അനശ്വരമായ ഒരു പാരമ്പര്യത്തിൻെറ കേദാരമാണെങ്കിൽ അതിൻെറ സവിശേഷതകൾ എന്തെല്ലാമെന്ന് ചിന്തിക്കുന്നത് പ്രസക്തമാണ്. നൂറു ശതമാനവും ആദ്ധ്യാത്മികം മാത്രമായിരുന്ന ഈ പാരമ്പര്യമെന്നും ഇവിടുത്തെ ആളുകൾ ഭൗതികപുരോഗതിയിൽ തീരെ പരാങ്മുഖരായിരുന്നുവെന്നും പറയുന്നത് ചരിത്ര സത്യമാവുകയില്ല. വൈദേശികമായ ഒട്ടനേകം ആക്രമണങ്ങൾക്ക് ശക്തമായ തിരിച്ചടി നൽകാനും ഒരായിരം വർഷങ്ങൾ മുമ്പുവരെ തെക്കു കിഴക്കൻ ഏഷ്യയിൽ മാത്രമല്ല മററു പലയിടങ്ങളിലും പടർന്നുപിടിച്ച ഒരു മഹാസാംസ്കാരിക സാമ്രാജ്യത്തെ സൃഷ്ടിക്കുവാനും ഈ രാജ്യത്തിന് കെൽപുണ്ടായിരുന്നു. അത്യുന്നതങ്ങളായ ആദ്ധ്യാത്മിക ദർശനങ്ങളോടൊപ്പം സംഗീത സാഹിത്യശില്പാദി കലകളും ഒട്ടുവളരെ ഭൗതികശാസ്ത്രങ്ങളും യുദ്ധശാസ്ത്രവും എന്തിനേറെ ഭോഗശാസ്ത്രംപോലും ചില ഘട്ടങ്ങളിൽ അത്ഭുതാവഹമായ വികാസം പ്രാപിച്ചിരുന്നു. ഭൗതികാവശ്യങ്ങളെ ഭാരതം നിരാകരിച്ചുവെന്ന് പറയുന്നതിനുപകരം ഐഹികമായ ഉൽകർഷവും കുറച്ചുകൂടി മുൻതൂക്കം കൊടുത്തുകൊണ്ടുള്ള നിശ്രേയസാഭ്യുന്നതിയും സമഞ്ജസമായി സമ്മേളിച്ചുകൊണ്ടുള്ള ഒരു ജീവിത രീതിയാണ് ഇവിടെ ആവിഷ്കരിക്കപ്പെട്ടതെന്ന് പറയുന്നതായിരിക്കും ശരി. മനുഷ്യവർഗ്ഗത്തിൻെറ സനാതന ലക്ഷ്യങ്ങളായി ധർമ്മാർത്ഥ കാമമോക്ഷങ്ങളാകുന്ന ചതുർവിധ പുരുഷാർത്ഥങ്ങളെയാണല്ലോ ഇവിടെ അംഗീകരിച്ചിരിക്കുന്നത്. സനാതനമായ പ്രാപഞ്ചിക നിയമങ്ങൾക്കനുസൃതമായ ധർമ്മത്തിൻെറ അടിസ്ഥാനത്തിൽ തന്നെ അർത്ഥകാമങ്ങളെ ഭുജിച്ച് പരമപുരുഷാർത്ഥമായ മോക്ഷത്തിലേക്ക് നീങ്ങണമെന്നതന്നെയായിരുന്നു ഭാരതീയമതം. അതിനനുസൃതമായ വ്യവസ്ഥയായിരുന്നു ഇവിടെ ആവിഷ്ക

രിക്കപ്പെട്ടതു്. ഭാരതീയ ജീവിതത്തിൻെറ ഈ പ്രവാഹദിശ മനസ്സിലാക്കിയാൽ മനുഷ്യനിൽനിന്നും വികാസം പ്രാപിച്ചു് ഈശ്വര്യാവസ്ഥയെന്ന മോക്ഷ പദവിയുടെ അനുഭൂതിയാണ് ഇവിടെ വ്യക്തിയുടേയും ജീവിതത്തിൻേറയും അന്തിമലക്ഷ്യ മായി അംഗീകരിച്ചിരുന്നതു് എന്നു കാണാൻ കഴിയും. ഭാരതീ യജീവിതം ഈ കേന്ദ്രബിന്ദുവിനു് ചുററുമായിട്ടാണ് കറങ്ങി യിരുന്നതെന്നും ഇനിയും ഇതിനു ചുററുമായി തന്നെയാണ് അ തിശക്തമായി കറങ്ങുവാൻ പോകുന്നതെന്നും സൂക്ഷ്മദൃക്കുകൾക്കു് മനസ്സിലാക്കാൻ വിഷമമില്ല. ഈ മൗലിക പ്രേരണയെ തിര സ്കരിക്കുന്ന വൈദേശിക മതങ്ങളും വൈദേശിക ആശയങ്ങ ളും ഏറെക്കാലം യത്നിച്ചിട്ടും ഇവിടെ വേരൂന്നിയിട്ടില്ലെന്നു് തത്തദാശയങ്ങളുടെ പ്രയോക്താക്കൾ തന്നെ സമ്മതിച്ചുകഴി ഞ്ഞിട്ടുണ്ടു്. ഭാരതീയ ജീവിതത്തിൻെറ സാംസ്കാരികവും ശാസ്ത്രീയവും കലാപരവും സാമൂഹ്യവും ഭരണപരവും രാഷ്ട്രീയ വും മറേറതു വിധത്തിലുള്ളതുമായ എല്ലാ പ്രസ്ഥാനങ്ങളും പ്ര ചോദനം കൊള്ളുന്നതും വികാസം പ്രാപിക്കുന്നതും അന്നും ഇന്നും ഈ കേന്ദ്രബിന്ദുവിനെ ആധാരമാക്കി തന്നെയാണ്. സിനിമാഗാനങ്ങളിൽപോലും ഇതിൻെറ പ്രതീകാത്മകത്വം ശക്തമായി പ്രതിധ്വനിക്കുന്നതു് ഇന്നും നമുക്കു് കേൾക്കാൻ കഴിയും. നമ്മെ സംബന്ധിച്ചിടത്തോളം ഇതു വെറും ഒരു തത്വ ശാസ്ത്രമോ ദർശനമോ അല്ല. പ്രത്യുത ജീവിതത്തിൻെറ അഗാ ധതലങ്ങളിൽപോലും ശക്തമായ ചലനങ്ങളെ സൃഷ്ടിച്ചു് സമൂ ഹത്തിൽ ഊർജ്ജസ്വലമായൊരു മാർഗ്ഗദർശനം കൊടുക്കുവാൻ കെൽപുള്ള ചൈതന്യാത്മകമായ ഒരു വിചാരധാര കൂടി യാണ്.



# ക്ഷേത്രങ്ങളുടെ അടിസ്ഥാനമായ തന്ത്രശാസ്ത്രം - ഒരു വിഹഗ വീക്ഷണം

## വൈദികമായ ഉറവിടം

ഈ ചിന്താസരണിയുടെ കാണപ്പെടുന്ന ഉറവിടം അനാദിയെന്നു വിശേഷിപ്പിക്കുന്ന വേദങ്ങൾ തന്നെയാണ്. പ്രപഞ്ചത്തിന്റെ നമുക്കനുഭവവേദ്യമായ ബാഹ്യതലത്തിൽ നിന്നും ഊളിയിട്ട് ആഴങ്ങളിലേക്കിറങ്ങി പരമമായ സത്യത്തിന്റെ മുഖത്തു നോക്കുമ്പോൾ ഉളവാകുന്ന വാചാമഗോചരമായ ദിവ്യാനുഭൂതിയുടെ ചില വെളിപാടുകളാണവ. ആ ആശയങ്ങളിൽ മാത്രമല്ല, വാക്കുകളിലും സ്വരങ്ങളിൽപോലും അഭൗമമായ ശക്തികൾ ഒളിഞ്ഞു കിടപ്പുണ്ട്. മന്ത്രബ്രാഹ്മണങ്ങൾ എന്ന് അറിയപ്പെടുന്ന സംഹിതാഖണ്ഡവും ബ്രാഹ്മണങ്ങളും അടങ്ങിയതാണ് വേദങ്ങൾ എന്ന് പ്രമാണമുണ്ടെങ്കിലും ഉപനിഷത്തുകളും വേദഭാഗങ്ങൾ തന്നെയാണ്. ഋക്ക്യജുസ്സാമാഥർവണാദി ചതുർവേദങ്ങളിലുമായി ഒട്ടനേകം ഉപനിഷത്തുകൾ ഉണ്ടെങ്കിലും 108 എണ്ണം അതിൽ വിശേഷമായി പറയപ്പെടുന്നു. പരമസത്യത്തെപ്പററിയുള്ള ജ്ഞാനത്തിന് പുറമെ ആ സത്യത്തെ സ്വന്തം അനുഭൂതിയിൽ ആവിഷ്കരിച്ചെടുക്കാനുള്ള ഒട്ടനേകം സാധനാ പദ്ധതികളുടെ വിവരണവും ഉപനിഷത്തുകളിലുണ്ട്. പൗരാണിക യുഗാന്തരങ്ങളിൽ ധ്യാനമനനപ്രധാനങ്ങളായിരുന്നു ഈശ്വരോപാസനയുടേതായ മാർഗ്ഗങ്ങൾ. കാലക്രമത്തിൽ മനുഷ്യന്റെ പരിണാമഗതിയിൽ അവന്റെ കഴിവുകൾ കുറഞ്ഞുവന്നപ്പോൾ യജ്ഞകുണ്ഡത്തിലെ അഗ്നിയായിത്തീർന്നു ഈശ്വരോപാസനയുടെ പ്രതീകം. അങ്ങനെ യജ്ഞവിധികളും വേദഭാഗമായി വർത്തിച്ചു. വിരാട്പുരുഷൻ, അദിതി, രാത്രി, ഉഷസ്സ്, ഇന്ദ്രൻ, അഗ്നി, വരുണൻ, മിത്രൻ തുടങ്ങി ഒട്ടനേകം ദേവതകളും പ്രാപഞ്ചിക ശക്തികളുടെ പ്രതീകത്വം വഹിച്ച് വേദങ്ങളിൽ അണിനിരന്നിട്ടുണ്ട്. വൈദികസൂക്തങ്ങളുടെ നിഷ്കർഷമായ ഉച്ചാരണത്താൽ ആ വക ശക്തികൾ

ളെ ആവാഹിക്കുവാനും ഹവന സ്തോത്രാദികളാൽ അവയെ പ്രസാദിപ്പിക്കുവാനും തന്നിമിത്തം ഭൗതികങ്ങളും ആദ്ധ്യാത്മികങ്ങളുമായ നേട്ടങ്ങൾ കൈവരിക്കുവാനും ആ യുഗത്തിൽ നമ്മുടെ പൂർവ്വികർക്കു് കഴിഞ്ഞിരുന്നു. കാലപ്രവാഹത്തിൽ അത്തരം ആരാധനാ രീതികൾ മൃതപ്രായങ്ങളായെങ്കിലും പഴയ യജ്ഞങ്ങൾ അതേപടി ഇന്നും ദുർല്ലഭം ചിലയിടങ്ങളിൽ ആചരിച്ചു വരാറുണ്ടല്ലോ. അശ്വമേധം, അതിരാത്രം, ആപ്തോര്യാമം, വാജപേയം, അഗ്നിഷ്ടോമം, എന്നിങ്ങിനെ ദിവസങ്ങളോളം മാത്രമല്ല, വർഷങ്ങളോളം നീണ്ടുനിൽക്കുന്ന അത്തരം യജ്ഞങ്ങൾ വൈദിക ഉപാസനാ പദ്ധതിയിലെ പ്രധാന ഭാഗങ്ങളായിരുന്നു.

## യോഗശാസ്ത്രപരമായ അടിസ്ഥാനം

യജ്ഞത്തിൻേറതായ കർമ്മപദ്ധതിയുടെ രഹസ്യം ഇത്തരുണത്തിൽ അറിയുന്നതു് ഒരാവശ്യമാണ്. മനുഷ്യൻെറ സ്ഥൂലസൂക്ഷ്മാദിദേഹങ്ങളിൽ ഉറങ്ങിക്കിടക്കുന്ന ഈശ്വരീയ ചൈതന്യത്തിൻെറ ക്രമത്തിലുള്ള ജാഗരണം അഥവാ ആളിക്കത്തിക്കൽ ആണല്ലോ ആദ്ധ്യാത്മിക സാധനയുടെ ഉള്ളടക്കം. അങ്ങനെ ആ ചൈതന്യം പൂർണ്ണമായി സ്ഫുരിക്കുമ്പോൾ നാം ഈശ്വരത്വം പ്രാപിക്കുകയും അഭൗമമായ ശക്തിയുടെ കൈകാര്യകർത്തൃത്വം നമുക്കു് സാധിക്കുകയും ചെയ്യും. മനുഷ്യനെ ഈശ്വരപദവിയിലേക്കു് ഇങ്ങനെ ഉയർത്തുക എന്നതായിരുന്നു ഭാരതീയ വിചാരധാരയുടെ മുഖ്യാംശമെന്നു് മുമ്പെ പറഞ്ഞുവല്ലോ. ആ ശക്തി ഉറങ്ങിക്കിടക്കുന്നതു് മനുഷ്യൻെറ സൂക്ഷ്മദേഹത്തിൽ മൂലാധാരമെന്ന ഏററവും താഴത്തെ ചക്രത്തിലാണെന്നും ആ ചക്രം സ്ഥൂലദേഹത്തിൽ ഗുദലിംഗങ്ങളുടെ അന്തരാളഭാഗത്തോടു് ബന്ധപ്പെട്ടിരിക്കുന്നു എന്നും പൗരാണിക ഭാരതീയ ഋഷികൾ മനസ്സിലാക്കിയിരുന്നു. പ്രാണായാമ ധ്യാനാദിപ്രക്രിയകളുടെ സഹായത്തോടെയാണ് മൂലാധാരത്തിൽനിന്നു് ആ കുണ്ഡലിനീശക്തിയെ ഉണർത്തേണ്ടതു്. സുഷുമ്നാന്തരാളത്തിലൂടെ ഉപരിചക്രങ്ങളെ ഭേദിച്ചുകൊണ്ടു് ആ ശക്തി ശിരസ്സിലുള്ള സഹസ്രാരപത്മത്തോളം ഉയന്നാൽ മനുഷ്യർ സാധാരണ വിഹരിക്കാറുള്ള ഭൗതികമായ ബോധതലത്തിൽനിന്നും ഉയന്നു പ്രപഞ്ചത്തിൻെറ ഉറവിടമായ പരമസത്യം വിഹരിക്കുന്ന തലത്തിലെത്തുകയായി. അതിനിടയിൽ വിവിധങ്ങളായ കാഴ്ചപ്പാടുകളും അനുഭൂതികളും ഉണ്ടാവുക മാത്രമല്ല; നിരവധി കഴിവുകളും സിദ്ധികളും നമുക്കു് സ്വാധീനമാകുകകൂടി ചെയ്യും. മൂലാധാരചക്രത്തിൽനിന്നു് ഉണർന്നുപൊങ്ങുന്ന കുണ്ഡലിനീ ശക്തിയെ തന്നെ

യാണ് വൈദിക യജ്ഞകുണ്ഡത്തിൽ നിന്നുമുയരുന്ന അഗ്നിപ്രതീകാത്മകമായി പ്രതിനിധാനം ചെയ്യുന്നതു്. നമ്മുടെ ജീവാത്മാവിനെ കൈപിടിച്ചു് മുന്നോട്ടു് കൊണ്ടുപോകുന്ന പുരോഹിതനായി ആ അഗ്നിയെ സ്തുതിച്ചുകൊണ്ടു തന്നെയാണ് ഋഗ്വേദം ആരംഭിക്കുന്നതു്. (അഗ്നിംഈളേ പുരോഹിതം യജ്ഞസ്യദേവമൃത്വിജം, ഹോതാരം രത്നധാതമം എന്ന ഒന്നാം സൂക്തത്തിൻെറ അത്ഥകല്പന ചെയ്താൽ ഇതു വിശദമാകും.) സ്ഥൂലമായ അത്ഥമല്ല വേദങ്ങൾക്കുള്ളതു്. അതിൻെറ സൂക്ഷ്മാത്ഥ വിചാരം അരവിന്ദയോഗിയും അദ്ദേഹത്തിൻെറ ശിഷ്യനായ ശ്രീ കാപാലി ശാസ്ത്രികളും ചെയ്തിട്ടുള്ളതു് ഈ തരത്തിൽ യോഗപരവും രഹസ്യാത്ഥദ്യോതകവുമായ വിധത്തിൽ ആണ്. ഇതു ബാഹ്യാഗ്നിയായിട്ടല്ല ആന്തരികമായ കുണ്ഡലിനീസ്ഥാപനത്തിൻെറ പ്രതീകമായിട്ടാണ്. അങ്ങനെ കുണ്ഡലിനീരൂപമായ അഗ്നിയെ പ്രതീകമാക്കിയാണ് വൈദികകാലത്തു് യജ്ഞരൂപേണ പ്രാപഞ്ചികശക്തികളെ പ്രസാദിപ്പിച്ചിരുന്നതും മനുഷ്യരുടെ ഉപയോഗത്തിനായി സ്വാധീനിച്ചിരുന്നതും.

## വൈദിക ചിന്തയുടെ താന്ത്രികമായ ആവിഷ്ക്കരണം

കാലക്രമത്തിൽ യുഗപരിവത്തനങ്ങളോടെ മനുഷ്യരുടെ കഴിവുകൾ വീണ്ടും കുറഞ്ഞുപോയി. അങ്ങിനെ കലിയുഗമാകുമ്പോഴേക്കു് വൈദികമായ ഈ ആരാധനാ സമ്പ്രദായം താന്ത്രികമാർഗ്ഗങ്ങളായി പരിണമിക്കുകയാണുണ്ടായതു്. വൈദികവും താന്ത്രികവുമായ സമ്പ്രദായങ്ങൾ വിഭിന്നങ്ങളും പലപ്പോഴും പരസ്പരവിരുദ്ധങ്ങളുമായ ചിന്താഗതികളെയാണ് പ്രതിനിധാനം ചെയ്യുന്നതെന്നും അവക്കു് ആര്യൻ–ദ്രാവിഡർ എന്നിങ്ങനെ വർഗ്ഗപരമായ അടിസ്ഥാനങ്ങൾ ഉണ്ടായിരുന്നുവെന്നും ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നതു് ഇവിടെ വിസ്മരിക്കുന്നില്ല. ആ വാദഗതി സമ്മതിക്കുകയാണെങ്കിൽതന്നെയും ഈ രണ്ടു വിചാരധാരകളും വേർതിരിക്കുവാൻ വയ്യാതെ ഒന്നായി ഉരുകി ചേരുകയാണ് ചെയ്തതെന്നു് പറയേണ്ടിവരും. പക്ഷെ വെറും സ്ഥൂലമായ അത്ഥകല്പനയല്ലാ വേദത്തിനുള്ളതു് എന്നു മനസ്സിലാക്കുന്ന സൂക്ഷ്മചിന്തകന്മാക്കു് പിൽക്കാലത്തെ പല താന്ത്രികസങ്കല്പങ്ങളും വേദത്തിൽനിന്നു് ഉരുത്തിരിഞ്ഞതാണെന്നു് കാണുവാൻ പ്രയാസമില്ല. രണ്ടു സമ്പ്രദായങ്ങളുടേയും അടിസ്ഥാന ചിന്താഗതി കുണ്ഡലിനീ യോഗം തുടങ്ങിയ ആദ്ധ്യാത്മികരഹസ്യങ്ങൾ തന്നെ ആയിരുന്നു എന്നതും വ്യക്തമാണ്. പല ഉപനിഷത്തുകളും വേദസൂക്തങ്ങളും ഇതിനുപോൽ

ബലകങ്ങളാണ്.

വൈദിക ചിന്താസരണിയിൽ അക്ഷരങ്ങളുടെ സ്പന്ദനങ്ങൾക്ക് പ്രത്യേക ശക്തിയുണ്ട് എന്നു നാം കണ്ടുവല്ലോ. ഓം, വഷട്, വൌഷട്, സ്വാഹാ, തുടങ്ങി വൈദിക കർമ്മങ്ങൾക്ക് ഉപയോഗിച്ചിരുന്ന ശബ്ദങ്ങൾ തന്നെയാണ് പിൽക്കാലത്ത് താന്ത്രികമായ മന്ത്രോച്ചാരണ സമ്പ്രദായത്തിലും സ്വീകരിച്ചിരുന്നത്. യജ്ഞത്തിൽ നാലും അതിലധികവും ഋത്വിക്കുകൾ (പുരോഹിതന്മാർ) കൂട്ടായി ചേർന്നു ചെയ്തിരുന്ന ഹവനക്രിയതന്നെ പിൽക്കാലത്ത് മന്ത്രദേവതകളെ ഉദ്ദേശിച്ച് ഒരാൾ മാത്രം ചെയ്യുന്ന ഹോമമായി പരിണമിച്ചു. ഇന്ദ്രാദി ദേവന്മാരെ പ്രാപഞ്ചിക സൂക്ഷ്മശക്തികളായി മാത്രം വേദങ്ങൾ പരിഗണിച്ചിരുന്നു. പക്ഷെ തന്ത്രകാലത്ത് ആ ദേവതകൾക്ക് കരചരണാദ്യവയവ സഹിതങ്ങളായ രൂപകല്പനകൾ ഉണ്ടായതാണല്ലോ, ഓരോ മന്ത്രത്തിൻേറയും ദേവതയുടെ ധ്യാനോക്തരൂപമായി പരിണമിച്ചത്. അതേപോലെ ഗണപതി, വിഷ്ണു, ശിവൻ, ദുർഗ്ഗ എന്നിങ്ങനെ വ്യക്തമായി ഉരുത്തിരിഞ്ഞ താന്ത്രിക ദേവതകൾക്ക് സമാന്തരങ്ങളായ വേദസൂക്തങ്ങൾ അതത് ദേവന്മാരുടെ ഉപാസനകളിൽ ഇന്നും ഉപയോഗിച്ചുവരുന്നുണ്ട്. ശക്തിനിഗർഭിതങ്ങളായ ദീർഘവൈദിക സൂക്തങ്ങളുടെ ചുവടു പിടിച്ച് മേല്പറഞ്ഞ തരത്തിലുള്ള ബീജാക്ഷരങ്ങൾ ചേർത്ത് താന്ത്രിക മന്ത്രങ്ങൾ ഉത്ഭവിച്ചു. ആ മന്ത്രശബ്ദത്തിലും തദർത്ഥ സംബന്ധിയായ ദേവതാ സങ്കല്പത്തിലും പ്രപഞ്ചത്തിൻെറ നിയാമകശക്തികൾ ഉണ്ടെന്ന താന്ത്രിക ദർശനം വൈദികഭാവനയുടെ തുടർച്ചയല്ലാതെ മററെന്താണ്? അതു മാത്രമല്ല വേദങ്ങളിൽ അനുപേക്ഷണീയങ്ങളായ ഋഷിഛന്ദോ ദേവതാ സങ്കല്പങ്ങൾ താന്ത്രിക മന്ത്ര ഉപാസനയുടേയും അംഗങ്ങളായി തീർന്നു, വൈദിക സമ്പ്രദായം, അതിൻെറ ഉള്ളടക്കം കളയാതെ പിൽക്കാലത്ത് താന്ത്രികസമ്പ്രദായമായി പരിണമിച്ചതിൻെറ നിരവധി ഉദാഹരണങ്ങളിൽ ചിലതാണ് ഇവിടെ കൊടുത്തിട്ടുള്ളത്.

## ആദിശക്തിയുടെ പരിണാമമാണ് പ്രപഞ്ചം

തന്ത്രശാസ്ത്ര സിദ്ധാന്തമനുസരിച്ച് ഈ പ്രപഞ്ചം മിഥ്യയല്ല. നമ്മുടെ ബുദ്ധിക്കും ഭാവനക്കുമെല്ലാമതീതമായി വിരാജിക്കുന്ന പരമാത്മചൈതന്യത്തിൽ തികച്ചും അജ്ഞാതമായവിധത്തിൽ ഒരു ഇളക്കം അഥവാ സ്പന്ദനം ഉത്ഭവിക്കുന്നു. ആ സ്പന്ദനവിശേഷത്തോടുകൂടിയ ബ്രഹ്മതത്വത്തെയാണ് ശബ്ദബ്രഹ്മമെന്നും ആദിശക്തിയെന്നും മററും നമ്മുടെ പൂർവ്വികർ വ്യവഹ

രിക്കുന്നതു്. ആദ്യത്തെ ഈ സ്ഫോടനം ക്രമേണ ഘനീഭൂതമായി, "സോഽകാമയതബഹുസ്യാം പ്രജായേയം" (അവൻ ഇച്ഛിച്ചു ഞാൻ ബഹുവായി ഭവിക്കട്ടെ) എന്ന ശ്രുതിവചനമനുസരിച്ചു് പലതായി പരിണമിക്കുന്നു. അങ്ങനെ അഹങ്കാരമായും മഹത്തത്വമായും പിന്നീടു് ആകാശം, വായു, അഗ്നി, അപ്പു്, പൃഥ്വി തുടങ്ങിയ പഞ്ചഭൂതങ്ങളായും ഈ ആദിശക്തി പരിണമിച്ചുണ്ടായതാണു് നാമിന്നു കാണുന്ന പ്രപഞ്ചം.

"മനസ്ത്വം വ്യോമസ്ത്വം മരുദസി മരുത്സാരഥിരസി
ത്വമാപസ്ത്വം ഭൂമി ത്വയിപരിണതായാം നഹിപരം
ത്വമേവ സ്വാത്മാനം പരിണമയിതും വിശ്വവപുഷാ
ചിദാനന്ദാകാരം ശിവയുവതി ഭാവേന ബിഭൃഷേ"

[നീ തന്നെ മനസ്സു്, നീ തന്നെ ആകാശം, നീ വായുവും വായുവിന്റെ സാരഥിയുമായ അഗ്നിയുമാണു്. നീ തന്നെ ആപസ് അഥവാ ജലം, നീ തന്നെ ഭൂമി ഈ പരിണാമശൃംഖലയിൽ നീയല്ലാതെ മറ്റൊന്നുമില്ല. പരമാത്മാവായ നീ തന്നെ വിശ്വവപുസ്സായി പരിണമിക്കുന്നതിന്നായി ചിദാനന്ദാകാരമായ ശിവയുവതി (ശക്തി) ഭാവത്തെ കൈക്കൊള്ളുന്നു.]
എന്നു് സൗന്ദര്യലഹരികർത്താവായ ആദിശങ്കരൻ കീർത്തിക്കുന്നതു് ഈ പ്രക്രിയയെയാണു്. അങ്ങനെ അവ്യക്തമായ ഈശ്വരചൈതന്യം ഇന്ദ്രിയ ഗോചരമായ ഒരു രൂപം പൂണ്ടുനിൽക്കുന്നതാണു് ഈ പ്രപഞ്ചമെന്നു് വന്നുകൂടുന്നു. വേദപുരാണങ്ങളിൽ വർണ്ണിക്കുന്ന വിരാട്പുരുഷന്റെ സങ്കല്പം പ്രസിദ്ധമാണല്ലോ. "സഹസ്രശീർഷാ പുരുഷഃ സഹസ്രാക്ഷ സഹസ്രപാദ്" എന്നു തുടങ്ങിയ ശ്രുതിവാക്യങ്ങളും മറ്റും വ്യവഹരിക്കുന്നതു് ഈ തത്വത്തെത്തന്നെയാണു്.

ഇങ്ങനെ ഏറ്റവും ഭൗതികതലം വരെ അതായതു് ഭൂമിതത്വം വരെ ഇറങ്ങിവരുന്ന സർഗ്ഗശക്തിയുടെ പ്രഭാവത്താൽ സൃഷ്ടമായ ഈ ബ്രഹ്മാണ്ഡശരീരവും അതിൽ അന്തര്യാമിയായി വർത്തിക്കുന്ന പരമാത്മചൈതന്യവും നമ്മെ ഒരു ശരീരവും ജീവനുമുള്ള ഒരു വലിയ ജീവിയെ അനുസ്മരിപ്പിക്കുന്നു. ഈ സിദ്ധാന്തമനുസരിച്ചു് പ്രപഞ്ചത്തിനു് ജീവനുണ്ടു് അഥവാ ഈശ്വരനാകുന്ന ജീവന്റെ ശരീരമാണു് പ്രപഞ്ചം. മാത്രമല്ല ഈ ജീവൻ പ്രപഞ്ചത്തിന്റെ ഓരോ ഭാഗത്തും ഓരോ അണുവിലും തുടിക്കുന്നുണ്ടു്. ചുരുക്കത്തിൽ ജീവനില്ലാത്തതായ ഒന്നുംതന്നെ പ്രപഞ്ചത്തിലില്ല. സചേതനമെന്നും, അചേതനമെന്നും ഒരുപക്ഷെ ഇന്നത്തെ ശാസ്ത്രകാരന്മാർ വ്യവഹരിക്കുന്ന രീതിയിലുള്ള വിഭജനം കേവലം അശാസ്ത്രീയമാണു്. ജീവനെ തേടിക്കൊണ്ടു് ഇന്നു പോകുന്ന ജീവശാസ്ത്രത്തിന്റെ ധാർഷ്ട്യത്തോടെയുള്ള പ്ര

യാണം ഒരുപക്ഷെ അവസാനിക്കുവാൻ പോകുന്നതു് ഒരു മരുമരീചികയായിരിക്കാനിടയുണ്ടു്. സാധാരണ രീതിയിൽതന്നെ മനുഷ്യനും മൃഗങ്ങളും സസ്യങ്ങളുമെല്ലാം ജീവനുള്ളവയെന്നു കാണുവാൻ പ്രയാസമില്ല. ഇന്നു് ആധുനികശാസ്ത്രം ഒരു പടി കൂടെ മുമ്പെകടന്നു് പാറകളിലും ലോഹങ്ങളിലുംകൂടി ജീവൻെറ അവ്യക്്ത സ്്ഫുരണങ്ങൾ കാണുന്നുണ്ടെന്നു് സമർത്ഥിക്കുന്നു. ഈ നിലക്കു് മുന്നോട്ടുപോയാൽ ഇന്നു നാം ജഡമെന്നു് സങ്കല്പിക്കുന്ന എല്ലാ വസ്തുക്കളിലും പ്രപഞ്ചത്തിൽ മുഴുവനായും ജീവൻ ഉണ്ടെന്ന പൗരാണിക തത്വത്തിൽതന്നെ ആധുനികശാസ്ത്രം ചെന്നെത്തിച്ചേരുമെന്നു് കാണുവാൻ പ്രയാസമില്ല. പക്ഷെ വിവിധ ജീവികളിലും ജീവനെന്ന സ്്ഫുരണം വ്യത്യസ്തമായ അളവുകളിലാണെന്നു മാത്രം. അങ്ങനെ പരിണാമ ശ്രുംഖലയിൽ ജീവൻ ഏററവും കൂടുതലായി സ്്ഫുരിക്കുന്നതു് മനുഷ്യനിൽ ആണ്. കല്ലായും മരമായും പുഴുവായും മൃഗമായും അങ്ങനെ സഹസ്രക്കണക്കിനു് യോനികളിൽ ജനിച്ചു്, ജീവിച്ചു് മരിച്ചു ശേഷം വളരെയേറെ വളർച്ചയെത്തിയ ഒരാത്മാവിനു മാത്രമേ മനുഷ്യനായി ജനിക്കുവാൻ സാധിക്കുന്നുള്ളുവെന്ന പുനർജ്ജന്മ സിദ്ധാന്തം ഈ വാദത്തിൻെറ ഒരു ഘടകം മാത്രമാണ്.

## പരമപദപ്രാപ്്തി

മനുഷ്യനിലും ഈ ചൈതന്യം പൂർണ്ണവളർച്ചയിലെത്തിയിട്ടില്ല. ബാഹ്യാഭ്യന്തരാവയവങ്ങളുടേയും മനസ്സിൻെറ വിവിധതലങ്ങളുടേയും പൂർണ്ണനിയന്ത്രണം ഇതുവരെയും അവൻെറ ഇച്ഛാശക്്തിക്കു് വിധേയമായിക്കഴിഞ്ഞിട്ടില്ല എന്ന വസ്തുത തന്നെ ഇതിലേക്കു് വിരൽചൂണ്ടുന്നുണ്ടു്. അങ്ങനെ മനുഷ്യശരീരത്തിൽ അല്ലമെങ്കിലും ബോധാവസ്ഥയെ പ്രാപിച്ചിരിക്കുന്ന ഈശ്വരചൈതന്യത്തെ ക്രമമായി വികസിപ്പിച്ചെടുത്തു് പരമപദത്തിലെത്തിക്കുകയാണ് മനുഷ്യൻെറ ജീവിതോദ്ദേശം. ഇതുതന്നെയാണ് പരമപുരുഷാത്ഥമായ മോക്ഷവും കുറിക്കുന്നതു്. ആ മോക്ഷപദത്തിനുവേണ്ടി പരിശ്രമിക്കാനുള്ള വിവിധ മാർഗ്ഗങ്ങളാണ് ഇന്നു് ഹിന്ദുധർമ്മം വികസിപ്പിച്ചെടുത്തിട്ടുള്ള സാധനാമാർഗ്ഗങ്ങൾ അഥവാ ഉപാസനാ മാർഗ്ഗങ്ങൾ.

മററൊരു രീതിയിലും മുക്്തിയിലേക്കുള്ള ഈ പ്രയാണത്തെ നമുക്കു് വീക്ഷിക്കാം. ഏതൊരുതരം സാധനാമാർഗ്ഗത്തിലും അന്തർഭവിച്ചു കിടക്കുന്നതു് യോഗശാസ്ത്രതത്വങ്ങളാണ്. മന്ത്രയോഗവും ഹഠയോഗവും രാജയോഗവും ലയയോഗവുമെല്ലാം യോഗശാസ്ത്രത്തിൻെറ വ്യത്യസ്ത പതിപ്പുകൾ മാത്ര

താണ്. പല ഉപായങ്ങളിലൂടേയും യോഗി ചെയ്യുന്നതു് അവന്റെ ശരീരത്തിലെ ഏററവും താഴത്തെ നിലയായ മൂലാധാരചക്രത്തിൽ മൂന്നരചുററായി സപ്പാകൃതിയിൽ ഉറങ്ങികിടക്കുന്ന പരമതത്വമായ അന്തശ്ചൈതന്യത്തെ (ഇതിനെ കുണ്ഡലിനീശക്തിയെന്നും പറയും) മെല്ലെ ഉണർത്തി ഉപര്യുപരിയായി കിടക്കുന്ന ആധാര ചക്രങ്ങളിലൂടെ ക്രമത്തിൽ മുകളിൽ കയററി; ശിരസ്സിൽ ആയിരം ഇതളുകൾ ഉണ്ടെന്നു് സങ്കൽപിക്കുന്ന സഹസ്രാരചക്രത്തിൽ ഇരുന്നരുളുന്ന പരമശിവപദത്തിൽ യോജിപ്പിക്കുകയാണ്. ഇതുതന്നെയാണ് മുക്തി.




(1) ബ്രഹ്മരന്ധ്രം (2) സഹസ്രാരചക്രം (ശിരസ്സ്) (3) ആജ്ഞാചക്രം (ഭ്രൂമദ്ധ്യം) (4) ഇഡാനാഡി (5) വിശുദ്ധിചക്രം(കണ്ഠം) (6) അനാഹതചക്രം (ഹൃദയം) (7) സുഷുമ്നാനാഡി (8) പിംഗളാനാഡി (9) മണിപൂരകചക്രം (നാഭി) (10) സ്വാധിഷ്ഠാനചക്രം (ലിംഗമൂലം) (11) മൂലാധാരചക്രം (ഗുദലിംഗാന്തരാളം)

എളുപ്പമായുള്ള വഴിയെ ചിന്തിച്ചാൽ
ഇടയ്ക്കിടെയാറു പടിയുണ്ടു്
പടിയാറും കടന്നവിടെ ചെല്ലുമ്പോൾ
ശിവനെക്കാണാകും ശിവശംഭോ

എന്ന പഴയ കീർത്തനത്തിലൂടെ നാം പ്രകീർത്തിക്കുന്നതു് ഇതാണ്. സങ്കീർണ്ണമായ, തന്ത്രശാസ്ത്രഗ്രന്ഥങ്ങൾ നിരവധി ഉപാസനാമാർഗ്ഗങ്ങളെ പ്രതിപാദിക്കുന്നുണ്ടെങ്കിലും അവയെല്ലാംത

ന്നെ ഈ പരമതത്വത്തിൻെറ അധികാരി ഭേദമനുസരിച്ചുള്ള വ്യത്യസ്ത സാധനാമാർഗ്ഗങ്ങൾ മാത്രമാണ്.

## മന്ത്രശാസ്ത്രത്തിൻെറ അടിസ്ഥാനം

നാം കാണുന്ന സൗരയൂഥം മാത്രമല്ല, ആകാശത്തു കാണുന്ന അനേക കോടി നക്ഷത്രങ്ങളും അവയുടെ ചുററുപാടും പലപ്പോഴും കണ്ടേക്കാവുന്ന മററു യൂഥങ്ങളുമെല്ലാം ഉൾപ്പെടുന്ന അനന്തമായ ഈ ബ്രഹ്മാണ്ഡം മനുഷ്യൻെറ അനുഭൂതിയിൽ ഒരു സത്യം തന്നെയാണ്. അങ്ങനെയുള്ള ബ്രഹ്മാണ്ഡം ഇന്നു കാണുന്ന രീതിയിൽ ഉരുത്തിരിഞ്ഞു വന്നതു്, വസ്തു (Matter) വിൻെറയെല്ലാം മൂലരൂപമായിരുന്ന ആദിശക്തി (Premordial Energy) യിൽ നിന്നായിരുന്നുവെന്ന മന്ത്രശാസ്ത്രാടിസ്ഥാനം ഇന്നത്തെ ആധുനിക ശാസ്ത്ര (Modern Scientific theory) സിദ്ധാന്തത്തോടു് അത്ഭുതാവഹമായ സാമ്യം വഹിക്കുന്ന ഒന്നാണ്. ഈ മൂലവസ്തുവിനെ ജഡമെന്നു് (inert) ഹ്രസ്വദൃഷ്ടാവായ ആധുനിക ശാസ്ത്രജ്ഞൻ കാണുമ്പോൾ ക്രാന്തദർശിയായ ഭാരതീയ ഋഷി ഈ മൂലവസ്തുവിനെ ചൈതന്യരൂപമായിട്ടാണ് (consciousness) ദർശിച്ചതു്. ഈ മൂലവസ്തുവിൻെറ പരിണാമപ്രക്രിയയെ സർഗ്ഗപ്രക്രിയ എന്നു പറയാവുന്നതാണ്. ആദിമമായ ഈ മൂലവസ്തുവിൽ അജ്ഞാതമായ ഏതോ ഒരു കാരണം കൊണ്ടു് സ്ഫോടനം ഉണ്ടാവുകയും അങ്ങനെ തരംഗരൂപിയായ ഊർജ്ജമായി പരിണമിച്ച ആ മൂലവസ്തു ക്രമത്തിൽ പല നിലകളിലായി ഘനീഭൂതമായപ്പോൾ അതു മനസ്സായും ആകാശാദി പഞ്ചഭൂതങ്ങളായും പരിണമിച്ചു എന്നത്രെ ആർഷ സിദ്ധാന്തം. സ്ഫോടനത്തിനു മുമ്പുള്ള നിശ്ചല ചൈതന്യത്തെയാണ് പരബ്രഹ്മമെന്നു് വേദാന്തികളും പരമശിവനെന്നു് താന്ത്രികന്മാരും വ്യവഹരിച്ചുവരുന്നതു്. സൃഷ്ടി പ്രക്രിയയുടെ ആദ്യമായി ഉണ്ടാകുന്ന ചലനമാണ് ഇന്നു കാണുന്ന പരിണതപ്രപഞ്ചത്തിൻെറ ഉത്ഭവസ്ഥാനമായ പ്രകൃതിശക്തി. ആ ശക്തിയെത്തന്നെയാണ് താന്ത്രികന്മാർ ജഗന്മാതാവെന്ന രൂപേണ പ്രകീർത്തിക്കുന്നതു്.

ആദിമമായി ഉണ്ടായ ഈ സ്ഫോടനം—അഥവാ ചലനം—അഥവാ സ്പന്ദനമാണ് ഓങ്കാരം. അതുകൊണ്ടാണ് ഓങ്കാരമാകുന്ന സ്പന്ദന വിശേഷത്തിൽനിന്നാണ് പ്രപഞ്ചോൽപത്തിയെന്നു് ആർഷ ഗ്രന്ഥങ്ങൾ സിദ്ധാന്തിക്കുന്നതു്. അപ്പോൾ ഈ പരിണാമ പ്രക്രിയയുടെ ഏതു നിലയിൽ വർത്തിക്കുന്ന വസ്തുവിൻെറയും വാസ്തവരൂപം അതതിൻേറതായ ഒരു സ്പന്ദന വിശേഷമാണ് എന്നു സിദ്ധിക്കുന്നു. ആ സ്പന്ദനവിശേഷങ്ങൾ

എല്ലാം ഓങ്കാരത്തിന്റെ അംശങ്ങൾ മാത്രമാണ്. നാം കാണുന്ന വസ്തുക്കളുടെയെല്ലാം മൂലരൂപം ഇലക്ട്രോൺ തുടങ്ങിയ ചൈതന്യവാഹിയായ കണങ്ങൾ (Fundamental Particles) ആണെന്നും അവസാന വിശകലനത്തിൽ ഈ കണങ്ങൾ ഓരോന്നുംതന്നെ ഊർജ്ജതരംഗ സംഘാതങ്ങളാണെന്നുമുള്ള ഭൗതികശാസ്ത്രത്തിന്റെ ആധുനിക ശാഖയായ (Wave Mechanics) ലെ സിദ്ധാന്തം മന്ത്രശാസ്ത്രത്തിന്റേയും അടിത്തറയായി നമ്മുടെ ഋഷിവര്യന്മാർ യുഗങ്ങൾക്കപ്പുറംതന്നെ അംഗീകരിച്ചുകഴിഞ്ഞിരിക്കുന്നു.

അങ്ങനെ നോക്കുമ്പോൾ ഏതൊരു വസ്തുവിന്റേയും കൂടുതൽ സൂക്ഷ്മമായ രൂപമാണ് തരംഗരൂപിയായ ഊർജ്ജമെന്നു വന്നുകൂടുന്നു. അതു തന്നെയാണ് ആ വസ്തുവിന്റെ മന്ത്രം, അഥവാ സൂക്ഷ്മ സ്പന്ദനം. മന്ത്രവും അതിന്റെ അർത്ഥമായ വസ്തുവും ആണത്രെ നാമരൂപാദികൾ. വസ്തുവുണ്ടെങ്കിൽ സ്പന്ദനവുമുണ്ട്. അതുകൊണ്ട് സ്പന്ദനമുണ്ടെങ്കിൽ, സ്പന്ദനത്തെ നമുക്ക് സൃഷ്ടിക്കുവാൻ കഴിയുമെങ്കിൽ, വസ്തുവും ആവിർഭവിക്കണം. മന്ത്രശാസ്ത്രത്തിന്റെ അടിസ്ഥാനപരമായ ഒരു പ്രമാണമാണിതു്. നമുക്കു കാണുവാനും സ്പർശിക്കുവാനും കഴിയുന്ന ഭൗതികവസ്തുക്കളെ സംബന്ധിച്ചു മാത്രമല്ല ഇന്ദ്രിയഗോചരാതീതങ്ങളായ അദൃശ്യവസ്തുക്കളെ സംബന്ധിച്ചും അങ്ങനെയുള്ള അദൃശ്യജീവികളെക്കുറിച്ചും ഇതു് പരമാർത്ഥമാണ്. എന്തിനേറെ പറയുന്നു, പ്രപഞ്ചത്തിന്റെ വിവിധ തലങ്ങളിൽ അതിനെ നിയന്ത്രിക്കുകയും ഭരിക്കുകയും ചെയ്യുന്ന മഹച്ഛക്തികളെ സംബന്ധിച്ചും (അവയെല്ലാംതന്നെ സ്വയം ആത്മശക്തിയും ചൈതന്യവുമുള്ളതാണെന്നും ഓർക്കണം) ഇതു് ശരിയാണെന്ന് പറഞ്ഞേ തീരൂ. 'രം' എന്ന അഗ്നിബീജമുച്ചരിച്ചുകൊണ്ട് പൂജാദികൾക്കുള്ള വിളക്കുകൾ ജ്വലിപ്പിക്കുവാൻ കഴിഞ്ഞ ഒരാളെ കണ്ടതായി തന്ത്രശാസ്ത്രത്തെ സംബന്ധിച്ച് ആധികാരികഗ്രന്ഥം രചിച്ചസർ ജോൺ വുഡ്റോഫ്(Sir John Woodroffe) പറയുന്നുണ്ട്. കേരളത്തിലും ഇത്തരം സിദ്ധന്മാർ ഉണ്ടായിരുന്നതായി ഐതിഹ്യമുണ്ട്.

## യോഗശാസ്ത്രവും മന്ത്രവും

മനുഷ്യശരീരത്തെ നമ്മുടെ പൗരാണിക ഋഷികൾ ഈ പ്രപഞ്ചത്തിന്റെ സാദൃശ്യങ്ങൾ മുഴുവനും ഒത്തിണങ്ങിയ ഒരു പ്രതീകമായിട്ടാണ് ദർശിച്ചതു്. ഈ മാനുഷിക ശരീരത്തിന്റെ സൃഷ്ടിയിൽ ഈശ്വരശക്തി വിവിധ തലങ്ങളിലൂടെ

ഭൗതിക ശരീരംവരെ (Physical body) ഇറങ്ങിവരുന്ന വിവിധതലങ്ങൾ ആറെണ്ണമുണ്ട്. ആദ്യത്തേതു്, ഭ്രൂമദ്ധ്യത്തിലുള്ള ആജ്ഞാചക്രവും, രണ്ടാമത്തേതു് കണ്ഠത്തിലുള്ള വിശുദ്ധിചക്രവും, മൂന്നാമത്തേതു് ഹൃദയഭാഗത്തുള്ള അനാഹതചക്രവും, നാലാമത്തേതു്, നാഭിക്കുപിന്നിലുള്ള മണിപൂരകചക്രവും, അഞ്ചാമത്തേതു്, ലിംഗമൂലത്തിലുള്ള സ്വാധിഷ്ഠാനചക്രവും ആറാമത്തേതു്, അതിനുമടിയിലുള്ള മൂലാധാരവുമാണെന്നു യോഗശാസ്ത്രത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. ഈ ചക്രങ്ങൾ ഭൗതികാവയവങ്ങൾ അല്ല സൂക്ഷ്മ ശരീരത്തിലുള്ളവയാണെന്നു് ഓർക്കേണ്ടതുണ്ട്. കണ്ഠസ്ഥമായ വിശുദ്ധിചക്രത്തിൻെറ പതിനാറുദളങ്ങൾ 'അ' മുതൽ 'അഃ' വരെയുള്ള പതിനാറു് സ്വരാക്ഷരങ്ങളുടെ സ്പന്ദന വിശേഷങ്ങൾ ഉൾക്കൊണ്ടവയാണ്. അതുപോലെ ഹൃദയസ്ഥാനത്തുള്ള അനാഹതചക്രം ക, ഖ, ഗ, ഘ, ങ, ച, ഛ, ജ, ഝ, ഞ, ട, ഠ എന്നീ പന്ത്രണ്ടു വ്യഞ്ജനാക്ഷരങ്ങളുടേയും അതിനടിയിലുള്ള മണിപൂരകചക്രം ഡ, ഢ, ണ, ത, ഥ, ദ, ധ, ന, പ, ഫ എന്നീ പത്തു് അക്ഷരങ്ങളുടേയും സ്വാധിഷ്ഠാനചക്രം ബ, ഭ, മ, യ, ര, ല എന്നീ ആറു് അക്ഷരങ്ങളുടേയും മൂലാധാരചക്രം വ, ശ, ഷ, സ എന്നീ നാലക്ഷരങ്ങളുടേയും, ഭ്രൂമദ്ധ്യത്തിലുള്ള ആജ്ഞാചക്രം ഹ, ക്ഷ, എന്നീ രണ്ടക്ഷരങ്ങളുടേയും സ്പന്ദന വിശേഷങ്ങൾ ഉൾക്കൊള്ളുന്നവയാണ്. ഇവയെല്ലാമുപരി തലച്ചോറിൻെറ ഉപരിതലത്തിലുള്ള സഹസ്രദളപത്മത്തിൽ ഈ അമ്പതു് അക്ഷരങ്ങളുടേയും ആവർത്തനങ്ങൾ വീണ്ടുംവരുന്നു. നാം ഉച്ചരിക്കുന്ന ഏതു ശബ്ദവും ഈ അക്ഷരമാലക്കകത്തു് ഉൾപ്പെടണമല്ലോ. അങ്ങനെ യോഗപരമായ സാധനചെയ്തു് സിദ്ധിവന്നതിനുശേഷം ഇച്ഛാശക്തി പൂർണ്ണമായി ഉപയോഗിച്ചു് ഉച്ചരിക്കുന്നതായ ഓരോ ശബ്ദവും അതാതു് ചക്രത്തിലെ അതതു് ദളങ്ങളെ പ്രചോദിപ്പിക്കുന്നവയാണ്.

## ദേഹഭാഗങ്ങളായ

## അഗ്നിസൂര്യസോമഖണ്ഡങ്ങൾ

മേൽപറഞ്ഞ തരത്തിലുള്ള സൂക്ഷ്മശരീരഭാഗങ്ങളെ മൊത്തമായി മറെറാരു തരത്തിലും വിഭജിക്കാറുണ്ട്. അണുക്കളെക്കൊണ്ട് (Atoms) നിർമ്മിച്ചതായ ഭൌതികഅഥവാ ആണവമായ ശരീരമാണ് നമുക്കു് ദൃശ്യമാകുന്നതു്. അതിന്നുള്ളിലും പുറത്തുമായി ഓതപ്രോതമായി പരിലസിക്കുന്ന ഊർജ്ജശരീരഭാഗത്തെയാണ് പ്രാണമയകോശമെന്ന് പറയുന്നതു്. ഇതിനെയും ഉൾക്കൊണ്ടുകൊണ്ട് മാനസമായ ഒരു ശരീരവും

ഉള്ളതായി നമുക്ക് അനുഭവപ്പെടുന്നുണ്ട്. അതിനപ്പുറമുള്ള അസ്തിത്വം ഊഹ്യംമാത്രമാണ് അനുഭവവേദ്യമല്ല സാധാരണക്കാരന്. ഈ മൂന്ന് തലങ്ങളും നമ്മുടെ ഭൌതികശരീരത്തോടനുബന്ധിച്ച് ഒന്നിന്റെ ഉള്ളിൽ ഒന്നായി നില്ക്കുന്നതാണ് എങ്കിലും ഭൌതികശരീരത്തിൽത്തന്നെ ചില ഭാഗങ്ങളായി ഉള്ള ഒരു കല്പനയും ഋഷീശ്വരന്മാർ കണ്ടെത്തിയിട്ടുണ്ട്. മൂലാധാരം മുതൽ അനാഹതം വരെയാണ് ഈ ആണവ (atomic) മേഖല. ഇതിനെ അഗ്നിഖണ്ഡമെന്ന് പറയുന്നു. അനാഹതം മുതൽ ആജ്ഞ വരെ ഊർജ്ജമേഖലയാണ്. ഇതിനെ സൂര്യഖണ്ഡമെന്ന് പറയുന്നു. അതിന്മേൽ സഹസ്രാരംവരെയും ചന്ദ്രഖണ്ഡമായ മാനസതലമാണ്. അങ്ങിനെ മനുഷ്യൻ അഗ്നി, സൂര്യസോമഖണ്ഡങ്ങളിൽക്കൂടിയും അതിനപ്പുറത്തുമായി വിരാജിക്കുന്നു. വേദങ്ങളിൽ പറയുന്ന ഭൂ, ഭുവ, സ്വ എന്ന വ്യാഹൃതി ശബ്ദങ്ങൾ ഇവയെത്തന്നെയാണ് സൂചിപ്പിക്കുന്നത്. അതിന്നപ്പുറത്തേക്കുള്ള ബിന്ദുവിലേക്കുള്ള നീട്ടൽ ആണ് ഭൂർഭുവസ്വരോം എന്ന വാക്യം. ഓം എന്ന പ്രണവവാക്യത്തിന്റെ അ, ഉ, മ് നാദം ബിന്ദുക്കൾ എന്നിവ മിക്കവാറും ഇതിന്റെ മന്ത്രാക്ഷരങ്ങളാണെന്ന് പറയാം, ഈ കല്പന ഏകദേശമാണെന്ന് മാത്രമെ പറയാവൂ. ശിരസ്സ് ഭാഗത്ത് അഗ്നിഖണ്ഡമായ ആണവാംശം (matter) വ്യക്തമായി ഉണ്ടല്ലോ. ചതുർമ്മാനവും ബഹുമാനവുമായ (Four dimensional & Multidimensional)ശരീരത്തെ ത്രിമാനരൂപമായി (three dimensional) കല്പിക്കുമ്പോൾ ഉണ്ടാകുന്ന ഒരു വികൃതിമാത്രമാണിത്. ഏതാണ്ട് ഈ ശരീരഭാഗങ്ങളായി അഗ്നി സൂര്യസോമഖണ്ഡത്തെയും അതിനും ഉപരിയായി ബ്രഹ്മരന്ധ്രത്തേയും കല്പിക്കുന്നു. അവിടെയാണ് പരമാത്മാവ് വിരാജിക്കുന്നത്. ഈ ഒരു കല്പന തന്ത്രയോഗശാസ്ത്രത്തിലുടനീളം കാണാവുന്നതാണ്. ആണവവും (atomic) ഊർജ്ജപരവും (energy) മാനസികവും (mental) ആയ തലങ്ങളെയാണിവ പ്രതിനിധാനം ചെയ്യുന്നതെന്ന് മൊത്തത്തിൽ പറയാം.

## മനുഷ്യശരീരം ബ്രഹ്മാണ്ഡത്തിന്റെ ഒരു കൊച്ചു പകർപ്പ്

അങ്ങനെ പരിണാമചക്രത്തിൽ അതായത് മുക്തിയിലേക്കുള്ള ഈ പ്രയാണത്തിൽ ഒരു പ്രത്യേക നിലയിലെത്തിയ മനുഷ്യൻ ഈ കാണുന്ന ഭൗതികദേഹം മാത്രമല്ലെന്ന് വ്യക്തമാണല്ലോ. പാശ്ചാത്യലോകം ഭൗതിക ശരീരം മാത്രമായേ മനു

ഷ്യനെ കാണുന്നുള്ളു. പക്ഷെ ഭാരതീയമായ നമ്മുടെ ആർഷപരമ്പര ആവർത്തിച്ചാവർത്തിച്ച് പ്രഖ്യാപിക്കുന്നത്, മനുഷ്യൻെറ ഏററവും പുറമേയുള്ള ഒരാവരണം മാത്രമാണ് ഈ ഭൗതികശരീരം എന്നാണ്. അതിനുള്ളിൽ വ്യത്യസ്ത സ്പന്ദനവിശേഷങ്ങളോടുകൂടിയ മററു സൂക്ഷ്മങ്ങളും സൂക്ഷ്മതരങ്ങളുമായ അനവധി ശരീരങ്ങരം അഥവാ കോശങ്ങളുണ്ട്. അതിൻെറയെല്ലാം ഉള്ളിൽ കടന്ന് നോക്കിയാൽ മാത്രമേ ഉപാധിഭേദങ്ങരം കൂടാതെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന പരമാത്മചൈതന്യം അനുഭവവേദ്യമാകൂ. ഏററവും ചുരുക്കത്തിൽ പറയാമെങ്കിൽ മനുഷ്യൻ എന്ന പ്രതിഭാസം മൊത്തത്തിൽ സ്ഥൂലശരീരമെന്നും സൂക്ഷ്മശരീരമെന്നും ഏററവും ഉള്ളിൽ വിരാജിക്കുന്ന പരമാത്മ ചൈതന്യമെന്നും മൂന്ന് ഉപാധികരം ചേർന്നതാണ്. നേരത്തെ പറഞ്ഞ പ്രപഞ്ചശരീരത്തിനുള്ളിലും പ്രാപഞ്ചിക ശക്തികളുടെ സമാഹാരമായ ഒരു സൂക്ഷ്മ ശരീരവും അതിനുള്ളിൽ വിരാജിക്കുന്ന പരമാത്മാവും ഉണ്ട്. വിരാട് പുരുഷൻ പ്രപഞ്ചത്തിൻെറ സ്ഥൂലശരീരമാണെങ്കിൽ ഹിരണ്യഗർഭൻ പ്രപഞ്ചത്തിൻെറ സൂക്ഷ്മശരീരവും ഈശ്വരൻ അന്തര്യാമിയായ പരമാത്മചൈതന്യവുമാണ്. വ്യഷ്ടിശരീരത്തിൽ ഇവ വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്നീ നാമങ്ങളാൽ വ്യവഹരിക്കപ്പെടുന്നു. അങ്ങനെ മനുഷ്യശരീരമാകുന്ന പിണ്ഡാണ്ഡം വാസ്തവത്തിൽ ബ്രഹ്മാണ്ഡത്തിൻെറ ഒരു കൊച്ചു പകർപ്പുതന്നെയാണ്. പ്രതീകങ്ങരം തമ്മിൽ നിഗൂഢ ബന്ധങ്ങരം കണ്ടെത്തുന്ന ആദ്ധ്യാത്മികശാസ്ത്രത്തിൻെറ വെളിച്ചത്തിൽ പ്രപഞ്ചത്തിൽ നടക്കുന്ന ചലനങ്ങരം മനുഷ്യശരീരത്തിലും, മനുഷ്യശരീരത്തിൽ നടക്കുന്ന ചലനങ്ങരം പ്രപഞ്ചശരീരത്തിലും പരസ്പരം അനുവർത്തിക്കുമെന്നതു് സത്യമാണ്. ഇതു് തന്ത്രശാസ്ത്രത്തിൽ പലയിടത്തും ശാസ്ത്രീയമായും വിശദമായും വർണ്ണിച്ചിട്ടുണ്ട്. പ്രപഞ്ചത്തേയും പ്രപഞ്ചത്തിൻെറ നിയാമകശക്തികളേയും സമ്പൂർണ്ണമായി പ്രതിനിധാനം ചെയ്യുന്ന ശ്രീചക്രത്തിൻെറ ഓരോ ഭാഗവും എങ്ങനെ വ്യഷ്ടിശരീരത്തിലെ അവയവങ്ങളുമായി ബന്ധപ്പെട്ടുകിടക്കുന്നു എന്നതിൻെറ വിശദീകരണങ്ങളാണ് ഭാവനോപനിഷത് തുടങ്ങിയ ശ്രുതിഭാഗങ്ങരം. ലളിതമായി പറയുകയാണെങ്കിൽ

> ''ബൈന്ദവം ബ്രഹ്മ രന്ധ്രേച മസ്തകേ ചത്രികോണകം
> ലലാടേ/ഷ്ടാരചക്രം സ്യാൽ ഭ്രൂവോർമ്മദ്ധ്യേ ദശാരകം
> ബഹിർദ്ദശാരം കണ്ഠെസ്യാൽ മന്വശ്രം ഹൃദയാംബുജേ
> കുക്ഷൌതു പ്രഥമംവൃത്തം നാഭാവഷ്ട ദളാംബുജം
> കടൌ ദ്വിതീയ വലയം സ്വാധിഷ്ഠാനേ കലാശ്രയം
> മൂലേ തൃതീയ വലയം ജാനുഭ്യാഞ്ച മഹീപുരം

ജംഘേ ദ്വിതീയ ഭൂഗേഹം തൃതീയം പാദയുഗ്മയോ:
ത്രിപുരാശ്രീ മഹാചക്രം പിണ്ഡാണ്ഡാത്മകമീശ്വരി.''

എന്ന തന്ത്രശാസ്ത്രപ്രസിദ്ധമായ ശ്ലോകം ശ്രീചക്രത്തിലെ ബിന്ദുസ്ഥാനത്തേ ശിരസ്സിലെ ബ്രഹ്മരന്ധ്രമായും, ആദ്യത്തെ ത്രികോണത്തെ മസ്തകമായും, അതിനു താഴെയുള്ള അഷ്ടാര ചക്രത്തെ ലലാടസ്ഥാനമായും, അതിനു താഴെയുള്ള അന്തർ ദശാരത്തെ ഭ്രൂമദ്ധ്യസ്ഥാനമായും (ആജ്ഞാചക്രം), ബഹിർദ്ദശാരത്തെ കണ്ഠമായും (വിശുദ്ധിചക്രം), അതിനുതാഴെയുള്ള ചതുർദ്ദശാരത്തെ ഹൃദയസ്ഥാനമായും (അ



നാഹതചക്രം), അതിനുതാഴെയുള്ള പ്രഥമവൃത്തം കുക്ഷിയായും അതിലുള്ള അഷ്ടദളപത്മം നാഭിസ്ഥാനമായും (മണിപൂരകം) താഴെയുള്ള ദ്വിതീയവൃത്തം അരക്കെട്ടായും അതിലുള്ള ഷോഡശദളചക്രത്തെ സ്വാധിഷ്ഠാനമായും, അതിനുതാഴെയുള്ള തൃതീയ വലയം അഥവാ വൃത്തം മൂലാധാരസ്ഥാനമായും, ഭൂപുരത്തിലെ ഒന്നാം ചതുരശ്രം മുട്ടുകളായും, രണ്ടാം ചതുരശ്രം കണങ്കാലുകളായും, മൂന്നാം ചതുരശ്രം പാദങ്ങളായും അനുയിപ്പിച്ചിരിക്കുന്നതു് ശ്രദ്ധേയമാണ്. ചുരുക്കത്തിൽ നിവർന്നുനിൽക്കുന്ന മനുഷ്യശരീരംതന്നെ ത്രിമാനരൂപിയായ (Three dimensional) ശ്രീചക്രം അഥവാ മേരുചക്രവും, മന്ത്രശാസ്ത്രപ്രതിപാദിതങ്ങളായ മിക്ക ചക്രങ്ങളും ഈ വിധത്തിൽ ബ്രഹ്മാണ്ഡ ശരീരമായും, അതേ കാരണംകൊണ്ടു് മനുഷ്യശരീരമായും അനുയിക്കപ്പെട്ടിരിക്കുന്നു. അതിനാൽ ഇതേപോലെയുള്ള ചക്രങ്ങൾ അഥവാ തന്ത്രഭാഷയിൽ പറയുകയാണെങ്കിൽ 'യന്ത്ര'ങ്ങൾ, ശാസ്ത്രീയമായി പിഴതീർത്തു വരച്ചു്, അതിൽ അതതു മൂർത്തികളുടെ പ്രത്യേക സ്പന്ദന വിശേഷങ്ങളായ മന്ത്രാക്ഷരങ്ങളെ ഉപയോഗിച്ചുകൊണ്ടു് ചെയ്യുന്ന താന്ത്രികങ്ങളായ ആരാധനാക്രമങ്ങൾ ഉണർത്തുന്ന നിഗൂഢ ശക്തികൾ ആരാധകനായ മനുഷ്യനു് അതിവേഗത്തിൽ അനുഭവവേദ്യങ്ങളാകുന്നു.

## മന്ത്രസ്പന്ദനങ്ങളുടെ സവിശേഷത

ഹ്രീം, ക്രീം, ക്ലീം, ശ്രീം തുടങ്ങിയ അനവധി ബീജാക്ഷരങ്ങളുടെ ശാസ്ത്രീയവിധിയനുസരിച്ചുള്ള സംഘാതമായിരി

ക്കം ഓരോ മന്ത്രവും. പ്രഥമദൃഷ്ടിയിൽ അർത്ഥശൂന്യമെന്ന് തോന്നാവുന്ന ഈ അക്ഷരങ്ങൾ ലിപികളല്ല, അവയുടെ ഉച്ചാരണ മാത്രയിൽ ഉളവാകുന്ന സ്പന്ദനവിശേഷങ്ങൾ ആണ്. മനുഷ്യൻ ഈ വക അക്ഷരങ്ങളെ ഉച്ചരിക്കുമ്പോൾ നമ്മുടെ തൊണ്ടയിലുള്ള ശബ്ദകോശത്തിലെ പേശികൾ ചലിക്കുകയും നമ്മുടെ ചുററുപാടുമുള്ള വായുമണ്ഡലത്തിൽ താദൃശ്യങ്ങളായ സ്പന്ദനങ്ങൾ സൃഷ്ടിക്കുകയും ചെയ്യുന്നതാണ് നാം കേൾക്കുന്ന 'വൈഖരി' ശബ്ദം. പക്ഷെ ഇതിനുമുമ്പും ശബ്ദത്തിന് അവസ്ഥാവിശേഷങ്ങൾ ഉണ്ട്, ഈ പേശികൾ ചലി



1. മൂലാധാര ചക്രം

ക്കണമെങ്കിൽ അതിന്റെ ചലിപ്പിക്കുന്ന നാഡികളിലൂടെ ഒഴുകിയശക്തി (nervous force)യിൽ ഈ ചലനവിശേഷങ്ങൾ കാണണമല്ലോ. അങ്ങനെ നാഡികളിലൂടെ ഒഴുകുന്ന പ്രാണശക്തിയുടെ ചലനങ്ങൾ 'മദ്ധ്യമാ' ശബ്ദമെന്ന് പറയുന്നു. മനസ്സിൽ ഈ ശബ്ദങ്ങൾ സാക്ഷാൽക്കരിക്കപ്പെട്ടുകഴിഞ്ഞ ശേഷമേ, നാഡികളിൽ പ്രവർത്തിക്കുന്ന ശക്തിവിശേഷവും, പേശികളിൽ സ്പന്ദിക്കുന്ന ശക്തിയും സംജാതമാകുകയുള്ളു. അക്ഷരത്തിന്റെ മാനസിക സ്പന്ദനത്തെ പശ്യന്തി എന്നും അതിനുംമുമ്പുള്ള പരാവസ്തുവിൽ ഉണ്ടാകുന്ന സ്പന്ദനത്തെ 'പരാ' എന്നും തന്ത്രശാസ്ത്രത്തിൽ വ്യവഹരി

കുന്നു. അപ്പോഠം ഏതെങ്കിലും ഒരക്ഷരം ഉച്ചരിക്കുന്നുവെങ്കിൽ നമ്മുടെ പുറമെയുള്ള വായുമണ്ഡലത്തിൽ മാത്രമല്ല ചലനവിശേഷങ്ങഠം ഉത്ഭവിക്കുന്നതു്. സൂക്ഷ്മവും സൂക്ഷ്മതരവുമായ പ്രപഞ്ചഭൂതങ്ങളിലും ഈ ചലനവിശേഷങ്ങഠം ആവിഷ്ക്കരിക്കപ്പെടുന്നുണ്ടു്. ആവക സൂക്ഷ്മചലനങ്ങഠം പ്രവർത്തിക്കുന്നിടത്തു തന്നെയാണ് മന്ത്രദേവതയുടെ പ്രവർത്തനസ്ഥാനവും. ഉപാസനചെയ്തു് ഇച്ഛാശക്തിക്കു് ദാർഢ്യംവന്ന ഒരു സാധകന് അവന്റെ സ്വേച്ഛപോലെ ഈ വക ചലനങ്ങഠം ഉല്പാ




2. സ്വാധിഷ്ഠാന ചക്രം

ദിപ്പിക്കുവാനും സോദ്ദേശം പ്രക്ഷേപിക്കുവാനും കഴിയുന്നതാണ്. മന്ത്രദേവതകളെ വരുത്തി സ്വേച്ഛപോലെ മാന്ത്രികൻ പ്രവർത്തിപ്പിക്കുന്നു എന്നു പറയുന്നതു് ഈ പ്രക്രിയയെയാണ്.

## തന്ത്രമന്ത്രയന്ത്രങ്ങളും സാധനാപദ്ധതികളും

തന്ത്രമെന്നാൽ മന്ത്രമല്ലാതെ മറ്റെന്തോ ആണെന്നു് നമ്മുടെയിടയിൽ ഒരു ധാരണയുണ്ടു്. വാസ്തവത്തിൽ മേൽ പറഞ്ഞതരത്തിൽ ഉരുത്തിരിഞ്ഞ ഉപാസനാസമ്പ്രദായങ്ങളുടെ ബാഹ്യാകാരത്തെയാണ് തന്ത്രമെന്നു് പറയുന്നതു്. അതിന്റെ

മുഖ്യാംശം മന്ത്രംതന്നെ. ദേവതകളുടെ അതായത് പ്രപഞ്ചത്തിന്റെ നിയാമകശക്തികളുടെ അഥവാ ശുദ്ധസ്പന്ദനത്തിന്റെ തനി പ്രതിരൂപങ്ങളാണ് മന്ത്രങ്ങൾ. ആ മന്ത്രസ്പന്ദനങ്ങൾക്ക് ത്രികോണ വൃത്തചതുരശ്രാത്മകങ്ങളായ ക്ഷേത്രഗണിതപ്രതീകങ്ങൾ കൊടുക്കുകയാണെങ്കിൽ അവ യന്ത്രങ്ങ




3. മണിപൂരക ചക്രം

ളായി. മന്ത്രം ദേവതയുടെ സൂക്ഷ്മരൂപമാണെങ്കിൽ യന്ത്രം ദേവതയുടെ തനതായ സ്ഥൂലാകാരമാണ്. അവയുടെ മനുഷ്യരൂപ കല്പനകൾ മാത്രമാണ് ധ്യാനോക്തരൂപങ്ങൾ. മന്ത്രവും യന്ത്രവും നിർവ്വചിക്കപ്പെട്ടുകഴിയുമ്പോൾ ഈ മന്ത്രത്തിന്റെ പ്രയോഗപരമായ സാങ്കേതികശാസ്ത്രത്തെ തന്ത്രമെന്ന് പറയുന്നു. വളരെ വിപുലമായ ഒരു സാങ്കേതിക പദ്ധതി തന്ത്ര

ശാസ്ത്രം—അഥവാ മന്ത്രശാസ്ത്രം—ആവിഷ്ക്കരിച്ചെടുത്തിട്ടുണ്ട്. അക്ഷരസ്പന്ദനങ്ങളുടെ രഹസ്യവും ആസനപ്രാണായാമാദി ഹഠയോഗപദ്ധതികളും കുണ്ഡലിന്യുത്ഥാപനം സഹസ്രാരത്തിൽനിന്നുള്ള അമൃതവർഷണം തുടങ്ങിയ ലയയോഗസാധ




4, അനാഹതചക്രം

നയും പ്രത്യേകസ്ഥാനങ്ങളിൽ മനസ്സിനെ കേന്ദ്രീകരിച്ച് നിർത്തുന്ന ധാരണാധ്യാനസമാധികളാകുന്ന രാജയോഗമാർഗ്ഗങ്ങളും സമഞ്ജസമായി സമ്മേളിപ്പിച്ചെടുത്ത തന്ത്രസാധനാ പദ്ധതികൾ സുന്ദരങ്ങളും ക്ഷിപ്രഫലദായികളും ആണെന്ന് അനുഭവജ്ഞന്മാർക്ക് പറയുവാൻ കഴിയും. അതു മാത്രമല്ല തന്ത്രസാധനയിൽ ആദ്യമായി വ്യാപരിക്കുന്നവരുടെ സൗകര്യത്തിന് വേണ്ടിയുള്ള പൂജാപദ്ധതികളും താന്ത്രികമായ ഒരാവിഷ്കരണം മാത്രമാണ്. ആ പൂജയിൽ താന്ത്രീകയന്ത്രങ്ങളും ധ്യാനോക്തരൂപങ്ങളുടെ ആകൃതിയിൽ കൃത്യമായി പണിത വിഗ്രഹങ്ങളും ഉപയോഗിക്കുന്നു. പുഷ്പവും, ധൂപദീപാദി

കളും, ചന്ദനവും, വെള്ളവും, നിവേദ്യങ്ങളും ശംഖും മണിയുമായി ഒട്ടനേകം സാങ്കേതിക ഉപകരണങ്ങളും പൂജയ്ക്കു് ആവശ്യമുണ്ടു്. പക്ഷെ പൂജ ഏററവും താണപടിയിലുള്ളതാണ്. അതു് ജപത്തിലേക്കും ധ്യാനത്തിലേക്കും അന്തിമമായി സമാധിയിലേക്കുമാണു് നമ്മെ നയിക്കുന്നതെന്നു് മനസ്സിലാക്കുമ്പോൾ കർമ്മഭക്തി രാജജ്ഞാനയോഗങ്ങളും തന്ത്രമാർഗ്ഗത്തിൽ സുന്ദരമായി സമ്മേളിച്ചിട്ടുള്ളതു് കാണുവാൻ കഴിയും. സാങ്കല്പികമായി കുണ്ഡലിന്യുത്ഥാപനം ചെയ്തു് പഞ്ചഭൂതങ്ങളുടേ



5. വിശുദ്ധി ചക്രം

യും ക്രമമായ സംഹാരം സാധിച്ചു് ദുഷ്കർമ്മജന്യമായ നമ്മുടെ പാപപുരുഷനെ ദഹിപ്പിച്ചു് ആ ഭസ്മത്തിൽ സഹസ്രാരത്തിൽനിന്നുള്ള അമൃതാപ്ലാവനംകൊണ്ടു് ദിവ്യദേഹസൃഷ്ടിചെയ്തു് വീണ്ടും പരമാത്മാവിൽനിന്നു് പഞ്ചഭൂതാത്മകമായ ശരീരം സൃഷ്ടിക്കുകയെന്ന ഭൂതശുദ്ധിക്രിയ കുണ്ഡലിനീ



ചിത്രം 9.

യോഗപ്രധാനമായ ഒരു താന്ത്രികക്രിയയത്രെ ‘‘ദേവാർച്ചായോഗ്യതാപ്രാപ്ത്യൈ ഭൂതശുദ്ധിംസമാചരേൽ’’ എന്ന താന്ത്രികനിർദ്ദേശം വലിയ പൂജകളിൽ അനപേക്ഷണീയമായൊ

രൂപടങ്ങളാണ്. അങ്ങനെ പവിത്രമായിതീർന്ന സാധകദേഹത്തിൽ ചില പ്രത്യേക അവയവങ്ങളിലും സർവ്വാംഗങ്ങളിലുമായി മന്ത്രചൈതന്യ ഭാഗങ്ങളടങ്ങിയ അക്ഷരങ്ങൾ റൊട്ടിയിൽ വെണ്ണപുരട്ടുന്നതുപോലെ തൊട്ടുപുരട്ടുന്ന ക്രിയയാണ്



7. സഹസ്രാര ചക്രം

ന്യാസം. ന്യാസംകൊണ്ട് ശരീരം മന്ത്രമയവും ദേവതാമയവുമായിതീരുന്നു. "ശിവോഭൂത്വാ ശിവംയജേൽ" എന്ന താന്ത്രികവചനപ്രകാരം ദേവതാമയനായിതീരുന്നവനേ ദേവതയെ ഉപാസിക്കാനധികാരമുള്ളു. ഇതിനനുസൃതമായി ഉപാ

സകൻ ആദ്യമായി ദേവതാമയനായിതീരുന്നതിനു് ഗുരുനാഥ ൻെറ സഹായം ആവശ്യമാണ്. അദ്ദേഹം ശിഷ്യദേഹത്തെ മേൽപറഞ്ഞവിധത്തിൽ സംസ്കരിച്ച് ദീർഘതപസ്സുകൊ ണ്ടു് ആവിഷ്കൃതമായ തൻെറ ആത്മശക്തിയുടെ ഒരു കണിക ശിഷ്യൻെറ ശിരസ്സിൽ നിക്ഷേപിക്കുന്നു. ഇതാണ് ദീക്ഷ. സ്പർശംകൊണ്ടും, ദൃഷ്ടികൊണ്ടും മററും ദീക്ഷകൊടുക്കാറു ണ്ടെങ്കിലും സാധാരണ മന്ത്രചൈതന്യത്തെ പൂജിച്ചുവെച്ച് കലശത്തെ ആടുകയാണു് ദീക്ഷയിൽ ചെയ്യാറുള്ളതു്. ആ ചൈതന്യം ശിഷ്യൻെറ സ്ഥൂല സൂക്ഷ്മദേഹങ്ങളെ ആപ്ലാ വനംചെയ്യുക മാത്രമല്ല ബ്രഹ്മരന്ധ്രത്തിലൂടെ പ്രവേശിച്ച് ശി ഷ്യൻെറ ദേഹത്തിൽ സ്ഥാനംപിടിക്കുകകൂടി ചെയ്യുന്നു. ദീക്ഷ, ന്യാസം, ഭൂതശുദ്ധി, പ്രാണപ്രതിഷ്ഠ, ധ്യാനം, മന്ത്രജപം, പൂജ ഹോമം തുടങ്ങി വളരെ ശാസ്ത്രീയ പദ്ധതികൾ ചേർന്ന ഉപാ സനാ ക്രമങ്ങളാണ് തന്ത്രശാസ്ത്രത്തിലെ പ്രതിപാദ്യ വിഷ യങ്ങൾ. മന്ത്രദേവതയുടെ പൂജകൊണ്ടും ധ്യാനജപാദികൾ കൊണ്ടും താദാത്മ്യഭാവനകൊണ്ടും മന്ത്രസിദ്ധിലഭിക്കുന്നു. മന്ത്രസിദ്ധിയുടെ പരമകാഷ്ഠയായി ആദ്ധ്യാത്മികജ്ഞാനവും അദ്വൈതാനുഭൂതിയും മോക്ഷവും കൈവരുന്നു. ഇതാണു് തന്ത്ര സാധനയുടെ അന്തിമലക്ഷ്യം.

## തന്ത്രശാഖയിലെ ഗ്രന്ഥവൈപുല്യവും ഇന്നത്തെ ഭാരതത്തിൽ അതിൻെറ സ്ഥാനവും

ഇങ്ങനെ വേദങ്ങളിൽനിന്നു് ഉരുത്തിരിഞ്ഞുവന്ന തന്ത്ര പദ്ധതി സാധാരണക്കാരനെ സംബന്ധിച്ചിടത്തോളം രഹസ്യ മായിരുന്നു. ആദ്ധ്യാത്മിക സാധനയുടെ ഉന്നത ശ്രേണികളി ലെല്ലാം ഈയൊരു നിഗൂഢത പരിവേഷം ചാർത്തുന്നതായി കാ ണാം. അനധികാരികൾ കൈകാര്യം ചെയ്യുന്നതുകൊണ്ടു് ഉളവായേക്കാവുന്ന ശാരീരികവും മാനസികവുമായ അപകടങ്ങ ളെ കരുതിയായിരിക്കണം ഇങ്ങനെ ചെയ്തിരുന്നതു്. പക്ഷെ, ആ വക പദ്ധതിയുടെ നിഗൂഢാംശങ്ങൾ കഥാരൂപേണ പുരാണ ങ്ങളിലൂടെ ജനസാമാന്യത്തിൽ പ്രതിഷ്ഠ നേടിയതോടൊപ്പം സ്മൃത്യാദി ധർമ്മശാസ്ത്രങ്ങളിലൂടെ വൈദിക താന്ത്രിക സമ്പ്രദാ യങ്ങളിലെ സനാതനമൂല്യങ്ങൾ സമൂഹത്തിൽ വേരൂന്നുകയും ചെയ്തു. ഇങ്ങനെ രഹസ്യമെങ്കിലും തന്ത്രമാർഗ്ഗത്തിൽ അതിബൃ ഹത്തായ ഒരു ഗ്രന്ഥസമുച്ചയം ലഭ്യമാണ്. കേരളം, കാശ്മീരം, ഗൗഡം എന്നീ മൂന്നുതരം സമ്പ്രദായവിഷയങ്ങൾ തന്ത്രാരാധ നയിൽ ആവിഷ്കൃതങ്ങളായെന്നു് പറയുന്നു. ഭാരതവർഷ ത്തിൽ ഭൂമിശാസ്ത്രപരമായി അശ്വക്രാന്താ, രഥക്രാന്താ, വിഷ്ണ

ക്രാന്താ എന്നീ മൂന്ന മേഖലകാം ഉണ്ടെന്നും ആ മേഖലയിൽ ഓരോന്നിലും വ്യത്യസ്ഥങ്ങളായ 64 തന്ത്രഗ്രന്ഥങ്ങാം വീതം പ്രചരിച്ചുവന്നിരുന്ന എന്നതും പ്രതിപാദിക്കുന്നുണ്ട്. ഇതിന്നു പുറമെ യാമളങ്ങാം, ഡാമരങ്ങാം, തുടങ്ങി തന്ത്രശാസ്ത്ര ഗ്രന്ഥങ്ങളുടെ ഒരു പാരാവാരം തന്നെ നീണ്ടുകിടപ്പുണ്ട്. ശങ്കരാചാര്യർ, പരശുരാമൻ, അഗസ്ത്യൻ, ദുർവ്വാസാവ് തുടങ്ങിയവർ ഉണ്ടാക്കിയ പല സ്തോത്രങ്ങളും കല്പസൂത്രങ്ങളും സ്വതന്ത്രതന്ത്രങ്ങളും വ്യാഖ്യാനങ്ങളും വേറെയുമുണ്ട്. ആഗമങ്ങളെന്നും തന്ത്രങ്ങളെ പറയാറുണ്ട്. ശിവൻ പാർവ്വതിയെ ഉപദേശിക്കുന്നതായ തന്ത്രങ്ങളെ ആഗമങ്ങളെന്നും, പാർവ്വതി ഗുരുവായും ശിവൻ ശിഷ്യനായും ഉള്ള സംവാദരൂപികളായ തന്ത്രഗ്രന്ഥങ്ങളെ നിഗമങ്ങളെന്നും പറഞ്ഞുവരാറുണ്ട്. ഇവയ്ക്കുപുറമെ അഭിനവഗുപ്തൻ, ഭാസ്കരരായർ, ലക്ഷ്മണദേശികൻ തുടങ്ങിയ അധുനാതനർ രചിച്ച തന്ത്രാലോകം, സേതുബന്ധം, വരിവസ്യാരഹസ്യം, ശാരദാതിലകം, മന്ത്രമഹോദധി, മന്ത്രമഹാർണ്ണവം തുടങ്ങിയ ബൃഹത്ഗ്രന്ഥങ്ങാം വേറെയുമുണ്ട്. ഇന്നു നിലവിലുള്ള സദാചാരസംഹിതയെ മാനിച്ചുകൊണ്ടും അവയെ ധിക്കരിച്ചുകൊണ്ടും പഞ്ചമകാരങ്ങാം ഉപയോഗിച്ചുകൊണ്ടുമുള്ള അനേകം ദേവിദേവന്മാരുടെ ഉപാസനാ പദ്ധതികാം ആ ആഗമതന്ത്രങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നു. രണ്ടാമത്തെ വകയിലുള്ളവ വേദബാഹ്യങ്ങളാണെന്നു പൊതുവെ അഭിപ്രായമുണ്ടെങ്കിലും വേദകർമ്മങ്ങളിലും യജ്ഞങ്ങളിലുമുള്ള പശ്വാലംഭനവും സോമപാനവും മററും ഓക്കുമ്പോാം വൈദികസരണിയുടെ കൃത്യമായ പിന്തുടർച്ച തന്നെയാണ് ഈ മാർഗ്ഗങ്ങാം എന്നു പറയുവാനാണ് ന്യായം. മന്ത്രോപാസനയും പൂജാമാർഗ്ഗവും മാത്രമല്ല തന്ത്രഗ്രന്ഥങ്ങളിലെ പ്രതിപാദ്യവിഷയം. ആദ്ധ്യാത്മിക തത്വചിന്ത, യോഗവിദ്യ, സൃഷ്ടിരഹസ്യം, ഔഷധ പ്രയോഗങ്ങാം, ജ്യോതിഷം, വർണ്ണാശ്രമാദി ധർമ്മശാസ്ത്രം, രാജ്യതന്ത്രം തുടങ്ങിയ അനേകം ശാസ്ത്രീയ വിഷയങ്ങളുടെ ഒരു ആധികാരിക സങ്കലനമത്രെ മിക്ക തന്ത്രഗ്രന്ഥങ്ങളും. ചുരുക്കത്തിൽ പറഞ്ഞാൽ ഇന്നു ഭാരതീയമാണെന്നു കണക്കാക്കപ്പെടുന്ന എല്ലാ ശാസ്ത്രശാഖകളുടേയും അടിത്തട്ടിൽ താന്ത്രിക ഗ്രന്ഥങ്ങളിൽ പറഞ്ഞ തത്വസംഹിതകളെ ദർശിക്കുവാൻ കഴിയും. വൈദിക ക്രിയകാം ഇന്നത്തെ ഹിന്ദുമതത്തിൽ മിക്കവാറും നടപ്പില്ലാത്ത ചുററുപാടിൽ അത്യുന്നതങ്ങളായ വേദാന്ത തത്വങ്ങളുടെ പാണ്ഡിത്യമല്ല, നേരെമറിച്ച് തന്ത്രങ്ങളിലൂടെ, വിഗ്രഹാരാധനയിലൂടെ, ക്ഷേത്രങ്ങളിലൂടെ, ക്ഷേത്രാചാര ഉത്സവങ്ങളിലൂടെ ഈ നാട്ടിൽ സാധാരണ മനുഷ്യനിലേക്കിറങ്ങിവന്ന ആചാര സംഹിതകളും സമ്പ്രദായങ്ങളുമാണ് ഇന്ന ജീവിച്ചിരിക്കുന്ന ഹിന്ദുമതമെന്ന്

പറയേണ്ടിവരും. എവിടെ പൂജാമണികൾ ശബ്ദിക്കുന്നുവോ അവിടെ താന്ത്രികസമ്പ്രദായത്തിലൂടെ ഹിന്ദുമതം ജീവിക്കുന്നു വെന്ന സർ ജോൺ വുഡ്റോഫിന്റെ അഭിപ്രായം വളരെ ശരിയാണ്.

## അപ്ളൈഡ് തന്ത്രം

വാസ്തവത്തിൽ മന്ത്രദേവതാപ്രസാദംനേടി ജീവബ്രഹ്മൈക്യം സാധിക്കുകയെന്നതാണ് തന്ത്രശാസ്ത്രത്തിന്റെ ഉദ്ദേശമെങ്കിലും സാധാരണ മനുഷ്യരുടെ ഉൽക്കർഷത്തിനുവേണ്ടി അതു് രണ്ടു് ജനകീയ ശാഖകളായി തിരിഞ്ഞിട്ടുണ്ടു്. മന്ത്രപ്രയോഗത്താൽ സാധിക്കാവുന്ന വശ്യഉച്ചാടന മാരണാദിഷട് കർമ്മങ്ങളിലൂടെ ശാരീരികമായും മാനസികമായും സമൂഹത്തിൽ നിന്നും ശത്രുരാഷ്ട്രത്തിൽനിന്നുപോലുമുള്ള ഉപദ്രവങ്ങളെ ഇല്ലായ്മചെയ്യുവാൻ തന്ത്രശാസ്ത്രത്തിൽ വിധികൾ ഉണ്ടു്. ആദ്ധ്യാത്മിക സാധനചെയ്യുമ്പോൾ ഉപരിലോകത്തിൽനിന്നും വന്നേക്കാവുന്ന അന്തരീക്ഷജീവികളെ സംബന്ധിച്ചുള്ള പ്രതിരോധ നടപടികളായിരിക്കാം ആദ്യകാലത്തു് ഉദ്ദേശിക്കപ്പെട്ടതു് പക്ഷെ പിൽക്കാലത്ത് മനുഷ്യൻ ഭൗതികജീവിതത്തിന്റെ നിലവാരത്തിൽതന്നെ ഇത്തരം ശക്തിവിശേഷങ്ങളെ ഉപയോഗിക്കുകയും അങ്ങിനെ മന്ത്രവാദസമ്പ്രദായം ഉടലെടുക്കുകയുംചെയ്തു. നല്ല കാര്യങ്ങൾക്കും ദുഷ്ടകാര്യങ്ങൾമായി ഈ സമ്പ്രദായം ഉപയോഗിക്കാറുണ്ടു്. ശാസ്ത്രത്തിന്റെ കണ്ടുപിടിത്തങ്ങളെ മനുഷ്യരാശിക്കനുകൂലമായും പ്രതികൂലമായും ഉപയോഗിക്കുന്ന രീതികളിൽവരുന്ന വൈജാത്യത്തിനു് ശുദ്ധശാസ്ത്രം ഉത്തരവാദിയല്ലാത്തതു് പോലെ ഈദൃശകർമ്മങ്ങളുടെ നന്മതിന്മകൾക്കു് ശുദ്ധ തന്ത്രശാസ്ത്രം ഉത്തരവാദിയല്ലെന്നു് പറയാവുന്നതാണു്. മറെറാരു തരം ഉപയോഗം ക്ഷേത്രാരാധനയും ക്ഷേത്രനിർമ്മാണവുമാണു്. തന്ത്രശാസ്ത്രരഹസ്യങ്ങൾ അറിയാത്ത അല്ലെങ്കിൽ അറിഞ്ഞനുഷ്ഠിക്കുന്നതു് ദുഷ്കരമായ സാധാരണക്കാരനെ ഉദ്ദേശിച്ചു ഈശ്വരീയ ശക്തിയെ സ്വജീവിതത്തിൽ ആവിഷ്കരിച്ചു ഐഹികാമുഷ്മികാ കാര്യസിദ്ധിക്കുപയുക്തമാക്കിത്തീർക്കുന്ന പദ്ധതിയാണു് ക്ഷേത്രനിർമ്മാണം കൊണ്ടു് നമ്മുടെ പൂർവ്വികർ സാധിച്ചിട്ടുള്ളതു്. ഇതിന്റേയും അടിസ്ഥാനം തന്ത്രശാസ്ത്രമാണു്. ഈ രണ്ടു് ശാഖകളേയും അപ്ലൈഡ് തന്ത്രമെന്നു് ശാസ്ത്ര സങ്കേതമനുസരിച്ചു പറയാവുന്നതാണു്.

പ്രകൃതഗ്രന്ഥത്തിലെ വിഷയം ക്ഷേത്രസംബന്ധിയായതുകൊണ്ടു് ക്ഷേത്രസങ്കല്പത്തെക്കുറിച്ചു രണ്ടു വാക്കു് ഇവിടെ പറയേണ്ടിയിരിക്കുന്നു. ഈശ്വരാരാധനാമന്ദിരങ്ങളായ ക്ഷേത്രങ്ങൾ, മററു മതക്കാരുടെ ആരാധനാലയങ്ങൾ പോലെയല്ല. മററു മതക്കാരുടെ ആരാധനാലയങ്ങൾ മിക്കവാറും ഭജനാലയമോ പ്രാർത്ഥനാഹാളോ മാത്രമാണു്. പക്ഷെ ക്ഷേത്രം അതല്ല, കല്ലിലും കുമ്മായത്തിലും പടുത്തുയർത്തിയ ക്ഷേത്രപ്രാകാരങ്ങൾ മനുഷ്യദേഹത്തെയാണു് പ്രതിനിധാനം ചെയ്യുന്നതു്. കരചരണാദ്യവയവങ്ങൾ ക്ഷേത്രത്തിൽ കാണുന്നില്ല എന്നു പറഞ്ഞേക്കാം. പക്ഷെ സ്ഥൂലസൂക്ഷ്മ പ്രപഞ്ചത്തിൻേറയും പ്രാപഞ്ചിക ശക്തികളായ ദേവതകളുടേയും സാക്ഷാൽ സ്ഥൂലരൂപം താന്ത്രികയന്ത്രമാണെന്നു മുമ്പെ പറഞ്ഞുവല്ലോ. മനുഷ്യദേഹവും ബ്രാഹ്മാണ്ഡവും പ്രതീകാത്മകമാണെന്ന അദ്ധ്യാത്മിക രഹസ്യം ഗ്രഹിച്ചാൽ മനുഷ്യദേഹം പിണ്ഡാണ്ഡവും പ്രപഞ്ചം ബ്രഹ്മാണ്ഡവുമാണെന്നു് പറയേണ്ടിവരും. അവയുടെ കാണപ്പെട്ട സ്ഥൂലസൂക്ഷ്മ രൂപങ്ങളെ അനുയിപ്പിച്ച ജാമിതീയ ഗണിത സങ്കേതങ്ങൾ (geometrical designs) ഉപയോഗിച്ചു് ഒരു പ്ലാൻ വരയ്ക്കുമ്പോൾ അതു് ഒരു താന്ത്രിക യന്ത്രമായി തീരുന്നു. അതുപോലൊരു താന്ത്രികയന്ത്രമാണു് ഹിന്ദുവിൻെറ ക്ഷേത്രമെന്നു് പൊതുവെ പറയാം. ശ്രീകോവിൽ, അകത്തെ ബലിവട്ടം, വിളക്കുമാടം, പുറത്തെ ബലിവട്ടം, പുറമതിൽ തുടങ്ങിയ പഞ്ചപ്രാകാരങ്ങൾ സ്ഥൂലദേഹാംഗങ്ങളേയും, പ്രതിഷ്ഠിതവിഗ്രഹത്തിനടിയിലുള്ള പീഠം നപുംസകശില, യോഗനാളം, കൂർമ്മം, പത്മം, നിധികുംഭം, ആധാരശില, എന്നിവ സഹസ്രാരം തൊട്ടു് മൂലാധാരം വരെ സ്ഥിതിചെയ്യുന്ന യോഗചക്രങ്ങൾ ഉൾക്കൊള്ളുന്ന സൂക്ഷ്മദേഹാവയവങ്ങളേയും പ്രതിനിധാനം ചെയ്യുന്നു. ഭൂമിക്കു് സമാന്തരമായും ലംബമായും സ്ഥൂല സൂക്ഷ്മദേഹങ്ങളെ വിന്യസിക്കുമ്പോൾ ഏററവും മദ്ധ്യത്തിലുള്ളതും ഏററവും ഉപരിതലത്തിലുള്ളതുമായ സഹസ്രാര സ്ഥാനത്തുതന്നെയാണു് ചൈതന്യമൂർത്തിയായ ദേവവിഗ്രഹം പ്രതിഷ്ഠിക്കപ്പെടുന്നതു്. ഇങ്ങനെ പണിതീർന്ന ദേഹം വെറും സ്ഥൂലദേഹത്തെയാണല്ലൊ പ്രതിനിധാനം ചെയ്യുന്നതു്. അതിൽ ജീവൻ പ്രാണശക്തി രൂപേണ പ്രസരിപ്പിക്കുന്ന അവസരത്തിൽ മാത്രമാണല്ലോ ദേഹം ചൈതന്യവത്തായി തീരുന്നതു്. അങ്ങനെ പണിതീർന്ന പ്രാസാദത്തിൽ ശില്പി കൊണ്ടുവന്ന വിഗ്രഹം പൂജാഹോമകലശാഭിഷേകങ്ങളായ സങ്കീർണ്ണ താന്ത്രിക ക്രിയകളിലൂടെ

ആചാര്യൻ പ്രതിഷ്ഠിക്കുമ്പോഠം വാസ്തവത്തിൽ നടക്കുന്നതു് കഠോരമായ തപശ്ശക്തിയാലും മന്ത്രോപാസനയാലും ആചാര്യ ദേഹത്തിൽ നിറഞ്ഞുനില്ക്കുന്ന ആദ്ധ്യാത്മികചൈതന്യത്തിൻെറ ഒരു കണിക ക്ഷേത്രമാകുന്ന ദേഹത്തിൽ നിക്ഷേപിക്കുക എന്ന താണ്. നേരത്തെ പറഞ്ഞ ശിഷ്യൻെറ ദീക്ഷപോലെതന്നെ യാണ് ഈ ക്രിയ. പിന്നീട് ഈ ശിഷ്യൻ നിത്യജപപൂജാദി കളാലും നൈമിത്തികങ്ങളായ ഉത്സവാദികളാലും പരിപോഷി പ്പിക്കപ്പെടുകയും സംരക്ഷിക്കപ്പെടുകയും ചെയ്യേണ്ടതുണ്ട്. അങ്ങിനെ നടന്നുവരുന്ന ക്ഷേത്രത്തിൽ ദേവൻെറ മൂലമന്ത്ര സ്പന്ദനരൂപിയായ ചൈതന്യം പുറമതിലോളം വ്യാപിച്ചി രിക്കും. തന്ത്രസാധനയെക്കുറിച്ചു വിവരമില്ലാത്ത സാധാരണ ക്കാരൻ ക്ഷേത്രത്തിൽ കടന്നു് ഭക്തി നിർഭരമായ മനസ്സോടു കൂടി ദേവനെ പ്രാർത്ഥിക്കുമ്പോഠം മാനസികമായി നേടുന്ന താദാത്മ്യഭാവം ആ സാധകദേഹത്തെ ക്ഷേത്രദേഹത്തോടു് ട്യൂൺ ചെയ്യുന്നുവെന്നു് ആധുനിക ശാസ്ത്രശൈലിയനുസരിച്ചു പറയേ ണ്ടിവരും. ഇന്നത്തെ ഭൗതിക ശാസ്ത്രത്തിൻെറ (Physics) ശാഖ യായ ശബ്ദതരംഗങ്ങളുടെ പഠനത്തിൽ തെളിയിച്ചിട്ടുള്ള അനുര ണന പ്രക്രിയ ഇവിടെ നടക്കുന്നുണ്ട്. കമ്പികളുടെ സ്പന്ദിക്കുന്ന ഭാഗം ഒരേ നീളത്തിലാക്കിയ രണ്ടു വീണകഠം അടുത്തടുത്തു് വച്ചു ഒരു വീണയെ മാത്രം ശബ്ദിപ്പിച്ചാൽ മറേറ വീണയും അനുരണന പ്രക്രിയകൊണ്ടു് അതേ നാദം പുറപ്പെടുവിക്കുമെ ന്നതു് ശാസ്ത്രീയ പരീക്ഷണങ്ങളാൽ തെളിയിക്കപ്പെട്ടു കഴിഞ്ഞ താണു്. ക്ഷേത്രമാകുന്ന ശരീരത്തിൽ മന്ത്രചൈതന്യം ശക്ത മായി സ്പന്ദിക്കുമ്പോഠം, ആ സ്പന്ദകോശത്തിൽ ഭക്തിഭാവ ത്താൽ ദേവനോടു് താദാത്മ്യഭാവം പ്രാപിച്ച സാധകൻെറ ദേഹത്തിൽ ക്ഷേത്രശരീരത്തിൽ സ്പന്ദിക്കുന്ന മന്ത്രങ്ങഠം സ്ഫു രിക്കുവാൻ തുടങ്ങും; ഈ സ്ഫുരണം ലഭിക്കണമെങ്കിൽ സാധാ രണഗതിയിൽ ഉത്തമനായ ഒരു ഗുരുനാഥനിൽനിന്നു മന്ത്രോപദേ ശം വാങ്ങി ശാസ്ത്രമനുസരിച്ചു്, അക്ഷര ലക്ഷജപാദി പുരശ്ച രണ പ്രക്രിയ വർഷങ്ങളോളം നടത്തിയിരിക്കണം. ക്രമമാ യ ആ പദ്ധതിയൊന്നുമില്ലാതെ ക്ഷേത്രാരാധന കൊണ്ടുമാത്രം മന്ത്രചൈതന്യത്തെ സ്വദേഹത്തിൽ ആവിഷ്കരിക്കാമെന്ന മനശ്ശാസ്ത്ര എൻജിനീയറിംഗ് പദ്ധതി തന്നെയാണ് പൂർവ്വികർ ക്ഷേത്രനിർമ്മിതികൊണ്ടു് സാധിച്ചിരിക്കുന്നതു്. ക്ഷേത്രത്തി ലെ ശാന്തിക്കാരൻ ഈ പദ്ധതിയുടെ സ്ഥലത്തെ ടെക്നീഷ്യ നും തന്ത്രി അങ്ങനെയുള്ള അനവധി ക്ഷേത്രയന്ത്രങ്ങളുടെ മേൽ നോട്ടം വഹിക്കുന്ന എൻജിനീയറുമാണെന്നു പറയാം.

ക്ഷേത്രാരാധനയാകുന്ന ഈ അപ്ലൈഡ് തന്ത്രശാഖയുടെ ഗ്രന്ഥങ്ങളെയും പൊതുവിൽ ആഗമങ്ങളെന്നു പറയാറുണ്ട്.

അതിൽ ശൈവശാക്തങ്ങളായവയെ ആഗമങ്ങളെന്നും വൈഷ്ണവങ്ങളായവയെ സംഹിതകളെന്നും പറയുന്നു. വൈഷ്ണവസംഹിതകൾ മന്ത്രഭേദമനുസരിച്ച് പഞ്ചരാത്രവും വൈഖാനസവുമെന്ന രണ്ടുശാഖകളായി വ്യാപിച്ചിരിക്കുന്നു. വിഷ്ണുസംഹിത, പത്മസംഹിത, അഹിർബുദ്ധ്നീസംഹിത തുടങ്ങിയ വൈഷ്ണവാഗമങ്ങളുടെ പട്ടിക വളരെ നീണ്ടുപോകുന്നു. കാമികം, അജിതം, സുപ്രഭേദം തുടങ്ങി ശൈവാഗമങ്ങളും നിരവധിയുണ്ട്. ഭാരതത്തിലെ ക്ഷേത്രങ്ങളുടെ നിർമ്മിതിയും പൂജാദിവിഷയങ്ങളുമെല്ലാം ഏതെങ്കിലും ചില ആഗമങ്ങളെ പ്രമാണമാക്കിയാവും ചെയ്തിരിക്കുക. ഓരോ പ്രദേശങ്ങളിലും ഓരോക്ഷേത്രത്തിനും അതാതിൻെറതായ ആഗമങ്ങൾ ഉണ്ട്. അവയനുസരിച്ചാണ് ആ വക ക്ഷേത്രങ്ങളിലെ ആചാരക്രമങ്ങൾ നിയന്ത്രിക്കപ്പെടുന്നത്.

## കേരളത്തിൻെറ താന്ത്രിക പാരമ്പര്യം

കേരളത്തിൽ ക്ഷേത്രസംബന്ധിയായ ഈ ശാഖയെയാണ് തന്ത്രമെന്നപേരിൽ വിവക്ഷിച്ചുവരുന്നത്. ഏതായാലും ഇന്ന് തന്ത്രിമാർ മനസ്സിലാക്കിവരുന്നത് അങ്ങനെയാണ്. നേരത്തെ തന്ത്രമെന്നുപറഞ്ഞ വിശാലപരിധിയുള്ള ബൃഹത് ശാസ്ത്രവിഭാഗത്തെ മന്ത്രശാസ്ത്രമെന്ന് പറഞ്ഞാൽ കേരളത്തിലതിന് ഏതാണ്ട് ഈ അർത്ഥം കിട്ടും. മന്ത്രവാദമെന്നത് നേരത്തെ പറഞ്ഞുവല്ലോ. മന്ത്രശാസ്ത്രത്തിൻെറ തത്വങ്ങൾ മനസ്സിലാക്കിയ തന്ത്രിമാരും മന്ത്രവാദികളും വളരെ വളരെ ദുർലഭമാണെന്ന് പറയേണ്ടിയിരിക്കുന്നു. തത്തൽ കർമ്മങ്ങൾ ചെയ്യുവാനുള്ള പ്രായോഗിക പരിജ്ഞാനമല്ലാതെ അതാതുവിഷയങ്ങളിലുള്ള താത്വിക പരിചയം ഇനിയും ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നത്.

കേരളം പിൽക്കാലത്ത് പരശുരാമനാൽ ഉദ്ധരിക്കപ്പെട്ടതും ഭാരതത്തോട് കൂട്ടിചേർക്കപ്പെട്ടതുമായ പ്രദേശമാണെന്നാണല്ലോ പുരാണ പ്രസിദ്ധമായിട്ടുള്ളത്. പുണ്യഭൂമിയായ ഭാരതത്തിൽ അനാദികാലം മുതൽ ന്യസിക്കപ്പെട്ടതായ അനേകം ക്ഷേത്രതീർത്ഥസ്ഥാനങ്ങളുണ്ടെന്ന് പ്രസിദ്ധമാണല്ലോ. അതിനാൽ കേരളം ഭാരതഭൂമിയോട് ചേർക്കപ്പെട്ടപ്പോൾ പവിത്രത കൈവരുവാൻവേണ്ടി നൂററിഎട്ട് (108) ശിവാലയങ്ങളേയും നൂററിഎട്ട് ദുർഗ്ഗാലയങ്ങളേയും പരശുരാമൻ ന്യസിച്ചിരിക്കണം എന്നാണ് കേരളപഴമയിൽനിന്ന് നാം ഗ്രഹിക്കേണ്ടത്. അങ്ങനെ കേരളത്തിൽ ക്ഷേത്രങ്ങൾ സൃഷ്ടിച്ചപ്പോൾ അതിൻെര താന്ത്രികമായവശം അദ്ദേഹം തരണനല്ലൂർ തുട

ങ്ങിയ 12 ബ്രാഹ്മണർക്കു് കൊടുത്തു എന്നാണു് ഐതിഹ്യം. അങ്ങനെ കേരളത്തിലും പരശുരാമപ്രോക്തമായി തന്ത്രസമ്പ്രദായം നിലവിൽവന്നു. പരശുരാമകല്പസൂത്രം എന്ന ശ്രീവിദ്യോപാസനാദി വിഷയങ്ങളെ പ്രതിപാദിക്കുന്ന ഗ്രന്ഥത്തിന്റെ കർത്തൃത്വം പരശുരാമനിൽ ആരോപിക്കപ്പെട്ടിട്ടുള്ളതിനാൽ ആ മഹർഷീശ്വരൻ ഉഗ്രനായ ഒരു ശാക്തനും താന്ത്രികോപാസകനുമായിരുന്നു എന്നു് നമുക്കനുമാനിക്കാം.

## താന്ത്രിക പാരമ്പര്യത്തിന്റെ അധഃപതനവും തന്ത്രസമുച്ചയത്തിന്റെ ആവിർഭാവവും

കാലക്രമത്തിൽ ഈ പന്ത്രണ്ടുപേരുടെ പരമ്പര ശിഷ്യപ്രശിഷ്യന്മാരായി വളന്നു് ഒട്ടനേകം ബ്രാഹ്മണ ഗൃഹങ്ങളിലേക്കു് സംക്രമിക്കുകയും പരസ്പരം ബന്ധമില്ലാതെ സമ്പ്രദായം വളരെ ദൂഷിക്കുകയും ചെയ്തു. അടിസ്ഥാനചിന്തയുടെ അഭാവം കൊണ്ടു് പരസ്പര വിരുദ്ധമായ രീതിയിൽ ക്ഷേത്രതന്ത്ര സമ്പ്രദായം അധ:പതിച്ച ഒരു കാലഘട്ടത്തിൽ ആണു് ഏതാണ്ടു് ക്രിസ്ത്വബ്ദം 1427–ൽ സാമൂതിരിയുടെ പ്രസിദ്ധ വിദ്വത്സദസ്സിലെ പതിനെട്ടര കവികളിൽ ഒരാളായ ചേന്നാസു് മനയ്ക്കൽ നാരായണൻ നമ്പൂതിരിപ്പാടു് തന്ത്രസമുച്ചയം എന്ന ഗ്രന്ഥം രചിച്ചതു്. ഈ വിഷയത്തിൽ നിലവിലുള്ള കുഴഞ്ഞുമറിഞ്ഞ അവസ്ഥയെ നേരെ ആക്കുകയായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശം. അതിനുമുമ്പു് ശങ്കര ഭഗവത്പാദർ, രവി, ഈശാനശിവഗുരു, വില്വമംഗലം ത്രിവിക്രമൻ, നാരായണന്റെ ഭ്രാന്തനെന്ന നാരായണാചാര്യൻ, രാഘവാനന്ദൻ, മാധവൻ, വാസുദേവൻ തുടങ്ങിയ താന്ത്രികാചാര്യന്മാർ രചിച്ച പ്രപഞ്ചസാരം, ഈശാനഗുരുദേവപദ്ധതി, വിഷ്ണുസംഹിത, പ്രയോഗ മഞ്ജരി, ദേവോത്ഭവം, ഗോപാലകാനുഷ്ഠാന ക്രമദീപിക, രഹസ്യഗോപാല തന്ത്രചിന്താമണി, തുടങ്ങി നിരവധി തന്ത്രഗ്രന്ഥങ്ങൾ ഇവിടെ പ്രചാരത്തിലിരുന്നു. അതിനും പുറമെ കേരളത്തിനു പുറത്തു രചിക്കപ്പെട്ട തന്ത്രഗ്രന്ഥങ്ങളൊന്നും അപരിചിതങ്ങളായിരുന്നില്ലെന്നു് വേണം പറയാൻ. ഇങ്ങനെ അന്നു് പരിചയമുണ്ടായിരുന്ന തന്ത്രഗ്രന്ഥ പാരാവാരത്തിൽനിന്നു നിലവിലുള്ള പദ്ധതികൾ ഒട്ടുംതന്നെ ലോപം വരാതെ കടഞ്ഞെടുത്ത സമ്പ്രദായമാണു് തന്ത്രസമുച്ചയകാരൻ ആവിഷ്കരിച്ചതു്. ''സോഽയം തന്ത്രമിദം വൃധാദു് ബഹുവിധാ ദൃദ്ധ്യത്യതന്ത്രാബ്ധിവാൽ'' എന്ന തന്ത്രസമുച്ചയ ഗ്രന്ഥത്തിന്റെ അവസാന ശ്ലോകത്തിന്റെ അവസാനപാദം മേല്പറഞ്ഞതിനുപോൽബലം

കമാണ്. ഒരുപാട് 'റഫറൻസ്' ഗ്രന്ഥങ്ങളേയും മന്ത്രകല്പങ്ങളേയും ഈ ഗ്രന്ഥനിർമ്മിതിക്ക് ആശ്രയിച്ചിട്ടുണ്ടെന്ന് മററിടങ്ങളിലും അദ്ദേഹം സൂചിപ്പിക്കുന്നുണ്ട്. കേരളത്തിൻെറ മതചരിത്രത്തിൽ ഒരു സുപ്രധാനമായ നാഴികക്കല്ല് തന്നെയാണ് തന്ത്രസമുച്ചയ നിർമ്മാണം.

## തന്ത്രസമുച്ചയത്തിൻെറ അനുബന്ധമായ ശേഷസമുച്ചയം

പക്ഷെ ഈ തന്ത്രസമുച്ചയത്തിൽ ശിവൻ, വിഷ്ണു, ദുർഗ്ഗ, ഗണപതി, സുബ്രഹ്മണ്യൻ, ശങ്കരനാരായണൻ, ശാസ്താവ്, എന്നീ ഏഴ് ദേവന്മാരുടെ ക്രിയകൾ മാത്രമെ പ്രതിപാദിക്കുന്നുള്ളു. അവരുടെ ക്ഷേത്രനിർമ്മാണ രീതികളെ ഭൂപരിഗ്രഹംമുതൽ പ്രതിഷ്ഠ, നിത്യപൂജ, ഉത്സവം കലശാഭിഷേകങ്ങൾ, പ്രായശ്ചിത്തങ്ങൾ, നവീകരണമെന്ന ക്ഷേത്രറിപ്പേറുകൾ തുടങ്ങി എല്ലാവിഷയങ്ങളെ സംബന്ധിച്ച ക്രിയാദികളും സമഗ്രമായി അടുക്കോടും ചിട്ടയോടുംകൂടി അദ്ദേഹം ശാസ്ത്രീയ സാങ്കേതിക രീതിയനുസരിച്ചുതന്നെ വിവരിച്ചിട്ടുണ്ട്. എങ്കിലും സാധാരണ കർമ്മികൾക്ക് വ്യാഖ്യാനം ആ ഗ്രന്ഥത്തിന് വേണ്ടിവരും. അതിന് സംസ്കൃതത്തിൽതന്നെ 'വിമർശിനി' എന്നും 'വിവരണം' എന്നും രണ്ടു വ്യാഖ്യാനങ്ങൾ ഉണ്ടായിട്ടുണ്ട്. വിമർശനീകാരൻ ശങ്കരൻ നമ്പൂതിരിപ്പാട്, സമുച്ചയകാരൻെറ പുത്രൻ തന്നെയാണെന്ന് വിമർശിനീവ്യാഖ്യാനത്തിൻെറ അവസാനശ്ലോകംകൊണ്ട് സുസ്പഷ്ടമാണ്. കൊല്ലവർഷം പത്താം നൂററാണ്ടിൻെറ അവസാനത്തിൽ ജീവിച്ചിരുന്ന കഴിക്കാട്ടില്ലത്ത് മഹേശ്വരൻ നമ്പൂതിരിപ്പാട് തന്ത്രസമുച്ചയത്തിൻെറ ഒരു മലയാള വ്യാഖ്യാനമെഴുതിയത് തിരുവിതാംകൂർ ഹസ്തലിഖിത ഗ്രന്ഥശാലവക പ്രസിദ്ധീകരിച്ചിട്ടുണ്ട്. തന്ത്രസമുച്ചയ വിഷയങ്ങളെ പുരസ്കരിച്ച് കഴിക്കാട്ടുപച്ച, തൊഴാനൂരനുഷ്ഠാനം, പരമേശ്വരാനുഷ്ഠാനം തുടങ്ങിയ അനുഷ്ഠാനപദ്ധതികൾ അഥവാ പ്രായോഗികപദ്ധതികളും ഇവിടെ പ്രചരിച്ചിട്ടുണ്ട്. ഇന്ന് "തരണനല്ലൂർ പാരമ്പര്യ" മൊഴിച്ച് മറെറല്ലാ തന്ത്രിമാരുടേയും അംഗീകാരം ലഭിച്ച കൃതിയാണ് തന്ത്രസമുച്ചയം. കേരളത്തിൻെറ ക്ഷേത്രാചാരങ്ങളുടെ മൂലഗ്രന്ഥവും അതിനാൽ ഇതുതന്നെയാണെന്നു പ്രസിദ്ധമാണ്.

പക്ഷെ മേൽപറഞ്ഞ ദേവന്മാർക്ക് പുറമെ ഒട്ടനേകം മററു ദേവന്മാരേയും ആരാധിച്ചുവരുന്നുണ്ട്. അവരുടേതും കൂടി

യായാലെ വിഷയപൂർത്തി വരുകയുള്ളു എന്നതു കൊണ്ട് അദ്ദേഹത്തിന്റെ പുത്രനും ശിഷ്യനുമായ ശങ്കരൻ നമ്പൂതിരിപ്പാട് എഴുതിയ അനുബന്ധ ഗ്രന്ഥമാണ് "ശേഷസമുച്ചയം" എന്നാണ് വിശ്വസിക്കപ്പെടുന്നതു്.

> ബ്രഹ്മാർക്ക വൈശ്രവണ കൃഷ്ണ സരസ്വതി ശ്രീ
> ഗൌര്യഗ്ര ജാദദുർഗ്ഗകാള്യപിമാമരോമേ
> ക്ഷേത്രാധിപാ ഗ്രഥരുജിത് ഗിരിശാദിരൂപ
> ണിന്ദ്രാദയോപിനമതേ ദിതോ പ്രസന്ന:

എന്ന പ്രഥമ ശ്ലോകം കൊണ്ട് ഇതിലെ പ്രതിപാദ്യ വിഷയം ശേഷസമുച്ചയകർത്താവ് പറയുന്നുണ്ട്. ബ്രഹ്മാവ്, സൂര്യൻ, വൈശ്രവണൻ, ഗോപാലകൃഷ്ണൻ, സരസ്വതി, ശ്രീ ഭഗവതി, ശ്രീ പാർവ്വതി, ജ്യേഷ്ഠാ ഭഗവതി, ഭദ്രകാളി, വീരഭദ്രൻ, ഗണപതി, ചേർന്ന സപ്തമാതൃക്കൾ ക്ഷേത്രപാലൻ അനന്തരം രുരുജിത്‌വിധാനമുള്ള രുരുജിത്താകുന്ന ഭൈരവശിവൻ, അവിടുത്തെ മാതൃക്കൾ ഇന്ദ്രാദി പരിവാരങ്ങൾ തുടങ്ങിയവരുടെ പ്രതിഷ്ഠാ പൂജാദിക്രിയകളെയാണ് ശേഷസമുച്ചയകർത്താവ് പ്രതിപാദിക്കുന്നതു്. അതിനുശേഷം പ്രതിഷ്ഠിക്കപ്പെട്ട മുഖ്യ വിഗ്രഹത്തിനുപുറമെ ഏകവേര ബഹുവേരാദി വിശേഷാൽ ബിംബങ്ങൾ ഉണ്ടെങ്കിൽ അതുകളിലെ സാമാന്യക്രിയകളേയും അദ്ദേഹം പരാമർശിക്കുന്നുണ്ട്. തന്ത്രസമുച്ചയകർത്താവ് പറയാത്ത ദേവതകളേയും അവയുടെ സമുച്ചയത്തിൽ സൂചിപ്പിക്കാത്ത കർമ്മങ്ങളേയും പററി മാത്രമെ താൻ പ്രതിപാദിക്കുന്നുള്ളൂ എന്നും മൂന്നാം ശ്ലോകത്തിൽ ശേഷസമുച്ചയകർത്താവ് പറയുന്നുണ്ടു്. ഇനിയും നരസിംഹം,രക്തേശ്വരി മുതലായി അസംഖ്യം ദേവീദേവന്മാർ കേരള പ്രതിഷ്ഠകളിൽ ഉൾപ്പെട്ടിട്ടുള്ളതിന്ന് സമഗ്രമായ ഒരു ഗ്രന്ഥ നിർമ്മിതിയും ഇതേവരെ നടന്നിട്ടില്ല. അവയെല്ലാം അതതു തന്ത്രിമാരുടെ ഗ്രന്ഥവരികളിൽ ഇരിക്കുന്നതേ ഉള്ളൂ. അവയെ എല്ലാം സംഗ്രഹിച്ച് ഒരു ബൃഹത് ഗ്രന്ഥം രചിക്കാനുള്ള കാലം അതിക്രമിച്ചിരിക്കുന്നു എന്നും തന്ത്രവിദ്യാപീഠം അധികൃതരിൽനിന്നും ഈ കാര്യം ആദ്ധ്യാത്മികകേരളം പ്രതീക്ഷിക്കുന്നുണ്ടെന്നും സാന്ദർഭികമായി പറഞ്ഞുകൊള്ളട്ടെ.

# ക്ഷേത്രസങ്കൽപം - വിശദാംശങ്ങൾ

## ക്ഷേത്ര ദർശനത്തിലുളവാകുന്ന അനുഭൂതി വിശേഷങ്ങൾ

### ബ്രഹ്മാണ്ഡവും പിണ്ഡാണ്ഡവും

ഈ മനുഷ്യദേഹത്തെ പിണ്ഡാണ്ഡമെന്നു പറയുന്നു. അസംഖ്യം നക്ഷത്രങ്ങളും അനവധി സൗരയൂഥങ്ങളുമെല്ലാമടങ്ങിയ അനന്തമായ ഈ ബ്രഹ്മാണ്ഡത്തെ വിജ്ഞാനത്തിന്റെ മറുകര കണ്ടെത്തിയ ഋഷീശ്വരന്മാർ ഈശ്വരന്റെ തന്നെ സ്ഥൂലദേഹമായിട്ടാണ് സങ്കല്പം ചെയ്തിട്ടുള്ളത്. സഹസ്രശീർഷങ്ങളും സഹസ്രാക്ഷങ്ങളും സഹസ്രപാദങ്ങളുമുള്ള വിരാട്പുരുഷകല്പനയെ സവിസ്തരം പ്രതിപാദിക്കുന്ന വേദങ്ങളിലെ പുരുഷസൂക്തം ഈ ബ്രഹ്മാണ്ഡ ശരീരത്തെയാണ് പ്രകീർത്തനം ചെയ്യുന്നത്. ശ്രീരുദ്രം തുടങ്ങിയ സുപ്രസിദ്ധ വേദഭാഗങ്ങളും ഈ തത്വത്തിന്റെ അതിവിശദമായ ആവിഷ്കരണങ്ങളാണ്. ബ്രഹ്മാണ്ഡത്തിന്റെ എല്ലാ അംശങ്ങളും പിണ്ഡാണ്ഡമായ മനുഷ്യശരീരത്തിലും—എന്നുവേണ്ട എല്ലാ ശരീരങ്ങളിലും ഉണ്ടെന്നാണ് ആർഷമതം. ഒന്ന് മറ്റൊന്നിന്റെ പ്രതീകം മാത്രമാണ്. ഇങ്ങനെ പ്രതീകാത്മകമായി അണുതൊട്ട് ബ്രഹ്മാണ്ഡം വരെ വികസിച്ചുനിൽക്കുന്ന പ്രപഞ്ച ശരീരത്തിന്റെ എല്ലാ ഭാഗങ്ങളിലും അന്തര്യാമിയായി പ്രപഞ്ചത്തിന്റെ ജീവൻ അഥവാ ഈശ്വരചൈതന്യം വ്യാപിച്ചുകിടക്കുന്നു. കുറെക്കൂടി സൂക്ഷ്മമായി ചിന്തിച്ചാൽ ആദിയിലുണ്ടായിരുന്ന നിഷ്കള, നിരാധാര, നിർഗ്ഗുണ പരബ്രഹ്മ സ്വരൂപം തന്നെ ഏതോ അജ്ഞാതമായ കാരണവശാൽ പരിണമിച്ച് ഉണ്ടായതാണ് ഈ പ്രപഞ്ചം തന്നെ എന്നു കാണാൻ കഴിയും. അതുതന്നെയാണല്ലോ മനുഷ്യശരീരത്തിലും സംഭവിച്ചത്. സൃഷ്ടി കഴിഞ്ഞു ശേഷിച്ച

നിൽക്കുന്ന പ്രപഞ്ചശക്തിയാണ് ത്രിപുരസുന്ദരി. പിണ്ഡാണ്ഡത്തിലതിനെ കുണ്ഡലിനിയെന്ന് അതേ ശക്തിയുടെ പ്രതിരൂപമായി നാം പറയുന്നു. അങ്ങിനെ പിണ്ഡാണ്ഡമാകുന്ന മനുഷ്യശരീരം ബ്രഹ്മാണ്ഡമാകുന്ന ഈശ്വര ശരീരത്തിന്റെ എല്ലാ സാരൂപ്യങ്ങളും തികഞ്ഞ ഒരു കൊച്ചു പ്രതീകം തന്നെയാണ്,




1) ആധാരശില, 2) ആധാരശിലയിലെ കുഴി, 3) നിധികുംഭം,
4) പത്മം, 5) കൂർമ്മം, 6) യോഗനാളം, 7) നപുംസകശില,
8) പീഠം, 9) ബിംബം, 10) താഴികക്കുടം, 11) ഗർഭഗൃഹത്തിന്റെ അകത്തെ തറ

പിണ്ഡാണ്ഡത്തിന്റെ സ്ഥൂല സൂക്ഷ്മ പരാ അവസ്ഥകളെ വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്നും ബ്രഹ്മാണ്ഡ ശരീരത്തിന്റെ ഈ മൂന്നവസ്ഥകളെ വിരാട്, ഹിരണ്യഗർഭൻ, ഈശ്വരൻ എന്നും നമ്മുടെ ഋഷീശ്വരന്മാർ നാമകരണം ചെയ്തിട്ടുണ്ട്.

## ക്ഷേത്രം മനുഷ്യദേഹപ്രതീകം

പ്രതീകങ്ങൾ തമ്മിലുള്ള നിഗൂഢബന്ധം ആദ്ധ്യാത്മിക ശാസ്ത്രത്തിന്റെ ഒരു പ്രധാന വശമാണ്. ശത്രുവിന്റെയോ



1) ബിംബം 2) ശ്രീകോവിൽ (ഗർഭഗൃഹം) 3) സോപാനം 4) ഓവ് 5) ഇന്ദ്രൻ 6) അഗ്നി 7) യമൻ 8) നിരൃതി 9) അനന്തൻ 10) വരുണൻ 11) വായു 12) കുബേരൻ 13) ഈശാനൻ 14) ബ്രഹ്മാവ് 15) സപ്തമാതൃക്കൾ, ഗണപതി, വീരഭദ്രൻ 16) മുഖമണ്ഡപം 17) അന്തഹാര (നാലമ്പലം) 18) മദ്ധ്യഹാര (വിളക്കുമാടം) 19) വലിയ ബലിക്കല്ല് (20 മുതൽ 26 വരെ) ബാക്കിപരിവാരങ്ങൾ 27) ധ്വജസ്ഥംഭം (കൊടിമരം) 28) പ്രാകാരം അഥവാ പുറം മതിൽ 29) ഗോപുരങ്ങൾ.

മറേറാ ഒരു പ്രതീകമുണ്ടാക്കി അതിൽ ദണ്ഡനമേൽപ്പിച്ചാൽ അതു് ആ ശത്രുവിനേയും ബാധിക്കുമെന്ന ചില മന്ത്രവാദപ്രയോഗങ്ങൾ ഈ തത്വത്തിന്റെ ചീത്ത രീതിയിലുള്ള ഒരു പ്രയോഗം തന്നെയാണ്. അങ്ങനെ പ്രപഞ്ചത്തിൽ സംഭവിക്കുന്നതെന്തും മനുഷ്യദേഹത്തിലും മനുഷ്യദേഹത്തിൽ സംഭവിക്കുന്നതെന്തും പ്രപഞ്ചത്തിലും ആവർത്തിക്കുന്നു. ശകുനങ്ങളും ജോതിഷവും മററും ഫലിക്കുമെന്നതിന്റെ ശാസ്ത്രീയവശം ഒരു പക്ഷെ ഈ തത്വത്തിൽനിന്നു് സിദ്ധമായിരിക്കാം.

ക്ഷേത്രങ്ങൾ പ്രപഞ്ച ശരീരത്തിന്റെയും വ്യഷ്ടിശരീരത്തിന്റെയും പ്രത്യക്ഷപ്രതീകങ്ങൾ തന്നെയാണ്.

''ഇദം ശരീരം കൗന്തേയ
ക്ഷേത്രമിത്യഭിധീയതേ''

എന്ന ഗീതാ വചനവും ഇതുതന്നെയാണ് സൂചിപ്പിക്കുന്നതു്. ക്ഷേത്രം വാസ്തവത്തിൽ ഒരു ശരീരം തന്നെയാണ്. കല്ലും മരവും മററും ഉപയോഗിച്ചു് നിർമ്മിച്ച ദേവാലയം ഒരു മനുഷ്യദേഹപ്രതീകം തന്നെയാണ്.

ദേഹോ ദേവാലയ പ്രോക്തോ
ജീവോ ദേവ സദാശിവഃ എന്ന സുപ്രസിദ്ധമായ കുളാർണ്ണവതന്ത്രോക്തശ്ലോകശകലം ഈ നിഗമനത്തിനു് ഉപോത്ബലകമാണ്. ദേഹം ദേവാലയമാണ്. അതിനുള്ളിൽ കുടികൊള്ളുന്ന ദേവൻ വാസ്തവത്തിൽ സദാശിവന്റെ അതായതു പരബ്രഹ്മചൈതന്യത്തിന്റെ പ്രതീകത്വം വഹിക്കുന്ന ജീവനാണ്. പുറമെ കാണുന്ന സ്ഥൂലശരീരത്തെ മാത്രമല്ലല്ലോ ശരീരമായി നാം കണക്കാക്കേണ്ടതു്. അതിനുള്ളിൽതന്നെ കെട്ടിപിണഞ്ഞുകിടക്കുന്ന സൂക്ഷ്മശരീരഭാഗങ്ങളും വാസ്തവത്തിൽ ശരീരത്തിന്റെ അംശങ്ങൾതന്നെയാണ് എന്ന ഭാരതീയ സിദ്ധാന്തത്തിന്റെ അടിത്തറ നാം മറന്നുപോകരുതു്. ഇങ്ങനെ സ്ഥൂലസൂക്ഷ്മശരീരങ്ങൾ ഉൾപ്പെട്ടതാണ് ശരീരം അഥവാ ദേഹം എന്നതിന്റെ പൂർണ്ണവിവക്ഷ. ഇതിന്റെയും ഉള്ളിലാണത്രെ ശുദ്ധബോധംമാത്രമായ ആത്മാവു സ്ഥിതിചെയ്യുന്നതു്. ഈ സ്ഥൂലസൂക്ഷ്മദേഹഭാഗങ്ങൾ തമ്മിൽ വളരെ അടുത്തബന്ധം പുലർത്തിവരുന്നതു് ക്ഷേത്രഗാത്രത്തിനും ബാധകമാണ്. കേരളത്തിലെ ക്ഷേത്രാചാരങ്ങളുടെ പ്രാമാണികഗ്രന്ഥമായ തന്ത്രസമുച്ചയം പത്താം പടലത്തിൽഉള്ള അഞ്ചാം ശ്ലോകം ഈ സംഗതിയെ തെളിച്ചുപറയുന്നുണ്ടു്.

പ്രാസാദോ / ർച്ചാ ച വിശേഷിതുരിഹവപുഷീ
സ്ഥൂലസൂക്ഷ്മേയതോ / തോ—
/ ത്രാധാര / ധേയ ഭാവാദിതരതരഭവോ /
ന്യത്രചാഭേദ്യേതിദോഷഃ
ദോഷൈ / ത്ര്യേകസ്ഥിതേ / പ്യാചരതു തദുഭയോ—
ശ്ശോധനം സ്ഥാനസംസ്ഥേ
തദ്വത്തച്ഛോധനാദ്യം യദിനപരകൃതാ
വസ്തുതോ ക്ഷാസ്ഥലേ / ലം

തന്ത്രസമുച്ചയത്തിൻെറ ഭാഷാ വ്യാഖ്യാതാവായ കുഴിക്കാട്ടു ഭട്ടതിരിയുടെ ഭാഷയിൽ ഇതിൻെറ അർത്ഥം ഇങ്ങനെയാണ്. 'ഇഹ, ഇവിടെ, അശുദ്ധിവരുന്നിടത്ത്, പ്രാസാദ : ആർച്ചാച—പ്രാസാദവും ബിംബവും, വിശേഷിതു സ്ഥൂലസൂക്ഷ്മവപുഷീയത—ദേവൻെറ സ്ഥൂലശരീരമായിട്ടും സൂക്ഷ്മശരീരമായിട്ടും കല്പിക്കണം. അതഃ ആധാരാധേയ ഭാവാൽ ഇതരതരഭവഃ ദോഷഃ അന്യത്രയ. അഭേദ്യേതി. എന്നുള്ള ഹേതുവായിട്ട് ആധാരാധേയത്വമുണ്ടാകയാൽ പ്രാസാദ ബിംബങ്ങളിലൊരേടത്ത് അശുദ്ധിവന്നാൽ പ്രാസാദശുദ്ധിയും ബിംബശുദ്ധിയും ഒരുമിച്ചുതന്നെ ചെയ്യണം. സ്ഥാനസംസ്ഥദോഷേതച്ഛോധനാദ്യം—സ്ഥലത്തിലെ അശുദ്ധിയ്ക്കു ഖനനാദികൾ ചെയ്തു പ്രാസാദശുദ്ധി ചെയ്യൂ. നയദിസ്ഥാന സംസ്ഥമല്ലെങ്കിൽ പരകൃതാവസ്ത്വതോക്ഷാ. അതു ദേവകൽ ശുദ്ധിചെയ്തതിൻെറശേഷം തളിച്ചാൽമതി.

ക്ഷേത്രങ്ങളുടെ നിർമ്മാണക്രമം പൊതുവായി വീക്ഷിച്ചാൽ ഈ തത്വം എളുപ്പം മനസ്സിലാകാവുന്നതാണ്. പ്രാകാരം (പുറംമതിൽ) ബാഹ്യഹാര [ശീവേലിപുര], മദ്ധ്യഹാര [വിളക്കുമാടം], അന്തഹാര [നാലമ്പലം] അന്തർമണ്ഡലം [അകത്തെ ബലിവട്ടം] എന്നീ പഞ്ചപ്രാകാരങ്ങളും ദേവൻെറ സ്ഥൂലശരീരത്തേയും അതിനുള്ളിൽ വിരാജിക്കുന്ന ശ്രീകോവിലും ദേവപ്രതിഷ്ഠയും അതിന്നടിയിലുള്ള ഷഡാധാരപ്രതിഷ്ഠയും ദേവൻെറ സൂക്ഷ്മശരീരത്തേയുമാണ് സൂചിപ്പിക്കുന്നത്, ഇതിൻെറയെല്ലാം കേന്ദ്രബിന്ദുതായി വർത്തിക്കുന്ന ദേവവിഗ്രഹം മനുഷ്യശരീരത്തിൽതന്നെ തസ്യശിഖയാമദ്ധ്യേപരമ്മാവ്യവസ്ഥിത: സബ്രഹ്മാ സഹരിഃ സേന്ദ്ര: സോ / ക്ഷരപരമ സ്വരാട് (പരമാത്മാവ് ആജ്വാലയുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നു. അവനാണ് ബ്രഹ്മാവ്, അവൻ തന്നെ ഹരി, ഇന്ദ്രനും അവൻ തന്നെ, നാശമില്ലാത്തവനും സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്ന പരമ ചൈതന്യവും അവൻതന്നെ) എന്ന നാരായണ

സൂക്തത്തിൽ പറഞ്ഞതുപോലെ സ്ഥിതി ചെയ്യുന്ന സർവ്വദേവതാരൂപമായ പരമാത്മ ചൈതന്യത്തെ തന്നെ സൂചിപ്പിക്കുന്നു.

ഈ സിദ്ധാന്തത്തെ കുറച്ചുകൂടി വിശദമായി നമുക്ക് പരിശോധിക്കാം. മേൽപറഞ്ഞ ചതുരാകൃതിയിലുള്ള അഞ്ച് ആവരണങ്ങൾ സ്ഥൂലശരീരത്തെ സൂചിപ്പിക്കുന്നു. ഈ ചതുരങ്ങൾ സ്ഥൂലശരീരത്തിന്റെ മുഖ്യതത്വമായ പൃഥ്വീതത്വത്തെ ധ്വനിപ്പിക്കുന്നതു് ശ്രദ്ധേയമാണ്. ''വിശ്വകർമ്മ്യം'' എന്ന സുപ്രസിദ്ധ ക്ഷേത്രശില്പഗ്രന്ഥത്തിൽ ഈ പ്രാകാരങ്ങളെ സ്ഥൂലശരീരാവയവങ്ങളുമായി അന്വയിപ്പിക്കുന്നതു് നോക്കുക.

> ''ഗർഭഗൃഹം ശിരഃപ്രോക്തം അന്തരാളം മുഖം തഥാ
> സുഖാസനം ഗളഞ്ചൈവ ബാഹൂശ് ചൈവാർദ്ധ
> മണ്ഡപം
> മഹാമണ്ഡപം കുക്ഷിസ്യാൽ പ്രാകാരം ജാനു
> ജംഘയോഃ
> ഗോപുരം ദേവപാദംസ്യാൽ യദ്യേതേ ലക്ഷണം
> ശ്രുതം''

ഗർഭഗൃഹം ശിരസ്സായും അകത്തെ പ്രദക്ഷിണ വഴി അഥവാ ലോകപാലകൻമാരെയും സപ്തമാതൃക്കളെയും മററും പ്രതിഷ്ഠിച്ച അകത്തെ ബലിവട്ടം (അന്തരാളം) മുഖമായും, വേദോച്ചാരണമന്ത്രവും മററും നടത്തുന്ന മണ്ഡപം ഗളമായും നാലമ്പലം കൈകളുടെ സ്ഥാനമായും ദേവപരിവാരങ്ങളെ പ്രതിഷ്ഠിച്ചിരിക്കുന്ന പുറത്തെ പ്രദക്ഷിണവഴി കുക്ഷിസ്ഥാനമായും പുറംമതിൽ മുട്ടുകളും കണങ്കാലുകളുമായും ഗോപുരം ദേവപാദങ്ങളായും ആണ് ഇവിടെ വർണ്ണിച്ചിരിക്കുന്നതു്. ഗോപുരം ദേവന്റെ പാദങ്ങളെ ദ്യോതിപ്പിക്കുന്നതാകയാൽ ഗോപുരദർശനംതന്നെ പാപഹരവും പുണ്യവുമാണെന്ന സങ്കല്പം നമ്മുടെ ഇടയിൽ ഇന്നുമുള്ളതു് ഓർക്കുക. ദേവന്റെ ശിരസ്സായിട്ടാണ് പ്രാസാദത്തെ അഥവാ ശ്രീകോവിലിനെ പറഞ്ഞിട്ടുള്ളതു്. ഈ പ്രാസാദം സാധാരണരീതിയിൽ കിരീടം വച്ചതായ രീതിയിൽ മുകളിലേക്കു കെട്ടപ്പെട്ട ഒന്നാണ് എന്നതു പ്രത്യേകം ശ്രദ്ധേയമാണ്. അകത്തെ ബലിവട്ടം എന്ന ആദ്യത്തെ ചതുരം സ്ഥൂലശരീരത്തിന്റെ മുഖത്തെയാണ് സൂചിപ്പിക്കുന്നതു്. ഒരു വ്യക്തിയുടെ വ്യക്തിത്വത്തെ— അതായതു് മനസ്സിനെ മുഖമാണല്ലോ പൂർണ്ണമായും പ്രതിനിധാനം ചെയ്യുന്നതു്. അപ്പോൾ അകത്തെ ബലിവട്ടം

മനസ്സിന്റെയും — അതായത് മൊത്തത്തിൽ സൂക്ഷ്മദേഹത്തിന്റെയും പ്രതീകമായി. വ്യക്തിത്വത്തിന്റെ മുഖ്യാംശങ്ങൾ അവിടെ പ്രകടീകൃതങ്ങളായി. അതാണ് വാസ്തവത്തിൽ ദേവന്റെ സൂക്ഷ്മദേഹത്തിന്റെ പരിധി. അതേ കാരണംകൊണ്ടുതന്നെയാണ് ആ പരിധിയിൽ പത്ത് ദിക്പാലകന്മാരേയും [ഇന്ദ്രൻ, അഗ്നി, യമൻ, നിരൃതി, വരുണൻ, വായു, കുബേരൻ, ഈശാനൻ എന്നിങ്ങനെ കിഴക്ക് തുടങ്ങി പ്രദക്ഷിണമായി എട്ടു ദിക്കുകൾ, ഊർദ്ധ്വദിക്കിന്റെ അധിപൻ ബ്രഹ്മാവിന്റെ സ്ഥാനം, പൂർവ്വേശാനമദ്ധ്യവും, അധോദിക്കിന്റെ അധിപനായ അനന്തന്റെ സ്ഥാനം പശ്ചിമ നിരൃതി മദ്ധ്യവും ആണ്] പ്രതിഷ്ഠിച്ചിട്ടുള്ളത്. പ്രപഞ്ചത്തിന്റെ സൂക്ഷ്മനിയന്ത്രണം പാലിക്കുന്ന, ബ്രാഹ്മി, മാഹേശ്വരി, കൌമാരി, വൈഷ്ണവി, വാരാഹി, ഇന്ദ്രാണി, ചാമുണ്ഡി,എന്നീ സപ്തമാതൃക്കളോടു ചേർന്ന വീരഭദ്രനേയും ഗണപതിയേയും കൂട്ടി ഒൻപതു പ്രതിഷ്ഠകൾ കൂടി ഒരുമിച്ച് ശ്രീകോവിലിന്റെ തെക്കുവശത്തായി ഈ അന്തർമണ്ഡലത്തിൽ കാണാവുന്നതാണ്. തന്ത്രശാസ്ത്രത്തിൽ ഓരോ മന്ത്രത്തിന്റേയും സൂക്ഷ്മപ്രതീകങ്ങളായി വൃത്ത, ത്രികോണ, അഷ്ടദള, ചതുരശ്രാദ്യാത്മകാവയവങ്ങൾ ഉൾക്കൊള്ളുന്ന യന്ത്രങ്ങൾക്കെല്ലാം തന്നെ ഏററവും പുറത്തെ ആവരണമായി പൃഥ്വീഭൂതത്തെ സൂചിപ്പിക്കുന്ന ചതുരശ്രമുണ്ടായിരിക്കും. ഈ ചതുരശ്രത്തിൽ പ്രായേണ എല്ലാ മൂർത്തികൾക്കും ഉള്ള ദേവതകൾ മേല്പറഞ്ഞ പത്ത് ദിക്പാലകന്മാരും സപ്തമാതൃക്കളും തന്നെയാണ് എന്നതും ഇവിടെ ശ്രദ്ധേയമാണ്. അതിനാൽ ക്ഷേത്രത്തിൽ പ്രതിഷ്ഠിതനായ മന്ത്രദേവതയുടെ സൂക്ഷ്മദേഹത്തിന്റെ പരിധി മുഖത്തിന്റെ പ്രതീകമായ അന്തർമണ്ഡലത്തോളം അഥവാ അകത്തെ ബലിവട്ടത്തോളം ഉള്ളതായും നമുക്ക് സങ്കല്പിക്കാം.

## ക്ഷേത്രാവയവ സ്ഥാനങ്ങൾ

സ്ഥൂലദേഹത്തിൽ ഉള്ള അവയവങ്ങൾക്കു തമ്മിൽ ഒരു അനുപാതമുണ്ട്. ഈ അനുപാതം തെററിയാണ് മനുഷ്യസൃഷ്ടിയെങ്കിൽ ആ ശരീരം ഏററവും വികൃതവും വിരൂപവും ആയിത്തീരുമല്ലോ. അതുപോലെ തന്നെ ക്ഷേത്രഗാത്രത്തിലെ അവയവങ്ങളായ ഈ പഞ്ചപ്രാകാരങ്ങൾക്കും ഒരു നിശ്ചിത അനുപാതമുണ്ട്. അതിനെ തെററിക്കുകയാണെങ്കിൽ ക്ഷേത്രം വികൃതവും വിരൂപവും തന്മൂലം ജനങ്ങൾക്ക് ക്ഷേമത്തിനു പകരം നാശത്തേയും അനർത്ഥത്തേയും കൊടുക്കുന്നതുമായ ഒരു

പ്രതീകമായി തീരുവാനാണ് ഇടയുള്ളത്. തന്ത്രസമുച്ചയത്തി ലെ ശില്പഭാഗമായ രണ്ടാം പടലത്തിലെ 73-ാം ശ്ലോകത്തിൽ ഈ വിഷയത്തെ ഇങ്ങനെയാണ് പരാമർങ്കിച്ചിരിക്കുന്നത്.

ദണ്ഡേർദ്ധേഽന്തർഗ്ഗതം മണ്ഡലമവ നിമം
തേഽദ്ധാന്വിതേ വാന്തഹാരി
ദ്ദോസംഖ്യേ മദ്ധ്യഹാരാ ജലധിപരിമിതേ
ബാഹ്യാഹാരാദ്രിസംഖ്യേ
മര്യാദാ മൂലധാമ്ന പ്രഥമ ചരമവജ്ജ്യം
മുഖായാമയുക്താ
പ്രാകാരാ പഞ്ചകാര്യാ: സ്യുരിഹചരമസീ
മൈകവിംശഽപിവംസ്യാൽ.

അർത്ഥം:— പ്രാസാദത്തിന്റെ പുറത്തുനിന്ന് അരദണ്ഡ് ചെന്നേടത്ത് അന്തർമണ്ഡലം അഥവാ അകത്തെ ബലിവട്ടം. ഒന്നോ ഒന്നരയോ ദണ്ഡ് ചെന്നേടത്ത് നാലമ്പലം അഥവാ അന്തഹാര, രണ്ട് ദണ്ഡ് ചെന്നേടത്ത് വിളക്കുമാടം അഥവാ മദ്ധ്യഹാരാ, നാലു ദണ്ഡ് ചെന്നേടത്ത് ശീവേലിപ്പുര അഥവാ ബാഹ്യഹാരാ, ഏഴ് ദണ്ഡ് ചെന്നേടത്ത് പുറമതിൽ അഥവാ മര്യാദാ എന്നിങ്ങനെയാണ് അഞ്ചു പ്രാകാരങ്ങളെ കല്പിക്കേണ്ടത്. ഇതിൽ അകത്തെ ബലിവട്ടവും എല്ലാററിനും പുറത്തേതും ഒഴിച്ച് ശേഷം എല്ലാ മുഖായാമത്തോടുകൂടിയിരിക്കുകയും വേണം. ഒടുവിലത്തെ പുറമതിൽ 21 ദണ്ഡ്ചെന്നേടത്തും പണിയിക്കാമെന്നൊരു പക്ഷമുണ്ട്. ക്ഷേത്രത്തിലെ പഞ്ചപ്രാകാരങ്ങളുടെ അനുപാതം ഇവിടെ വ്യക്തമായല്ലോ.

ഈ പ്രാകാരങ്ങൾ അഞ്ചും സ്ഥൂലദേഹത്തിന്റെ മുഖ്യാംശമായ പൃഥ്വീഭൂതത്തിന്റേതായ പ്രതീകാത്മകത്വം അതായത് ചതുരാകൃതി ഉൾക്കൊള്ളേണ്ടതാണ്. അതുതന്നെ ഈ പഞ്ചപ്രാകാരങ്ങൾ സ്ഥൂലദേഹാംശങ്ങളെയാണ് പ്രതിനിധാനം ചെയ്യുന്നത് എന്ന് സ്പഷ്ടമാക്കുന്നു.

ബാഹ്യപ്രാകാരങ്ങൾ ദേവന്റെ സ്ഥൂലശരീരമാണെങ്കിൽ നാം കാണുന്ന ശ്രീകോവിലിലെ പ്രതിഷ്ഠ ദേവന്റെ സൂക്ഷ്മ ശരീരമാണ്. ഈ പ്രതിഷ്ഠ നാം കാണുന്ന വിഗ്രഹം മാത്രമല്ല വിഗ്രഹം ഉറപ്പിച്ചിട്ടുള്ളതിന്റെ താഴേക്ക താഴെയായി വരുന്ന ഷഡാധാര പ്രതിഷ്ഠയും കൂടി ഉൾപ്പെട്ടതാണ് ദേവവിഗ്രഹം ഇറക്കി അഷ്ടബന്ധമുറപ്പിച്ചിട്ടുള്ള ശിലാപീഠവും അതിനുതാഴെയുള്ള നപുംസകശിലയും അതിൽ ചെന്നുമുട്ടു

ന്ന ചെമ്പുകൊണ്ടുണ്ടാക്കപ്പെട്ട ഒരു യോഗനാളവും അതിൻ താഴെയുള്ള കൂർമ്മവും കൂർമ്മത്തിനടിയിലുള്ള ആധാരശിലയുമാണ് ഈ ഷഡാധാര പ്രതിഷ്ഠയുടെ ഭാഗങ്ങൾ. സാധാരണ പൂജയിൽ ദേവനെ ആവാഹിക്കുന്നതിനുമുമ്പ് അർച്ചിക്കുന്നു.

ആധാര ശക്ത്യൈനമഃ
മൂലപ്രകൃത്യൈനമഃ
ആദികൂർമ്മായ നമഃ
അനന്തായ നമഃ
പൃഥിവ്യൈനമഃ
പത്മായ നമഃ

തുടങ്ങിയ പീഠപൂജാമന്ത്രങ്ങൾ മേൽപറഞ്ഞ ഷഡാധാര പ്രതിഷ്ഠയുടെ ഭാഗങ്ങളെത്തന്നെയാണ് സൂചിപ്പിക്കുന്നത്. പൂജയുടെ മുമ്പെ പ്രാണായാമാദി ന്യാസങ്ങളെക്കൊണ്ട് ശരീരം ദേവതാമയമാക്കിതീർത്താൽ ഹൃദയത്തിൽ ദേവനെ ധ്യാനിച്ച് പൂജിക്കുന്ന ആത്മാരാധന എന്ന ചടങ്ങിലും മേൽപറഞ്ഞ പീഠപൂജാമന്ത്രങ്ങൾ മൂലാധാരംതൊട്ട് ഹൃദയത്തിൽകൂടി ഉപര്യുപരിയായി കല്പിച്ച് ജപിച്ചുകൊള്ളണമെന്ന വിധി ഈ ഭാഗങ്ങൾ സൂക്ഷ്മശരീരത്തിന്റെ ആറ് ആധാരപത്മങ്ങളെയാണ് സൂചിപ്പിക്കുന്നത് എന്നതിലേക്ക് വളരെ വെളിച്ചം വീശുന്നുണ്ട്.

## ആധാരശിലയാകുന്ന മൂലാധാരം

ക്ഷേത്രനിർമ്മാണം ആരംഭിക്കുന്നതിനുമുമ്പുതന്നെ ശ്രീകോവിൽ ഉണ്ടാക്കാൻപോകുന്നതിന്റെ അടിയിൽ ഒരു വലിയ ചതുരാകൃതിയിലുള്ള കുഴികുഴിച്ച് ആ കുഴിയുടെ അടിഭാഗം ശുദ്ധിചെയ്ത് ഭൂമിയുടെ ദേവതയായ വാസ്തുപുരുഷന്റെ ബലിപൂജാദികൾ നടത്തിയതിനുശേഷമാണ് ഈ ഷഡാധാരപ്രതിഷ്ഠചെയ്യേണ്ടത്. തന്ത്രസമുച്ചയം ഒന്നാംപടലത്തിലെ 74-ാം ശ്ലോകം ഈ വിധിയെ ഇങ്ങിനെ സമാഹരിക്കുന്നു.

ഗർത്തേതത്ര വിശോധിതേ വിനിഹിതാ—
ഽധാരാശ്മ മധ്യാപടേ
ധാന്യാദ്യാഹിത വിഷ്ടരേഽഥ നിധികുംഭം
താമ്രജം വാശ്മജം
മൂലേനപ്രണിധായ തത്രവിധിവൽ
രത്നാദി പൂർണ്ണേർണ്ണജം
സംപൂജ്യാബ്ജ മിഹാഭിരാധ്യ
ഭുവനേശീമർത്ഥയേത്താമുനാ.

അർത്ഥം:— മുമ്പുപറഞ്ഞവിധം പരിശുദ്ധമാക്കിയിരിക്കുന്ന ആ ഗർത്തത്തിങ്കൽ ആധാരശിലയെവെച്ച് അതിന്റെ മദ്ധ്യത്തിലുള്ള കുഴിയിൽ ധാന്യാദികളെക്കൊണ്ട് ഉണ്ടാക്കിയിരിക്കുന്ന പീഠത്തിന്മേൽ ചെമ്പുകൊണ്ടോ ശിലകൊണ്ടോ ഉണ്ടാക്കിയതും രത്നകനകാദികളാൽ നിറച്ചതുമായ നിധികുംഭത്തെ മൂലമന്ത്രം ജപിച്ച് അതിന്നുമീതെ ശിലകൊണ്ടുണ്ടാക്കിയ താമരപ്പൂവിനെ ലിപിപങ്കജപൂജചെയ്ത് തന്മദ്ധ്യേ ശക്തിബീജത്തെ (ഹ്രീം) ആരാധിച്ച് താഴെപറയുന്ന മന്ത്രംകൊണ്ട് പ്രാർത്ഥിക്കുക.

പ്രാർത്ഥനാമന്ത്രം—

ത്വമേവ പരമാശക്തി
ത്വമേ വാസനധാരികാ
സംതൃപ്തയാ ത്വയാദേവീ !
സ്ഥാതവ്യമിഹ സർവ്വദാ

സൂക്ഷ്മശരീരത്തിന്റെ ഏറ്റവും താഴത്തെ അവയവവിശേഷമാണല്ലോ മൂലാധാരചക്രം. മേൽപറഞ്ഞ ചതുരാകൃതിയിലുള്ള ആധാരശില പൃഥ്വീതത്വ പ്രധാനമായ മൂലാധാരത്തെയാണ് പ്രതിനിധാനം ചെയ്യുന്നത്. ശിലകൊണ്ടുണ്ടാക്കിയതുതന്നെ പൃഥ്വീതത്വദ്യോതകമാണ്. കൂടാതെ പൃഥ്വീതത്വത്തിന്റെ പ്രതീകാത്മകത്വമുള്ള ചതുരശ്രരൂപത്തിലാണിതിനെ നിർമ്മിച്ചിട്ടുള്ളതും. അതിന്റെ നടുക്കും ഒരു കുഴിയുണ്ടായിരിക്കും. ആ കുഴിയിൽ നിറച്ച ധാന്യങ്ങളെക്കൊണ്ട് ഒരു പീഠമുണ്ടാക്കി ആ പീഠത്തിന്മേൽ സ്വസ്തികപത്മമോ അഷ്ടദളപത്മമോ എഴുതി അതിനെ പൂജിച്ചശേഷമാണ് നിധികുംഭത്തെ സ്ഥാപിക്കേണ്ടത്.

## സ്വാധിഷ്ഠാന ചക്രം

ഈ ക്രിയതന്നെ ഈ ധാന്യപീഠത്തിന്റെ പ്രാധാന്യത്തെ സൂചിപ്പിക്കുന്നു, ഇതാണ് സ്വാധിഷ്ഠാനചക്രം. സ്വാധിഷ്ഠാനം ലിംഗമൂലത്തിലാണല്ലോ. സൃഷ്ടികർത്താവായ പ്രജാപതിയോ ബ്രഹ്മാവോ ആണ് സ്വാധിഷ്ഠാന ചക്രത്തിന്റെ ദേവത. സൃഷ്ട്യുന്മുഖമായ ഈ ചക്രം ക്ഷേത്രഗാത്രത്തിൽ വിത്തുകളെക്കൊണ്ട് ഉണ്ടാക്കിയിരിക്കുന്നത് ഏറ്റവും യുക്തമായിരിക്കുന്നു. ആധാരശിലയെ പ്രതിഷ്ഠിക്കേണ്ടതിന് പ്രത്യേക മന്ത്രമൊന്നുമില്ല. പ്രണവമോ ശക്തിബീജമോ മതി. (ഓം അഥവാ ഹ്രീം മതിയെന്നാണ് മേൽപറഞ്ഞ ശ്ലോകത്തിന്റെ വിവരണ വ്യാഖ്യാതാവ് പറഞ്ഞിരിക്കുന്നത്.)

മൂലാധാരത്തിൽ നിന്നാണ് നാദത്തിന്റെ ഉല്പത്തിയെന്നും അതു് ആ സ്ഥാനത്തു് വളരെ അവ്യക്തമായ പരാശബ്ദമാണെന്നുമുള്ള മന്ത്രശാസ്ത്രതത്വത്തെയും ഇതു വെളിപ്പെടുത്തുന്നുണ്ടു്. സ്വാധിഷ്ഠാനമെന്നതു് ദേവന്റെ അടിസ്ഥാനംതന്നെയാണു്. ഈ രണ്ടു് ആധാരചക്രങ്ങളേയും ഒരേകക്ഷ്യയായിട്ടാണു് വ്യവഹരിച്ചുവരാറുള്ളതെന്നതിന്റെ സൂചകമാണു് രണ്ടും ഒരേ ശില കൊണ്ടു് പ്രതിനിധാനം ചെയ്യപ്പെട്ടതു്.

## മണിപൂരകം

ഈ പീഠത്തിലാണു് ചെമ്പുകൊണ്ടോ ശിലകോണ്ടോ ഉണ്ടാക്കിയതും നവരത്നങ്ങളും കനകാദികളും മററും നിറച്ചതുമായ നിധികുംഭത്തെ സ്ഥാപിക്കേണ്ടതു്. ദേവന്റെ മൂലമന്ത്രമുച്ചരിച്ചാണു് നിധികുംഭത്തെ സ്ഥാപിക്കുന്നതു്. മൂലാധാരത്തിൽ അവ്യക്തരൂപത്തിൽ ഉത്ഭവിച്ച പരാശബ്ദം മണിപൂരകത്തിലെത്തുമ്പോഠം വ്യക്തമായി നമുക്കു് വിഷയീഭവിക്കുന്ന 'പശ്യന്തി' ശബ്ദമായി മാറുന്നു എന്നതു് മന്ത്രശാസ്ത്ര പ്രസിദ്ധമാണല്ലോ. ഈ പ്രക്രിയയെ പ്രതിനിധാനം ചെയ്യുകയാണു് ഏതിന്റെയും മൗലികനാദമായ ഓങ്കാരത്തെ വിശേഷിച്ചു് ഇവിടെ ഒരു പ്രത്യേക ദേവന്റെ മൂലമന്ത്രമാക്കി ഉച്ചരിച്ചതു്. രത്നാദികഠംനിറച്ച നിധികുംഭം, സൌന്ദര്യലഹരീകർത്താവു് "സ്ഫുരന്നാനാ രത്നാഭരണ പരിണേദ്ധന്ദ്രധനുഷം" എന്നു് വിശേഷിപ്പിച്ചതായ (നാനാവിധ രത്നാഭരണങ്ങഠംകൊണ്ടു് പ്രശോഭിക്കുന്നതും ഇന്ദ്രധനുസ്സിന്റെ കാന്തിയായി പരിണമിച്ചതും) മണിപൂരകചക്രത്തിന്റെ ഉത്തമപ്രതീകം തന്നെയാണു് എന്നു് വ്യക്തമാണു്. മണിപൂരകം എന്ന പദംതന്നെ സൂചിപ്പിക്കുന്നതു് അതാണല്ലോ.

## അനാഹത ചക്രം

ഇതിനുമുകളിലാണു് ശിലകൊണ്ടു് ഉണ്ടാക്കിയ പത്മത്തെ പ്രതിഷ്ഠിക്കേണ്ടതു്. ആ പത്മമാണു് ഹൃദയസ്ഥാനത്തുള്ള അനാഹതപത്മത്തിന്റെ പ്രതീകം. സാധാരണ ഹൃദയപത്മത്തെ മന്ത്രശാസ്ത്രത്തിൽ അഷ്ടദളപത്മമായിട്ടും പറയാറുണ്ടു്. ആ പത്മത്തിന്റെ മാതൃകയാലാണു് ഈ അശ്മപത്മത്തെ രചിച്ചിട്ടുള്ളതു്. ഈ പത്മത്തിന്റെ അടിഭാഗം നാളം, ദളങ്ങഠം കർണ്ണിക, കേസരം എന്നിവയിൽ 'ക്ഷം' മുതൽ 'അം' വരെയുള്ള അക്ഷരമാലയെ പൂജിക്കുകയാണു്

ലിപി പങ്കജപൂജ. അതിനാൽ എല്ലാ മന്ത്രാക്ഷരങ്ങളും അവ ിടെ ഉണർന്നുകഴിഞ്ഞു. മാത്രമല്ല തന്മദ്ധ്യത്തിൽ ശക്തിബീജമായ ഹ്രീം കാരത്തേയും പൂജിക്കണമെന്ന് തന്ത്രസമുച്ചയത്തിന്റെ വിവരണ വ്യാഖ്യാതാവ് പറയുന്നുണ്ട്. എന്നിട്ട് ആ പത്മത്തിലുള്ള ശക്തിയോടാണ് സ്ഥിരമായിരിക്കുവാൻ മേല്പറഞ്ഞ പ്രാർത്ഥനാശ്ലോകം കൊണ്ട് പ്രാർത്ഥിക്കേണ്ടതു്. പശ്യന്തി ശബ്ദം പുറത്തു വൈഖരിയായി പ്രത്യക്ഷപ്പെടുന്നതിന്റെ ഇടയിലുള്ള മദ്ധ്യമാവസ്ഥയെ പ്രാപിക്കുന്നതും അനാഹതപത്മത്തിലാണെന്ന് ഓർമ്മിക്കുമ്പോൾ മേല്പറഞ്ഞ തരത്തിൽ മന്ത്രചൈതന്യത്തെ ഉണർത്തുന്നതിന്റെ യുക്തി മനസ്സിലാകുന്നതാണ്.

ഈ പത്മത്തിന്റെ മേൽ പിന്നീട് പ്രതിഷ്ഠ എങ്ങോട്ട് അഭിമുഖമാണോ അതേ ദിക്കിലേക്കുതന്നെ അഭിമുഖമായി ശിലകൊണ്ടുണ്ടാക്കിയ കൂർമ്മത്തെയാണ് പ്രതിഷ്ഠിക്കേണ്ടതു്. പുരാണപ്രസിദ്ധമായ കൂർമ്മം എല്ലാററിനേയും താങ്ങിനിർത്തുന്ന ഒന്നായതുകൊണ്ട് അതു് അനാഹത പത്മത്തിൽ സ്ഥിതിചെയ്യുന്ന പ്രാണശക്തിയെ സൂചിപ്പിക്കുന്നു. ശരീരത്തെ (സ്ഥൂലസൂക്ഷ്മ ശരീരത്തെയെല്ലാം) താങ്ങിനിർത്തുന്നതു് പ്രാണശക്തിയാണല്ലോ. പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ എന്നിങ്ങനെ അഞ്ചു വിധത്തിൽ പറയപ്പെട്ട പ്രാണശക്തി ഒരേ പ്രാണശക്തി തന്നെയാണ്. വ്യവഹാരങ്ങൾ വ്യത്യസ്തങ്ങളാകുമ്പോൾ വ്യത്യസ്ത പേരുകൾ കൊടുത്തു എന്നു മാത്രം. ഇതിൽ പ്രാണൻ എന്നതു് ഒന്നാമത്തേതിന്റേയും മൊത്തത്തിൽ പഞ്ചപ്രാണന്മാരുടേയും പ്രതീകമാണ്. ഇതിന്റെ സ്ഥാനം ഹൃദയമാണ് എന്ന് യോഗശാസ്ത്രം പറയുന്നു. ഹൃദയസ്ഥാനത്തിൽ സ്പർശിച്ചിട്ടാണ് ആചാര്യൻ പ്രാണപ്രതിഷ്ഠ ചെയ്യേണ്ടതെന്ന വിധിയും ഇതിനു് ഉപോദ്ബലകമാണ്. ഉപപ്രാണന്മാരിൽ ഒന്നിനു് കൂർമ്മൻ എന്നപേർതന്നെ ഉള്ളതും ഇവിടെ സ്മരണീയമാണ്. സുപ്രസിദ്ധമായ പാതഞ്ജല യോഗശാസ്ത്രത്തിന്റെ വിഭൂതിപാദം മൂന്നാം സൂത്രം "കൂർമ്മനാഡ്യാം സ്ഥൈര്യം" എന്നാണ്. അതിന്റെ വ്യാസഭാഷ്യം "കൂപസ്യ അധസ്താൻ (കണ്ഠകൂപസ്യ) ഉരസി കൂർമ്മനാമനാഡി തസ്യാകൃത സംയമ സ്ഥിരപദം ലഭതേ" (കണ്ഠകൂപത്തിന്റെ താഴെ നെഞ്ചിൽ കൂർമ്മമെന്നൊരു നാഡിയുണ്ട്. അതിൽ മനസ്സിനെ ധാരണ ചെയ്താൽ മനസ്സിനു് സ്ഥിരത കിട്ടും) എന്നു പറയുന്നതും ഇവിടെ ഓർക്കേണ്ടതുണ്ട്. ഏതായാലും ഹൃദയസ്ഥാനത്തു് അനാഹതപത്മത്തിന്റെ പ്രതീകത്വം, വഹിക്കുന്ന ക്ഷേത്ര ഷഡാധാര പ്രതിഷ്ഠ

യിലെ കൂർമ്മം പ്രാണശക്തി തന്നെയാണെന്നതിന്ന് ഇങ്ങിനെ അനേകം തെളിവുകൾ ഉദ്ധരിക്കാൻ കഴിയും. ശിലകൊണ്ടോ ചെമ്പു കൊണ്ടോ ഒന്നും, വെള്ളികൊണ്ട് ഒന്നും, സ്വർണ്ണം കൊണ്ട് ഒന്നും ആയി മൂന്നു പത്മത്തേയും മൂന്നു കൂർമ്മങ്ങളേയും ഒന്നിന്നുപരിയായി പ്രതിഷ്ഠിക്കാനും വിധിയുണ്ട്. ചെമ്പ്,സ്വർണ്ണം, വെള്ളി എന്നിവ അഗ്നിതത്വത്തെയും, സൂര്യതത്വത്തെയും ചന്ദ്രതത്വത്തെയും സൂചിപ്പിക്കുന്നു.മൂലാധാരത്തിൽനിന്ന് ഉയർന്നുവരുന്ന കുണ്ഡലിനീശക്തി അനാഹതം വരെ അഗ്നിതത്വപ്രധാനമായും,അനാഹതം മുതൽ ആജ്ഞവരെ സൂര്യതത്വ പ്രധാനമായും, ആജ്ഞ മുതൽ മേലോട്ട് ചന്ദ്രതത്വ പ്രധാനമായും വിഹരിക്കുമെന്ന യോഗതത്വങ്ങളെ മാത്രമാണ് ഈ മൂന്നു കൂർമ്മങ്ങൾ പ്രതിനിധാനം ചെയ്യുന്നത് എന്ന് ഇവിടെ സൂചിപ്പിച്ചുകൊള്ളട്ടെ. പ്രാണശക്തിതന്നെയാണ് കൂർമ്മമെന്നതിന്ന് മറ്റൊരു തെളിവുകൂടിയാണ് ഇത്.

## വിശുദ്ധി ചക്രം

പത്മത്തിന്റെ മുകളിൽ കൂർമ്മത്തിനുപരിയായി പിന്നീട് യോഗനാളത്തെയാണ് പ്രതിഷ്ഠിക്കേണ്ടത്. ഇത് അകം ശൂന്യമായ നാളമാകയാൽ ആകാശ തത്വപ്രതീകമത്രെ, അതു തന്നെയാണല്ലോ വിശുദ്ധിചക്രവും. സർപ്പാകൃതിയായ ഒരു അനന്തശക്തി (infinite energy) യാണല്ലോ കുണ്ഡലിനീ. അതിന്റെ മേൽപ്പോട്ടുള്ള യോഗമാർഗ്ഗഗമനത്തേയും ഈ നാളം സൂചിപ്പിക്കുന്നുണ്ട്. വിശുദ്ധിചക്രത്തിന്റെ സ്ഥാനത്താണല്ലോ ശരീരത്തിന്റെ അധോഭാഗത്തേയും, സൂക്ഷ്മശരീരപ്രതീകവും ഉപരിഭാഗവുമായ മുഖത്തെയും ബന്ധിപ്പിക്കുന്ന കണ്ഠനാളം സ്ഥിതിചെയ്യുന്നത്. ഈ സ്ഥാനത്തെയും അതായത് വിശുദ്ധിചക്രത്തേയും യോഗനാളം സൂചിപ്പിക്കുന്നുവെന്ന് നിസ്സംശയം നമുക്ക് അനുമാനിക്കാം.

## ആജ്ഞാ ചക്രം

അതിനുപരിയായിട്ടുള്ള നപുംസകശില പരബ്രഹ്മചൈതന്യത്തിന്റെ പ്രതീകമാണ്. യോഗനാളം വന്നുമുട്ടുന്ന അധോഭാഗം ആജ്ഞാചക്രവും, ഉപരിഭാഗം സഹസ്രാരപത്മവുമാണെന്നു മൊത്തത്തിൽ പറയാം. ഈ ആജ്ഞാചക്രത്തിന്റെ ദേവതയത്രെ പരമാത്മാവ് അല്ലെങ്കിൽ പക്ഷാന്തരേണ സദാശിവൻ. നപുംസകശിലയെന്നതു് ഗുണാതീതതത്വത്തിന്റെ പ്രതീകമാണല്ലോ. മനസ്സിന്റെ ലയസ്ഥാനം കൂടിയാ

ണ് യോഗമാർഗ്ഗത്തിൽ ആജ്ഞാചക്രം. സുപ്രസിദ്ധമായ ഷഡ് ചക്രനിരൂപണമെന്ന ഗ്രന്ഥത്തിൽ ആജ്ഞാചക്രത്തെപ്പററി; —

"ഏതൽ പത്മാന്തരാളേ നിവസതി ചമന:
സൂക്ഷ്മരൂപം പ്രസിദ്ധം
യോനൗതത്ര കർണ്ണികായാമിതരശിവപദം
ലിംഗചിഹ്നപ്രകാശം
വിദ്യുന്മാലാ വിലാസം പരമകുളപദം
ബ്രഹ്മസൂത്രപ്രബോധം
വേദാനാമാദിബീജം സ്ഥിരതരഹൃദയശ്ചി
ന്തയേത്തൽ ക്രമേണ"

## ആജ്ഞാചക്രമെന്ന പത്മം

ഈ പത്മത്തിൻെറ അകത്താണ് മനസ്സ് ഉള്ളത്. ആയത് സൂക്ഷ്മരൂപത്തിലുള്ളതാണെന്ന് പ്രസിദ്ധമാണ്. അതിൻെറ കർണ്ണികയിലുള്ള യോന്യാകൃതി ത്രികോണത്തിൽ ഇതരലിംഗം എന്ന ശിവസ്വരൂപം ഉണ്ട്. ആയത് വിദ്യുത്തിൻെറ പ്രകാശത്തോടുകൂടിയതും പരമകുളപദവും ആണ്. ആയത് ബ്രഹ്മബോധപ്രദം തന്നെയാണ്, അവിടെ വേദാദി ബീജമായ പ്രണവം സ്പന്ദിക്കുന്നു. ഇതുകളെ സ്ഥിരമനസ്സായി ധ്യാനിക്കേണ്ടതാണ്.

എന്നു പറയുന്നുണ്ട്.

പരമകുളപദമായ ഈ സ്ഥാനത്താണ് ബ്രഹ്മപ്രബോധകമായ വേദാദിബീജം അഥവാ ഓംകാരം ദൃശ്യമാകുന്നത്. ആ സ്ഥാനത്താണ് ആദ്യമായി ഓങ്കാര സ്പന്ദനം അഗ്നിസ്ഫുല്ലിംഗങ്ങളുടെ രൂപത്തിലും പിന്നീട് പ്രദീപജ്വാലാ രൂപത്തിലും യോഗികളുടെ സൂക്ഷ്മദൃഷ്ടിക്ക് വിഷയീഭവിക്കുന്നതെന്ന് പിന്നീടുള്ള ശ്ലോകങ്ങളിൽ പറയുന്നുണ്ട്. ബ്രഹ്മപദസൂചകമായ ഓങ്കാരത്തിൻെറ സ്ഥാനമാണ് നപുംസകശില ഏതാണ്ട് പ്രതിനിധാനം ചെയ്യുന്നത്.

## ബിംബപ്രതിഷ്ഠയാകുന്ന സഹസ്രാര പത്മം

ഈ ശിലയുടെ ഉപരിയാണ് ദേവബിംബം പ്രതിഷ്ഠിക്കുന്നത്. ദേവവിഗ്രഹം പുരുഷനാണെങ്കിൽ പീഠം സ്ത്രീശിലയും, സ്ത്രീയാണെങ്കിൽ പീഠം പുരുഷശിലയും കൊണ്ട് നിർമ്മിതമായിരിക്കണമെന്നാണ് ശാസ്ത്രവിധി, ഇതു സഹസ്രാര പത്മത്തിൽ നടക്കുന്ന ശിവശക്തി സംയോഗത്തിൻെറ പ്രതീകം തന്നെയാണ്. അങ്ങനെ ആറ് ആധാര ചക്രങ്ങളേ

യും ഭേദിച്ച് സാധകന്റെ സഹസ്രാര പത്മത്തിലെത്തി പരമശിവാഭിന്നത്വം പ്രാപിച്ച കുണ്ഡലിനി ശക്തിയെയാണ് പീഠോപരി പ്രതിഷ്ഠിതനായ ദേവൻ പ്രതിനിധാനം ചെയ്യുന്നത്. ഗർഭഗൃഹത്തിന്റെ താഴികക്കുടത്തോടുകൂടിയ മേൽക്കൂര ക്ഷേത്രഗാത്രത്തിന്റെ കിരീടംപോലെ ശോഭിക്കുന്നതു് മേൽപറഞ്ഞതിനുപോത്ബലകമാണ്. ശരിക്കും സഹസ്രാര പത്മത്തിന്റെ സ്ഥാനത്താണ് ശ്രീകോവിലും ദേവപ്രതിഷ്ഠയുമുള്ളത്. അവിടെനിന്നാണല്ലോ യോഗശാസ്ത്രപ്രസിദ്ധമായ അമൃതധാര ഉത്ഭവിച്ച് താഴേക്കു് വന്ന് ദേഹത്തിലെ 72000 നാഡികളേയും സേചനം ചെയ്ത് സാധകനെ അമൃതമയനാക്കിതീർക്കുന്നത്. ശ്രീകോവിലിൽനിന്ന് ഒഴുകിവരുന്ന ഈ തീർത്ഥം യോഗാമൃതത്തിന്റെ പ്രതീകം വഹിക്കുന്നു. അങ്ങനെ വിഗ്രഹത്തിന്നടിയിലുള്ള "ഷഡാധാരപ്രതിഷ്ഠ" വാസ്തവത്തിൽ സാധകനായ ഒരു മനുഷ്യന്റെ സൂക്ഷ്മശരീരപ്രതീകംതന്നെയാണ്. ത്രിമാന (Three dimensional) രൂപിയായ ഈ ഷഡാധാരപ്രതിഷ്ഠയെ ദ്വിമാന (Two dimensional) രൂപിയാക്കിയാൽ (അഥവാ ഷഡാധാര പ്രതിഷ്ഠയുടെ നേരേ മുകളിൽനിന്ന് കീഴോട്ടു നോക്കിയാൽ) ആധാരശില ഒരു ചതുരമായും നിധികുംഭം അതിനുള്ളിലെ വൃത്തമായും പത്മം വൃത്തത്തിനുള്ളിൽ വരച്ച അഷ്ടദളപത്മമായും മററും സാധാരണ പൂജക്ക് ഉപയോഗിക്കുന്ന അഷ്ടദളപത്മത്തെപ്പോലെ കാണാവുന്നതും ശ്രദ്ധേയമാണ്. ശ്രീകോവിലിന്റെ പുറത്ത് പത്തു ദിക്കുകളിൽ (എട്ടു ദിക്കുകളിലും മുകളിലും,, താഴെയും ദ്വിമാന രീതിയിൽ പൂർവ്വേശാനമദ്ധ്യം ഊർദ്ധ്വദിക്കായും കൽപനയുണ്ടു്.) ഇന്ദ്രാദിലോകപാലകന്മാരും, ബ്രാഹ്മി തുടങ്ങിയ സപ്തമാതൃക്കളും എല്ലാമടങ്ങിയ ചതുരാകൃതിയിലുള്ള അകത്തെ ബലിവട്ടം ദേവന്റെ സൂക്ഷ്മ ശരീരത്തിന്റെ ഏററവും പുറത്തു കാണുന്ന ആവരണം മാത്രമാണ്. മന്ത്രശാസ്ത്രപരമായ മിക്ക യന്ത്രങ്ങളിലും ഏററവും ബാഹ്യസ്ഥാനമായ ഭൂപുരത്തിൽ (ഏററവും പുറത്തുകാണുന്ന ചതുരത്തിൽ) ഇന്ദ്രാദി ദിക്പാലകന്മാർക്കും ബ്രാഹ്മ്യാദി സപ്തമാതൃക്കൾക്കും സ്ഥാനം കല്പിച്ചിട്ടുള്ളതും ഇത്തരുണത്തിൽ ഓർക്കുന്നതു് നന്നായിരിക്കും. ഏതു വലിയ പൂജയിലും നിവേദ്യം പൂർത്തിയാവണമെങ്കിൽ ഈ ദിക്പാലകന്മാർക്കും മാതൃക്കൾക്കും മററും ബലി (പൂജ) തൂകിയേ കഴിയൂ. അത്രക്കും ദേവന്റെ സൂക്ഷ്മ ശരീരവുമായി ബന്ധം അവർക്കുണ്ടു്.

പ്രതിഷ്ഠിതമായ ബിംബത്തിന്ന് താഴേ താഴെയായി ഭൂഗർഭത്തിലുള്ള ആധാരശിലവരെയുള്ള പ്രതിഷ്ഠാ ഭാഗങ്ങളാണ് മേൽ പറഞ്ഞ ഷഡാധാര പ്രതിഷ്ഠ. ഇവ മൂലാധാ

രാദി യോഗമാർഗ്ഗങ്ങളും തന്ത്രശാസ്ത്രത്തിന്റെ അടിത്തറയായിട്ടുള്ളതും ആയ യോഗ ഷഡാധാരങ്ങൾ തന്നെയാണ് എന്ന് ഇവിടെ സിദ്ധമാകുന്നു. ഇവിടെ ശ്രീകോവിൽ ശിരസ്സായിട്ടാണ് വരുക. അതിന്റെ ചുററും ഉള്ള അകത്തെ ബലിവട്ടം ഇന്ദ്രാദി ദിക്ക്പാലന്മാരെ പ്രതിഷ്ഠിച്ചതാണല്ലോ. ആ ചതുരശ്രം—അന്തർ മണ്ഡലം—ആണ് ദേവന്റെ മുഖം. അതിന്റെ പുറമേയുള്ളത് നാലമ്പലം എന്ന അന്തഹാരയാണ്. അത് ക്ഷേത്രപുരുഷന്റെ ഹൃദയപ്രദേശമായ നെഞ്ചകമാണ്. സ്വാഭാവികമായും ഇതിനിടയിൽ വരുന്ന നമസ്കാര മണ്ഡപം ദേവന്റെ കണ്ഠസ്ഥാനമാണ്. ഇവിടെ നിന്നാണല്ലോ ദേവൻ മന്ത്രോച്ചാരണം ചെയ്യേണ്ടതു്. വേദങ്ങളും മററും ജപിക്കുന്നതും പൂജയുടെ ഭാഗമായ ശ്രീ ബലിയോ ശ്രീ ഭൂതബലിയോ കഴിഞ്ഞു നടത്തുന്ന മൂല മന്ത്രജപവും ഈ സ്ഥാനത്തുവെച്ചാണ് നടക്കാറുള്ളതു്. ദേവന്റെ വാഹനത്തിനു് ഇവിടെ സ്ഥാനമുണ്ടു്. ജീവാത്മാവിന്റെ സ്ഥാനമാണിതു്. ജീവാതാമാവിന്റെ സ്ഥാനം ഈ കണ്ഠദേശമാണെന്നു് അജപാ ജപ സമർപ്പണ വിധാനത്തിൽ (ശ്വാസരൂപിയായ ഹംസ എന്ന അജപാ മന്ത്രം 21600 പ്രാവശ്യം ഓരോ മനുഷ്യനും ജപിക്കുന്നു, അതിലെ ആദ്യത്തെ 600 മൂലാലധാരസ്ഥിതനായ ഗണപതിക്കും പിന്നത്തെ ഓരോ 1000 എണ്ണങ്ങൾ സ്വാധിഷ്ഠാനസ്ഥിതനായ ബ്രഹ്മാവിന്നും മണിപൂരസ്ഥനായ മഹാവിഷ്ണുവിനും അനാഹതസ്ഥനായ രുദ്രനും സമർപ്പിച്ച ശേഷം പിന്നത്തെ ആയിരം സമർപ്പിക്കേണ്ടതു വിശുദ്ധിചക്രസ്ഥനായ ജീവാത്മാവിനാണ്. പിന്നെ 1000 എണ്ണങ്ങൾ വീതം ആജ്ഞയിലുള്ള പരമാത്മാവിന്നും ബ്രഹ്മരന്ധ്രസ്ഥനായ ഗുരുവിനും സമർപ്പിക്കേണ്ടതാണ്എന്നു പറയുന്നുണ്ടു്. ഈ നാലമ്പലത്തിന്റെ പുറത്തുള്ള വിളക്ക്മാടം മദ്ധ്യഹാര എന്ന അഗ്നിമണ്ഡലമാണ്. അവിടെ മുഴവൻ വിളക്കുകൾ കത്തിക്കേണ്ട സ്ഥലമാണ്. മഹാക്ഷേത്രങ്ങളിൽ നാലമ്പലത്തിന്റെചുമരിനു് പുറത്തായിത്തന്നെയാണ് ഈ വിളക്കുമാടം നിർമ്മിച്ചിരിക്കുക. ചെറിയക്ഷേത്രങ്ങളിൽ നാലമ്പലചുമരുതന്നെ വിളക്കുമാടമാവാറുണ്ട്. ഈ വിളക്കുമാടത്തിനു് പുറത്തായിട്ടു് ബലിക്കൽ പുരയിലെ വലിയ ബലിക്കല്ലും അതോടനുബന്ധിച്ച് ചുററുപാടും പ്രതിഷ്ഠിച്ചതായ പുറത്തുള്ള ബലിക്കല്ലുകളും ദേവന്റെ അരക്കെട്ടായ ബാഹ്യഹാരയാണ്, ഇതിന്റെയും പുറത്തുള്ള പുറംമതിൽ ആണ് മര്യാദാ എന്നു പറയുന്ന പ്രാകാരം. ആയതു കാലുകളും അവയിൽ കാണുന്ന ഗോപുരങ്ങൾ ദേവപാദങ്ങളുമത്രെ. ഇങ്ങിനെ പ്രതിഷ്ഠാവിഗ്രഹത്തിന്റെ നാലു വശത്തേക്കും പരന്നുകിട

ക്കുന്ന സ്ഥൂലശരീരഭാഗങ്ങളോടും പ്രതിഷ്ഠയുടെ അടിയി ലേക്ക് വ്യാപിച്ചുകിടക്കുന്ന സൂക്ഷ്മ ശരീര ഭാഗങ്ങളോടും കൂടിയ മനുഷ്യശരീരം അഥവാ പ്രപഞ്ചശരീര പ്രതീകംതന്നെ യാണ് വിധിപ്രകാരമുണ്ടാക്കിയ ഹൈന്ദവ ദേവാലയങ്ങൾ.

മേല്പറഞ്ഞപ്രകാരം പ്രതിഷ്ഠിച്ച പീഠോപരി സ്ഥിതി ചെയ്യുന്ന വിഗ്രഹം തന്നെയാണ് പരമാത്മാവ് അഥവാ ഈ ശ്വരൻ. ഈ ചൈതന്യവിശേഷം അരൂപമാണല്ലോ. പക്ഷെ സാധാരണജനങ്ങൾക്ക് അനുഭവവേദ്യമാകണമെങ്കിൽ രൂപ വും ഭാവവിശേഷങ്ങളും കൂടിയേ കഴിയൂ. ഇന്നതെന്ന് വ്യക്ത മാക്കാൻ കഴിയാത്ത ആ ആദിമസ്പന്ദനത്തിൻെറ ശബ്ദബ്ര ഹ്മത്തിൻെറ അഥവാ പരാശക്തിയുടെ പരിവർത്തിതരൂപ ങ്ങളാണല്ലൊ മററു മന്ത്രാക്ഷരങ്ങളും ബീജാക്ഷരങ്ങളും. അവ യെല്ലാം തന്ത്രശാസ്ത്രത്തിൽ ധ്യാനസൗകര്യത്തെ മുൻനിർത്തി ഓരോ രൂപകല്പനയുണ്ട്. അങ്ങനെ ഒരു പ്രത്യേക മന്ത്രസ്പ ന്ദനത്തോടും ധ്യാനരൂപത്തോടും കൂടിയ മന്ത്രമൂർത്തികളാണ് ശ്രീകോവിലിനുള്ളിൽ നാം കാണുന്ന വിഗ്രഹങ്ങൾ. ക്ഷേത്ര ത്തെ ഒരു യന്ത്രമായി കരുതുകയാണെങ്കിൽ അതിൻെറ ബിന്ദു സ്ഥാനത്താണ് ഈ പ്രതിഷ്ഠ.

## പ്രാണശക്തിയുടെ അഭിനിവേശം

ഇങ്ങനെ സ്ഥൂലം സൂക്ഷ്മം പരാ എന്ന രീതിയിൽ ഒരു മനുഷ്യൻെറ അഥവാ ബ്രഹ്മാണ്ഡമാകുന്ന ഈശ്വരശരീ രത്തിൻെറ പ്രതീകത്തെ, മന്ത്രശാസ്ത്രവിധിക്കനുസരിച്ച് രചിച്ച ശില്പമാണ് ക്ഷേത്രമെന്ന് വന്നുകൂടുന്നു. ഒരു പ്രതീകം ഉണ്ടാ ക്കിയതുകൊണ്ട് മാത്രം അത് ചൈതന്യവത്തായിതീരുന്നില്ല. അതിൽ പ്രാണശക്തിയെ അഭിനിവേശിപ്പിക്കേണ്ടതുണ്ട്. കമ്പികൾകൊണ്ടും ചക്രങ്ങൾകൊണ്ടും അങ്ങനെ മററനേകം സാധനങ്ങൾകൊണ്ടും നിർമ്മിതമായ ഒരു ഇലക്ട്രിക് യന്ത്ര ത്തിൽ സ്വിച്ചിട്ട് വൈദ്യുതപ്രവാഹത്തെ അതിൽ ആവേശി പ്പിച്ചെങ്കിൽ മാത്രമല്ലേ ആ യന്ത്രം പ്രവർത്തനക്ഷമമാകുകയുള്ളൂ? ഏകദേശം ഈ പ്രക്രിയയോട് നമുക്കതിനെ താരതമ്യപ്പെടു ത്താം, എങ്കിൽ മാത്രമെ ക്ഷേത്രം ജീവനുള്ള ഒരു പ്രതീകമാ യിതീരുകയുള്ളൂ. ആ ചൈതന്യത്തിൻെറ പോഷണസംരക്ഷ ണങ്ങൾക്കു വേണ്ടി പിന്നീട് ദൈനംദിന പൂജകളും കാലാകാ ലങ്ങളിൽ ഉത്സവാദികളും നടത്തേണ്ടതുണ്ട്. അതിൻെറ ക്രമ ങ്ങൾ വിസ്തരിച്ച് ക്ഷേത്രാഗമഗ്രന്ഥങ്ങളിൽ വർണ്ണിച്ചിട്ടുണ്ട്. മന്ത്രോപാസനകൊണ്ടും മററും ഋഷിതുല്യ പ്രഭാവനായ ഒരു

ഉത്തമ സാധകനായിരിക്കും പ്രതിഷ്ഠാകർത്താവായ ആചാര്യൻ. വളരെയധികം കർമ്മങ്ങൾകൊണ്ടു് സ്വന്തം ദേഹത്തെ ഈശ്വര മയമാക്കിത്തീർത്തതിനുശേഷം മാത്രമാണ് ആചാര്യൻ പൂജാ പ്രതിഷ്ഠാദികർമ്മങ്ങൾ ആരംഭിക്കുന്നതു്. ''ശിവോ ഭൂത്വാ ശിവം യജേൽ'' എന്ന തന്ത്രശാസ്ത്രവചനം ഇതിനു പ്രാണായാണ്. അങ്ങനെ ഈശ്വരതുല്യത വന്ന തന്റെ ഉള്ളിൽനിന്നു് കുണ്ഡലിനിശക്തിയെ ഉയർത്തി സ്വന്തം സഹസ്രാരപത്മത്തിൽ പ്രവേശിപ്പിച്ചു്; ദേവന്റെ മൂലമന്ത്രം ജപിച്ചു് അതിന്റെ പ്രത്യേക മന്ത്രമൂർത്തിയായി സങ്കല്പിച്ചു് പ്രാണായാമക്രിയയിലൂടെ ആ ചൈതന്യത്തെ സ്വന്തം കയ്യിൽ പിടിച്ചിരിക്കുന്ന ജലഗന്ധപുഷ്പാക്ഷതങ്ങളിൽ സംക്രമിപ്പിച്ചു് ദേവവിഗ്രഹത്തിലേക്കു് ആവേശിപ്പിക്കുകയാണ് സാധാരണ പൂജകളിൽ ചെയ്യുന്ന ആവാഹനക്രിയ. അതിന്റെ തന്നെ വളരെ അധികം സങ്കീർണ്ണ രൂപമാണ് പ്രതിഷ്ഠാദി ക്രിയകൾ. അവിടെ ഇതിനും പുറമെ അനേക വിധത്തിൽ മന്ത്രചൈതന്യാംശങ്ങൾ നിറഞ്ഞ കലശ തീർത്ഥങ്ങളും ആടേണ്ടതുണ്ടു്. ഈ മാതിരി കർമ്മങ്ങളാൽ വാസ്തവത്തിൽ പ്രതിഷ്ഠാ കർത്താവിന്റെ ആത്മചൈതന്യത്തെ അഥവാ കുണ്ഡലിനീശക്തിയെ ബിംബത്തിൽ സംക്രമിപ്പിക്കുമ്പോഴാണ് ബിംബവും ക്ഷേത്രവും ചൈതന്യവത്താകുന്നതു്. ഒരു സാധകൻ സാധനാവേളയിൽ ധ്യാനനിഷ്ഠനായി മന്ത്രോച്ചാരണം ചെയ്തുകൊണ്ടിരിക്കുമ്പോൾ അവന്റെ ഉള്ളിൽ സ്ഫുരിക്കുകയും സ്പന്ദിക്കുകയും ചെയ്യുന്ന ചൈതന്യവിശേഷം അവന്റെ സ്ഥൂല സൂക്ഷ്മശരീരങ്ങളിൽ മുഴുവനായി വ്യാപിക്കുന്നു. തദൃശ്യമായ ഒരു അവസ്ഥാവിശേഷമാണു് ക്ഷേത്രത്തിലെ പ്രതിഷ്ഠയ്ക്കു ശേഷം ഉണ്ടാകുന്നതു്. മറ്റൊരുതരത്തിൽ പറയുകയാണെങ്കിൽ ക്ഷേത്രമാകുന്ന ശരീരം സാധന ചെയ്തുകൊണ്ടിരിക്കുന്ന ഒരു ഉത്തമ സാധകന്റെ നേർപകർപ്പാണ്. നിത്യേന സാധന ചെയ്തുകൊണ്ടിരിക്കുകയും ആ വ്രതത്തിനു് ഒരു തരത്തിലും ഭംഗം വരാതിരിക്കുകയും ചെയ്യേണ്ട അവസ്ഥാവിശേഷമാണല്ലോ സാധകന്റേതു്. അതിന് ലോപം വരുന്നതു് സാധകനിൽതന്നെ ചൈതന്യക്ഷയത്തിനു വഴിതെളിയിക്കുമല്ലോ. അതേകാരണം കൊണ്ടുതന്നെയാണ് ക്ഷേത്രത്തിലെ നിത്യപൂജ ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരാവശ്യമായിതീർന്നതു്. ഒരു സാധകന്റെ നൈമിത്തിക കർമ്മങ്ങളോടു് സാദൃശ്യം വഹിക്കുന്നവയാണ് ഉത്സവാദികൾ. വളരെയധികം തപസ്സുചെയ്തു് ഒരു സാധകൻ സമ്പാദിക്കുന്ന ആദ്ധ്യാത്മിക ബലം ഒരു ദുർബ്ബല നിമിഷത്തിൽ ചെയ്യരുതാത്തതു് ചെയ്തതിന്റെയോ മറ്റോ ഫലമായി നഷ്ടപ്പെടുന്നതുപോലെ ക്ഷേത്ര ശരീരത്തിലും അ

പാകതകളും അശുദ്ധികളും ബാധിച്ചാൽ ചൈതന്യക്ഷയം സംഭവിക്കുന്നതാണ്. പിന്നീട് സാധകൻ ഉഗ്രമായ തപസ്സനുഷ്ഠിച്ച് ചൈതന്യത്തെ പുനരാവിഷ്കരിക്കണം. ചൈതന്യലോപം വരുന്ന അവസരങ്ങളിൽ നവീകരണം തുടങ്ങിയ സങ്കീർണ്ണതാന്ത്രിക ക്രിയകളും ചെയ്യേണ്ടതുണ്ട്. അങ്ങനെ വിധിപ്രകാരം നിർമ്മിക്കുകയും പ്രതിഷ്ഠാദികർമ്മങ്ങൾ ചെയ്യുകയും നിത്യനൈമിത്തികങ്ങളായ പൂജാദി ഉത്സവങ്ങൾ വിധിപ്രകാരം ചെയ്യുന്ന ക്ഷേത്രങ്ങൾ മന്ത്രചൈതന്യത്തിന്റെ സ്പന്ദനങ്ങൾകൊണ്ട് നിരന്തരം സാധന ചെയ്തുകൊണ്ടിരിക്കുന്ന സാധകദേഹങ്ങളാണ്.

ഈ പ്രക്രിയ മനസ്സിലാക്കുന്നതിന് സാധാരണ ക്ഷേത്രങ്ങളിൽ നടക്കുന്ന പൂജാവിധിയുടെ കാതലായ വശം ഗ്രഹിക്കേണ്ടതുണ്ട്. സാധാരണരീതിയിൽ ഗുരു ഗണപതി വന്ദനം കഴിഞ്ഞതിനുശേഷം ദേഹശുദ്ധിയാണ് ആചരിക്കാറുള്ളത്. ഇതു ബാഹ്യമായ ദേഹശുദ്ധിയല്ല. കാരണം സ്നാനംകഴിഞ്ഞായിരിക്കുമല്ലോ, പൂജകൻ ശ്രീകോവിലിന്നകത്തേക്കു് കടക്കുന്നത്. പ്രാണായാമാദി ക്രിയകളിലൂടെയും മന്ത്രചൈതന്യത്തിന്റെ വിവിധഭാഗങ്ങളെ പ്രതിനിധാനംചെയ്യുന്ന അക്ഷരസംഘാതങ്ങൾ ഉച്ചരിച്ചുണ്ടാകുന്ന ശബ്ദസ്പന്ദനങ്ങളെ അതാതു സ്ഥൂലദേഹാംശത്തിൽ വിന്യസിക്കുകയും (ഇതിനെയാണ് ന്യാസമെന്നു പറയുന്നത്) ചെയ്യുമ്പോൾ ഉണ്ടാകുന്ന സൂക്ഷ്മദേഹശുദ്ധി ആണിത്. ചുരുക്കത്തിൽ പറഞ്ഞാൽ ദേഹശുദ്ധി കഴിയുന്നതോടെ പൂജകൻ മന്ത്രചൈതന്യപൂർണ്ണവാനും ദേവതുല്യനും ആയിതീരുന്നു. പിന്നീട് ശംഖപൂരണം എന്ന ക്രിയയായി. ദേവതാപൂജയ്ക്കായി ഉപയോഗിക്കുന്ന ഉപകരണങ്ങൾ തീർത്ഥങ്ങൾ ഇവയെ ശുദ്ധീകരിക്കുകയും നിർമ്മിക്കുകയുമാണ് ഇതിന്റെ പ്രധാന അംശം. ശംഖുകാലും ശംഖും ശംഖിൽ നിറയ്ക്കുന്ന ജലവും സാധകന്റെ സൂക്ഷ്മശരീരത്തിലെ അഗ്നിസൂര്യസോമഖണ്ഡങ്ങൾ തന്നെയാണ്. മന്ത്രംകൊണ്ടും ഭാവനകൊണ്ടും ശംഖുപൂരണം നടത്തുമ്പോൾ അവിടെ സൃഷ്ടമാകുന്നതും സാധകദേഹത്തിന്റെ പ്രതീകംതന്നെയാണ്. ആ ശംഖുജലമാണല്ലോ ദേവനു തളിക്കേണ്ടത്. പിന്നീടാണ് ആത്മാരാധന. ഇവിടെ ശംഖ് തനിക്കഭിമുഖമായി തിരിച്ചുവയ്ക്കേണ്ടതുണ്ട്. അതായതു് സ്വന്തം ശരീരത്തിൽ കുടികൊള്ളുന്ന ആത്മചൈതന്യമാകുന്ന മന്ത്രമൂർത്തിയെതന്നെ ആദ്യമായി പൂജിക്കണം. എന്നിട്ടുവേണം ശരിക്കും പൂജ ആരംഭിക്കാൻ. അതിനായി ബിംബപ്രതിഷ്ഠയുടെ അടിയിലുള്ള ഷഡാധാര പ്രതിഷ്ഠകളേയും അവയുടെ വിശദാംശങ്ങളേയും ചൊല്ലി വിവരിക്കുന്ന മന്ത്രങ്ങളെകൊണ്ടുള്ള ആരാധന എന്ന പീഠപൂജ പൂർത്തിയായ

ശേഷം ശരിക്കും ദേവചൈതന്യം പ്രതിഷ്ഠിത ബിംബഹൃദയ ത്തിലേക്ക് ആവാഹനം ചെയ്യേണ്ടതുണ്ട്.

താരത്രയം ചലനസംഗ്രഹണോദ്ഗമാത്ഥ
മുക്ഷേപാപചാരനതി കൃന്നിജഹൃൽ സരോജാൽ
ഉന്നീയ ചേതനകലാം വിരഹയ്യ ബന്ധാൽ
താരേണചാത്മനി പരേധ്രുവതോവിലാപ്യ
മന്ത്രാത്മനാ പരിണമയ്യസുധിഃ സസംബു
ദ്ധാഗച്ഛയുഗ്മ മഭിധായതതോ ʃഞ്ജലിസ്ഥേ
ആവാഹയാമിമനനാദ്ധൃത പുഷ്പഗന്ധ
തോയേവ താര്യതന്ന യാദഥ മന്ത്രമൂൎത്ത്യാ

എന്ന ശ്ലോകദ്വയത്തിലൂടെയാണ് തന്ത്രസമുച്ചയകാരൻ ആവാഹനപ്രക്രിയ വിശദീകരിച്ചിട്ടുള്ളതു്. കുഴിക്കാട്ടിൻെറ ഭാഷയിൽ ഇതിനൎത്ഥം ഇങ്ങനെയാണ്:—

ബുദ്ധികൗശലത്തോടുകൂടിയിരിക്കുന്നആചാര്യൻ കയ്യിൽ ഗന്ധപുഷ്പാക്ഷതങ്ങളെടുത്തു മൂലാധാര സമീപത്തു പിടിച്ച്മൂലാധാരചൈതന്യത്തിൻെറ ചലനത്തിനായിട്ടും മനോമയാഞ്ജലിയിൽ അതിനെ സംഗ്രഹിക്കുന്നതായിട്ടും അവിടെനിന്നും സുഷുമ്നാ നാഡിയിൽക്കൂടെ അതിനെ മേല്പോട്ടു പൊക്കുന്നതിനായിട്ടും പ്രണവങ്ങളെ ജപിച്ച് കൈകൾ രണ്ടും കൂട്ടി അഞ്ജലിമുദ്രയോടുകൂടി ഹൃദയത്തിങ്കലോളമുയൎത്തിയാൽ തൻെറ തൻെറ ഉപചാര മന്ത്രംകൊണ്ടു് ആ ദേവനെ നുതിച്ചു തൻെറ ഹൃദയപത്മത്തിങ്കൽനിന്നും ചൈതന്യത്തിൻെറ അംശത്തെ ഉണൎത്തി പ്രണവം ജപിച്ച് ആ ചൈതന്യത്തിങ്കൽനിന്നും വേറെയാക്കി പിന്നെയും പ്രണവത്തെ ജപിച്ച് ദ്വാദശാന്ത പത്മസ്ഥമായിരിക്കുന്ന പരമാത്മാവിങ്കൽ യോജിപ്പിച്ചു മൂലം മൂന്നരു ജപിച്ചു തത്തന്മന്ത്ര സ്വരൂപണേ ധ്യാനിച്ചു സംബോധനാ വിഭക്തിയോടുകൂടി വിഷ്ണോ സദാശിവ ഇത്യാദി ഭഗവാൻ ആഗച്ഛ, ആഗച്ഛ എന്നു ചൊല്ലി പ്രണവം ജപിച്ചു പരമാത്മാവിങ്കൽ നിന്നു് വേർപെട്ടിരിക്കുന്ന ചൈതന്യത്തെ സുഷുമ്നാ നാഡിയിൽ താഴ്ത്തു പിംഗളയിലാക്കി ആവാഹയാമി എന്നു് ജപിച്ച് വലത്തെ നാസാഗ്രമാകുന്ന പിംഗളാമുഖത്തിലൂടെ ശ്വാസരൂപേണ കയ്യിൽ സംഗ്രഹിച്ചിരിക്കുന്ന ഗന്ധപുഷ്പാക്ഷതങ്ങളിൽ പ്രവേശിപ്പിച്ച് മൂലമന്ത്രം ജപിച്ച് ഗന്ധപുഷ്പാക്ഷതങ്ങളെ ബിംബഹൃദയത്തിങ്കൽ ആരാധിക്കുമ്പോൾ ആ ചൈതന്യം ബിംബത്തിൻെറ വാമനാസാഗ്രമാകുന്ന ഇഡാമുഖത്തിലൂടെ അകത്തുപ്രവേശിച്ചു സുഷുമ്നാമുഖേന ബിംബഹൃദയപത്മത്തിങ്കൽ യോജിക്കുമാറു് ധ്യാനിച്ചു

പിന്നെയും പുഷ്പങ്ങളെ ആരാധിച്ച തൽ മുദ്രകളെയും കാട്ടു.

ഈ ക്രിയ മനസ്സിരുത്തി വായിച്ചാൽ ഈ മാനസിക പ്രക്രിയയിലൂടെ അർച്ചകൻെറ ഉത്ഥാപിത കുണ്ഡലിനിശക്തി പരമാത്മ പദവിയിലോളം ഉയന്ന പരബ്രഹ്മസ്വരൂപിയായി വീണ്ടും മന്ത്രസ്പന്ദനമൂലംകൊണ്ടു് മന്ത്രമൂർത്തിയായി പരിണമിച്ചു പ്രതിഷ്ഠിത ബിംബത്തിൽ പ്രവേശിക്കുന്നു എന്നു മനസ്സിലാക്കാം. പിന്നീടാണ് പൂജ ആരംഭിക്കുന്നതു്. ഏററവും ചുരുങ്ങിയ പൂജ പഞ്ചോപചാരപൂജയാണു്. പിണ്ഡാണ്ഡത്തെ അഥവാ അർച്ചകശരീരത്തെ സൃഷ്ടിച്ച ,പൃഥ്വി, ജലം, അഗ്നി, വായു, ആകാശം എന്നീ ഭൂതങ്ങളെ (Elements) അതാതു മുദ്രകൾകൊണ്ടും അതാതിൻെറ പ്രതീകങ്ങളായ ചന്ദനം. നിവേദ്യം, ദീപം, ധൂപം, പുഷ്പം, എന്നീ പദാർത്ഥങ്ങളെ സങ്കല്പിച്ചും ദേവങ്കൽ സമർപ്പിക്കുകതന്നെയാണ് ഈ ക്രിയ. പക്ഷെ ഇതിൻെറ ക്രമം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം എന്നിങ്ങനെയാണ്. അതായതു് സ്വദേഹത്തിലെ ഓരോ അംശവും പൂർണ്ണമായും ഈശ്വരങ്കൽ സമർപ്പിക്കുകതന്നെ. അതോടുകൂടി അവനവൻ ഈശ്വരങ്കൽ ലയിക്കുക അഥവാ മുക്തിയടയുകയാണല്ലോ ചെയ്യുക. ഇതിൻെറ കവിതാമയമായ ഒരു പ്രക്രിയയത്രെ പഞ്ചോപചാര പൂജ. കുറെക്കൂടി വിസ്തരിച്ചാൽ ഇതു് ഷോഡശോപചാര പൂജയായി. ആസനം, സ്വാഗതം, അർഘ്യം, പാദ്യം, ആചമനീയം, മധുപർക്കം. സ്നാനം, വസ്ത്രം, ആഭരണങ്ങൾ, ചന്ദനം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം, വന്ദനം എന്നിങ്ങനെ പോകുന്നു ഷോഡശോപചാരങ്ങൾ. ഇതിൻെറ വിശദാംശങ്ങൾ വിസ്താരഭയത്താൽ ഇവിടെ കുറിക്കുന്നില്ല. വളരെ ഗഹനവും ശരീരത്തിൻെറയും പ്രപഞ്ചത്തിൻേറയും സൃഷ്ടി പ്രക്രിയയുടെ നിഗൂഢ തത്വങ്ങളെ ദ്യോതിപ്പിക്കുന്നവയുമാണവ. ഇതിൽ നിവേദ്യക്രിയ പ്രത്യേകം പരിഗണനീയമാണ്. കാരണം വീണ്ടും നിവേദ്യമാകുന്ന അന്നം എന്ന സ്ഥൂലദേഹ പ്രതീകത്തെ അമൃതീകരിച്ചു് അഥവാ ഈശ്വരപൂർണ്ണാംശമാക്കി മന്ത്രപൂതമാക്കി, അതാതുസാധകൻെറ തന്നെ പ്രതീകമാക്കിതിത്ത് ദേവൻെറ ദേഹത്തിലേക്കു് ലയിപ്പിക്കുന്നതാണ് ഈ ക്രിയയുടെ മർമ്മം. അങ്ങനെ പൂജതന്നെ സ്വന്തം ശരീരഭാഗങ്ങളെ പടിപടിയാക്കി ദേവങ്കൽ സമർപ്പിക്കുകയാണെങ്കിൽ നൈവേദ്യം അതേ ഉദ്ദേശത്തോടുകൂടിചെയ്യുന്ന ഒരു പ്രത്യേക ക്രിയയാണ്. ഇതാണു് നൈവേദ്യത്തിൻെറ പ്രാധാന്യം. അതിനും ചില കണക്കുകളുണ്ടു്. ആ കണക്കുകളും ദ്രവ്യങ്ങളും ക്ഷേത്രചട്ടങ്ങളെ പരിഷ്ക്കരണരീതിയിൽ, ഇന്നു നടക്കുന്നതു

പോലെ പരിഷ്ക്കരിക്കുകയാണെങ്കിൽ അതു് ശാസ്ത്രവിരുദ്ധമായിരിക്കുമെന്നു് പറയേണ്ടതില്ലല്ലോ. അതു് ഒരു ആഹുതിരൂപേണചെയ്യുന്നതുകൊണ്ടു് ഒരു ഹോമംതന്നെയാണു്.

ദേവന്റെ പ്രാണാപാന വ്യാനോദാന സമാനന്മാരായ പഞ്ചപ്രാണങ്ങൾക്കു് ആഹുതി നൽകികൊണ്ടാണു് ഈ നിവേദ്യപ്രക്രിയ നടത്തുന്നതെന്നു പ്രസിദ്ധമാണല്ലോ. ദേവനാകുന്ന തേജസിലേക്കു് നിവേദ്യരൂപേണ സ്വഷ്ടമായ സാധകദേഹത്തെത്തന്നെ ആഹുതിചെയ്യുകയാണിവിടെ ചെയ്യുന്നതു്. ഇതും മോക്ഷത്തിന്റെ, ജീവബ്രഹ്മൈക്യത്തിന്റെ പ്രതീകമാണു്. അതുകൊണ്ടുതന്നെയാണു് ഈ മഹത്തായ ഹോമകർമ്മം അഥവാ യജ്ഞം അതിവിശിഷ്ടമായ ഒരു കർമ്മമായി തീർന്നതു്. പൂജ മുഴുവനും ചെയ്യില്ലെങ്കിലും നിവേദ്യമെങ്കിലും ചെയ്താൽ ഏതാണ്ടു് പൂജ ചെയ്ത ഫലമായി. ഈ യജ്ഞത്തിന്റെ ശിഷ്ടമാണു് ഭക്തജനങ്ങൾ അനുഭവിക്കുന്നതു്. ദേവചൈതന്യം കലർന്ന ഈ യജ്ഞശിഷ്ടഭാഗം ''യജ്ഞശിഷ്ടാശിനഃ സന്തോമുച്യന്തേ സർവ്വകില്ബിഷൈ'' എന്ന ഗീതാവാക്യമനുസരിച്ചു് സർവ്വപാപഹരമത്രെ.

ഇങ്ങനെ ഉപചാരങ്ങളോടും പ്രത്യേകിച്ചു് നൈവേദ്യത്തോടുംകൂടി നടത്തുന്ന പൂജാ മന്ത്ര ചൈതന്യമാവിഷ്ക്കരിച്ചും തികഞ്ഞ ഭാവനയോടും നടത്തേണ്ടതാണു്. പൂജകൻ മന്ത്രസിദ്ധനും തികഞ്ഞ ഭക്തനുമാണെങ്കിൽ മാത്രമെ പൂജ നേരെയാവുകയുള്ളൂ. അല്ലെങ്കിൽ ഇതെല്ലാം വെറുതെ ചിലതു കാട്ടിക്കൂട്ടൽ മാത്രമായിത്തീരും. അതായതു് ഒരു തട്ടിൽ ഇരുന്ന പൂക്കൾ മറെറാരിടത്തു നിക്ഷേപിക്കലും ഒരു പാത്രത്തിൽ ഉള്ള വെള്ളം മറെറാരു സ്ഥലത്തു ചൊരിയുന്നതും മാത്രമായിത്തീരും. അങ്ങനെ വരുമ്പോൾ, ജീവബ്രഹ്മൈക്യാനുസന്ധാനമെന്ന മാനസിക പ്രക്രിയ നടക്കുകയില്ലല്ലോ. ക്ഷേത്രത്തിൽ വിധിപ്രകാരം ശരിയായി ചെയ്യുന്ന പൂജ ആത്മബലമാർജ്ജിച്ച പൂജകൻ സ്വന്തം ചൈതന്യാംശത്തെ ഉണർത്തി ശ്രീകോവിലിൽ കുടികൊള്ളുന്ന ബിംബത്തിൽ സംക്രമിപ്പിക്കുക തന്നെയാണു്. 'അർച്ചകസ്യ പ്രഭാവേനശിലാ ഭവതി ശങ്കര' എന്ന തന്ത്രശാസ്ത്രവചനം ഇപ്പോൾ വ്യക്തമാകും.

പക്ഷെ ഈ പൂജ നടക്കുന്നതു് വ ിപ്രകാരം പ്രതിഷ്ഠ കഴിഞ്ഞു ഒരു ക്ഷേത്രത്തിലായിരിക്കണമെന്നു നാം ഓർക്കേണ്ടതുണ്ടു്. നിത്യപൂജയേക്കാൾ വളരെയധികം സങ്കീർണ്ണമാണു് പ്രതിഷ്ഠാവിധികൾ. ക്ഷേത്രനിർമ്മാണത്തിനു് തറക്കല്ലി

ടമ്പോഠംതന്നെ ഷഡാധാർപ്രതിഷ്ഠയിൽ ആധാരശില, നിധികുംഭം, പത്മം, കൂർമ്മം, യോഗനാളം എന്നിവയെ പ്രതിഷ്ഠിച്ചിരിക്കും. അതിനുശേഷം ഇഷ്ടകാസ്ഥാപനം നടത്തി അതിന്റെ ഗർത്തത്തിൽ ഇനിപണിയുവാൻ പോകുന്ന ശ്രീകോവിലും പ്രാകാരങ്ങളുമടങ്ങിയ ക്ഷേത്രഗാത്രത്തെ പ്രസവിക്കുവാൻപോകുന്ന ഗർഭപാത്രസ്ഥാപനം ചെയ്യുന്നു. ആ ഗർഭപാത്രത്തിൽനിന്നു് ക്ഷേത്രഗാത്രത്തെ പ്രസവിക്കുകയാണെന്നാണു പിന്നീടുള്ള ക്രിയയിലുള്ള ഭാവന. അതിന്റെ അവസാനത്തിലാണ് പ്രതിഷ്ഠാകർമ്മം നിർവ്വഹിക്കേണ്ടതു്. വിധിപ്രകാരം ശില്പി നിർവ്വഹിച്ചതായ കണക്കൊത്ത ബിംബത്തെ ഏററുവാങ്ങി ജലാധിവാസം,ധ്യാനാധിവാസം,അതോടനുബന്ധിച്ചു ബിംബശോധന നേത്രോന്മീലനം കലശാഭിഷേകങ്ങരം എന്നിവ പ്രതിഷ്ഠാപൂർവ്വമായി നിർവ്വഹിക്കേണ്ടതുണ്ട്. പിന്നീട് പ്രാസാദത്തിന്റെ അഥവാ ക്ഷേത്ര ശിൽപത്തിന്റെ ശുദ്ധികർമ്മങ്ങളായി മുൻകൂട്ടി നിശ്ചയിച്ച സമയത്തുതന്നെ പ്രസാദവും പ്രതിഷ്ഠയുടെ അടിയിലുള്ള നപുംസക ശിലയും പീഠവും ആചാര്യൻ പ്രതിഷ്ഠിച്ചു കഴിഞ്ഞതിനു ശേഷമാണ് ശരിയായ പ്രതിഷ്ഠ നടത്തുന്നതു്. പ്രകൃതിയാകുന്ന പീഠത്തിൽ പുരുഷപ്രതീകമായ അഥവാ ബ്രഹ്മചൈതന്യ പ്രതീകമായ ബിംബത്തെ ഇറക്കിവെച്ച് പ്രകൃതി പുരുഷ ചൈതന്യ സ്ഥിരീകരണത്തിനു വേണ്ടി നവശക്ത്യാത്മകമായ അഷ്ടബന്ധമിട്ടുറപ്പിക്കുകയും പിന്നീട് വിധിപ്രകാരം മന്ത്രചൈതന്യാംശങ്ങളെ പൂജിച്ചുവെച്ച കലശാദികരം ആടുകയും ജീവാവാഹനയും പ്രാണപ്രതിഷ്ഠയും നടത്തുകയും ചെയ്യുന്നതാണ് ഈ ക്രിയയുടെ മുഖ്യ ഭാഗങ്ങരം. പ്രതിഷ്ഠക്കു് എത്രയോ ദിവസം മുമ്പുതന്നെ തികഞ്ഞ വ്രതത്തോടുകൂടി ഉപാസന ചെയ്തു മന്ത്രചൈതന്യപൂർണ്ണനായ ആചാര്യൻ അന്നേദിവസം വിപുലമായ തോതിൽ മേല്പറഞ്ഞ രീതിയിൽ ദേഹശുദ്ധി വരുത്തി പൂർണ്ണമായും ദേവത്വം പ്രാപിച്ച ശേഷമാണ് ഈ പ്രാണപ്രതിഷ്ഠ നടത്തുന്നതു്. അതോടെ വിഗ്രഹവും വിഗ്രഹമാകുന്ന ആത്മാവിനെ കുടിയിരുത്തിയ ക്ഷേത്രഗാത്രവും ചൈതന്യപൂർണ്ണമാവുകയാണ്. കല്ലിലും മരത്തിലും ഉണ്ടാക്കിയ ഒരു ശരീരപ്രതീകത്തിനു ജീവൻ വരുകയാണ്. അതു മന്ത്രചൈതന്യപൂർണ്ണനായ ദേവതാമയനായ തന്ത്രിയിൽനിന്നുമാണ്. പ്രതിഷ്ഠാകർത്താവായ തന്ത്രിയുടെ മാനസപുത്രനാണ് ദേവനെന്നു് പറയുന്നതിൽ തെററില്ല. ഏതായാലും തന്ത്രിയുടെ ആത്മചൈതന്യം ഒരു കുപ്പിയിലടച്ചുവെക്കുന്നതുപോലെ ക്ഷേത്രത്തിനകത്തു് അടച്ചു സൂക്ഷിച്ചു രക്ഷിക്കുന്നു. ഈ ചൈതന്യത്തി

ൻെറ നിത്യലോപത്തിനു പ്രതിവിധിയായിട്ടാണ് ദിവ സേന ഫുട്ബോളിലും സൈക്കിൾ ടയറിലും മററും ഇടക്കിടെ കാററൊഴിഞ്ഞുപോകുമ്പോൾ വീണ്ടും പമ്പുചെയ്തു നിറക്കുന്നതു പോലെ നിത്യപൂജ നടത്തുന്നതെന്നു് ഈ വിവരണത്തിൽനിന്നു് മനസ്സിലാക്കാൻ വിഷമമുണ്ടാവില്ല. സാധാരണ വീട്ടിലോ മററു സ്ഥലങ്ങളിലോ ഒരു പത്മമോ ദീപമോ താന്ത്രിക വിധിപ്രകാരം വരച്ച യന്ത്രമോ വരച്ചു പൂജിക്കുമ്പോൾ മേലുദ്ധരിച്ച രീതിയിൽ അങ്ങോട്ടാവാഹിച്ച ചൈതന്യാംശത്തെ തിരികെ പൂജകനിലേക്കു തിരിച്ചെടുക്കേണ്ടതുണ്ടു്. പൂജാവസാനത്തിലുള്ള ഈ പ്രക്രിയയെയാണ് ഉദ്വസനം എന്നു പറയുന്നതു്. ഇതു് പ്രാണായാമരീത്യാ വേണമെന്നാണ് ശാസ്ത്രം. പൂജ സമർപ്പിച്ചുകഴിഞ്ഞാൽ അവസാനമായി പൂജകൻ പൂജചെയ്ത പുഷ്പത്തിൽനിന്നു് ഒന്നോ രണ്ടോ പൂവെടുത്തു് ഘ്രാണിച്ചുകളയുന്നതു് ഉദ്വസനത്തിൻെറ വളരെ ലഘുവായ രൂപം മാത്രമാണ്. ക്ഷേത്രത്തിലാകുമ്പോൾ ഈ ഉദ്വസന പ്രക്രിയയിൽ അങ്ങോട്ടു കൊടുത്ത ചൈതന്യത്തിൻെറ പതിനാറിലൊരംശം മാത്രമേ ഇങ്ങോട്ടു തിരികെ ഉദ്വസിക്കാവൂ എന്നതാണ് നിയമം. ഇതു മനസ്സിലാക്കിയാൽ ദിനംപ്രതി ചെയ്യുന്ന ഈ പൂജാക്രിയ വളരെ വ്യക്തമാകും.

ഒരു സാധകൻ സാധനാവേളയിൽ ധ്യാനനിഷ്ഠനായി മന്ത്രോച്ചാരണം ചെയ്തുകൊണ്ടിരിക്കുമ്പോൾ, അവൻെറയുള്ളിൽ സ്ഫുരിക്കുകയും സ്പന്ദിക്കുകയും ചെയ്യുന്ന ചൈതന്യവിശേഷം അവൻെറ സ്ഥൂലസൂക്ഷ്മശരീരങ്ങളിൽ മുഴുവനായി വ്യാപിക്കുന്നു. താദൃശമായ ഒരവസ്ഥാവിശേഷമാണ് ക്ഷേത്രത്തിലെ പ്രതിഷ്ഠക്കുശേഷം ഉണ്ടാകുന്നതു്. മറെറാരു തരത്തിൽ പറയുകയാണെങ്കിൽ മന്ത്രമാകുന്ന സ്പന്ദനവിശേഷം (ഇതാണ്ദേവൻെറ മൂലമന്ത്രം) സദാ ക്ഷേത്രഗാത്രത്തിൽ വർത്തിക്കുന്നു. മാത്രമല്ല സാധകൻെറ ഹൃദയത്തിലോ ഭ്രൂമദ്ധ്യത്തിലോ ഉത്തമനായ സാധകൻെറ ശിരസ്സിലുള്ള സഹസ്രാരപത്മത്തിലോ ഈ മന്ത്രോച്ചാരണവേളയിൽ ദേവൻെറ ധ്യാനോക്തമായ കരചരണാദ്യവയവങ്ങളോടുകൂടിയ സ്ഥൂലരൂപം സാധന ചെയ്തുകൊണ്ടിരിക്കുമ്പോൾ മനോമുകുരത്തിൽ ധ്യാനിച്ചുറപ്പിക്കുന്നതുപോലെ ക്ഷേത്രഗാത്രത്തിൻെറ ശീർഷഭാഗമായ ശ്രീകോവിലിൽ വിധിപ്രകാരം ശിലയിലോ ലോഹത്തിലോ മറേറാ കൊത്തിയെടുത്ത വിഗ്രഹവും സ്ഥിതിചെയ്യുന്നു. വിധിപ്രകാരം പ്രതിഷ്ഠിച്ചു പൂജനടക്കുന്ന ഒരു ക്ഷേത്രം കല്ലിലും മരത്തിലും കൊത്തിയെടുത്ത ഒരു സാധകദേഹംതന്നെ ആണെന്ന ചിത്രം ഇപ്പോൾ തെളിഞ്ഞുകാണാം. ഈ നിരന്തര

മായ മന്ത്രചൈതന്യസ്പന്ദനത്തിനു ലോപംവരാതിരിക്കുവാനായിട്ടാണ് ശാന്തിക്കാരൻ സ്വന്തം ആത്മശക്തിയെ ദിനംപ്രതി പമ്പുചെയ്തുകൊണ്ടിരിക്കുന്നതു്. പിന്നീട് വർഷാവധിയെത്തുമ്പോഴും അറിയാതെയുണ്ടാകുന്ന ചൈതന്യലോപത്തിനു് പ്രതിവിധിയായും ചൈതന്യവർദ്ധനവിനായും ഉത്സവാദികർമ്മങ്ങൾ നടത്തുന്നു. ഉത്സവത്തിനു മറെറാരു പ്രത്യേകതകൂടിയുണ്ട്. ചുരുക്കിപറഞ്ഞാൽ ക്ഷേത്രത്തിൻെറ മതിൽകെട്ടിനകത്തു് മാത്രമായി നിറഞ്ഞുനില്ക്കുന്ന മന്ത്രചൈതന്യത്തെ ഗ്രാമത്തിലേക്കു് തൽക്കാലം പ്രവഹിപ്പിക്കുകയും അധർമ്മത്തെ പ്രതിനിധാനം ചെയ്യുന്ന മൃഗങ്ങളെ വേട്ടയാടുക എന്ന പള്ളിവേട്ടയിലൂടെ ധർമ്മസംരക്ഷണം നടത്തി ഗ്രാമവാസികളെയെല്ലാം ദൈവീകാനുഗ്രഹത്തിൽ നിമജ്ജനം ചെയ്യിക്കുന്ന ആറാട്ടുകുളിയും കഴിച്ചശേഷം ആ ചൈതന്യത്തെ ക്ഷേത്രത്തിൽ തിരികെ കൊണ്ടുവന്നു മൂലബിംബത്തിൽ ചേർത്തുന്നു. ഉത്സവത്തിനു ഗ്രാമജനങ്ങളെല്ലാം അവർ എത്രദൂരമായിരുന്നാലും ഗ്രാമത്തിൽ എത്തണമെന്ന സങ്കല്പത്തിൻെറ അടിസ്ഥാനം വർഷംതോറും ഈശ്വരപ്രസരണത്തിൽ (അതാണ് ഉത്സവം) അഥവാ ദേവചൈതന്യത്തിൻെറ കവിഞ്ഞൊഴുകലിൽ ഗ്രാമവാസികളെല്ലാം ഭാഗഭാക്കുകളാവണം എന്നതത്രെ. പന്ത്രണ്ടു വർഷം കൂടുമ്പോഴും വിശേഷാൽ കലശാഭിശേഷാദികൾകൊണ്ടു് ചൈതന്യവർദ്ധന വരുത്തിയിരിക്കണമെന്നും ക്ഷേത്രസംരക്ഷണത്തിൻെറ നിയമമാണ്. അങ്ങനെ നിത്യേന മന്ത്രസാധന ചെയ്തുകൊണ്ടിരിക്കുകയും കാലാകാലങ്ങളിൽ നൈമിത്തികങ്ങളായ തീവ്രവ്രതാനുഷ്ഠാനങ്ങളിലൂടെ ശക്തി പുനസ്സംഭരിക്കുകയും, വർഷത്തിലൊരിക്കൽ ഗ്രാമവാസികളായ ജനങ്ങൾക്കാകമാനം അനുഗ്രഹവർഷം ചൊരിയുകയും ചെയ്യുന്ന ഉത്തമനായ ഒരു മന്ത്രസിദ്ധൻെറ നേർപകർപ്പാണ് ക്ഷേത്രം എന്നുപറയാം. അങ്ങനെയുള്ള ഒരു സാധകൻെറ നിത്യകർമ്മത്തിനു് ലോപം വരുന്നതു് അവൻെറ ചൈതന്യക്ഷയത്തിനു് വഴിതെളിയിക്കുമല്ലോ. അതുകൊണ്ടാണു് നിത്യപൂജ മുടങ്ങരുതെന്നു് പറയുന്നതു്. അങ്ങനെ ചെയ്താൽ പ്രായശ്ചിത്തകർമ്മങ്ങൾ അനുഷ്ഠിക്കുന്നതുപോലെയുള്ള സങ്കീർണ്ണ താന്ത്രികക്രിയകൾ നടത്തേണ്ടിവരും. അതുപോലെ വളരെയധികം തപസ്സുചെയ്ത ഒരു സാധകൻ സമ്പാദിക്കുന്ന ആദ്ധ്യാത്മികബലം ഒരു ദുർബ്ബല നിമിഷത്തിൽ ചെയ്യരുതാത്തതു് ചെയ്തതിൻെറയോ മറേറാ ഫലമായി നഷ്ടപ്പെടുന്നതുപോലെ ക്ഷേത്രശരീരത്തിലും അപാകതകൾ സംഭവിക്കുകയും അശുദ്ധികൾ ബാധിക്കുകയും ചെയ്താൽ ചൈതന്യക്ഷയം ഉണ്ടാകുന്നതാണ്. പിന്നീട് സാ

ധകൻ ഉഗ്രമായ തപസ്സനുഷ്ഠിച്ച് ചൈതന്യത്തെ പുനരാവിഷ്ക്കരണം ചെയ്യുന്നതുപോലെ ക്ഷേത്രങ്ങളിലും ഈ മാതിരിലോപം വരുന്ന അവസരങ്ങളിൽ നവീകരണം തുടങ്ങിയ അനേകം സങ്കീർണ്ണ താന്ത്രിക ക്രിയകളും ചെയ്യേണ്ടതുണ്ട്. അങ്ങനെ വിധിപ്രകാരം നിർമ്മിക്കുകയും പ്രതിഷ്ഠാകർമ്മാദികൾ നടത്തുകയും നിത്യനൈമിത്തികങ്ങളായ പൂജ ഉത്സവം കലശാദികൾ എന്നിവ ലോപം കൂടാതെ നിർവ്വഹിക്കുകയും ചെയ്യുന്ന ക്ഷേത്രങ്ങൾ കല്ലിലും മരത്തിലും കൊത്തിയെടുത്ത മന്ത്രസാധന ചെയ്യുന്ന സാധക ദേഹങ്ങൾ തന്നെയാണെന്നുള്ളത് വ്യക്തമാണ്.

ഇങ്ങനെയുള്ള ഒരു ക്ഷേത്രത്തിൽ ഭക്തിപൂർവ്വം ആരാധനയ്ക്കായി വരുന്ന ഒരുവന്റെ കാര്യം നമുക്ക് ചിന്തിച്ചുനോക്കാം. ക്ഷേത്രമാകുന്ന ശരീരത്തിന്റെ അഥവാ താന്ത്രിക സിദ്ധാന്തങ്ങൾ അനുസരിച്ച് സംവിധാനം ചെയ്ത ഈ യന്ത്രവിശേഷത്തിന്റെ അഥവാ മനശാസ്ത്രയന്ത്രത്തിന്റെ (Psychic Machine) പ്രവർത്തനം അപ്പോൾ നമുക്ക് വ്യക്തമാകും. സാധാരണ രീതിയിൽ ഷഡാധാര ചക്രങ്ങളേയും ഭേദിച്ച് മുക്തി പദത്തിലെത്തുകയോ അതിലേക്ക് സഹായകമായ ഒരു അവസ്ഥയിലേക്ക് എത്തുകയോ വേണമെങ്കിൽ ഒരുവൻ ആദ്ധ്യാത്മിക ശാസ്ത്രങ്ങളിൽ പറഞ്ഞിരിക്കുന്ന ഉഗ്രസാധനകൾ അനുഷ്ഠിച്ചേ മതിയാകൂ. അതിൽ പ്രധാനപ്പെട്ടതും അനുഷ്ഠാന ക്ഷമതകൂടിയതുമായ ഒരു മാർഗ്ഗമാണ് മന്ത്രയോഗം. മന്ത്രങ്ങളെന്ന് പറയുന്നത് നിരർത്ഥകങ്ങളായ ശബ്ദജാലങ്ങളല്ല, നേരെമറിച്ച് നമ്മളെ ആദ്ധ്യാത്മിക പദത്തിലൂടെ മേൽപ്പോട്ടുപോകുവാൻ സഹായിക്കുന്ന ശക്തിവിശേഷങ്ങളുടെ സ്പന്ദനരൂപങ്ങളാണ്. മന്ത്രമൂർത്തിയെന്നു പറയുന്ന ഇവയെല്ലാം ചൈതന്യവും ജീവനുമുണ്ടെന്നുള്ളതല്ല, ഇവ ചൈതന്യംതന്നെയാണ് എന്നുള്ളതാണ് പരമാർത്ഥം. മനുഷ്യൻ ആ മന്ത്രങ്ങൾ ഉച്ചരിക്കുമ്പോൾ അവന്റെ തൊണ്ടയും വാഗിന്ദ്രിയവും മാത്രമല്ല ചലിക്കുന്നത്. ആ ചലനത്തിന്റെ പിന്നിൽ അല്ലെങ്കിൽ ഒരു നിമിഷത്തിന്റെ സഹസ്രാംശത്തിനുമുമ്പ് ആ മാംസപേശികളുടെ ചലനത്തിന് ഉപോത്ബലകമായ നാഡീശക്തികളും (neovous-Energy) ചലിക്കുന്നുണ്ട്. ഈ നാഡീശക്തിസ്പന്ദനത്തിനു പിന്നിലായി മനസ്സാകുന്ന വസ്തുവിൽ (mind stuff) ഉണ്ടാകുന്ന ഒരു ചലനത്തെയും നമുക്ക് സങ്കല്പിക്കാതെ കഴിയുകയില്ല. അങ്ങനെ മന്ത്രോച്ചാരണവേളയിൽ നാം ജനിപ്പിക്കുന്ന സ്ഥൂലശബ്ദം അഥവാ സ്ഥൂല സ്പന്ദനം സൂക്ഷ്മ ശരീരാംശങ്ങളായ നാഡീശക്തിയിലും മനോവസ്തു

വിലും അതിൻെറ കാതലായ ഉപബോധമനസ്സലം വരെയും എത്തുന്നുണ്ട്. അതു മാത്രമല്ല മനസ്സിൻെറ അപ്പുറത്ത് അവാങ്മാനസഗോചരമായ പരാവസ്ഥവിലും ഈ സ്പന്ദനം ഉളവാകുന്നുണ്ട് എന്നതും ഒരു പരമാത്ഥമത്രെ. ഇടവിടാതുള്ള മന്ത്രോച്ചാരണത്തിൻെറ ലക്ഷക്കണക്കായ ആവർത്തനംമൂലം ആ സ്പന്ദനങ്ങൾ സ്ഥൂലവും സൂക്ഷ്മവുമായ ശരീരത്തിൻെറ ഓരോ അണുവിലും നിരന്തരമായി സ്വമേധയാ സ്പന്ദിക്കുവാൻ തുടങ്ങുകയും ആ സ്ഥൂല സൂക്ഷ്മ ശരീരങ്ങളുടെ സ്ഥായീഭാവമായിത്തീരുകയും ചെയ്യുന്നു. മാത്രമല്ല തന്നിമിത്തം ഉണൎന്നുകഴിഞ്ഞ കുണ്ഡലിനീശക്തിയും ഈ മന്ത്രസ്പന്ദനരൂപത്തിൽ ചലിക്കുവാൻ തുടങ്ങുകയും ചെയ്യുന്നു. ഇങ്ങനെ വന്നാൽ മന്ത്രസിദ്ധിയായി. മന്ത്രസിദ്ധന് അമാനുഷികങ്ങളും അത്ഭുതാവഹങ്ങളുമായ സിദ്ധിവിശേഷങ്ങൾ ഉണ്ടായിരിക്കും. ആ മനുഷ്യൻെറ കുണ്ഡലിനീശക്തി ഉണൎന്നുകഴിഞ്ഞു് അതിൻെറ പ്രവത്തനംമൂലം ചലിപ്പിക്കപ്പെടുന്ന ശക്തിവിശേഷങ്ങൾ ഈശ്വരശക്തി തന്നെയാകയാൽ ആ ശക്തി, അവൻെറ സവ്വവിധാഭീഷ്ടങ്ങളേയും സാധിച്ചുകൊടുക്കുവാൻ മാത്രമല്ല, പരമോച്ചപദവിയിലേക്കു അവൻെറ കൈപിടിച്ചുകൊണ്ടുപോകുവാൻകൂടി സമത്ഥമാണ്. പക്ഷെ സാധാരണക്കാരന് യോഗ്യനായ ഒരു ഗുരുവിനെ തേടി, വിധിപ്രകാരം മന്ത്രോപദേശം വാങ്ങി ദീർഘകാലത്തോളം മന്ത്രജപാദികളാകുന്ന തപസ്സനുഷ്ഠിച്ചു് ആത്മീയ ചൈതന്യമാവിഷ്കരിക്കുക എന്നതു് അത്ര എളുപ്പമുള്ള ഒരു കാര്യമല്ല. അത്തരം മനുഷ്യരെ ഉദ്ദേശിച്ചാണ് ക്ഷേത്രങ്ങൾ നിമ്മിച്ചിട്ടുള്ളതു്. ക്ഷേത്രത്തിൽ പോകുന്നതുകൊണ്ടു മാത്രം അവൻെറ ശരീരത്തിനകത്തു പ്രാവത്തികമായ മന്ത്രചൈതന്യം ഉണൎന്നു പ്രവർത്തിക്കുവാൻ ആരംഭിക്കുന്നു.

അവൻെറ ഹൃദയം ഏതെങ്കിലും തരത്തിൽ ഭക്തിതരളിതമാവുമ്പോഴാണിതു സംഭവിക്കുന്നതു്. നേരത്തെ പറഞ്ഞതുപോലെ ഏതു മനുഷ്യശരീരവും പ്രതീകാത്മകമായി ക്ഷേത്രവുമായി ബന്ധപ്പെട്ടിരിക്കും എന്നു നാം കണ്ടുവല്ലോ. ഒരു പ്രതീകത്തിൽ സംഭവിക്കുന്നതു് മറെറ പ്രതീകത്തിലും സംഭവിക്കേണ്ടതാണെന്നുള്ള തത്വം നാമിവിടെ ഓർമ്മിക്കേണ്ടതുണ്ട്. വിശേഷിച്ചും മാനസികതലത്തിൽ ഈ ഏകാത്മ ഭാവം വരുമ്പോൾ ഈ തത്വം ശരിക്കും പ്രാവത്തികമാകും. ഒരേ തരത്തിലുള്ള രണ്ടു വീണകളുടെ കമ്പികൾ ഒരേ ശക്തിയിൽ മുറുക്കിയിരിക്കുകയും കമ്പിയുടെ നീളം ഒരേ അനുപാതത്തിൽ ആയിരിക്കുകയും ആണെങ്കിൽ ഒരു വീണ മീട്ടുമ്പോൾ ഉണ്ടാകുന്ന സ്പന്ദനങ്ങൾ വെറുതെയിരിക്കുന്ന വീണയിൽ അനു

രണനന സ്പന്ദനങ്ങൾ (Sympathetic vibrations or resonence) സൃഷ്ടിക്കുകയും അതിൻെറ ഫലമായി അതേ സ്വരം തന്നെ മറേറ വീണയും പുറപ്പെടുവിക്കുകയും ചെയ്യും എന്നുള്ളത് ആധുനിക ശബ്ദശാസ്ത്രത്തിൻെറ സുപ്രധാനമായൊരു തത്വമാണ്. ഏതാണ്ടിതു തന്നെയാണ് ഇവിടെയും സംഭവിക്കുന്നത്. രണ്ടാമത്തെ വീണയുടെ കമ്പികൾ വലിഞ്ഞു മുറുകിയിരിക്കുകയും അനുപാതം ശരിയായിരിക്കുകയും വേണം. അനുപാതം പിഴക്കുമ്പോൾ അനുരണനം നടക്കുകയേ ഇല്ല. ക്ഷേത്രവും ഭക്തൻെറ സ്ഥൂല സൂക്ഷ്മഭാഗങ്ങൾ ഉൾപ്പെട്ട ശരീരവും പ്രതീകാത്മകമായി ബന്ധപ്പെടുകയും അതേ സമയത്തു മാനസിക തലത്തിൽ ഒരു ഏകാത്മത (Communion) അനുഭവപ്പെടുകയും ചെയ്യുമ്പോൾ മാത്രമെ ഈ അനുരണനം നടക്കുകയുള്ളൂ.

അതായത് ക്ഷേത്രശരീരത്തിൽ മന്ത്ര തന്ത്രശാസ്ത്രപടുക്കളായ ആചാര്യന്മാർ വളരെയധികം താന്ത്രിക കർമ്മങ്ങൾ ചെയ്തു സൃഷ്ടിച്ചുവെച്ചിരിക്കുന്ന ദേവ ചൈതന്യമാകുന്ന മന്ത്ര സ്പന്ദനങ്ങൾ ഭക്തൻെറ ശരീരത്തിലും സ്പന്ദിക്കുവാൻ തുടങ്ങുന്നു. തീവ്രമായ സാധനകൊണ്ടുണ്ടാകേണ്ടതായ ഈ സൽഫലം മന്ത്രശാസ്ത്രത്തിൻേറയും മററും ഹരിശ്രീ പോലും പഠിക്കാത്ത സാധാരണക്കാരനായ ഒരു ഭക്തന് അനായാസേന ലഭിക്കുന്നു. ഇങ്ങനെ ഭക്തനിൽ സ്പന്ദിക്കുവാൻ തുടങ്ങുന്ന മന്ത്രചൈതന്യം ആ ശരീരത്തിൽ ഉറങ്ങിക്കിടക്കുന്ന കുണ്ഡലിനി ശക്തിയുടെ ഏതോ ഒരു കണികയെയെങ്കിലും ഉണർത്തിവിടുകയും ആ പ്രബുദ്ധമായ കണികയുടെ പ്രഭാവത്താൽ ഭക്തൻെറ ഐഹികവും പാരത്രികവുമായ ആഗ്രഹങ്ങൾ പൂർത്തീകരിക്കപ്പെടുകയും ചെയ്യുന്നതിനെയാണ് സാധാരണ രീതിയിൽ ദേവൻ പ്രസാദിച്ചു എന്നും മററും ആളുകൾ വ്യവഹരിക്കുന്നത്. അണിമാദ്യഷ്ട സിദ്ധികൾപോലും കുണ്ഡലിനിപ്രബോധനത്തിൻെറ ഏററവും താഴത്തെ പടികൾ ആണെന്നുവരുമ്പോൾ സാധാരണക്കാരൻെറ ആഗ്രഹങ്ങൾ ഈ കുണ്ഡലിനീ കണികയുടെ പ്രവർത്തനത്താൽ എത്ര എളുപ്പത്തിൽ സാധിക്കുമെന്ന് നമുക്ക് ഊഹിക്കാവുന്നതേയുള്ളു. വിവേകാനന്ദസ്വാമികൾ തൻെറ സുപ്രസിദ്ധമായ 'രാജയോഗം' എന്ന ഗ്രന്ഥത്തിലെ 4–ാം അദ്ധ്യായത്തിൽ ''ആരാധന ക ളെ ല്ലാം അറിഞ്ഞോ അറിയാതെയോ ഈ അന്തിമലക്ഷ്യത്തിലേക്കാണ് വഴി തെളിയിക്കുന്നത്. ഒരാൾ തൻെറ പ്രാർത്ഥനകൾ ഫലിച്ചുവരുന്നതായി കരുതുന്നു. എന്നാൽ ആ സാഫല്യം തൻെറ പ്രകൃതിയിൽനിന്നും തന്നെയാണ് വരുന്നതെന്ന് തന്നിൽ കുണ്ഡലിതമായി കിടക്കുന്ന

അനന്തശക്തിയുടെ ലേശാംശത്തെ പ്രാർത്ഥനാത്മകമായ മനോഭാവം കൊണ്ട് ഉണർത്തിവിടാൻ സാധിച്ചതാണെന്ന് അയാൾ അറിയുന്നില്ല.'' (വിവേകാനന്ദ സാഹിത്യ സർവ്വസ്വം–ഒന്നാം ഭാഗം–പേജ് 200, 201) എന്നു പറഞ്ഞിരിക്കുന്നതിനെ അനുസരിക്കുമ്പോൾ ഈ പ്രക്രിയ ഏതാണ്ട വ്യക്തമാകും.

ഹിന്ദുക്ഷേത്രങ്ങൾക്കും ഒരു പക്ഷെ ബൗദ്ധസ്തൂപങ്ങൾക്കും മാത്രമേ ഇത്തരമൊരു പൂർണ്ണമായ ശാസ്ത്രീയാടിസ്ഥാനമുള്ളവെന്നുകൂടി നാം ധരിക്കേണ്ടതുണ്ട്. മററുള്ളവർ അന്ധവിശ്വാസമെന്നു കരുതുന്ന വിഗ്രഹാരാധനയല്ല ഇത്. ഭൗതികവും മനശ്ശാസ്ത്രപരവുമായ ശാസ്ത്രങ്ങളുടെ അടിസ്ഥാനത്തിൽ ആവിഷ്ക്കരിച്ചെടുത്ത മനശ്ശാസ്ത്രയന്ത്രങ്ങൾ(Psychic Machines)തന്നെയാണ് ക്ഷേത്രങ്ങൾ. അതിലെ ആരാധനാദി പ്രക്രിയകൾ സാധാരണക്കാരന്റെ സ്ഥൂലസൂക്ഷ്മദേഹങ്ങളിൽ ആദ്ധ്യാത്മിക മാനസികചൈതന്യങ്ങൾ ആവേശിപ്പിക്കുവാനുള്ള ഉപാധികൾ അത്രെ. മററുമതക്കാരുടെ ആരാധനാലയങ്ങൾക്ക് ഇത്തരത്തിലൊരു ശാസ്ത്രീയാടിസ്ഥാനമില്ല. അനേകം മനുഷ്യക്ക് ഒരുമിച്ചുവന്നുചേരുവാനും പ്രാർത്ഥിക്കുവാനും ഭക്തിഗീതങ്ങൾ ആലപിക്കുവാനും മതപ്രസംഗങ്ങൾ കേൾക്കുവാനും മററുമായി പ്രത്യേകമൊരു ശില്പമാതൃകയിൽ പണിതുണ്ടാക്കിയ ഹാൾ മാത്രമേ അത്തരം ദേവാലയങ്ങൾ ആകുന്നുള്ളൂ. അവ വെറും ഭജനാലയങ്ങൾ മാത്രമാണ്. മന്ത്രശാസ്ത്രത്തിന്റേയും അദ്ധ്യാത്മശാസ്ത്രത്തിന്റേയും അടിസ്ഥാനത്തിൽ പണിത ക്ഷേത്രങ്ങളിൽ പോകുന്നവർക്ക് മാത്രമല്ല ഗ്രാമവാസികൾക്കു പോലും അനുഗ്രഹവർഷം ചൊരിയാൻ സമർത്ഥങ്ങളാണ്. ഭാരതീയമായ ആദ്ധ്യാത്മിക ശാസ്ത്രത്തിന്റെ സാങ്കേതികനേട്ടങ്ങളാണവ.

അങ്ങനെ അനേകായിരം ഭക്തജനങ്ങൾക്കു സാധനയുടെ ദുഷ്ക്കരവും തീവ്രവുമായ മാർഗ്ഗങ്ങളിലൂടെ കടന്നുപോകാതെതന്നെ വളരെയെളുപ്പത്തിൽ സാധനാജന്യങ്ങളായ സൽഫലങ്ങളെ അനുഭവവേദ്യങ്ങളാക്കിത്തീർക്കുന്ന അത്യത്ഭുതകരമായ ഒരു മനശാസ്ത്ര എൻജിനീയറിംഗ് (Psycho Engineering Scheme) പദ്ധതിയാണ് നമ്മുടെ പൂർവ്വികർ ക്ഷേത്രനിർമ്മിതി കൊണ്ടും അതിന്റെ സാങ്കേതിക ശാസ്ത്രകർമ്മങ്ങളായ (Technology) താന്ത്രിക ക്രിയാദികൾകൊണ്ടും മററും ചെയ്തു വെച്ചിരിക്കുന്നത്.

വൈദ്യുതിശാസ്ത്രത്തിന്റേയോ എൻജിനീയറിംഗിന്റേയോ പരിശീലനം ഒട്ടുംതന്നെ സിദ്ധിച്ചിട്ടില്ലാത്ത ഇന്നത്തെ

ഒരു സാധാരണ മനുഷ്യന് വെറും ഒരു സ്വിച്ചമർത്തുകയോ മറേറാ ചെയ്യുന്നതുകൊണ്ട് വൈദ്യുതിവിളക്കുകൾ തെളിയിക്കു വാനും പങ്കകൾ തിരിച്ച് കാറേറല്ക്കുവാനും റേഡിയോ പാടിച്ചു രസിക്കുവാനും മററനേകം സൗകര്യങ്ങൾ അനുഭവിക്കുവാനും കഴിയുന്നുണ്ടല്ലോ. ഏതാണ്ട് അതേപോലെ സാധാരണക്കാരന് ഈശ്വരചൈതന്യത്തെ സ്വന്തം ആവശ്യങ്ങൾക്കുപോലും ഉതകുവാൻ പാകമായുള്ള രീതിയിൽ സാവിധാനം ചെയ്യപ്പെട്ട ഒരു മഹത്തായ പദ്ധതിയാണ് നാം ഈ ക്ഷേത്രങ്ങളിൽ കാണേണ്ടത്. പ്രപഞ്ചമെങ്ങും എള്ളിലെണ്ണപോലെ നിറഞ്ഞുനിൽക്കുന്നതും സൂര്യാദി ജ്യോതിർഗോളങ്ങളെപോലും ചലിപ്പിക്കുന്നതും നിയന്ത്രിക്കുന്നതും പ്രളയാഗ്നിപോലെ കഠോര തീവ്രവുമായ ആ അഭൗമശക്തിയെ അതായത് പരമാത്മ ചൈതന്യസ്രോതസ്സിനെ, അണകെട്ടിനിർത്തി സാധാരണക്കാരന്റെ ആദ്ധ്യാത്മികവും ഭൗതികവും വ്യക്തിനിഷ്ഠവും സാമൂഹികവുമായ സർവ്വവിധ ഐശ്വര്യങ്ങൾക്കുംവേണ്ടി ഉപയോഗിക്കുവാൻ തക്കവിധത്തിൽ ആവിഷ്കരിച്ചിട്ടുള്ള അത്ഭുതാവഹമായ പദ്ധതിയാണ് നമ്മുടെ ക്ഷേത്രങ്ങൾ. ആ പദ്ധതിയുടെ എൻജിനീയർമാരും സാങ്കേതികവിദഗ്ദ്ധന്മാരുമൊക്കെയാണ് ഇന്നുള്ള തന്ത്രിമാരും ശാന്തിക്കാരനുമൊക്കെ. അങ്ങനെയുള്ള ഒരു വിദഗ്ദ്ധസംഘത്തിന്റെ മേൽ നോട്ടത്തിൽ കീഴിൽ രാജ്യക്ഷേമതല്പരരായ നാട്ടുകാരുടെ ഒത്താശയോടുകൂടി ക്ഷേത്രങ്ങളാകുന്ന അത്ഭുതയന്ത്രങ്ങൾ പ്രവർത്തിച്ചു തുടങ്ങുമ്പോൾ ഉളവാകുന്ന മഹച്ഛക്തികൾ ഈ നാടിനെ ഏതൊരു ഉയന്ന സ്ഥാനത്തെത്തിക്കുകയില്ല !

# ബലിപീഠങ്ങളും ബലിക്രിയകളും

ക്ഷേത്രശില്പത്തിന്റെ അവശ്യഭാഗങ്ങളാണ് പ്രാസാദത്തിന്റെ അഥവാ ശ്രീകോവിലിന്റെ ചുററും കാണുന്ന ബലിപീഠങ്ങൾ. ദേവശരീരത്തിന്റെ മുഖ്യഘടകങ്ങൾ തന്നെയാണ് ആ ബലി പീഠങ്ങൾ. ശരിക്കും ഒരു പൂജചെയ്യണമെങ്കിൽ ഈ ബലി പീഠസ്ഥദേവതകളേയും അർച്ചിച്ചേ മതിയാകൂ. ഈ ക്രിയ യാണ് ക്ഷേത്രത്തിൽകാണുന്ന ബലിദാനക്രമങ്ങൾ. സാധാര ണ വലിയ ഒരു പൂജ മുഴമിപ്പിക്കണമെങ്കിൽ ശ്രീഭൂതബലി എന്ന ബലിക്രിയാദികൾ പൂർത്തിയാക്കേണ്ടതുണ്ട്. ഉത്സവാ ദ്യവസരങ്ങളിൽ ഇതേക്രിയ കുറച്ചുകൂടി വിസ്തരിക്കുന്നതു് മാ ത്രമാണ് ഉത്സവബലി എന്ന ക്രിയ.

ക്ഷേത്രസങ്കല്പത്തെപ്പററി പഠിക്കുമ്പോൾ അകത്തെ ബ ലിവട്ടത്തേയും പുറത്തെ ബലിവട്ടത്തേയും പററി പറഞ്ഞിരി ക്കും. ദേവന്റെ പുരോഭാഗത്തു് നാലമ്പലത്തിനുള്ളിൽ കാണു ന്ന പ്രധാന ബലിപീഠങ്ങൾ ഇന്ദ്രാദി ദിക്പാലന്മാരുടേയും ബ്രാഹ്മ്യാദി സപ്തമാതൃക്കളുടേയും സ്ഥാനങ്ങൾ ആണ്. ആ സങ്കല്പങ്ങളുടെ ഉള്ളടക്കത്തെപ്പററി അല്പം ചിലതു് നമുക്ക് മനസ്സിലാക്കേണ്ടതുണ്ട്.

ഒരു മന്ത്രത്തിന്റെ സമൂർത്തമായ ശക്തിരൂപമാണ ല്ലോ ആ മന്ത്രത്തിന്റെ യന്ത്രം. വാസ്തവത്തിൽ ക്ഷേത്രം തന്നെ എല്ലാമന്ത്രങ്ങളേയും കുടിവെക്കുവാൻ തക്കവണ്ണമുള്ള ഒരു സർവ്വമന്ത്രയന്ത്രംതന്നെയാണ്. അതിൽ ദേവചൈതന്യമാ കുന്ന മന്ത്രം പ്രതിഷ്ഠിച്ചിട്ടുള്ളതു് അതിന്റെ ബിന്ദുസ്ഥാ നത്തു വിരാജിക്കുന്ന പ്രതിഷ്ഠാവിഗ്രഹത്തിന്മേലാണ്. അ തിനുചുററും ദേവന്റെ ശിരസ്സ് അഥവാ സഹസ്രാരപത്മം തന്നെയായ ശ്രീ കോവിലാണ് ഉണ്ടാവുക. അതിനുശേഷം ഉള്ള മനോമയ ശരീരത്തിന്റെ അതിർത്തിയാണ് മേൽപറഞ്ഞ ഇന്ദ്രാദി ദിക്പാലന്മാരാൽ പരിവേഷ്ടിതമായ ചതുരം. ഏ തൊരു മന്ത്രത്തിന്റേയും യന്ത്രസംവിധാനത്തിൽ ഏററവും പുറത്തെ ഭൂപുരം എന്നു പറയുന്ന സ്ഥാനംതന്നെയാണിതു്. പാർത്ഥിവശരീരത്തിന്റെ ബീജരൂപമായി അതിനെ തൊട്ട

കിടക്കുന്ന മനോമയശരീരം തന്നെയാണിത്. ഏതു യന്ത്രത്തിലും ഈ ഭൂപുരമെന്ന ചതുരശ്രത്തിൽ പൂജിക്കാനുള്ളത് ഇന്ദ്രാദി ദിക്പാലകന്മാരെയിരിക്കും.

## അഷ്ടദിക്പാലൻമാർ

കിഴക്ക് ഇന്ദ്രൻ, തെക്കുകിഴക്ക് അഗ്നി, തെക്ക് യമൻ, തെക്കുപടിഞ്ഞാറ് നിരൃതി, പടിഞ്ഞാറ് വരുണൻ, വടക്കുപടിഞ്ഞാറ് വായു, വടക്ക് സോമൻ, വടക്ക് കിഴക്ക് ഈശാനൻ എന്നീ ദേവതകൾ ആണല്ലോ പ്രസിദ്ധന്മാരായ അഷ്ടദിക്പാലകർ. പക്ഷെ ഇതൊരു ദ്വിമാനകൽപന (Two dimensional) ആകുന്നതേയുള്ളൂ. ത്രിമാന കൽപനയെടുക്കുകയാണെങ്കിൽ ഊർദ്ധ്വഭാഗവും അധോഭാഗവും ചേർന്ന് ദശദിക്കുകൾ ഉണ്ടാകും. പക്ഷെ ക്ഷേത്രമാകുന്ന ദ്വിമാനതലത്തിൽ ഊർദ്ധ്വദിക്കിനേയും അതിൻെറ അധിപനായ ബ്രഹ്മാവിനേയും പൂർവ്വേശാന മദ്ധ്യത്തിലും (കിഴക്കിൻെറയും വടക്കുകിഴക്കിൻെറയും മദ്ധ്യം) അധോദിക്കിനേയും അതിൻെറ അധിപനായ അനന്തനേയും പശ്ചിമ നിരൃതിമദ്ധ്യത്തിലും (പടിഞ്ഞാറിൻെറയും തെക്കുപടിഞ്ഞാറിൻെറയും മദ്ധ്യത്തിലും) ആണ് സ്ഥാനസങ്കല്പം ചെയ്യാറുള്ളത്. താഴെ കാണുന്ന ചിത്രം ആ സങ്കല്പങ്ങളെ സൂചിപ്പിക്കുന്നു.

ചിത്രം I



## ദിക്കുകളുടെ കൽപന മാനസിക സങ്കൽപം മാത്രം

വാസ്തവത്തിൽ ഈ ദിക്കുകളുടേയും വിദിക്കുകളുടേയും കാര്യങ്ങൾ സൂക്ഷ്മമായി ചിന്തിച്ചാൽ അവ നിരത്ഥകങ്ങളാണെന്നും നമ്മുടെ മനസ്സങ്കൽപങ്ങൾ മാത്രമാണെന്നും കാണാൻ പ്രയാസമില്ല. ഒരു പ്രത്യേക സമയത്തു് നാം കിഴക്കോട്ടു് എന്നു സങ്കൽപിച്ചു് വരക്കുന്ന രേഖ അൽപനിമിഷങ്ങൾക്കുള്ളിൽ അൽപം ചെരിയുന്നതായിട്ടാണു് വാസ്തവത്തിൽ മാറുന്നതു്. കാരണം സ്വന്തം അച്ചുതണ്ടിന്മേൽ കറങ്ങുന്ന നമ്മുടെ ഭൂഗോളത്തിൽ ഒരു പ്രത്യേക സമയത്തു നാം വരയ്ക്കുന്ന രേഖ അടുത്ത നിമിഷത്തിൽ ആ ദിശയിൽത്തന്നെ പ്രപഞ്ചത്തിൽ വർത്തിക്കുന്നില്ല. താഴെ കൊടുത്തിരിക്കുന്ന ചിത്രം ഈ സംഗതി വ്യക്തമാക്കും.




കാലത്തു് 8 മണിക്കു് ഭൂമിയിൽ A എന്ന സ്ഥലത്തു് ശരിക്കു് കിഴക്കോട്ടായി വരച്ചതായ രേഖ 10 മണിക്കും ഭൂമിയിൽ നിവസിക്കുന്ന നമ്മെസംബന്ധിച്ചിടത്തോളം കിഴക്കോട്ടുതന്നെയാണു് എന്നു പറയാം. പക്ഷെ ആ ഭൂമിയുടെ പശ്ചാത്തലമായ പ്രപഞ്ചത്തിൽ ആ രേഖ എങ്ങനെ ചലിക്കുന്നു എന്നു് അടുത്ത ചിത്രം വ്യക്തമാക്കും. 10 മണിക്കു് ആ രേഖ കാണിക്കുന്നതു് 8 മണിക്കു് കാണിക്കുന്ന ദിശയല്ല എന്നു വ്യക്തമാണല്ലോ. പകൽ 8 മണിക്കു് നാം കിഴക്കോട്ടു് എന്നു് സങ്കൽപിച്ചു് വരക്കുന്ന രേഖ രാത്രി 8 p. m. നു് നാം വരച്ച കിഴക്കു രേഖയുടെ നേരെ എതിർദിശമായാണു് ചൂണ്ടുകയെന്നതു് വളരെ വ്യക്തമാണു്. വാസ്തവത്തിൽ നമ്മുടെ കിഴക്കു് എന്ന സങ്കൽപദിശ നാം നിവസിക്കുന്ന ഭൂമിയുടെ കറക്കത്തോടൊപ്പം കറങ്ങുകയാണു്. കിഴക്കെന്നതു് സൂര്യോദയത്തെ അപേക്ഷിച്ചു് നമ്മുടെ ഒരു സങ്കൽപം മാത്രമാണു്. വാസ്തവത്തിൽ സൂര്യൻ ഉദിക്കുന്നില്ലല്ലോ. ഭൂമി കറങ്ങുന്നതേ ഉള്ളവല്ലോ. അപ്പോൾ കിഴക്കു് എന്നതു് സൂര്യോദയത്തെ സംബന്ധിച്ച നമ്മുടെ ഒരു ആപേക്ഷിക സങ്കൽപം (A Relative Concept) മാത്രമാണു്. ആത്യന്തികമായ (Absolute) ഒരു അസ്തിത്വം പ്രപഞ്ചത്തിൽ നമ്മുടെ കിഴക്കു് എന്ന സങ്കൽപത്തിനില്ല. കിഴക്കും പടിഞ്ഞാറും മററും; അതോടെ അഷ്ട

ദിക്കുകളും ഭൂമിയോടുകൂടി 24 മണിക്കൂറിൽ ഒരു വട്ടം കറങ്ങിക്കൊണ്ടിരിക്കുന്ന നമ്മുടെ കറങ്ങിത്തിരിയുന്ന സങ്കൽപങ്ങൾ മാത്രമാണ്. അതുപോലെ നാം ഒരു പേടകത്തിൽ കയറി ചന്ദ്രമണ്ഡലത്തിൽ നേരെ ഇറങ്ങുകയാണെങ്കിൽ ഇവിടെനിന്നു സങ്കൽപിക്കുന്ന ഊർദ്ധ്വം എന്ന ദിക്ക് അവിടെ അധോദിക്കായി തീരുമെന്ന് എളുപ്പത്തിൽ കാണാവുന്നതേയുള്ളു. ഭൂമിയുടെ പരിധി വിട്ട് പ്രപഞ്ചത്തിൽ കിഴക്കും പടിഞ്ഞാറും മുകളിലും താഴെയും ഒന്നുമില്ല. അതാണല്ലോ ശൂന്യാകാശസഞ്ചാരികളുടെ അനുഭവവും. അപ്പോൾ മനസ്സിൻെറ ചില സങ്കൽപങ്ങൾ മാത്രമാണ് Space എന്നതും അതിൻെറ ദിഗ്വിശേഷങ്ങളും എന്നു് വന്നുകൂടുന്നു. ആധുനികശാസ്ത്രസിദ്ധാന്തങ്ങളും ഇവിടെയാണ് വന്നുനിൽക്കുന്നതു്. പൗരാണിക ഋഷീശ്വരന്മാർ കൽപിച്ച ദിക്പാലകന്മാർ വാസ്തവത്തിൽ നമ്മുടെ മനസ്സിൻെറ അതിർത്തികളെ കാത്തുസൂക്ഷിക്കുന്ന പ്രപഞ്ചശക്തികളാണ് എന്നതാണ് വാസ്തവം. അങ്ങനെയാണ് ദിക്പാലകന്മാരാൽ ആവൃതമായ ആ ചതുരം ദേവൻെറ മനോമണ്ഡലമായിതീരുന്നതു്. ദേവൻെറ സൂക്ഷ്മദേഹപരിധിയാണതു്. വാസ്തവത്തിൽ മനസ്സിനു് പരിധികളില്ല. സൃഷ്ടിക്കപ്പെട്ട ബ്രഹ്മാണ്ഡത്തോടൊപ്പം വലിച്ചുനീട്ടാൻ കഴിയുന്ന ഒന്നാണ് മനസ്സ്. ആ അഖണ്ഡ ബ്രഹ്മാണ്ഡത്തിൻെറ പരിധികൾ തന്നെയാണ് ഏതൊരു താന്ത്രിക യന്ത്രത്തിൻേറയും ഏററവും ബാഹ്യാതിർത്തിയായ ഭൂപുരം പ്രതിനിധാനം ചെയ്യുന്നതു്. ക്ഷേത്രത്തിൻെറ ഈ ഭൂപ്രദേശം ഒരു താന്ത്രികയന്ത്രത്തിൻെറ അതിർത്തി തന്നെയാണ്. അതാണല്ലോ അതിനു ചുററുമുള്ള പരിക്രമണം പ്രാധാന്യമർഹിക്കുന്നതു്. അകത്തെ ബലിവട്ടത്തെ പ്രദക്ഷിണം വെയ്ക്കുന്നതു് അതിനാൽ ദൃശ്യപ്രപഞ്ചത്തിൻെറ സൂക്ഷ്മാംശത്തെ ഒരു വട്ടം പ്രദക്ഷിണം വയ്ക്കുന്നതിനു് തുല്യമാണ്. ഇന്ദ്രാദി ദിക്പാലന്മാർ അങ്ങനെ ഏതൊരു മന്ത്രദേവതയുടേയും അഥവാ ജീവൻേറയും മനോമണ്ഡലത്തിൻെറ അധിഷ്ഠാതൃദേവതകളാണ്. പഞ്ചഭൂത കൽപനയിൽ ചതുരശ്രമെന്നതു് ഭൂമി അഥവാ ഘനീഭൂതമായ സൃഷ്ടിയുടെ അവസാനത്തെ പടിയെ സൂചിപ്പിക്കുന്നു. സൂക്ഷ്മപ്രപഞ്ചവും സ്ഥൂലപ്രപഞ്ചവുമായി സമ്മേളിക്കുന്ന മനസ്സിൻെറ ഏററവും അധോമയ തലങ്ങളാണിതു്.

## സൂക്ഷ്മശരീരത്തിൻെറ വ്യാപ്തി

ഈ സൂക്ഷ്മശരീരം വാസ്തവത്തിൽ ത്രിമാനരൂപിയല്ല. ബഹുമാനരൂപിയാണ്. (not Three dimensional but Multi dimensional) പക്ഷെ മനുഷ്യശരീരത്തിൻെറ ത്രിമാന

കല്പനയിൽ ഈ മണ്ഡലം ദേഹത്തിൻെറ അടിഭാഗം മുതൽ ശിരോമണ്ഡലസ്ഥമായ സഹസ്രാരംവരെ നീണ്ടുകിടക്കുന്നു. ത്വഗ്സൃങ്മാംസാസ്ഥി ധാതുക്കളാൽ നിർമ്മിക്കപ്പെട്ട ഈ സ്ഥൂലദേഹത്തിൽ വാസ്തവത്തിൽ ഓതപ്രോതമായി നില്ക്കുന്ന ഈ സൂക്ഷ്മശരീരം അടിയിൽനിന്നു മേലോട്ടുവരയ്ക്കുന്ന ഒരു രേഖയിൽ അല്ല സ്ഥിതിചെയ്യുന്നതെന്നും ശരീരമാസകലം വ്യാപിച്ചു അതിന്നു് ബാഹ്യമായും സ്ഥിതിചെയ്യുന്നുവെന്നും മനസ്സിലാക്കണം. മനോമയകോശത്തിൻെറ അധ:തലങ്ങൾ നാഡീഞരമ്പുകളുടെ പ്രവർത്തന വ്യൂഹമായ കാന്തവൈദ്യുത മേഖലയെ (Electro Magnetic field) നമുക്കു് പ്രാണമയ കോശമെന്നു് ചിന്തിക്കാമെങ്കിൽ അതിനെയും ആവരണം ചെയ്തുകൊണ്ടു് ഈ മനോമയകോശം സ്ഥിതിചെയ്യുന്നു. അതു് പ്രാണമയകോശത്തെ തൊട്ടുനിൽക്കുകയാണ്. മനോമയകോശത്തിൻെറ ഉപരിതലങ്ങൾ പ്രപഞ്ചത്തോളം വ്യാപിച്ചു കിടക്കുകയുമാണ്.

ഈ കാണുന്ന ചിത്രത്തിൽ A എന്ന അണ്ഡകോശമാണ് സ്ഥൂലശരീരം. അതിനുള്ളിലും പുറത്തുമായി B എന്ന

ചിത്രം.3



ചിത്രം 4



അണ്ഡശരീരം വ്യാപിച്ചിരിക്കുന്നു. അതിൻേറയും ഉള്ളിലും പുറത്തുമായി C എന്ന അണ്ഡശരീരവും വ്യാപിച്ചിരിക്കുന്നു. ഇതിൽ A എന്ന അണ്ഡവൃത്തം ആണു് മനുഷ്യൻെറ സ്ഥൂലശരീരം. B എന്ന അണ്ഡവൃത്തം A എന്ന അണ്ഡവൃത്തത്തെ ഉൾക്കൊണ്ടുകൊണ്ടു് അതിൻെറ ബാഹ്യമായും വ്യാപിച്ചു നിൽ

കുന്നു. അതാണ് മനുഷ്യന്റെ പ്രാണശരീരം. അതുപോലെയാണ് C എന്ന അണ്ഡവൃത്തം B യെയും ഉൾക്കൊണ്ടുകൊണ്ട് സ്പഷ്ടമായ പ്രപഞ്ചത്തോളം വ്യാപിച്ചുനിൽക്കുന്നു. ഇതാണ് മനോമയ കോശം ബ്രഹ്മാണ്ഡത്തിന്റെ അണ്ഡാകൃതിയാണ് ഈ കോശങ്ങൾക്ക് കല്പിച്ചിട്ടുള്ളത്. ഈ കോശങ്ങളെല്ലാം ഒന്നിനൊന്ന് ഓതപ്രോതങ്ങളായി നിൽക്കുകയാണ്. അല്ലാതെ ഒന്നിന് ബാഹ്യമായി മറ്റൊന്നല്ല. ദ്വിമാന രീതിയിലുള്ള ചിത്രമാണ് മേൽ കൊടുത്തത്, ത്രിമാന രൂപിയിലുള്ള ഒരു ചിത്രം മുകളിൽ കൊടുത്തതുപോലെ ഇരിക്കും.

ദ്വിമാന രൂപിയായി ചിത്രത്തിൽ A യിൽ നിന്ന് B യിലേക്കും C യിലേക്കും കേന്ദ്രബിന്ദു മാറുമ്പോഴുണ്ടാകുന്ന പ്രതിഭാസം വരക്കുവാൻ നിവൃത്തിയില്ല. എന്നാൽ ഈ കാണിച്ച ത്രിമാനതലത്തിൽ A യുടെ കേന്ദ്രബിന്ദുവിൽ നിന്ന് B യിലേക്കും C യിലേക്കും ഉള്ള കേന്ദ്രബിന്ദുവിന്റെ സംക്രമണം ചിത്രത്തിൽകൊടുത്ത ഒരു മുറിഞ്ഞ രേഖയായി(dotted line) ചിത്രീകരിക്കുന്നതാണ്. സാധാരണയായി പ്രപഞ്ചത്തെ പററിയും നമ്മുടെ ദേഹത്തെ പററിയും ഉള്ള നമ്മുടെ ത്രിമാന കല്പനയാണല്ലോ നമ്മുടെ ബുദ്ധിയിൽ വ്യക്തമായി തെളിഞ്ഞു നിൽക്കുന്നത്. ഈ കല്പന ശരിയല്ലെന്നും പ്രപഞ്ചവും മനുഷ്യദേഹവും ചതുർമാനവും(four dimensional) അഥവാ ബഹുമാനവും (multi-dimensional) ആയ ഒരു കല്പനയാണെന്നും ഓർക്കണം.

പക്ഷെ ആ കല്പനയെ ഇങ്ങനെ ദ്വിമാന ത്രിമാനതലത്തിലേക്ക് പകർത്തുവാൻ സാദ്ധ്യമല്ലല്ലോ. Multi dimensional-ൽ ആയ കല്പനയിൽ ഈ വ്യവഹാരത്തെ അഥവാ ഭൂലോകത്തിൽനിന്ന് ഭുവർലോകത്തിലൂടെ സ്വർലോകത്തിലേക്ക് അഥവാ മൂലാധാരത്തിൽനിന്ന് ഉപരിതലങ്ങളിലേക്ക് ഉള്ള ഈ ശക്തിസംക്രമണത്തെ നമുക്ക് മനസ്സുകൊണ്ടുപോലും ചിന്തിക്കുവാൻ സാദ്ധ്യമല്ല. നമ്മുടെ ഇപ്പോഴത്തെ ത്രിമാനകല്പനയായിരിക്കും നമ്മുടെ ഭാവനയിൽ വിഹരിക്കുന്നത്. അതിന്റെ അടിസ്ഥാനത്തിൽ കുണ്ഡലിന്യുത്ഥാപനം ദേഹത്തിന്റെ അടിഭാഗത്തുനിന്ന് ശിരോമദ്ധ്യത്തിലേക്ക് നട്ടെല്ലിന്റെ ഉള്ളിൽകൂടി ദേഹമദ്ധ്യത്തിൽകൂടിയുള്ള ഒരു നാഡീസങ്കല്പത്തിലൂടെ നടക്കുന്നതായിട്ടാണ് നമുക്കനുഭവപ്പെടുക. ഇതേ രീതിയിൽ ഉള്ള അനുഭൂതികളും നമുക്ക് ഉണ്ടാകാം. പക്ഷെ യാഥാർത്ഥ്യം അതല്ല. അടുത്ത കാലം വരെ ജീവിച്ചിരുന്ന പണ്ഡിററ് ഗോപികൃഷ്ണ (Kundalini) എന്ന ഗ്രന്ഥത്തിന്റെ കർത്താവ്) ഇതു് തുറന്ന് സമ്മതിച്ചിട്ടുണ്ട്. ശരീരത്തിലെ

ഓരോ സെല്ലും പൊട്ടിപിളർന്നു് ആനന്ദം പ്രവഹിക്കുന്ന ഒരവസ്ഥയാണു് കുണ്ഡലിന്യുത്ഥാപനത്തിൽ അനുഭവപ്പെടുന്നതെന്നും അതു് അവർണ്ണനീയമാണെന്നും അദ്ദേഹം ഈ ലേഖകനോടു് തുറന്നു സമ്മതിച്ചിട്ടുണ്ടു്. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിലും ഇതു് സമ്മതിച്ചിട്ടുണ്ടു്. ഭൂമിതലത്തിൽ അതായതു് സ്ഥൂലദേഹസങ്കല്പത്തിൽ ഈ രേഖ മൂലാധാരം മുതൽ സഹസ്രാരം വരെ നീണ്ടു കിടക്കുന്ന സുഷുമ്നാനാഡിയായിതീരും.

## ക്ഷേത്രമെന്ന ദ്വിമാന കൽപനയിൽ ഈ സങ്കൽപ്പം

ഇതേ രേഖയെ വീണ്ടും ക്ഷേത്രമെന്ന ദ്വിമാന സങ്കല്പത്തിലേക്കു് കൊണ്ടുവരികയാണെങ്കിൽ അതിന്റെ വ്യാപ്തി തെക്കു് യമൻ (മരണത്തിന്റെ അധിദേവത) വടക്കു് സോമൻവരെ (അമരത്വത്തിന്റെ അഥവാ അമൃതത്വത്തിന്റെ അധിദേവത) യായിതീരും. 'മൃത്യോർമാ അമൃതംഗമയ' എന്ന ഉപനിഷത് വാക്യം പ്രതിനിധാനംചെയ്യുന്ന ആദ്ധ്യാത്മികപ്രയാണത്തിന്റെ പ്രാതിനിധ്യം വഹിക്കുന്ന രേഖയാണിതെന്നു് കാണുവാൻ പ്രയാസമില്ല. ഈ രേഖയെപ്പററി പറയുകയാണെങ്കിൽ നേരത്തെപറഞ്ഞ അനന്തൻമുതൽ ബ്രഹ്മപദം വരെയുള്ള മറെറാരു രേഖയായിരിക്കുകയില്ലേ എന്നു് സംശയം ഉദിക്കാവുന്നതാണു്. വ്യഷ്ടിശരീരത്തിൽ ഉള്ള(യമൻ മുതൽ സോമൻവരെ) ഋജുരേഖയുടെ രണ്ടററങ്ങൾക്കും അപ്പുറത്തു് സ്ഥലകാല സങ്കല്പങ്ങൾക്കും അപ്പുറംനിൽക്കുന്ന പ്രപഞ്ചകുണ്ഡലിനീ രേഖയാണു് (അതാണല്ലോ മനസ്സങ്കല്പത്തിന്നടുത്തുനിൽക്കുന്നതു്) നിരൃതിക്കും അപ്പുറമുള്ള അനന്തനിൽനിന്നു് ഈശാനനമപ്പുറമുള്ള ബ്രഹ്മപദത്തിലേക്കു് പോകുന്നതു്. പ്രപഞ്ചശരീര കല്പനയിൽനിന്നുള്ള മാററത്തിൽവരുന്ന വ്യത്യാസമാണു് ഈ രേഖക്കു് ഇവിടെ വന്നതു് എന്നു് ഊഹിക്കാവുന്നതാണു്.

## ബ്രാഹ്മ്യാദി സപ്തമാതൃക്കളുടെ തത്വം

ഈ A എന്ന ബിന്ദു വൃത്തമാണല്ലോ. വ്യഷ്ടിശരീരത്തിന്റെ ഭൗതിക (Material) ഭാഗം അതിന്നുപരിയായി നിൽക്കുന്ന B എന്ന വൃത്തം സൂക്ഷ്മശരീരത്തിന്റെ അഗാധഗർത്തങ്ങളാണു്. പ്രാണമയകോശവും മനോമയകോശത്തിന്റെ അഗാധതലങ്ങളും (Unconcious or Subconscious) കൂടിയ ഭാഗമാണിതു്, അവിടെ പ്രപഞ്ചത്തിന്റെയും വ്യഷ്ടിശരീരത്തിന്റേയും സൂക്ഷ്മതലങ്ങളിൽ പ്രവർത്തിക്കുന്ന ശക്തിവിശേഷങ്ങളെയാണു് ബ്രാഹ്മ്യാദി സപ്തമാതൃക്കൾ കുറിക്കുന്നതു്. ബ്രാ

ഹ്മിഎന്നതു് സൃഷ്ടിശക്തിയും മാഹേശ്വരി എന്നതു് സംഹാര ശക്തിയും കൗമാരി എന്നതു് ഗുരുശക്തിയും വൈഷ്ണവീ എന്നതു് സ്ഥിതിശക്തിയും വാരാഹി എന്നതു് മൂലാധാരത്തെ കുത്തിയിളക്കിക്കൊണ്ടു് താഴോട്ടു് പ്രവഹിക്കുന്ന അതിശക്തിയായ ഈശ്വരീയ പ്രവാഹവും ഇന്ദ്രാണി എന്നതു് മൂലാധാരത്തിൽ പൃഥ്വീതലത്തിൽ യോഗനിദ്രകൊള്ളുന്ന ശക്തിയും ചാമുണ്ഡാ എന്നതു് അവിടെനിന്നു് ഉയർന്നുപൊങ്ങുന്ന അത്യുഗ്രമായ പ്രചണ്ഡമായ സാധകന്റെ തപശ്ശക്തിയുമാണു്. ഇവയെല്ലാമാണു് നമ്മുടെ ആന്തരികതലത്തിൽ പ്രവർത്തമാനങ്ങളായിരിക്കുന്ന ശക്തികൾ. ഏതു വ്യഷ്ടിശരീരത്തിലും ഈ ശക്തികൾ പ്രവർത്തിക്കുന്നുണ്ടു്, വിശേഷിച്ചു് മനുഷ്യശരീരത്തിലും പ്രപഞ്ചശരീരത്തിലും. പ്രപഞ്ചശരീരം ഒരു വ്യഷ്ടിശരീരമാണല്ലോ. ഇതു രണ്ടിനോടും സാദൃശ്യം വഹിക്കുന്നതരത്തിലാണല്ലോ ക്ഷേത്രഗാത്രത്തെ സംവിധാനം ചെയ്തിട്ടുള്ളതു്. അപ്പോൾ സ്ഥൂലദേഹത്തിന്റെ ഉപരിയായി മനോമയകോശത്തിന്റെ താഴെയായി ഈ ശക്തികളുടെ പ്രവർത്തനരംഗം വരും. ക്ഷേത്രശില്പത്തിൽ യമനിൽനിന്നു് സ്വല്പം പടിഞ്ഞാറോട്ടുമാറിക്കൊണ്ടുള്ള പ്രദക്ഷിണമാർഗ്ഗത്തിൽക്കൂടിയുള്ള ഈ ചലനം ഈശ്വരാഭിമുഖമായ അനന്തതയിലേക്കുള്ള പ്രയാണത്തെയാണു് കുറിക്കുന്നതു്. അതായതു് അല്പം പടിഞ്ഞാറോട്ടുമാറുമ്പോൾ മാതൃക്കൾ യമന്റെ ഉപരിഭാഗത്താകുകയാണു് ചെയ്യുന്നതു്. ഈ സപ്തമാതൃക്കളുടേയും ബലിപീഠങ്ങൾ ഈ സങ്കല്പത്തിനനുസരിച്ചാണു്. ഈ ഏഴു ശക്തികളേയും മൂലാധാരത്തിന്റെ അധിഷ്ഠാനദേവതയായ ഗണപതിയും സഹസ്രാരത്തിന്റെ അടിസ്ഥാനദേവതയായ ശിവന്റെ പ്രാതിനിധ്യം വഹിക്കുന്ന വീരഭദ്രനും വലയം ചെയ്തിരിക്കുന്നതു് യുക്തിസഹമെന്നു കാണാൻ കഴിയും. യമന്റെ പടിഞ്ഞാറു് ഒരു നീളമുള്ള പീഠത്തിൽതന്നെ ഈ ഏഴു മാതൃക്കളെ ഒരേവരിയിലും അതിനല്പം വടക്കുമാറി ആ പീഠത്തിൽതന്നെ കിഴക്കും പടിഞ്ഞാറും അഗ്രങ്ങളിൽ വീരഭദ്രനേയും ഗണപതിയേയും പ്രതിഷ്ഠിച്ചിരിക്കുകയാണു്. ബ്രാഹ്മിഎന്ന സൃഷ്ടിശക്തിയും മഹേശ്വരി എന്ന സംഹാരശക്തിയും സൃഷ്ടമായ സമഷ്ടിവ്യഷ്ടിശരീരങ്ങളിൽ ഹംസമന്ത്രരൂപത്തിൽഉള്ള പ്രാണചലനങ്ങളാണു്, ഈ ഹംസപീഠത്തിനുപരിയായിനിൽക്കുന്ന ഗുരുശക്തിയാണു് കൗമാരി. അതിനെ ആവരണം ചെയ്തുനിൽക്കുന്നതു് അമൃതമയ (പാലാഴിയിൽ പള്ളികൊള്ളുന്ന) മായ വൈഷ്ണവീശക്തി, അവിടെനിന്നു് ഭൂമിയെ ഉദ്ധരിക്കുവാൻ അതിശക്തമായി താഴോട്ടവതരിച്ച ശക്തിയാണു് വാരാഹീ. വരാഹത്തിന്റെ തേററകൊണ്ടു് താണുപോയ ഭൂമിയെ ഉദ്ധരിച്ചതായി

ട്ടാണല്ലോ പുരാണകഥ. ആ ഭൂമിയുടെ അഥവാ പാർത്ഥിവ മായ അധസ്ഥലത്തിൽ കുടികൊള്ളുന്ന ശക്തിയാണ് സുപ്ത മായ കുണ്ഡലിനി അഥവാ ഇന്ദ്രാണി. അതിന്റെ ഉത്ഥിത രൂപമാണ് ഉയരുന്ന പ്രചണ്ഡശക്തിയായ കുണ്ഡലിനീ– അതാണ് ചാമുണ്ഡാ–ഈ കല്പന സപ്തമാതൃക്കളുടെ സൂക്ഷ്മ തത്വത്തിലേക്ക് വിരൽചൂണ്ടുന്നുണ്ട്. ജീവന്റെ ഈശ്വരാഭി മുഖമായ പ്രയാണത്തിന്റെ ആദ്ധ്യാത്മികഗതിയുടെ പടികൾ ആണ് ഈ സപ്തമാതൃക്കളുടെ പടിഞ്ഞാറോട്ടു നീണ്ടുകിടക്കുന്ന പ്രതിഷ്ഠകൾ.

## ചിത്രം • 5




1. ബ്രാഹ്മി
2. മഹേശ്വരി
3. കൌമാരി
4. വൈഷ്ണവി
5. വാരാഹി
6. ഇന്ദ്രാണി
7. ചാമുണ്ഡാ
8. ഗണപതി
9. വീരഭദ്രൻ.

"കലശസ്യ മുഖേ വിഷ്ണുകണ്ഠേ രുദ്ര സമാശ്രിത
മൂലേ തത്രസ്ഥിതോ ബ്രഹ്മാമദ്ധ്യേ മാതൃഗണാസ്മൃതാ"

എന്ന സുപ്രസിദ്ധമായ കലശ സങ്കൽപം സപ്തമാതൃക്കളുടെ മദ്ധ്യസ്ഥിതിയെ വ്യക്തമാക്കുന്നുണ്ടു്.

## അന്തർമണ്ഡലത്തിലെ മററു ബലിപീഠങ്ങൾ

ഇതുകളെ കൂടാതെ മാതൃക്കൾക്കും കുറച്ചു് പടിഞ്ഞാറു് മാറി ശാസ്താവിനേയും, വായുകോണിൻെറ അല്പം കിഴക്കായി ദുർഗ്ഗയേയും സോമൻെറ തൊട്ട പടിഞ്ഞാറായി സുബ്രഹ്മണ്യനേയും സോമൻെറ തൊട്ട കിഴക്കായി കുബേരനേയും പ്രതിനിധാനം ചെയ്യുന്ന ബലിപീഠങ്ങളുണ്ടു്. ഇതിൽ കുബേരൻ ഉത്തരദിക്കിൻെറ അധിപൻ എന്ന നിലയിൽ സോമൻെറ ഒരു ആവർത്തനമാണു്. ശാസ്താവു് കേരളത്തിൽ പ്രചുരപ്രചാരമായ ഒരു മന്ത്രസങ്കല്പമാണു്. സുബ്രഹ്മണ്യൻ ഗുരുവിനെ പ്രതിനിധാനം ചെയ്യുന്നു. ഗുരു ഗുഹൻ എന്നീ പേരുകളുടെ മന്ത്രശാസ്ത്ര പ്രകാരമുള്ള അടുപ്പം അതിനെയാണു് സൂചിപ്പിക്കുന്നതു്. കൂടാതെ പുരാണകഥകൾ ഗുഹനെയാണല്ലോ പരമശിവനുപോലും പ്രണവോപദേശംചെയ്യുന്ന ഗുരുനാഥനായി സങ്കല്പിച്ചിട്ടുള്ളതു്, അതുകൊണ്ടു് സോമൻെറ തൊട്ടടുത്തുതന്നെയാണു് സുബ്രഹ്മണ്യൻെറ സ്ഥാനം,

ചിത്രം 5A



മറെറാരു മന്ത്രസങ്കല്പമുള്ളതു് ഗണപതി, ദുർഗ്ഗാ, വടുകഭൈരവൻ, ക്ഷേത്രപാലൻ എന്നീ മന്ത്രമൂർത്തികൾക്കാണു്. ഏതൊരു മന്ത്ര പ്രതിഷ്ഠയുടെയും പ്രധാന ബലിസ്ഥാനങ്ങളാണിവ. ശ്യാമളാ ദണ്ഡകത്തിൽ "തത്രവിഘ്നേശദുർഗ്ഗാവടു ക്ഷേത്രപാലൈര്യുതേ" എന്നീ വരികൾ ഈ മന്ത്രശാസ്ത്രസങ്കേതത്തെ പ്രതിഫലിപ്പിക്കുന്നു. മന്ത്രശാസ്ത്രത്തിൻെറ ഉള്ളറകളിലേക്കു് ആഴത്തിലിറങ്ങിയാൽ മാത്രമേ ഈ സങ്കൽപത്തിൻെറ പൊരുൾ മനസ്സിലാക്കുവാൻ

കഴിയൂ. അതിന്ന് വേറൊരു ലേഖനം ആവശ്യമായി വരുന്ന തുകൊണ്ടു് ഇതിൽ ആ പഠനത്തിന്ന മുതിരുന്നില്ല. ഇതിൽ ഗണ പതിയും വട്ടക ഭൈരവനും സപ്തമാതൃക്കളുടെ ഇരുപുറവുമുള്ള ഗണപതി വീരഭദ്രന്മാർ പ്രതിനിധാനം ചെയ്യുന്നു, (ചിത്രം 5 A യിൽ 1–2 എന്ന അക്കമിട്ടതു്) അതിന്ന് വിപരീതമായി സോമന്റെ തലത്തിൽ ഇതിന്ന് സമാന്തരമായി നില്ക്കുകയാ ണ് ദുർഗ്ഗാക്ഷേത്രപാലന്മാർ. ക്ഷേത്രപാലൻ എന്ന സങ്കല്പം അകത്തെ ബലിവട്ടത്തിലെ നിർമ്മാല്യധാരിയാണ്, നിർമ്മാ ല്യധാരിക്കു് സമാനമായ ഒരു സ്ഥാനമാണ് പുറത്തെ ബലി വട്ടത്തിൽ ക്ഷേത്രപാലനുള്ളതു്. ബലിയുടെഅവസാനം പാത്ര ത്തോടെ ക്ഷേത്രപാലന്ന് നിവേദിക്കുമെങ്കിൽ ദേവന്റെ ഏതൊ രു നിവേദ്യവും നിർമ്മാല്യധാരിക്കു് നിവേദിച്ചു് നിർമ്മാല്യമാ ക്കികൊടുക്കുകയാണ് ക്ഷേത്രത്തിൽ ചെയ്യുന്നതു്. ദേവപരമായ നിവേദ്യശേഷം നിർമ്മാല്യധാരിക്കും ഭൂതപരമായ ബലിശേഷം ക്ഷേത്രപാലനുമാണു് സമർപ്പിക്കുന്നതു്. അതിനാൽ സൂക്ഷ്മശരീര ത്തിന്റേയും സ്ഥൂലശരീരത്തിന്റേയും പാലകന്മാരായ നിർമ്മാ ല്യധാരിയുടേയും ക്ഷേത്രപാലന്റേയും സങ്കല്പങ്ങൾ ഒന്നു തന്നെയാണ്, ദേവൻ എങ്ങോട്ടുതിരിഞ്ഞിരുന്നാലും നിവേ ദ്യത്തിൽ അവസാനത്തെ കുടിക്കുനീർവീഴ്ത്തി (അമൃതാപി ധാനമസി എന്ന മന്ത്രത്താൽ) യശേഷം അവശേഷിച്ച നിവേ ദ്യത്തെ വടക്കോട്ടു് നിർമ്മാല്യധാരിക്കു് പ്രാണാഹുതികൾ പുര സ്സരം നിവേദിക്കേണ്ടതുണ്ടെന്നോർക്കുക. ഈശാനപദത്തിൽ ശിവലിംഗസമാനനായി ഈ നിർമ്മാല്യധാരി സ്ഥിതിചെ യ്യുന്നു. ഇങ്ങിനെയാണ് അകത്തെ ബലിവട്ടത്തെ ബലിദേ വതകളുടെ സ്ഥിതി. അതിനെകാണിക്കുന്നചിത്രം ഇവിടെ കൊടുക്കാം.

ചിത്രം 7



1 ഇന്ദ്രൻ
2 അഗ്നി
3 യമൻ
4 നിരൃതി
5 വരുണൻ
6 വായു
7 സോമൻ
8 ഈശാനൻ
9 ബ്രഹ്മാവ്
10 അനന്തൻ.

## മാതൃക്കൾ

| | | | |
|---|---|---|---|
| 11 | വീരഭദ്രൻ | 18 | ചാമുണ്ഡാ |
| 72 | ബ്രാഹ്മി | 19 | ഗണപതി |
| 13 | മഹേശ്വരി | 20 | ശാസ്താവ് |
| 14 | കൗമാരി | 21 | ദുർഗ്ഗ |
| 15 | വൈഷ്ണവി | 22 | സുബ്രഹ്മണ്യൻ |
| 16 | വാരാഹി | 23 | കുബേരൻ(വൈശ്രവണൻ) |
| 11 | ഇന്ദ്രാണി | 24 | നിർമ്മാല്യധാരി |

## നിർമ്മാല്യധാരി

മേൽപറഞ്ഞ എല്ലാ ബലിദേവതകളും ഏതു ദേവനെ സംബന്ധിച്ചും ഒരേ പേരുകളാൽതന്നെയാണ് അറിയപ്പെടുന്നതു്. മന്ത്രദേവതയനുസരിച്ച് ഭേദം വരുന്നതു് നിർമ്മാല്യധാരിക്കു മാത്രമാണ്, അവയെ ദേവതാഭേദമനുസരിച്ച് താഴെ കൊടുക്കുന്നു.

| ദേവതാ | നിർമ്മാല്യധാരി |
|---|---|
| വിഷ്ണു | വിഷ്വക്സേനൻ |
| ശിവൻ | ചണ്ഡേശ്വരൻ |
| ശങ്കരനാരായണൻ | ചണ്ഡസേനൻ |
| ഗണപതി | കുംഭോദരൻ |
| ശാസ്താവ് | ഘോഷവതി |
| സുബ്രഹ്മണ്യൻ | ധൂർത്തസേനൻ |
| ദുർഗ്ഗാ | മുണ്ഡിനീ (ക്ലീം എന്ന ബീജം ആദ്യം ചേർക്കണം) |
| ഭദ്രകാളി | ശേഷികാ (പ്രോം എന്ന ബീജം ആദ്യം വരും. |

സാധാരണയായി ഈ ബലിദേവതകൾ അഷ്ടദളപത്മമദ്ധ്യസ്ഥരായാണ് വർത്തിക്കുന്നതു്. ബലിക്കല്ലുകളുടെ ആകൃതി തന്നെ അതാണ്. ചതുരാകൃതിയായ അടിയും വൃത്താകൃതിയായ കർണ്ണികമുകളിലും ഇവയുടെ അന്തരാളഭാഗത്തു് എട്ടുദളങ്ങളും വരുന്നതാണ് ബലിക്കല്ലുകളുടെ ആകൃതി. ചതുരശ്രമാകുന്ന ഭൂപുരത്തിൽഉള്ള ഒരു അഷ്ടദളപത്മമദ്ധ്യേഉള്ള കർണ്ണികയിലാണ് ബലിദേവത സ്ഥിതിചെയ്യുന്നതു്. ഇത്തരം പീഠത്തിലാണ് ഓരോ ബലിദേവതയേയും ആവാഹിക്കേണ്ടതു്, മാതൃക്കളേയും നിർമ്മാല്യധാരിയേയും പലപ്പോഴും ശിവലിംഗാകൃതിയിലാണ് കാണാറുള്ളതു്.

ചിത്രം—6



## ബലിക്രിയ മന്ത്രപുരശ്ചരണത്തിലെ തർപ്പണമാണ്

ഈ ബലി നല്കേണ്ടതു് ആരാണ്എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു, ക്ഷേത്ര ശില്പമെന്നതു് ഒരു മനുഷ്യദേഹമാണെങ്കിൽ പൂജാദികർമ്മങ്ങൾകൊണ്ടു് ചൈതന്യം വർദ്ധിപ്പിക്കുന്നതു് ഈ ക്ഷേത്രഗാത്രത്തിലാണ്. പൂജാരിക്കല്ല ഈ ചൈതന്യവർദ്ധന ഉണ്ടാകുന്നതെന്നോർക്കണം. പൂജ എന്നതിൽ മന്ത്രോച്ചാരണ സങ്കല്പമുണ്ടു്. പുഷ്പമാണല്ലോ പൂജയിലെ മുഖ്യഉപഹാരം. മന്ത്രമെന്നതു് സ്പന്ദനമാണെങ്കിൽ അതായതു് ശബ്ദമാണെങ്കിൽ അതു് ആകാശഭൂതത്തിന്റെ തന്മാത്രയാണ്. പുഷ്പം ആകാശത്തിന്റെ പ്രതീകമായിട്ടാണല്ലോ പൂജയിൽ വന്നുചേരുന്നതു് അപ്പോൾ പുഷ്പാരാധന മന്ത്രജപത്തിന്റെ പ്രതീകത്വം വഹിക്കുന്നു. ക്ഷേത്രമാകുന്ന സാധകൻ മന്ത്രപുരശ്ചരണം ചെയ്തുകൊണ്ടിരിക്കുന്ന സാധകനാണെന്നു് മനസ്സിലാക്കിയാൽ ഈ പൂജയിലെ നൈവേദ്യം ഹോമത്തിന്റെ സ്ഥാനമാണെന്നു് കാണാൻ കഴിയും. വാസ്തവത്തിൽ ക്ഷേത്രത്തിൽപൂജയുടെ നൈവേദ്യം പൂർത്തിയാകുന്നതു് ഹോമത്തോടുകൂടിയാണ്. നൈവേദ്യത്തിന്റെ ഒരു ഘട്ടം വരെയാകുമ്പോൾ തൽക്കാലം നിവേദ്യത്തേയും ദേവനേയും കൂടി രക്ഷിച്ചു് നടയടച്ചു് ശാന്തിക്കാരൻ തിടപ്പള്ളിയിൽ പോയി അഗ്നിജനനം ചെയ്തു് ആ അഗ്നിയിൽ ദേവനെ ആവാഹിച്ചു്, മൂലമന്ത്രംകൊണ്ടും മറ്റു് ആവരണമന്ത്രങ്ങൾകോണ്ടും ആജ്യാഹുതിയും സമർപ്പിക്കേണ്ടതായിട്ടുണ്ടു്. പിന്നീടു് നടത്തേണ്ട ബലിക്രിയയുടെ ചുരുക്കമായി അഗ്നിയുടെ ബലിക്കല്ലിൽ തൂവുകയും ചെയ്യും. എന്നിട്ടു് കാൽ കഴുകി മണ്ഡപത്തിന്മേൽ വന്നു് നമസ്കരിച്ചു് ദ്വാസ്ഥന്മാരെ (ദ്വാരപാലകരെ) വന്ദിച്ചു് നടതുറന്നു് മുഴമിപ്പിക്കാതെ വെച്ച നിവേദ്യത്തെ മുഴമിക്കേണ്ടതായിട്ടുണ്ടു്. നിവേദ്യക്രിയ എന്ന പഴയ ലേഖനത്തിൽ ഈ ക്രിയ മുഴുവൻ സവിസ്തരം പ്രതിപാദിച്ചിട്ടുള്ളതു് പഠിക്കുന്നതു് ഇത്തരുണത്തിൽ പ്രസക്തമാണ്. ഈ ബലിതു

വൽ പുരശ്ചരണത്തിൽ ഉള്ള തർപ്പണത്തിന്റെ സാദൃശ്യം വഹിക്കുന്നു. വലിയ ശ്രീഭൂതബലിയാകുമ്പോൾ ഇതു വേറെ ഒരു ക്രിയയായി നടത്തുന്നതേയുള്ളു. ഈ പരിവാരദേവതകൾക്കുള്ള ബലി വാസ്തവത്തിൽ ക്ഷേത്രമെന്ന സാധകൻ തന്നെ ചെയ്യേണ്ടതാണ്. അതുകൊണ്ടാണ് ശ്രീഭൂതബലിക്കും ഉത്സവബലിക്കും മററും സ്ഥിരപ്രതിഷ്ഠയായ മൂലബിംബത്തിൽനിന്നു് കൗതുക ബിംബത്തിലേക്കു്(തിടമ്പ്) കുറഞ്ഞൊന്നു് ചൈതന്യത്തെ ആവാഹിച്ച് ആ തിടമ്പിനെ കീഴ്ശാന്തിക്കാരനെക്കൊണ്ടെടുപ്പിച്ച് പുറത്തേക്കെഴുന്നള്ളിക്കുന്നതു്. അവിടെ ക്ഷേത്രദേവനു വേണ്ടിയാണ് ശാന്തിക്കാരൻ ബലിതൂകുന്നതു്. സ്വാഭാവികമായും ആ എഴുന്നള്ളത്തു് ക്ഷേത്രമാകുന്ന താന്ത്രിക യന്ത്രത്തിന്റെ കേന്ദ്രബിന്ദുസ്ഥാനത്തുനിന്നു് താഴെ ഭൂപുരംവരെ ഇറങ്ങിവരുന്ന രീതിയിൽ ആണ്. അതിനാൽ ദേവൻ വാസ്തുവത്തിൽ തെക്കുവശത്തുകൂടിയാണ് ഇറങ്ങിവരുന്നതു്. ദേവൻ തെക്കെ ദ്വാരത്തിൽ താഴോട്ടു നോക്കിനിൽക്കുകയാണെങ്കിൽ സാധാരണ ഒരു സാധകൻ അവന്റെ ഇടതുഭാഗത്തു ഗുരുവിനെയും വലതുഭാഗത്തു് ഗണപതിയെയും വന്ദിക്കുന്നതുപോലെ ഈ ദ്വാരത്തിന്റെ (സാധാരണ ക്ഷേത്രങ്ങളിൽ തെക്കുവശത്തെ അടഞ്ഞുകിടക്കുന്ന ദ്വാരത്തിനുള്ളിൽ) രണ്ടു ഭാഗത്തുമായി ദേവന്റെ വലതുവശം വരുന്ന പടിഞ്ഞാറുഭാഗത്തു് ഗണപതിക്കും ഇടതുഭാഗംവരുന്ന ഗുരുവിനും ബലിതൂകിയിട്ടു വേണം ദേവൻ ബലിക്രിയക്കായി പുറത്തേക്കെഴുന്നള്ളുന്നതു്. ഇതിനു മുമ്പായി ശ്രീകോവിലിൽ നിന്നെഴുന്നള്ളുമ്പോൾ ഗർഭഗൃഹവാതുക്കൽ ഉള്ള ദ്വാസ്ഥന്മാക്ക് തൂകിയശേഷമാണിതു് ചെയ്യാറു്. പിന്നീട് മണ്ഡപത്തിൽ ഉള്ള വാഹനത്തിനും പൃഷ്ഠഭാഗത്തുള്ള അനന്തനും ബലി തൂകണം. ചില ദേവതകൾക്കു്വാഹനത്തിനും തൂകുന്നതു് ഈ അവസരത്തിലല്ല. ഇതു ചില ദേവന്മാരുടെ മാത്രം പ്രത്യേകതയാണ്. ശിവനും മററും ഇതില്ല. ശിവന്റെ ക്രമത്തിൽ അകത്തെ ദ്വാസ്ഥന്മാക്ക് തൂകിയ ശേഷം ഗണപതി ദക്ഷിണാമൂർത്തി കഴിഞ്ഞു് തിരികെ ശ്രീകോവിലിനു് പുറത്തു കടക്കുമ്പോൾ പുറത്തെ ദ്വാസ്ഥന്മാക്കും തൂകണം. അതിനുശേഷം ദ്വിക്പാല ബലി ഇന്ദ്രൻ മുതൽ ആരംഭിക്കുകയായി. ഇന്ദ്രാദികളുടെ ആവാസ സ്ഥാനമായ മാനസിക മണ്ഡലത്തിൽ കുടികൊള്ളുന്ന ദശദിക്പാലന്മാരെയും തൂകിക്കഴിഞ്ഞാൽ പിന്നെ വീരഭദ്രഗണപതി സഹിതമുള്ള മാതൃക്കൾക്കും അവിടുന്നങ്ങോട്ടു് ശാസ്താവ്, ദുർഗ്ഗ, സുബ്രഹ്മണ്യൻ, വൈശ്രവണൻ എന്നിവരുടേയും കഴിഞ്ഞു നിർമ്മാല്യധാരിയോടെ

അകത്തെ ബലി അവസാനിക്കുന്നു. വൈഷ്ണവമൂർത്തികൾക്കു ക്രമത്തിൽ അൽപം ഭേദം വരുമെന്നു് മാത്രമെയുള്ളു.

## ബലിദ്രവ്യമായ ഹവിസ്സിൻെറ ദേവ-പാർഷദ-ഭൂത ഭാഗങ്ങൾ

ബലി തൂകുക എന്ന ക്രിയയെപ്പററിയും അൽപം ചില തു് ഇവിടെ മനസ്സിലാക്കേണ്ടിയിരിക്കുന്നു. അതിൻെറ ഹവിസ്സു് ഉണ്ടാക്കേണ്ട ക്രമം കുഴിക്കാട്ടു് പച്ചയിൽ ഇങ്ങനെ കൊടുത്തിരിക്കുന്നു. ''ശ്രീഭൂതബലിക്കു് ഹവിസ്സു് ഉണ്ടാക്കി ഒരേടത്തു് ഇലയിൽ ചിക്കിയാൽ അതിനു് തളിച്ചു് രക്ഷിച്ചു് ശോഷണാദിത്രയം ചെയ്തു പിഠം പൂജിച്ചാവാഹിച്ചു് അഘ്യപുഷ്പാഞ്ജലിയും ചെയ്തു ആ ഹവിസ്സിനെ മൂന്നായി പകുത്തു് ഒന്നിൽ തേങ്ങ, കദളിപ്പഴം ശക്കരയും നടുവിലത്തേതിൽ മഞ്ഞൾ അധികമായിട്ടും വടക്കേതിൽ എള്ളു്, തൈരു്, മലരു്, അരി വറുത്ത പൊടി ഇവ അധികമായി അൽപം മഞ്ഞളുംകൂടി ഇട്ടാൽ തെക്കു് ദേവേഭ്യോ നമഃ നടുവിൽ പാർഷദേഭ്യോ നമഃ എന്നും വടക്കു് ഭൂതേഭ്യോ നമഃ എന്നും തൊട്ടു ജപിച്ചു് ഈ മന്ത്രംകൊണ്ടു് വെവ്വേറെ പൂജിച്ചു് രക്ഷിപ്പൂ. നിമ്മാല്യധാരി കഴിവോളമുള്ള അകത്തെ ദേവതകൾക്കു് ദൈവികഹവിസ്സു്, തൽപാർഷത്തുകൾക്കു് നടുവിലത്തെ ഹവിസ്സു്, പുറത്തേക്കു് വടക്കേ ഭൂതഹവിസ്സു് ഇങ്ങനെ മാറാതെ എടുത്തു് ശ്രീഭൂതബലിയും തൂകും.

ഇതിൽനിന്നു് ദേവഭാഗം, പാർഷദഭാഗം, ഭൂതഭാഗം എന്നീ മൂന്നു തട്ടുകൾ ആയിട്ടു് ബലി തൂകണമെന്നു് വന്നുവല്ലോ. ദേവഭാഗത്തിൽ നിമ്മാല്യധാരിവരെ വരുന്ന ദേവതകൾ പഞ്ചഭൂതങ്ങൾക്കുപരിയുള്ള സൂക്ഷ്മലോകത്തിൽ വിഹരിക്കുന്ന ഊദ്ധ്വ ദേവതകൾ ആണു്. ഇതു് മുൻചിത്രങ്ങളിൽ കാണിച്ചപ്രകാരം മനോമണ്ഡലത്തിലും അതിനു താഴെയുള്ള മനോമണ്ഡലത്തിൻെറ അധഃസ്ഥലങ്ങളിലും വത്തിക്കുന്നു. തൽപാർഷത്തുക്കൾ ആകുമ്പോൾ പാഞ്ചഭൗതികമായ സ്ഥൂലദേഹത്തിൻെറ അംശങ്ങളുടെ അടുക്കൽ എത്തുകയായി. അതായതു് അകത്തെ ബലിവട്ടം സൂക്ഷ്മദേഹസംബന്ധിയാണെങ്കിൽ അതിൻെറ അധോഭാഗത്തു് സ്ഥൂലദേഹത്തോടു് ബന്ധിക്കുന്ന കണ്ണികളായിരിക്കും ഈ പാർഷദന്മാർ. സ്ഥൂലദേഹം പാഞ്ചഭൗതികം അതായതു് ഭൂപ്രധാനമാകുന്നതുകൊണ്ടു് ഭൂമി എന്ന ഭൂതത്തിൻെറ മഞ്ഞൾ നിറം കലത്തുന്നതു് യുക്തിസഹമാണു്. ദേവഹവിസ്സിനു് അതു വേണ്ടതില്ല. പുറത്തെ ബലിവട്ടം തികച്ചും

സ്ഥൂലദേഹത്തിൽ വ്യാപരിക്കുന്ന ശക്തിവിശേഷമാണ്. അവർക്ക് മേൽപറഞ്ഞ മഞ്ഞൾപൊടിക്ക് പുറമെ ഭൂതാദികൾക്ക് ഉപയോഗിക്കേണ്ട ദ്രവ്യങ്ങളും ചേർക്കേണ്ടതുണ്ട്. മാത്രമല്ല മന്ത്രോച്ചാരണത്തിന്റെ പശ്ചാത്തലമായി ഉള്ള വാദ്യഘോഷം അതതുമന്ത്രങ്ങളുടെയും പ്രണവത്തിന്റേയും മാത്രകണക്കാക്കിയുള്ള സ്ഥൂലസ്പന്ദനങ്ങൾ വാദ്യത്തിൽ ധ്വനിപ്പിച്ച്വേണം ഈ ഭൂതബലികൾ തൂകുവാൻ എന്നതു ശ്രദ്ധേയമാണ്. ആ സമയത്തു മുഴുവൻ ദേവചൈതന്യവാഹിയായ തിടമ്പ് അടുത്തുണ്ടായിരിക്കുകയും വേണം.

[തന്ത്രസമുച്ചയത്തിൽ ഈ കാര്യങ്ങൾ നവമപടലത്തിൽ 15—16—17 എന്നീ താഴെ കാണുന്ന ശ്ലോകങ്ങളിൽ പറഞ്ഞിരിക്കുന്നു.)

ത്രിധാ സ്വ മൂലാണു സമർച്ചിതം ഹവി—
ർവിഭജ്യ തദ്ദൈവിക മാദ്യമംശകം
സഭൂതക്രൂരാവിധരാംശ കൌതുകമാൽ
പ്രകല്പയേൽ പാരിഷദം ച ഭൗതികം
നിർമ്മ്യല്യ ഭുക്ക് പശ്ചിമ മുഖ്യദേവതാ
സ്വിഷ്ടം ഹവിർ ദൈവിക മന്യ ദന്യത:
ആ മന്ത്രണം ചാഞ്ചിത വാദ്യഘോഷണൈ-
രത്രാദിതോ ഭൂതഗണസ്യകാരയതേ]

ഈ ബലിതൂകേണ്ട ക്രമം ആരംഭിക്കുന്നതു് അങ്ങിനെ ദേവചൈതന്യത്തെ പുറത്തെഴുന്നള്ളിച്ചുകൊണ്ടാണ്.

സംപ്രാർത്ഥ്യദേവം ബലികൌതുകേ സ്വേ
സംയോജ്യസന്ധാര്യ ച മൂർത്തിപേന
തത്സാക്ഷികം ക്ലിപ്ത സുദീപ്ത ദീപ
വാദ്യാദി ഹൃദ്യം ബലിമാതുനോതു.

ആയതിനു മുമ്പുതന്നെ പാണികൊട്ടി ദേവതാഹ്വാനത്തെ ചെയ്യിപ്പിച്ച് അകത്തു ചെന്നു ദേവനോടു പ്രാർത്ഥിക്കുക.

സൃഷ്ടിസ്ഥിതി വിനാശാനാം കർത്തൃഭൂതേ പരേഹരേ
ത്വൽപാരിഷദ മുഖ്യാനാം ബലിദാനായ ശാധിമാം

ഈ പ്രാർത്ഥനചെയ്തു മൂലംകൊണ്ടു് ബലികൌതുകത്തിൽ ദേവനെ ആവാഹിച്ച് പരികർമ്മിയെകൊണ്ടെടുപ്പിച്ച് എഴുന്നള്ളിപ്പിച്ച് വിളക്കും വാദ്യവും മുമ്പായി ബലി തൂകി തുടങ്ങു.'' എന്നു് കഴിക്കാട്ടു പച്ചു.

## ബലി തൂവുന്ന ക്രിയ

ബലി തൂകുക എന്ന കർമ്മം ഒരു ലഘു പൂജ തന്നെയാണ്. തന്ത്രസമുച്ചയത്തിലെ നവമപടലത്തിലെ 18-ാം ശ്ലോകം ഈ ക്രിയയെ പ്രതിപാദിക്കുന്നു.

പ്രോക്ഷ്യാരാധ്യ വിഭാവ്യതത്രവസുപത്രാ
ബ്ജസ്ഥിതാം ദേവതാം
പാദ്യാദ്യം പ്രസമർപ്യ തത്തദണു നാസം
പൂജ്യദത്വാബലിം
തത്തൽ പാർശ്വപദേ പ്രദായ പരിഷ ന്മന്ത്രേണ
മൂലേനച
പ്രപ്യാപോ ബലിമുദ്രയാ പ്രധിനയാ ദേവം
ബലിപ്രക്രിയാ

അവിടെ ബലിതൂകുന്നിടത്ത് തളിച്ച് പുഷ്പങ്ങളെ ആരാധിച്ച് ദേവതകളെ പത്മാസനസ്ഥിതങ്ങളായി (ആ പത്മാസനം തന്നെയാണ് ബലിപീഠം എന്നു നാം കണ്ടുവല്ലോ) ധ്യാനിച്ച് പാദ്യാർഘ്യാചമനീയങ്ങളെ കൊടുത്ത് അവിടത്തെ ബലിദേവതാമന്ത്രംകൊണ്ട് ജലഗന്ധപുഷ്പങ്ങളെ അർപ്പിച്ച് ധൂപദീപങ്ങളെ തന്മുദ്രകൊണ്ട് സമർപ്പിച്ച് ആ ബലിപീഠത്തിൻെറ പാർശ്വഭാഗത്ത് തൽ പാർഷദേഭ്യോനമഃ എന്ന മന്ത്രം കൊണ്ടും മൂലംകൊണ്ടും അർപ്പിച്ച് ബലിയുംതൂകി ഒരിക്കൽ വെള്ളംകൊടുത്ത് ബലിമുദ്രകൊണ്ടു പ്രസാദിപ്പൂ''. എന്ന ഇതിൻെറ കഴിക്കാട്ടുഭാഷ വളരെ വ്യക്തമാണ്. അതതു ബലിദേവതയെ സങ്കല്പിച്ചുള്ള പുഷ്പാരാധനകഴിഞ്ഞു ബലിദേവതയെ പത്മാസനസ്ഥന്മാരായി കല്പിക്കുന്നത് വാസ്തവത്തിൽ ആവാഹനവും (ദേവപ്രതിഷ്ഠാവേളയിൽ തന്നെ ഈ ബലിക്കല്ലുകൾ സ്ഥാപിച്ച് അവയിൽ ഈ ദേവതകളെ ആവാഹിച്ചുവച്ചിരിക്കും.) പിന്നീടുകൊടുക്കുന്ന പാദ്യാർഘ്യാചമനീയങ്ങളും ജലഗന്ധ പുഷ്പ ധൂപദീപങ്ങളും പൂജാംഗങ്ങൾ ആണെന്നു പറയേണ്ടതില്ലല്ലോ. ബലിഹവിസ്സ് തൂകി വെള്ളംകൊടുക്കുന്നതുതന്നെ ലഘുനിവേദ്യം. അതോടെ മൂലംകൊണ്ടാരാധിക്കുമ്പോൾ മൂലദേവനുമായുള്ളബന്ധം സ്ഫുടീകരിക്കുന്നു. ഇതാണ് ബലികൊടുക്കുന്ന ക്രമം. ബലിമുദ്രയെന്നത് വലതുകൈയുടെ പെരുവിരലും അനാമികയുടെ അഗ്രവും കൂട്ടി ശേഷം വിരലുകൾ കൂട്ടിമടക്കി ഹൃദയത്തിങ്കൽപിടിപ്പൂ. എന്ന ഭാഗംകൊണ്ട് തന്ത്രസമുച്ചയ ദ്വാദശപടലത്തിൽ വ്യക്തമാക്കിയിട്ടുണ്ട്.

ഹൃദ്ബദ്ധമുഷ്ടിർ ബലിമുദ്രകാ /ഗ്ര
സ്ഥാസ്ന പ്രധാനോകനിഷ്ഠി കാസ്യാൽ
എന്ന 211—1-ാം ശ്ലോകാർദ്ധ വ്യാഖ്യാനം.

**ബലിമുദ്രാ തത്വം**

ഹൃദയത്തിൽനിന്ന് മന്ത്ര ഉപാസനയിൽ ദേവതാസ്ഥാനത്തുനിന്ന് താഴോട്ടുള്ള അമൃതവർഷണമാണിവിടെ ഉദ്ദേശിക്കുന്നതെന്ന് മുദ്രകൊണ്ട് വ്യക്തമാകുന്നു. മന്ത്രസ്പന്ദനസൂചകമായ ആകാശ ഭൂതതത്വപ്രധാനമായ പെരുവിരലും അമൃതതത്വപ്രധാനമായ അനാമികയും തമ്മിലുള്ള സംയോജനം അതാണല്ലോ സൂചിപ്പിക്കുന്നത്. പരിവാരാർച്ചനയോടെ ദേവതാദേഹത്തിന്റെ കീഴ്ഘടകങ്ങളിലേക്കുള്ള അമൃതരസസ്രവണം തന്നെയാണ് ബലിക്രിയ. അതാണ് ഈ ക്രിയയെ തർപ്പണമായി ഇവിടെ വ്യവഹരിക്കാനിടയായത്. നിർമ്മാല്യധാരിയാകുമ്പോഴേക്ക് ജലാപ്ലൂതബലിയാണ് പതിവ്. അമൃതവർഷണത്തിന്റെ പൂർത്തിയാണല്ലോ ഇത്. ആ ജലാപ്ലൂതം കഴിഞ്ഞുള്ളതാണ് അതായത് അമൃതവർഷണം കഴിഞ്ഞുള്ള ഹവിശ്ശേഷമാണ് വാസ്തവത്തിൽ നമുക്കു കിട്ടുന്ന നിവേദ്യമെന്നാണ് സങ്കൽപം. അതാണ് നിവേദ്യത്തിന് സാധാരണ അന്നത്തെക്കാൾ വൈശിഷ്ട്യമുള്ളത്.

അകത്തെ ബലിവട്ടത്തിലുള്ള ഈ ക്രിയ കഴിഞ്ഞാൽ പിന്നെ പുറത്തു കടക്കുകയായി. അവിടെ പുറത്തു കടക്കുമ്പോൾ നാലമ്പലത്തിന്റെ പുറത്തേക്കുള്ള ദ്വാരത്തിലൂടെ ദ്വാരപാലന്മാരേയും തൂകണം. പിന്നീടാണ് വലിയ ബലിക്കല്ലിന്റെ അടുത്തേക്കു വരുന്നത്.

യേസമസ്തം ജഗദ്വ്യാപ്യതിഷ്ഠന്തി ബലികാംക്ഷിണഃ
വിഷ്ണുപാർഷദാസർവ്വേ ഗൃഹ്ണന്തുബലിമുത്തമ.

(വിഷ്ണ എന്ന പദത്തിന് പകരം അതത് ദേവന്മാരുടെ പദമാണ് ചേർക്കേണ്ടത്.) എന്ന മന്ത്രംകൊണ്ടു പ്രാർത്ഥിക്കുകയാണിവിടെ ആദ്യമായി ചെയ്യുന്നത്. അതിനുശേഷം പുറത്തുള്ള എട്ടുബലിക്കല്ലുകളിലും ആദ്യത്തെ പ്രദക്ഷിണത്തിൽ എട്ടു ധ്വജദേവതകൾക്കാണ് തൂവേണ്ടത്. ഇതു പുറത്തെ ആദ്യത്തെ ആവരണം. രണ്ടാമത്തെ ആവരണത്തിൽ അതതു ദേവന്റെ എട്ടു ഗണദേവതകൾക്കു തൂവണം. എന്നിട്ട് വലിയ ബലിക്കല്ലിന്റെ അടുത്തുവന്ന് താഴത്ത് എട്ടിനോടുംകൂടി മുകളിൽ അദ്ധ്യക്ഷ ദേവതയേയും അർപ്പിച്ചുതൂകും. പിന്നെ എട്ടുദിക്കിലും ദേവഗ്രഹാദി എട്ടിനേയും ദിഗ്ബലിയും ശീഘ്രബലിയും

ചെയ്യ. വടക്ക് ദിതിപദത്തിൽ ക്ഷേത്രപാലനേയും പൂജിച്ചു തുകി നിവേദിപ്പൂ എന്നതാണ് പുറത്തെ ബലിക്രമം. പാത്രശേഷ ഹവിസ്സിനെ മുഴവനായി ക്ഷേത്രപാലന്നു് സമർപ്പിക്കണം.

(ദ്വാസ്ഥൌ പ്രാർച്യ ബഹിർന്നിരേത്യച
സഭായായേ സമസ്താദിനാ
വിജ്ഞാപ്യ ധ്വജദേവതാശ്ച പരിതസ്തത്ത
ദ്ഗണാം സ്തദ്ബഹി
പീഠം സ്വാവരണാവൃതം പരിഷദധ്യക്ഷം
തതോ /ഷ്ടഗ്രഹാൻ
ദിക്ഷു ക്ഷേത്രപതിം യജേദ്ദ ദിതീദിശ്യേവം
ബഹിഃ സ്യാൽ ബലിഃ
[നവമ പടലം 30–1 ശ്ലോകം]

ക്രിയ വ്യക്തമാക്കുവാൻ കുഴിക്കാട്ടു പച്ചയിലെ ഭാഗം കൂടി ഇവിടെ ഉദ്ധരിക്കുകയാണ്. ദ്വാസ്ഥന്മാർക്ക് തൂകി പുറത്തെഴുന്നള്ളിച്ചാൽ ബലിക്കൽ പുരയിൽ വലിയ ബലിക്കല്ലിന്റെ അടുക്കൽനിന്നു്

യേ സമസ്തം ജഗദ്വ്യാപ്യ തിഷ്ഠന്തി ബലികാംക്ഷിണഃ
വിഷ്ണുപാർഷദാ സദ്ദേഗൃഹ്ണന്തു ബലിമുത്തമ

എന്നതുകൊണ്ടു പ്രാർത്ഥിപ്പൂ. ശിവാദികൾക്ക് രുദ്രപാർഷദാ എന്നു കൂട്ടിക്കൊള്ളണം. ഒന്നാം പ്രദക്ഷിണം ധ്വജദേവതകൾക്കും രണ്ടാം പ്രദക്ഷിണം തത്തൽ ഗണദേവതകൾക്കും തൂകിയാൽ വലിയ ബലിക്കല്ലിന്മേൽ താഴെയും മുകളിലും തൂകി മൂന്നാം പ്രദക്ഷിണത്തുങ്കൽ ധ്വജമൂലത്തുങ്കലും തൂകി ദേവഗൃഹാഴി എട്ടു ദിക്കിലും തൂകി ശീഘ്രബലിയും ചെയ്യ ക്ഷേത്രപാലത്തുങ്കൽ തൂകി നിവേദിപ്പൂ. അവിടെ വിഷ്ണുവിങ്കൽ 1) കുമുദായ നമഃ 2) കുമുദാക്ഷായ നമഃ 3) പുണ്ഡരീകായ നമഃ 4) വാമനായ നമഃ 5) ശംഖുകർണ്ണായ നമഃ 6) സർവ്വനേത്രായ നമഃ 7) സുമുഖായ നമഃ 8) സുപ്രതിഷ്ഠിതായ നമഃ

ഇതു് എട്ടും കിഴക്ക് തുടങ്ങി എട്ടു ദിക്കിലും ഒരു പ്രദക്ഷിണമായി തൂകി, രണ്ടാം പ്രദക്ഷണത്തിനു് പഞ്ചാശൽ ഭൂതഗണേഭ്യോ നമ: ഈ ഒരു മന്ത്രംകൊണ്ടു് എട്ടു ദിക്കിലും തൂകി വലിയ ബലിക്കല്ലിന്മേൽ താഴെ ഈരണ്ടായി കിഴക്കു തുടങ്ങി കുമുദാദിമന്ത്രംകൊണ്ടുതൂകി മുകളിൽ ഹരിസേനായനമഃ എന്നു പൂജിച്ച് ധൂപദീപമുദ്രകാട്ടി ഏഴ ഉരു തൂകി തൽപാർഷത്തുകൊണ്ടും മൂലംകൊണ്ടും തൂകി ജലാപ്പൂതബലിയും തൂകി

യാൽ ധ്വജത്തുങ്കൽ വാഹനമന്ത്രംകൊണ്ടും തൂകി ദേവഗ്രഹേഭ്യോ നമ: അസുരഗ്രഹേഭ്യോ നമ: ഗന്ധർവ്വഗ്രഹേഭ്യോ നമ: നാഗഗ്രഹേഭ്യോ നമ: യക്ഷഗ്രഹേഭ്യോ നമ: പിതൃഗ്രഹേഭ്യോ നമ: രാക്ഷസഗ്രഹേഭ്യോ നമ: പിശാചഗ്രഹേഭ്യോ നമ: ഈ മന്ത്രങ്ങൾ കൊണ്ട് കിഴക്കുതുടങ്ങി എട്ടുദിക്കിലും തൂകു. അവിടെ ഓരോന്ന കഴിഞ്ഞാൽ ബഹിർമുഖമായിനിന്ന് ഗന്ധപുഷ്പഹവിസ്സുകൾമൂലംകൊണ്ട് പുറത്തോട്ട് ദിഗ്ബലിയുംചെയ്ത് കിഴക്കെദിക്കിൽ വന്നാൽ വിഷ്ണുപാർഷദേഭ്യ സർവ്വേഭ്യ ഇത്യാദി കൊണ്ട് ശീഘ്രബലിയും തൂകി തച്ശേഷം പ്രദക്ഷിണമായി ചുററും തൂകി എത്തിച്ചാൽ ക്ഷേത്രപാലങ്കൽ വന്ന് തളിച്ച് പാദ്യാദികൊടുത്ത് ക്ഷം ക്ഷേത്രപാലായ നമ: എന്നതുകൊണ്ടർപ്പിച്ച് ധൂപദീപ മുദ്രകളും കാട്ടി മൂന്നുരുതൂകി തൽപാർഷദമന്ത്രം കൊണ്ടും മൂലംകൊണ്ടും തൂകി ജലാപ്ലുതവും ചെയ്ത തച്ഛിഷ്ടഹവിസ്സിനെ പാത്രത്തോടുകൂടെ അവിടെവെച്ച് നിവേദിച്ച് പിന്നെയും അർപ്പിച്ച് ബ്രഹ്മാർപ്പണവുംതൂകി ചെയ്വു.

ഇവിടെ ശിവാദിദേവതകൾക്കെല്ലാം മന്ത്രഭേദങ്ങൾ വരുന്നതാണ് എന്ന മനസ്സിലാക്കേണ്ടതുണ്ട്. ലേഖനദൈർഘ്യം ഭയന്ന് ആ മന്ത്രങ്ങളെ ഇവിടെ കൊടുത്തിട്ടില്ല.

## വലിയ ബലിക്കല്ലും അതിൻെറ തത്വവും

വലിയ ബലിക്കല്ല് ഒരു ക്ഷേത്രത്തിൻെറ അനുപേക്ഷണീയമായ ഭാഗമാണ്.



ക്ഷേത്രശില്പത്തെ നാം ഒരു ത്രിമാനരൂപമായി കണക്കാക്കിയാൽ ശ്രീകോവിൽ അഥവാ പ്രാസാദത്തിൻെറ അടുത്തായി ചുററും ഉള്ള ദിക്പാലമണ്ഡപമാണല്ലോ സൂക്ഷ്മദേഹം. നാലമ്പലവും അതിൻെറ ചുററുമുള്ള ബലിപീഠങ്ങളും ഉൾക്കൊള്ളുന്ന സ്ഥൂലദേഹഭാഗം ഈ ത്രിമാനകൽപനയിൽ സൂക്ഷ്മദേഹതലത്തിൻെറ അധോഭാഗത്തു വരേണ്ടതാണ്. ശ്രീകോവിൽ എന്ന പ്രാസാദത്തെ ദേവദേഹമായി

കൽപിക്കുകയാണെങ്കിൽ ആ അധോഭാഗത്തിന്റെ ശിൽപശാസ്ത്രസംബന്ധിയായ പാദുകാ, ജഗതി മുതലായ ഭാഗങ്ങൾ വളരെ കൃത്യമായും വലിയ ബലിക്കല്ലിൽ കൊത്തിവച്ചിട്ടുള്ളതായും കാണാൻ കഴിയും. ശ്രീകോവിലിന്റെ നാലു ദ്വാരങ്ങളും അതിനു മുകളിൽ ഉള്ള പത്മവും കൂടി ഇവിടെ കാണാൻ കഴിയും. വാസ്തവത്തിൽ വലിയ ബലിക്കല്ല് ആ ശ്രീകോവിലിന്റെ അധോഭാഗത്തിന്റെ ആവർത്തനം മാത്രമാണ്.(പാദുക, ജഗതി മുതലായ ശിൽപശാസ്ത്ര വിഭാഗങ്ങൾ പ്രതിനിധാനം ചെയ്യുന്നത് ഒരു ശരീരത്തിന്റെ പാദം മുതൽ മേൽപോട്ടുള്ള ഭാഗങ്ങളെയാണ് എന്നു മാത്രമെ ഇവിടെ പറയുന്നുള്ളൂ. വിസ്തരിക്കുന്നില്ല.) ആപ്പോൾ വലിയ ബലിക്കല്ലിന്റെ ഉപരിതലം ശ്രീകോവിലിൽ ദേവപീഠത്തിന്റെ അധിഷ്ഠാന നിലവാരം തന്നെയാണ്. അതിനുതാഴെയുള്ള ഭാഗങ്ങളെ നാലമ്പലത്തിനും അതിനുപുറത്തായും കൊടുത്തിട്ടുണ്ടെങ്കിൽ ആയതിന്റെ ഒരു ആവർത്തനം മാത്രമാണ് വലിയബലിപീഠത്തിൽ നാം കാണുന്നത്. അതിനാൽ വിഷ്ണുവിന്റെ ക്ഷേത്രമാണെങ്കിൽ നാലമ്പലത്തിന്റെ ചുററുമുള്ള കുമുദാദി ദേവതകളെത്തന്നെ വലിയ ബലിപീഠത്തിന്റെ താഴെയുള്ള ബലിക്കല്ലുകളായി കൊടുത്തിട്ടുള്ളതായി നാം കാണുന്നു. വിഷ്ണു എന്ന മൂർത്തി പ്രപഞ്ചത്തിലും മനുഷ്യദേഹത്തിലും വ്യാപ്തമായി നിൽക്കുന്ന ഈശ്വരചൈതന്യത്തെയാണ് സൂചിപ്പിക്കുന്നത്. ശിവൻ തുടങ്ങിയ ഇതരദേവതകൾക്ക് നാലമ്പലത്തിന് പുറത്തുള്ള ധ്വജദേവതകൾക്ക് പുറമെ വേറെ എട്ടു ദേവതകളെയാണ് വലിയ ബലിക്കല്ലിന്റെ താഴെയുള്ള ബലിപീഠങ്ങളിൽ തുകേണ്ടത്, വിഷ്ണു ഒരു സാധാരണ മനുഷ്യദേഹസ്ഥിതിയെ പ്രതിനിധാനം ചെയ്യുന്നുവെങ്കിൽ ശിവാദിദേവതകൾ അതിലുംതഴെ മൂലാധാരത്തിന്റെ അധോഭാഗത്തോളം വരുന്ന അന്തിമതലത്തിൽക്കൂടി പ്രതിനിധാനം ചെയ്യുന്നു എന്നർത്ഥമാക്കാവുന്നതേയുള്ളൂ. ആങ്ങിനെ നോക്കുകയാണെങ്കിൽ വലിയ ബലിക്കല്ല് പ്രതിനിധാനം ചെയ്യുന്നത് മൂലാധാരം മുതൽ ഏതാണ്ട് വിശുദ്ധിവരെയുള്ള പാഞ്ചഭൗതിക സൂക്ഷ്മദേഹത്തെയാണ് എന്നു പറയാവുന്നതാണ്. ആ സ്ഥൂലദേഹത്തിന്റെ ആകാശതലമാണ് വൃത്താകൃതിയിൽ ഉള്ള വലിയ ബലിക്കല്ലിന്റെ ഉപരിതലം. ആ ഭാഗം ഷഡാധാരപ്രതിഷ്ഠയിൽ നാളത്തെ സൂചിപ്പിന്നു. ശ്രീകോവിലിന്റെ തറനിരപ്പിന്റെ ഭാഗത്ത് പീഠത്തിന്റെ അധോഭാഗത്ത് വിരാജിക്കുന്ന നപുംസകശിലയുടെ അടിയിലാണല്ലോ ഈ ഭാഗം വന്നുമുട്ടുന്നത്. ആ സ്ഥാനത്തിന്റെ താഴെ വരുന്ന വലിയ ബലിക്കല്ല് നാലമ്പലത്തിൽ നി

ന്ന് പുറമതിൽവരെയുള്ള ക്ഷേത്രപുരുഷദേഹഭാഗത്തിന്റെ ഒരു ആവർത്തനം മാത്രമാണ്. ദ്വിമാന കല്പനയോടുകൂടിയുള്ള ക്ഷേത്രശില്പത്തിൽ ഇത്തരം ആവർത്തനങ്ങൾ ആവശ്യമാണു താനും. വാസ്തവത്തിൽ വലിയ ബലിപീഠത്തിനുപരി അക ത്തെ ബലിവട്ടത്തെയും അതിനുപരിയായ പ്രാസാദ ഭാഗത്തേയും കെട്ടിപ്പൊക്കുകയാണെങ്കിൽ ത്രിമാനരൂപിയായ ഒരു ക്ഷേത്രശില്പം കിട്ടും. അവിടെ ബ്രാഹ്മ്യാദിമാതൃക്കൾക്ക, യമന്റെ അടുത്തായി സ്ഥാനംകൊടുക്കേണ്ടിവരുകയില്ല. വലിയ ബലിക്കല്ലിൽ ഉള്ള അഷ്ടദള പത്മത്തിൽതന്നെ അവർക്ക് സ്ഥാനമുണ്ടായിരിക്കുന്നതാണ്. ഇങ്ങനെ ത്രിമാനരൂപിയായ ഒരു ശില്പം ഏതൊരു മന്ത്രദേവതയേയും കുടിവെക്കുവാനുള്ള ഒരു താന്ത്രികയന്ത്രമായി തീരുകയാണ്.

## ഏതു ദേവതയേയും പൂജിക്കാൻ അർഹമായ യന്ത്രം

ശ്രീവിദ്യാ ഉപാസനയുടെ ആധികാരിക ഗ്രന്ഥമായ പരശുരാമ കൽപസൂത്രത്തിൽ എല്ലാ മന്ത്രങ്ങൾക്കും പററുന്ന തരത്തിലുള്ള ഒരു യന്ത്രത്തെ ബിന്ദു ത്രികോണ ഷട്കോണാഷ്ടദള ചതുർദ്ദള ചതുരശ്രാത്മകമായി വിവരിച്ചിരിക്കുന്നു. കേരളത്തിൽ ഏതു ദേവനേയും പൂജിയ്ക്കാൻ ഉപയോഗിക്കുന്ന അഷ്ടദളപത്മം ഈ ബിന്ദു ത്രികോണാഷ്ടകോണങ്ങൾ എന്ന വൃത്താന്തർഗ്ഗത വിശദാംശങ്ങളെ ഒഴിച്ചുവച്ചുള്ള വൃത്ത അഷ്ടദള ചതുർദ്ദള ചതുരശ്രരൂപം മാത്രമാണ് എന്നു കാണുവാൻ കഴിയും.

ചിത്രം - 8



ഈ ചക്രത്തിൽ സർവ്വസാധാരണമായി ത്രികോണത്തിൽ ഇച്ഛാജ്ഞാന ക്രിയാശക്തികളേയും ഷഡ്കോണത്തിൽ ഹൃദയാദിഷഡംഗ ദേവതകളേയും പൂജിക്കുന്നു. അഷ്ടദളത്തിൽ ബ്രാഹ്മ്യാദിമാതൃക്കളേയും ചതുർദളത്തിൽ ഗണപതി, ദുർഗ്ഗ, വടുകക്ഷേത്രപാലന്മാരേയും ചതുരശ്രത്തിൽ ഇന്ദ്രാദി ദിക്പാ

ലകന്മാരെയുമാണ് പൂജിക്കുന്നതു്. വൃത്തത്തിൽഉള്ള വിശദാംശങ്ങൾ വിട്ടുകളഞ്ഞു ബ്രാഹ്മ്യാദിമാതൃക്കൾ തുടങ്ങി, ഗണപതിദുർഗ്ഗാവടുക (വീരഭദ്ര) ക്ഷേത്രപാലാദികളേയും ദിക്പതികളേയുമാണല്ലൊ ക്ഷേത്രത്തിൽ ബലിദേവതകളായി അകത്തു കണക്കാക്കിയിട്ടുള്ളതു്. ആ അന്തർഭാഗത്തെ മുഴുവൻ ഒരു ചതുരശ്ര അഷ്ടദള പത്മമായി വിചാരിക്കുകയാണെങ്കിൽ അതാണല്ലോ വലിയ ബലിക്കല്ലിന്റെ ഉപരിതലം. അതിന്റെ താഴത്തു് ക്ഷേത്രശിൽപത്തിന്റെ പാദം വരെയുള്ള ഭാഗങ്ങൾ ഉള്ളതായി നമുക്കു് സങ്കൽപിക്കാവുന്നതാണ്. അങ്ങിനെ ഒരു വലിയ ബലിക്കല്ല് വാസ്തവത്തിൽ ക്ഷേത്ര ശിൽപത്തിലെ സ്ഥൂലദേഹത്തിന്റെ ഒരു കൊച്ചു പ്രതീകം തന്നെയാണ്. സൂക്ഷ്മദേഹത്തെ ശിരസ്സായും സ്ഥൂലഭാഗത്തെ കഴുത്തിനുതാഴെയുമായി സങ്കൽപിയ്ക്കുകയാണെങ്കിൽ കഴുത്തിനു താഴെയുള്ള ഭാഗം മുഴുവനും വലിയ ബലിക്കല്ലിലുണ്ടു്. കഴുത്തിനു മേലോട്ടുള്ള ഭാഗമാണ് അകത്തെ ബലിവട്ടം മുതൽ പ്രതിഷ്ഠ വരെയുള്ളതു്. ആ ബലിക്കല്ലിന്റെ പുറത്തു് ലംബമായി പ്രതിഷ്ഠിച്ചിരിക്കുന്ന കൊടിമരം ജീവാത്മശക്തി കുണ്ഡലിതമായി സ്ഥിതിചെയ്യുന്ന മൂലാധാരം മുതൽ മേൽപോട്ടു് ഉയർന്നുനില്ക്കുന്ന മേരുദണ്ഡം തന്നെയാണ്. ഒരു ത്രിമാന കൽപനയിൽ സമ്യക്കാകുംവണ്ണം ഉപര്യുപരിയായി നിൽക്കുന്ന ക്ഷേത്രശില്പം ദ്വിമാന കല്പനയിൽ മുറിഞ്ഞു മുറിഞ്ഞു കിടക്കുകയേ തരമുള്ള. അതിന്റെ പ്രതീകത്വം പക്ഷെ ഇവിടെ മുഴുവനായും ഉൾക്കൊണ്ടിട്ടുണ്ടു്.

ശ്രീഭൂത ബലിക്രമത്തിന്റെ ക്രിയാദികളിലെ താത്വികാംശത്തിലേക്കു് ഒരു ചെറിയ എത്തിനോട്ടം മാത്രമാണിതു്. മൂർത്തിഭേദങ്ങൾക്കനുസരിച്ച് മന്ത്രദേവതാഭേദങ്ങൾകൂടി പരിഗണിച്ചാൽ മാത്രമേ ഈ പഠനം പൂർത്തിയാകൂ. ആ ശ്രീഭൂതബലിക്രമത്തിന്റെ വിസ്താരം മാത്രമാണ് ഉത്സവത്തിൽ ചെയ്യുന്ന ഉത്സവബലിയുടെ ക്രമവും. പൂജകൾ വിസ്തരിച്ചുകൊണ്ടു് മന്ത്രദേവതകളെ പ്രത്യേകം പ്രത്യേകമായി പറയുന്നു എന്ന ഭേദം മാത്രമെ അവിടെയുള്ളു, ക്ഷേത്രം ഒരു താന്ത്രികയന്ത്രമെന്ന നിലയിൽ ഉള്ള പഠനത്തിന്റെ ഒരു പ്രഥമ ഭാഗം മാത്രമാണീ ലേഖനം.

# പൂജാ തത്വം

മന്ത്രജപവും ധ്യാനവും പൂർണ്ണമായും മാനസിക ക്രിയകൾ ആണല്ലോ. നേരെ മറിച്ച് പൂജ എന്നത് ചില ഉപകരണങ്ങൾ കൊണ്ടും സാധനസാമഗ്രികൾകൊണ്ടും ചെയ്യേണ്ടതാണ്. അതുകൊണ്ടുതന്നെ വളരെയധികം ശാരീരികം കൂടി ആയ ഒരു സാധനാക്രമമാണത്. സാധാരണ സാധനാപഥത്തിൽ പ്രവേശിക്കുന്നവർ പൂജ ചെയ്തുകൊണ്ടാണ് ആരംഭിക്കുക. അതായത് അവരുടെ സാധനാക്രമത്തിൽ ശരീരത്തെ കൂടി അവർ പങ്കെടുപ്പിക്കുന്നു എന്നർത്ഥം. ശരീരവുംകൂടി പങ്കെടുക്കുമ്പോൾ മനസ്സിന് പൂർണ്ണമായ കേന്ദ്രീകരണം കിട്ടുന്നുണ്ടെന്ന് അനുഭവസിദ്ധമാണ്. ശരീരത്തെ നിശ്ചലമായി ഇരുത്തി വെറുതെയിരിക്കുമ്പോഴാണ് മനസ്സിന്റെ ചാഞ്ചല്യം ക്രമത്തിലധികം അനുഭവപ്പെട്ട് അനേകമനേകം ചിന്തകൾ മസ്തിഷ്കത്തിലൂടെ 'പരേഡ്' നടത്തുന്നത്. വെറുതെയിരുന്നു മന്ത്രം ജപിക്കുമ്പോഴും ആ മന്ത്രം ചൊല്ലി നമസ്കരിക്കുമ്പോഴും ഉണ്ടാകുന്ന അനുഭവങ്ങളുടെ വ്യത്യാസം അനുഭവസ്ഥന്മാർക്കറിയുവാൻ പ്രയാസമില്ല. നമസ്കരിക്കുമ്പോൾ അനാവശ്യമായ ചിന്തകൾ മനസ്സിൽ വരുന്നില്ല. ശരീരം കൂടി ആ കർമ്മത്തിൽ ഭാഗഭാക്കാവുന്നതുകൊണ്ടാണിതു സംഭവിക്കുന്നത്. കേരള ബ്രാഹ്മണർ വൈദികസൂക്തങ്ങൾ ചൊല്ലി അനേകം പ്രാവശ്യം നമസ്കരിച്ചുകൊണ്ടാണ് വൈദികമന്ത്രസാധനകൾ അനുഷ്ഠിക്കാറുള്ളതു എന്നകാര്യം ഇത്തരുണത്തിൽ സ്മരണീയമാണ്. മന്ത്രസാധനയനുഷ്ഠിയ്ക്കുന്ന സാധകന്മാർ ആദ്യത്തെ പടിയായി അവരുടെ സാധനസ്ക്ക് ദാർഢ്യം കിട്ടുവാൻ ഉപയോഗിക്കുന്നത് പൂജാ പദ്ധതിയെയാണ്. സാധനയ്ക്ക് ദൈർഘ്യം വരുന്നതോടെ ബാഹ്യപൂജ ആന്തരികപ്രക്രിയയായി മാറുന്നുവെന്നുള്ളതു് സാധകന്മാരിൽ സാധാരണ കണ്ടുവരാറുള്ളത് ഇതുകൊണ്ടാണ്.

ഒരുതരത്തിൽ നോക്കുകയാണെങ്കിൽ ജപസാധനയും പൂജതന്നെയാണ്. മന്ത്രജപത്തിന്റെ ഒരു സുപ്രധാനഘടകം ധ്യാനശ്ലോകപ്രകാരമുള്ള ഒരു മനോവിഗ്രഹം ഗാത്രക്ഷേത്ര

ത്തിൽ ഒരു കേന്ദ്രസ്ഥാനത്തു പ്രതിഷ്ഠിക്കുകയാണ്. ശിലാമയിയും ലോഹമയിയും ദാരുമയിയും മററുമായ പ്രതിമാ വിശേഷങ്ങളെ പറയുന്നതിനിടക്ക് മനോമയിയായ പ്രതിമയേയും പറയുന്നുണ്ട്. ധ്യാനോക്തരൂപം മനസ്സിലുറപ്പിച്ച് അതിൽ മാനസ ഉപചാരങ്ങാം അഥവാ ശരീരഘടകങ്ങളായ പഞ്ചഭൂതങ്ങളേയും ആ ദേവനിൽ സമർപ്പിക്കുന്ന പ്രക്രിയകാം മനസ്സുകൊണ്ട് ചെയ്യുകയും തദനസൃതമായ മുദ്രകാം കൈകാം കൊണ്ടു കാണിക്കുകയും ചെയ്തു കൊണ്ട് പൂജയുടെ ഏററവും ലഘുപതിപ്പായ മാനസ പൂജയെ മന്ത്രജപത്തിനിടക്ക് ചെയ്യേണ്ടതായിട്ടുണ്ട്. അതു കഴിയുമ്പോാം നമ്മുടെ ശരീരഘടകങ്ങാം മുഴുവനും സമർപ്പിക്കുന്നതുകൊണ്ട് ആരാധ്യദേവതയും സാധകനും താദാത്മ്യം പ്രാപിക്കുക എന്നതാണ് പൂജയുടെ പ്രധാനതത്വം.

ലം പൃഥ്വ്യാത്മനേഗന്ധം കല്പയാമി നമ :
ഹം ആകാശാത്മനേ പുഷ്പം കല്പയാമി നമ :
യം വായ്വാത്മനേ ധൂപം കല്പയാമി നമ:
രം അഗ്ന്യാത്മനേ ദീപം കല്പയാമി നമ :
(വം), ഠം അമൃതാത്മനേ വൈവേദ്യം കല്പയാമി നമ:

എന്നിവയാണ് പഞ്ചോപചാരപൂജാ മന്ത്രങ്ങാം. പഞ്ചഭൂതങ്ങാം ഓരോന്നും സമർപ്പിക്കുമ്പോാം അതതു തന്മാത്രകളുടെ ബീജാക്ഷരവുംകൂടി ഉാംപ്പെട്ടവയാണ് മേൽകാണിച്ച മന്ത്രങ്ങാം. ഇതു ചെയ്യുമ്പോാം ക്രമത്തിൽ ചെറുവിരൽ, പെരുവിരൽ, ചൂണ്ടാണി വിരൽ, നടുവിരൽ, മോതിര വിരൽ എന്നീ വിരലുകളിൽ സമ്മർദ്ദം ചെലുത്തി (പെരുവിരൽകൊണ്ടോ ചൂണ്ടുവിരൽകൊണ്ടോ) അവയെ ദേവതാഭിമുഖമായ അവയുടെ അഗ്രംവരെ ആ സമ്മർദ്ദത്തെ നീക്കികൊണ്ടാണ് അതതു മുദ്രകാം കാണിക്കാറുള്ളതു്. ഇതിൽനിന്നും സമർപ്പണരീതി മനസ്സിലായല്ലോ.

ഇതിൽ നിവേദ്യത്തിൻെറ സ്ഥാനത്താണ് ജലം ഉള്ളതെന്നും മനസ്സിലാക്കുക. കേരളീയാചാരപ്രകാരം ആദ്യമായി വം അബാത്മനേ ജലം കല്പയാമി നമ: എന്നു തുടങ്ങി മററുമന്ത്രങ്ങാം അതിനുശേഷം ചേക്കുകയാണ് ചെയ്യാറുള്ളതു്. ആദ്യം ജലത്തിൽനിന്നു തുടങ്ങുന്നു എന്നത്ഥം. അപ്പോാം അമൃതമായനിവേദ്യം ഈശജൈക്യം എന്ന യോഗിക പ്രക്രിയയുടെ അവസാനത്തിൽ ഉണ്ടാകുന്ന അമൃതംതന്നെ ആയിതീരുന്നു. അതാണല്ലോ കാരണജലം.

അപ്പോാം ഠം അമൃതാത്മനേ നൈവേദ്യം എന്നുള്ളതു് സാധാരണ ജലമല്ല എന്നു വരുന്നു. ആദ്യം ജലം, പൃഥ്വി, ആ

കാശം, വായു, അഗ്നി എന്നീ ക്രമത്തിൽ പഞ്ചഭൂതങ്ങളേയും പിന്നീട് അമൃതത്തേയും ഈശ്വരാർപ്പണമായി കല്പിക്കുകയാണ് ഇവിടെ ചെയ്യുന്നത്. പഞ്ചഭൂതങ്ങളുടെ ക്രമം താഴെനിന്നും മുകളിലേക്കാണെങ്കിൽ, സ്ഥൂലത്തിൽനിന്നും സൂക്ഷ്മത്തിലേക്കാണെങ്കിൽ, പൃഥ്വി, ജലം, അഗ്നി, വായു, ആകാശം എന്ന ക്രമമാണല്ലോ വേണ്ടതു്. ഇവിടെ ആ ക്രമം തെററിയിരിക്കുന്നു. പൃത്ഥ്യാത്മകമായ സ്ഥൂലദേഹത്തിൽ നിന്നാണല്ലോ സാധനയുടെ ആരംഭം. അതാണല്ലോ പൃഥ്വിയെ കൊടുക്കുന്നതു്. സാധനയുടെ ആരംഭത്തിൽ സാധകൻെറ ഊന്നൽ മന്ത്രജപത്തിലാണ്. മന്ത്രം ശബ്ദമയമാണ്, ശബ്ദം ആകാശഭൂതത്തിൻെറ തന്മാത്രയാണല്ലോ. അതുകൊണ്ടു് സാധകനാദ്യം പ്രവേശിക്കുന്ന മന്ത്രജപമാകുന്ന സാധനയുടെ പ്രതീകമായി ആകാശാത്മകമായ പുഷ്പം സമർപ്പിക്കുന്നു. സാധന പുരോഗമിക്കുമ്പോൾ അല്പം യോഗവും കൂടി ചെയ്യേണ്ടതായി വരുന്നു. ഈ യോഗസാധനയുടെ ആദ്യപടി പ്രാണായാമ പ്രക്രിയയിലൂടെയുള്ള പ്രാണജയമാണല്ലോ. ഈ പ്രാണൻ പഞ്ചഭൂതത്തിൽ പെട്ട വായു തന്നെയാണല്ലോ. അതുകൊണ്ടു് വായുവിൻെറ പ്രതീകമായ ധൂപം ആകാശത്തിനുശേഷം വരുന്നു. അങ്ങിനെ മുന്നോട്ടുപോരുമ്പോൾ സാധകനു് കുണ്ഡലിനീഉത്ഥാപനം കൈവരുന്നു. അതു് ആദ്ധ്യാത്മികമാണ്. അതിനാൽ അടുത്തപടിയായി അഗ്നി വരുന്നു. ആ അഗ്നിയുടെ പരിസമാപ്തിയായി അമൃതവർഷണം ഉണ്ടാകുന്നു. അതു് മാധുര്യാദിരസങ്ങൾ കലൻ നിവേദ്യം എന്ന പ്രതീകമാണ്. ഈ പ്രക്രിയയുടെ ആരംഭമായി ആദ്യമായി തന്നെ ഗുരുവിൻെറ കടാക്ഷം, അഥവാ ഈശ്വരകൃപ സാധകദേഹത്തിൽ പതിയേണ്ടതുണ്ടു്. അതു് തന്നെയാണ് ആദ്യത്തെ ജലം. ആദ്യത്തേതു് അമൃതപ്രതീകവും അവസാനത്തേതു് സാക്ഷാൽ അമൃതവും ആകേണ്ടിയിരിക്കുന്നു. മന്ത്രസാധനയുടെ പ്രാരംഭത്തിൽ സ്നാനശുദ്ധിയോടുകൂടിയാണ് ജപം ആരംഭിക്കേണ്ടതു്. അതാണ് ഇതിനെ സാധാരണ ജലമായി കല്പിച്ചിട്ടുള്ളതു്. ആപോഹിഷ്ഠാദി'' പുണ്യാഹവാചകത്തോടു കൂടി ജലം തലയിൽ തർപ്പിച്ചുകൊണ്ടാണ് സ്നാനകർമ്മം നിർവ്വഹിക്കുന്നതെന്നോർക്കുക. അങ്ങനെ ഈ ജലാദിനൈവേദ്യമെന്ന ആറു് ഉപചാരങ്ങൾ സാധകൻെറ സാധനാപന്ഥാവിനെ പൂർണ്ണമായും പ്രതിഫലിപ്പിക്കുന്നു. ഭാരതീയ മന്ത്രശാസ്ത്രങ്ങളിൽ കാണുന്ന പഞ്ചപൂജാ മന്ത്രങ്ങൾ പൃഥ്വ്യാദി നൈവേദ്യാന്തമാണെങ്കിലും ക്രമം ഇതുതന്നെയാണ്. അവിടെ കാരണജലത്തേയും പഞ്ചഭൂതത്തിൽപെട്ട ജലത്തേയും ഒരുമിച്ചു് ആ ജലംകൊണ്ടു് സമർപ്പിക്കുന്നു എന്നേ പറയാവൂ. ഇതിനെ പഞ്ചോപചാരപൂജ എന്നാണ് വ്യവഹരിക്കാറുള്ളതു്. മാനസികമായും മുദ്ര മാത്രം ഉപ

യോഗിച്ചുകൊണ്ടും ബാഹ്യമായ ചന്ദനാദി വസ്തുക്കാം കൂടാതെയും ഈ പൂജ നിർവ്വഹിക്കാവുന്നതുകൊണ്ടു് ഇതിനെ മാനസപൂജ എന്നു പറയുന്നു. കേരളീയാചാരപ്രകാരം ഇതേ മാനസപൂജ പൃഥ്വ്യാദി നൈവേദ്യാന്തമായിട്ടല്ല പ്രത്യുത ജലാദിനൈവേദ്യാന്തകമായ ആറു് ഉപചാരങ്ങളോടുകൂടിയാണ് എന്നു മനസ്സിലാക്കേണ്ടതാണ്. പഞ്ചഭൂതാന്തർഗ്ഗതമായ ജലവും സാധനാന്തത്തോടുകൂടി ഉണ്ടാകുന്ന അമൃതവർഷണവും ഇവിടെ ശരിക്കും വ്യതിരിക്തമാകുന്നു എന്നതുകൊണ്ടു് ഈ സമ്പ്രദായത്തെ കൂടുതൽ ശാസ്ത്രീയമെന്നേ പറയാവൂ.

ഇങ്ങനെ സർവ്വസ്വവും ഈശ്വരനിൽ സമർപ്പിക്കുന്ന യോഗി ഈശ്വരൻ തന്നെയായിതീരുന്നു. അങ്ങനെ ആയിതീരുന്ന സാധകനാണ്, ദേവതയുടെ സൂക്ഷ്മരൂപമായ മന്ത്രസ്പന്ദനങ്ങൾ അനേകംതവണ ഉരുവിട്ടുകൊണ്ട് ആ സ്പന്ദനങ്ങളെ അതേ ജീവസ്പന്ദനങ്ങൾ ആക്കുന്നതു്. അതോടെ സാധകൻെറ വ്യക്തിത്വം ദേവതാമയമായിതീരുന്നു എന്നു മനസ്സിലാക്കുവാൻ ഇപ്പോൾ പ്രയാസമില്ലല്ലോ. അങ്ങനെ മന്ത്രജപമെന്ന പ്രക്രിയ പൂജാസങ്കല്പത്തെ ഉപയോഗിച്ചാണ് ചെയ്യാറുള്ളതു് എന്നു മനസ്സിലാക്കേണ്ടതാണ്. ഈ ലഘുവായ മാനസോപചാരപൂജയാണ് ഉപചാരങ്ങളെ വർദ്ധിപ്പിച്ചു് ബാഹ്യപൂജയായിതീരുന്നതു്.

## പൂജകൻെറ യോഗ്യത

പൂജ ആരംഭിക്കുന്ന സാധകൻ മന്ത്രോപദേശം കഴിഞ്ഞവനായിരിക്കണമെന്നു് പറയേണ്ടതില്ലല്ലോ. യോഗ്യനായ ഒരു ആചാര്യനിൽനിന്നു് അദ്ദേഹത്തിൻെറ മന്ത്രചൈതന്യം അഥവാ ഉണർന്ന കുണ്ഡലിനീസ്പന്ദനം ഉൾക്കൊണ്ടവനായിരിക്കണം എന്നു് ഇതിനുമുമ്പ് വ്യക്തമാക്കിയതാണല്ലോ. ഏതു ക്ഷേത്രത്തിലെ പൂജാരിയും ഈ നിയമത്തിനു് വിധേയനാണെന്നു് പറഞ്ഞേ മതിയാകൂ. പക്ഷെ ഇന്നു് അതിനെല്ലാം ലോപം വന്നിരിക്കുകയാണ്. ക്ഷേത്രത്തിൽ ശാന്തിക്കാരനായി വരുന്നവക്കു് തന്ത്രി മൂലമന്ത്രമുപദേശിക്കുകയും ആ ദേവൻെറ പൂജയിലെ സവിശേഷതകൾ പറഞ്ഞുകൊടുക്കുകയും ചെയ്യുന്നതു് പഴയകാലത്തു് ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു കാര്യമായിരുന്നു. ഇന്നു് അതിനെല്ലാം ലോപംതട്ടി പലശാന്തിക്കാരും ദേവൻെറ മൂലമന്ത്രംതന്നെ അറിയാതെയായിട്ടാണിരിക്കുന്നതു്. തന്ത്രിമാർക്കും ഈ ദീക്ഷ വേണമെന്നു് നിർബ്ബന്ധമുണ്ടു് ആചാര്യലക്ഷണങ്ങളെ പറയുന്നകൂട്ടത്തിൽ തന്ത്രസമുച്ചയകാരൻ **അധിദീക്ഷ** എന്ന പദം ഉപയോഗിക്കുകയും ഗ്രന്ഥാവസാന

ത്തിൽ മന്ത്രദീക്ഷാവിധി (കലശാഭിഷേകസഹിതം) കൊടുക്ക കയും ചെയ്യതിൽനിന്നു്, ശാന്തിക്കാരൻ അഥവാ തന്ത്രിഗായ ത്ര്യപാസന ചെയ്യുന്ന ബ്രാഹ്മണൻ മാത്രമായാൽ പോരെന്നും വിധിപ്രകാരം താന്ത്രികമായ മന്ത്രദീക്ഷയെടുത്തവനുമായിരി ക്കണമെന്നും സിദ്ധിക്കുന്നുണ്ടല്ലോ.

**ആസനം**

ജപത്തിനും പൂജയ്ക്കുമെല്ലാം സാധകൻ സ്ഥിരമായി ഒരിടത്തിരിക്കേണ്ടതാണ്. സാധാരണയായി പൂജക്കു് ഇരി ക്കുവാനുപയോഗിക്കുന്നതു് കേരളത്തിൽ ആവണപലകയാണ ല്ലോ. ഇതു് മന്ത്രശാസ്ത്ര പ്രതിപാദിതമായ കൂർമ്മാസനമാണെ ന്നു് പറഞ്ഞാൽ ഇന്നു് അധികമാർക്കും മനസ്സിലാകണമെന്നില്ല. പഴയ ഗൃഹങ്ങളിലുള്ള ആവണപലകയെടുത്തു നോക്കിയാൽ കൂർമ്മത്തിൻെറ കാലുകളും ആകൃതിയുമെല്ലാം സുവ്യക്തമായി കാ ണുവാൻ കഴിയും. ഭൂസ്പർശം ഇല്ലാതെ ഇരിക്കുക എന്നതാണ് ആസനത്തിൻെറ പ്രധാന തത്വം. അതുകൊണ്ടു് ഇരിപ്പിടമാ കുന്ന ഈ ആസനം അത്രയ്ക്കും വലിയതായിരിക്കണമെന്നു് നിർ ബ്ബന്ധമുണ്ടു്. ഇന്നുള്ള ആവണ പലകകളിലിരുന്നാൽ ഭൂസ്പ ർശം അനിവാര്യമായതുകൊണ്ടു് പൂജയ്ക്കു് അവ ഉപയോഗിക്കുന്ന കാര്യം ശരിയാണോ എന്നു് ചിന്തിക്കേണ്ടതാണ്.

ക്ഷേത്രശില്പത്തിൻെറ വിവരണത്തിൽ ഷഡാധാരപ്രതി ഷ്ഠയിൽ ദേവൻെറ താഴെ ഹൃദയപത്മത്തിൽ കൂർമ്മത്തെ പ്രതി പാദിച്ചിട്ടുള്ളതു് ഇവിടെ സ്മരണീയമാണ്. മന്ത്രസാധനചെ യ്യുന്നതു് പ്രാണശക്തിയിലാണ് എന്നു് മനസ്സിലാക്കിയാൽ ഭൂസ്പർശം കൂടാതെ അതായതു് സ്ഥൂലശരീരഭാഗത്തിൽനിന്നും പ്രാണശരീരതലത്തിലേക്കുയർന്നു, സ്ഥിതി ചെയ്യുന്നതിൻെറ പ്രതീകമായാണ് കൂർമ്മാസനത്തിലിരിക്കുന്നതു് എന്നു വ്യക്ത മാകും. മന്ത്രശാസ്ത്രപ്രതിപാദിതമായ കൂർമ്മാസനം കൂർമ്മാകൃ തിയിലുള്ളതും (കൂർമ്മത്തിൻെറ ശിരസ്സും, കാലുകളുമെല്ലാം വ്യ ക്തമായുള്ള ഒരു മരപ്പലകയാണ്) അതിൽ ഒരു പ്രത്യേക തര ത്തിൽ 'അ' മുതൽ 'ക്ഷ' വരെയുള്ള അക്ഷരങ്ങൾ കൊത്തിയി രിക്കണമെന്നുമാണ് നിയമം. ആ അക്ഷരമാലാസനത്തിൻെറ ലോപമാണ് കേരളത്തിൽ ഇന്നു കാണുന്ന ആവണ പലക. ഈ കൂർമ്മാസനത്തിൻെറ തല ശരീരം സാധകൻെറ മുൻഭാഗ ത്തു് വരേണ്ടതാണ്. പക്ഷെ താഴെനിന്നും മുകളിലേക്കുള്ള പ്രതീകം തന്നെയാണ് വലത്തുനിന്നും ഇടത്തോട്ടുള്ള രേഖ യുടെ പ്രതീകം കുറിക്കുന്നതെന്നു് ക്ഷേത്രശില്പത്തിൽ പ്രതിപാ

ദിച്ചിട്ടുള്ളതോർക്കുമ്പോൾ കേരളത്തിലെ പൂജകന്മാർ ആവണപലകയുടെ ശിരോഭാഗം ഇടത്തോട്ടിട്ട് ഇരിക്കുന്നത് ശരിയല്ലെന്ന് പറയുവാൻ നിവൃത്തിയില്ല.

അതിൽ യോഗാസനവിധി അനുസരിച്ച് പത്മാസനത്തിലോ സ്വസ്തികാസനത്തിലോ (ചിത്രം പടിഞ്ഞോ) മറ്റോ ഇരുന്നാണ് പൂജ ചെയ്യേണ്ടത്. 'സ്ഥിരം സുഖമാസനം' എന്ന പതഞ്ജല യോഗസൂത്രം ഇവിടെ സ്മരണീയമാണ്.

## ഗുരുഗണപതി വന്ദനം

ഇതിലിരുന്ന് ആദ്യമായി,
"ശതധാരമൃത്സമിക്ഷീയമാണം
വിപശ്ചിതം പിതരംവക്തവാനാം
മേളിം മദന്തം പിത്രോരുപസ്ഥേ
തംരോദസീ പിപൃതം സത്യവാചം"

എന്ന സൂക്തം ജപിച്ചുകൊണ്ട് (ഈ സൂക്തം ഋഗ്വേദികൾക്കാണ് ഇതര വേദശാഖകളെ അനുസരിക്കുന്നവർക്ക് മററു സൂക്തങ്ങളായിരിക്കും.)

സുശർമ്മാസി സുപ്രതിഷ്ഠാനോ ബൃഹദുക്ഷേനമ:
ഏഷതേയോനിർ വിശ്വേഭ്യസ്ത്വാദേവേഭ്യ

എന്നാണ് യജുർവ്വേദി ചൊല്ലേണ്ടത്. വൈദികമായ ഗുരു വന്ദനത്തോടെ പൂജയാരംഭിക്കുന്നത് കേരള സമ്പ്രദായമാണ്. പക്ഷെ താന്ത്രികമായ പൂജയിൽ ഇതുതന്നെ ചെയ്തുകൊള്ളണമെന്നില്ല. ഗുരുവിനേയും ഗണപതിയേയും വന്ദിക്കുക എന്ന പ്രക്രിയ പൂജയുടെ ഒഴിച്ചുകൂടാൻകഴിയാത്ത ഘടകമാണ്. ഗുരുവിനെ ഇടത്തുവശത്തും, ഗണപതിയെ വലത്തുഭാഗത്തുമാണ് വന്ദിയ്ക്കുക. സഹസ്രാര പത്മത്തിലെ കുണ്ഡലിനിശക്തിയെ തട്ടിയുണർത്തുന്ന ഈശ്വരീയ ശക്തിയാണ് ഗുരു എന്നോർക്കുമ്പോൾ ഈ പ്രക്രിയ അമൃതസംബന്ധിയായ ചാന്ദ്രമാണെന്നും അതുകൊണ്ട് ഇഡാനാഡിമുഖേനയാണ് ഇത് സാധിക്കുന്നതെന്നും മനസ്സിലാക്കുക. മൂലാധാരത്തിൽ തട്ടിയുണരുന്ന സാധകശക്തിയാണ് ഗണപതി. അതുകൊണ്ട് അത് ഊർദ്ധ്വഗാമിയായ പിംഗലാനാഡിയിലൂടെ സാധാരണക്കാരനിൽ നടക്കുന്നു. ഗുരുവിനെ ഇടത്തും ഗണപതിയെ വലത്തും സ്മരിക്കുന്നത് ഇതുകൊണ്ടാണ്. ഇതിനുമുമ്പായി ഇന്നയാൾ പൂജചെയ്യുന്നു എന്നറിയിക്കുന്നതിനായി ഗുരുവിന് സ്വന്തംനാമംചെത്ത് പൂജകൻ അഭിവാദ്യങ്ങൾ അർപ്പിക്കേണ്ടതുണ്ട്. (അഭിവാദയേ..............................ശർമ്മാനമാഹമസ്മിഭോ:)

പിന്നീട് അതാത്ദേവൻെറ അസ്ത്രമന്ത്രംകൊണ്ട് കരങ്ങളെ ശുദ്ധീകരിച്ച് ദേവൻെറ മൂലമന്ത്രംകൊണ്ട് അവിടെ തലോടി ആ കൈകളെ ദേവതാമയമാക്കുക എന്ന പടങ്ങാണ് ഉള്ളത്. ദേവതാമയമായ ആ കൈകൾ കൊണ്ടാണല്ലോ ദേവപൂജചെയ്യേണ്ടത്. അടുത്തക്രിയ താളത്രയവും ദിഗ്ബന്ധനവുമാണ്. മനുഷ്യൻ എന്ന പ്രതിഭാസം സ്ഥിതിചെയ്യുന്നത് ഭൗതികമായ ഈ ഭൂലോകത്തിലും അന്തരീക്ഷലോകത്തിലും അതിനുപരിയായ ലോകങ്ങളിലുമാണ്. ഈ മൂന്ന സ്ഥിതി വിശേഷങ്ങളെ അഗ്നിഖണ്ഡം, സൗരഖണ്ഡം, സോമഖണ്ഡം എന്ന് താന്ത്രികഭാഷയിലും ഭൂലോകം, ഭുവർലോകം, സ്വർലോകം (ഭൂർഭുവസ്വ) എന്ന വ്യാഹൃതി ശബ്ദങ്ങളെകൊണ്ട് വൈദികഭാഷയിലും വ്യവഹരിക്കാറുണ്ട്. ഈ മൂന്ന തലങ്ങളേയും അസ്ത്രമന്ത്രംകൊണ്ടും കൈകൾ തമ്മിൽ അടിച്ചുണ്ടാകുന്ന മൂന്ന താളശബ്ദങ്ങളെക്കൊണ്ടും പിന്നീട് ഇതേ അസ്ത്രമന്ത്രംകൊണ്ടുതന്നെ (പത്ത് ദിക്കുകളേയും, കിഴക്ക മുതൽ 8 ദിക്കുകളും മുകൾഭാഗവും കീഴ്ഭാഗവുമാണ് 10 ദിക്കുകൾ) ബന്ധിച്ചുകൊണ്ട് ദിഗ്ബന്ധനം സാധിക്കുന്നു. ഈ മൂന്ന തലങ്ങളിലും സാധകനുചുററും മന്ത്രചൈതന്യംകൊണ്ട് കോട്ടകെട്ടി ബാഹ്യവൃത്തികളിൽനിന്ന് അവനെ രക്ഷിക്കുക എന്ന പ്രക്രിയയാണ് ഇവിടെ നടക്കുന്നത്. ''യോഗശ്ചിത്തവൃത്തി നിരോധ:'' എന്ന പതഞ്ജലയോഗസൂത്രം ഇവിടെ ഓർമ്മിക്കുക.

## പ്രാണായാമം

ഇതിനുശേഷം പ്രണവംകൊണ്ടും അതാത് മൂലമന്ത്രങ്ങളെക്കൊണ്ടും പ്രാണായാമം ചെയ്യേണ്ടതുണ്ട്. പൂരക—കുംഭക—രേചകങ്ങളെകൊണ്ടാണല്ലോ പ്രാണായാമം ചെയ്യാറുള്ളത്. ഇഡാ—പിംഗളാ സുഷുമ്നാനാഡികളേയാണിത് ബാധിക്കുന്നത്. പൂരകരേചകങ്ങൾ ഇഡാപിംഗളാ നാഡീമുഖങ്ങളായ വാമദക്ഷിണ നാസാദ്വാരങ്ങളേയും ശ്വാസഗതിയെ അടച്ചുകൊണ്ടുള്ള കുംഭകം മദ്ധ്യസ്ഥമായ സുഷുമ്നാനാഡിയേയും ആണ് ബാധിക്കുന്നത്. ഈ നാഡീസ്പന്ദനങ്ങൾക്ക് മന്ത്രസ്പന്ദനരൂപം കൊടുക്കുക എന്നതാണ് ഇവിടുത്തെ പ്രാണായാമക്രിയ കുണ്ഡലിനി ശക്തിയെ ഉണർത്തുവാൻ ശരീരസ്ഥമായ പ്രാണൻെറ മേൽ കാര്യമായ നിയന്ത്രണം ആവശ്യമുണ്ട്, പ്രാണനെ നിയന്ത്രിക്കുമ്പോൾ മനസ്സും തദനുസാരിയായി വരും. അങ്ങനെ നിയന്ത്രണം ബാധിച്ച മനഃപ്രാണങ്ങളെ ഊക്കോടു കൂടി മൂലാധാരത്തിൽ അടിക്കുമ്പോഴാണ് യോഗികൾക്ക് കുണ്ഡലിനീശക്തി ഉണരുന്നത്. ഇതു സാധിക്കാനുള്ള യോഗപ്രക്രിയയുടെ ഘടകമാണ് പ്രാണായാമ പരിശീലനം. പൂജാ

ക്രിയയും യോഗമാർഗ്ഗവും തമ്മിലുള്ള അഭേദ്യമായ ബന്ധം ഇവിടെ സൂചിതമാണ്. പക്ഷെ ഇന്ന് അത് ലോപിച്ച് ലോപിച്ച് ശ്വാസം അതിൻെറ പാട്ടിൽ പോയിക്കൊണ്ടിരിക്കുമ്പോഴം വെറുതെ മൂക്കു സ്പർശിക്കുന്ന ഒരു വ്യർഥ ചടങ്ങായി തീർന്നിരിക്കുന്നു എന്നു സവ്യസനം പറയേണ്ടിയിരിക്കുന്നു.

## ദേഹശുദ്ധി

ഇതു കഴിഞ്ഞു സാധാരണ ദേവപൂജയിൽ അത്യാവശ്യമായി ചെയ്യേണ്ട ഒരു ക്രിയയാണ് ദേഹശുദ്ധി.

> ''ദേവാർച്ചാ യോഗ്യതാ പ്രാപ്ത്യൈ
> ഭൂതശുദ്ധിം സമാചരേൽ''
>
> —(മന്ത്രമഹോദധി)

എന്ന വചനം ഇവിടെ ശ്രദ്ധേയമാണ്. ഭൗതിക ദേഹതലത്തിൽ നിന്ന് കുണ്ഡലിനി ശക്തിയെ ഉണർത്തി സഹസ്രാര പത്മത്തിലാക്കി പഞ്ചഭൂതങ്ങളെയും മനസ്തത്വത്തെയും അഹങ്കാരത്തെയും മററും പരമാത്മാവിൽ വിലയിപ്പിച്ച് കർമ്മ സംബന്ധിയായ കാർമ്മിക ശരീരത്തെ വായുബീജം (യം) കൊണ്ട് ശോഷിപ്പിക്കുകയും, അഗ്നിബീജം കൊണ്ട് (രം) ഭസ്മീകരിക്കുകയും, ജല (അമൃത)ബീജംകൊണ്ട് (വം) അമൃതാപ്ലാവനം ചെയ്ത് പരിശുദ്ധീകരിച്ച് പുന:സൃഷ്ടിക്കുകയും അവിടെ ആത്മചൈതന്യത്തിൽ നിന്ന് പൃഥ്വീതത്വം വരെ ഭൂത സൃഷ്ടിചെയ്യുകയും, സഹസ്രാരത്തിൽ നിന്ന് കുണ്ഡലിനി ശക്തിയെ താഴോട്ടിറക്കിക്കൊണ്ടുവന്ന് മൂലാധാരത്തിൽ രണ്ടാമതും ചേർക്കുകയും ചെയ്തുകൊണ്ട് ഭാവനയിൽ ദിവ്യമായ ഒരു പുനർജന്മം സാധിക്കുകയാണ് ഈ ക്രിയയുടെ ചുരുക്കം. ചെറിയ പൂജകൾ കേരളത്തിൽ ഇതു് പതിവില്ലെങ്കിൽ വലിയ പൂജയുടെ വിസ്തരിച്ചുള്ള ദേഹശുദ്ധിയിൽ ഇതിൻെറ സവിസ്തൃത രൂപമുണ്ട്. പൂജാദികാര്യങ്ങളിൽ പലപ്പോഴും വരുന്ന ശോഷണ ദഹന പ്ലാവനങ്ങൾ ഈ ക്രിയയുടെ മർമ്മഭാഗത്തെയാണ് സൂചിപ്പിക്കുന്നതു്. പൂജാകാര്യങ്ങളിൽ കുണ്ഡലിനീ യോഗപ്രക്രിയയുടെ ആദ്യത്തെ ചടങ്ങു മാത്രമാണിതു്.

ഇങ്ങനെ ദിവ്യവും പരിപൂതവുമായ ദേഹത്തെ അതതു ദേവൻെറ മന്ത്രമൂർത്തിയാക്കിത്തീർക്കേണ്ടതുണ്ട്. മന്ത്ര ചൈതന്യം നിറഞ്ഞ അക്ഷരങ്ങൾ ബാഹ്യദേഹത്തിൻെറ പ്രത്യേക അവയവങ്ങളിൽ വിന്യസിച്ചുകൊണ്ടാണിതു് സാധിക്കുന്നതു്. അതുകൊണ്ട് ഇതിനെ ന്യാസമെന്നു പറയുന്നു. മന്ത്രജപത്തെപ്പററി പറയുന്നിടത്തു് ഇതിനെ വിസ്തരിച്ച് വിവരിച്ചിട്ടുണ്ട്.

അക്ഷരമാലയിലെ 51 അക്ഷരങ്ങളേയും ബാഹ്യദേഹത്തിൽ ന്യസിക്കുന്നതായ ലിപി ന്യാസവും മന്ത്രചൈതന്യത്തിന്റെ 6 ഭാഗങ്ങളെ ന്യസിക്കുന്ന ഷഡംഗന്യാസവും മറ്റും ഒഴിച്ചുകൂടാൻ വയ്യാത്ത ന്യാസങ്ങളായി ഏതു പൂജയിലും ചെയ്യേണ്ടതാണ്. മന്ത്രത്തിന്റെ മറെറാരു വിധത്തിലുള്ള അത്യാവശ്യഘടകമാണ് ഋഷിഛന്ദോ ദേവതകൾ. (ശിരസ്സിലും ചുണ്ടിലും ഹൃദയഭാഗത്തും ന്യസിക്കുന്നു.)

ഇത്രയും അത്യാവശ്യ ന്യാസങ്ങൾ ആവർത്തിച്ചശേഷം മന്ത്രദേവതയുടെ ധ്യാനസ്വരൂപം ഹൃദയത്തിലുറപ്പിക്കേണ്ടതുണ്ട്. അതുകഴിഞ്ഞു് ജപവിധാന രീതിയിലുള്ള മാനസപൂജ ചെയ്തു വേണ്ടത്രെ ഉരു മൂലമന്ത്രജപവും ചെയ്തുകഴിയുമ്പോഴേക്കും സ്വന്തം ദേഹം അതതു ദേവന്റെ മന്ത്രചൈതന്യപൂർണ്ണമായി തീരുന്നതാണ്. വലിയ പൂജകളിൽ ഇതിലും അധികമായി ഷഡദ്ധ്വം വരെയുള്ള മററു പല ന്യാസങ്ങളും ചെയ്യാറുണ്ടെന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണ്.

## ശംഖപൂരണം

പിന്നീട് ചെയ്യാനുള്ളതു് പൂജോപകരണങ്ങളേയും പൂജാദ്രവ്യങ്ങളേയും (ജലഗന്ധാദി) സംശുദ്ധമാക്കുന്ന ക്രിയയാണ്. ഇതിനെ പൊതുവെ ശംഖപൂരണം എന്നു് കേരളത്തിൽ പറയും. പൂജക്കു് രണ്ടു കിണ്ടികൾ ഉപയോഗിക്കാറുണ്ട്. ഇതു് പൗരാണിക ഋഷിമാരുടെ കമണ്ഡലുവിന്റെ രൂപഭേദം മാത്രമാണ്. കമണ്ഡലു ആയാലും കിണ്ടി ആയാലും അതിന്റെനാളം (അഥവാ വാൽ) പാത്രത്തിന്റെ അധോഭാഗത്തുനിപുറപ്പെട്ടു് ഊർദ്ധ്വഭാഗത്തേക്കു പോകുന്ന ഒന്നാണല്ലോ. അതിലൂടെ പ്രവഹിക്കുന്ന വെള്ളം ഊർദ്ധ്വഗാമിയായ ഒരമൃതബിന്ദുവിന്റെ പ്രതീകത്വംവഹിക്കുന്നു. അതായതു് കുണ്ഡലിന്യുത്ഥാപനത്തിന്റെ പ്രതീകമാണു് കിണ്ടിയുടെ വാലിലൂടെ പ്രവഹിക്കുന്ന ജലം. പുണ്യനദികളായ ഗംഗ തുടങ്ങിയവ ഊർദ്ധ്വഭാഗത്തേക്കു് അഥവാ വടക്കോട്ടു് പ്രവഹിക്കുന്നതു് പ്രത്യേകമായ സവിശേഷതയാണത്രെ. സുപ്രസിദ്ധമായ കാശിക്ഷേത്രത്തിലൂടെ ഒഴുകുന്ന ഗംഗ ഉത്തരവാഹിയാണെന്നു പ്രസിദ്ധമാണത്രെ. ഈ കിണ്ടിയുടെ വാലിലൂടെ അല്പം ജലം കയ്യിലെടുത്തു കിണ്ടിയിൽ തന്നെ ഒഴിക്കുന്നതിനെ 'ആപ്യായിക്കുക' എന്നാണു് പറയാറുള്ളതു്. കുണ്ഡലിനിശക്തിയുടെ ഊർദ്ധ്വപ്രവാഹത്തിന്റെ അവസാനം സഹസ്രാര പത്മത്തിൽ ചെന്നു ചേരുകയും അവിടെ നിന്നു് അമൃതസ്രാവമുണ്ടാകുകയും ചെയ്യുന്നതിന്റെ പ്രതീകമാണു് ആപ്യായിക്കുക എന്നതു്. അതു

കൊണ്ടു് ആപ്യായിച്ച കഴിഞ്ഞാൽ കിണ്ടിയിലെ ജലം സഹസ്രാര പത്മത്തിൽ അമൃതത്തിനു തുല്യമായിരിക്കും. ഇടതു വശത്തുള്ള കിണ്ടിയിലെ വെള്ളം കൈ കഴുകുവാൻ വേണ്ടിമാത്രം ഉപയോഗിക്കുകയാണു് പതിവ്. ഭൗതികമായ വസ്തുക്കൾ കഴുകികളയുക മാത്രമല്ല ഒരു മന്ത്രചൈതന്യം ഏററ കൈ കൊണ്ടു മറെറാരു മന്ത്രചൈതന്യം പ്രയോഗിക്കേണ്ടി വരുമ്പോഴും മന്ത്രശുദ്ധിക്കായി കൈകഴുകേണ്ടതാവശ്യമാണു്. വലതു കിണ്ടിയാണു് ജലസംഭരണി. ഈ കിണ്ടി വയ്ക്കുന്നിടത്തുതന്നെ അതിന്റെ പീഠം ഉണ്ടായിരിക്കണം. ഒരു ചതുരശ്രവും അതിന്റെ മദ്ധ്യത്തിൽ ജലഭൂത പ്രതീകമായ ഒരു വൃത്തവും ഉൾക്കൊള്ളുന്ന ഒരു പീഠം വരച്ച് അവിടെ പുഷ്പാക്ഷതങ്ങൾ അർപ്പിച്ചു കൊണ്ടാണിതു നിർവ്വഹിക്കുന്നതു്. അതിന്റെ മുകളിൽ വെള്ളം നിറച്ച വലതു കിണ്ടിവച്ച് അതിലേക്കു് വൈദിക സൂക്തങ്ങളെ കൊണ്ടു് പ്രപഞ്ച സൃഷ്ടിക്കു കാരണമായ അധോമുഖിയായ ഈശ്വര പ്രവാഹമെന്ന കാരണ ജലത്തെ (ഇതു് പഞ്ചഭൂതങ്ങളിൽ ഉൾപ്പെട്ട ജലമല്ല–തീർച്ച, സാധാരണജലം ഇതിന്റെ ഒരു പ്രതീകമായി ഉപയോഗിക്കുന്നു എന്നു മാത്രം) ആവാഹിക്കുകയാണു് പതിവ്. ഇതിനു് കേരളാചാരപ്രകാരം

"ഇമാ ആപഃ ശിവാസന്തുശുഭാ ശുദ്ധാശ്ച നിർമ്മലാ
പാവനാശീതളാശ്ചൈവ പൂതാ സൂര്യശ്ച രശ്മിഭി:"

എന്ന മന്ത്രമാണു് ഉപയോഗിക്കാറുള്ളതു്. അതു കഴിഞ്ഞാണു് പ്രധാന തീർത്ഥമായ ശംഖുജലം ഉണ്ടാക്കുന്നതു്. ശംഖ് എന്നതു് കടലിൽനിന്നു് കിട്ടുന്ന പ്രത്യേക ജീവിയുടെ പുറംതോടാ ശംഖം എന്ന രണ്ടക്ഷരങ്ങളുടെ സംയോഗമാകയാൽ പരമാത്മാവിന്റെ പ്രകാശം വിളങ്ങുന്ന 'ഖം' അഥവാ ആകാശം എന്നതാണു് ഇതിന്റെ സൂക്ഷ്മാർത്ഥം. ഭാരതീയ സംഖ്യാഗണനയിൽ ആയിരങ്ങളും ലക്ഷങ്ങളും കോടികളും കഴിഞ്ഞു് എത്രയോ വലിയ സംഖ്യയുടെ പേരാണു് ശംഖം എന്നതു്. അതുകൊണ്ടു് അതു് അനന്തനേയും സൂചിപ്പിക്കുന്നു. അനന്തമായ ഈ ചിദാകാശത്തിന്റെ സ്ഫുരണം മനോലയസ്ഥാനമായ സഹസ്രാര പത്മത്തിലാണു് യോഗിക്കു് അനുഭവപ്പെടുക. അതുകൊണ്ടു് ശംഖമെന്നതു് സഹസ്രാരപത്മമെന്ന സ്ഥാനമാണു് എന്നു് മൊത്തത്തിൽ പറയാം. മറെറാരു തരത്തിൽ പറയുകയാണെങ്കിൽ ജലം നിറഞ്ഞ ശംഖ് യോഗിയുടെ, അമൃതപൂർണ്ണമായ ചാന്ദ്രമായ, കപാലപ്രദേശമാണു്. സ്വാഭാവികമായി അതിനെ താങ്ങിനിർത്തുന്ന ശംഖുകാൽ ഭൗതികശരീരത്തേയും സൂചിപ്പിക്കുന്നു. പൊതുവെ പറയുകയാണെങ്കിൽ ശംഖുകാലും ശംഖും അതിലുള്ള ജലവും മനുഷ്യന്റെ അന്നമയ–പ്രാണമയ–

മനോമയാദ ശരീരങ്ങളായ അഗ്നിസൂര്യ–സോമഖണ്ഡങ്ങളെയും ഭൂർഭുവസ്സു വരാദികളായി വ്യാഹൃതിത്രയങ്ങളേയും സൂചിപ്പിക്കുന്നു. ശംഖുകാലിന്നടിയിലുള്ള പീഠം ഊർദ്ധ്വത്രികോണവും തന്നിമിത്തം അഗ്നിസൂചകവുമാണെന്ന് പ്രത്യേകം പ്രസ്താവ്യമാണ്.

ശംഖമസ്ത്രേണ്വനാപ്രോക്ഷ്യ വാമതോ വഹ്നിമണ്ഡലേ
ആധാരംസ്ഥാപയേത് വിദ്വാൻ ബിന്ദുസ്രുത
സുധാമയൈ :

എന്ന ശാരദാ തിലകത്തിലെ ചതുർത്ഥപടലത്തിലെ 44–ാം ശ്ലോകത്തിന് പദാർത്ഥദർശകടീകയിൽ 'വഹ്നി' മണ്ഡലത്തിലെ എന്ന പദത്തിന്

വഹ്നിമണ്ഡലെ ഊർദ്ധ്വാഗ്രേ
ത്രികോണേ സാധാരം ശംഖമിത്വനന്വയ :

എന്ന് വ്യാഖ്യാനിച്ചിരിക്കുന്നു. ശംഖുകാലിൽ അഗ്നിയേയും വിശേഷപൂജയിൽ 10അഗ്നികലകളേയും ശംഖെന്ന പാത്രത്തിൽ സൂര്യമണ്ഡലത്തെയും 12 സൂര്യകലകളായും ശംഖജലത്തിൽ സോമമണ്ഡലത്തെയും വിശേഷ പൂജയിൽ 16 സോമകലകളേയും ആണ് പൂജിക്കേണ്ടതു്. ആ ശംഖജലത്തിൽ വിധിപ്രകാരം പീഠപൂജചെയ്ത് ദേവനെ ആവാഹിച്ച് പഞ്ചോപചാരപൂജചെയ്യേണ്ടതുണ്ട്. കേരളാചാരപ്രകാരം പഞ്ചോപചാരത്തിൽ ആദ്യം ജലം വരുകയും അവസാനം അമൃതമാകുന്ന ജലത്തോടെ അവസാനിക്കുകയുമാണല്ലോ ചെയ്യാറു്. ഇതിനെയാണ് കേരളീയ സമ്പ്രദായത്തിൽ ജലാദിജലാന്തം എന്നു പറയാറുള്ളതു്. ഈ പൂജകഴിഞ്ഞാൽ ആ ശംഖം കൈകളിൽ പിടിച്ച് മൂലമന്ത്രം ജപിക്കേണ്ടതുണ്ട്. അപ്പോഠം ശംഖുകാലോടുകൂടിയ ശംഖ് എന്നതു് മന്ത്രോപാസനചെയ്യുന്ന സാധകദേഹത്തെയാണ് സൂചിപ്പിക്കുന്നതു് എന്ന് വ്യക്തമാണല്ലോ. ഈ സാധകദേഹത്തിന്റെ സഹസ്രാരത്തിലെ അഥവാ ശംഖിലെ ദേവചൈതന്യമാകുന്ന അമൃതജലത്തെയാണ് നാം പൂജയിൽ ഉപയോഗിക്കുന്നതു്. ഇതോടുകൂടി ഈ ശംഖജലം കൊണ്ടു് പൂജോപകരണങ്ങളേയും പൂജാദ്രവ്യങ്ങളേയും തളിച്ചു ശുദ്ധമാക്കി ശേഷിച്ച ജലത്തെ വലതുകിണ്ടിയിൽ ഒഴിക്കുന്നു. അതോടുകൂടി വലതുകിണ്ടിയിലെ ജലം ദേവചൈതന്യമായ മൂലമന്ത്ര സ്പന്ദനങ്ങളെ സംവഹിക്കുന്ന സഹസ്രാരസ്ഥിതമായ അമൃതജലത്തിന്റെ പൂർണ്ണപ്രതീകമായി തീരുന്നു. പിന്നീടു് ആവശ്യാനുസരണം ഈ വലതുകിണ്ടിയിൽനിന്നു് ശംഖിലേക്കു് ജലമൊഴിക്കുന്നു. ഈ ശംഖജലം കൊണ്ടാണ് പിന്നീടു് പൂജയിൽ അർഘ്യപാദ്യാദികൾ സമർപ്പിക്കുന്നതു്. അതു

കൊണ്ടു് ശംഖപൂരണം കഴിഞ്ഞാൽ പിന്നീടുള്ള ശംഖ് ഒരു ഉദ്ധരണിയുടേയോ സ്പൂണിന്റേയോ ഉപയോഗം മാത്രമേ നിർവ്വഹിക്കുന്നുള്ളൂ.

## ആത്മാരാധന

ഇതു കഴിഞ്ഞ് ആവാഹനത്തിനുള്ള തയ്യാറെടുപ്പായി. "ശിവോ ഭൂത്വാശിവം യജേത്'' എന്ന തന്ത്രശാസ്ത്ര വചനമനുസരിച്ച് ദേവാരാധനയ്ക്കുവേണ്ടി നാം ദേവതാതുല്യരായി തീരേണ്ടിയിരിക്കുന്നു. ഭൂതശുദ്ധിയും ന്യാസങ്ങൾകൊണ്ടും മന്ത്രമായി തീർന്ന് നമ്മുടെ ദേഹത്തിൽ പൂവും ചന്ദനവും ഉപയോഗിച്ച് ദേവസാന്നിദ്ധ്യം വരുത്തി മാനസപൂജകൊണ്ടു് മുദ്രകൾ മാത്രം കാണിച്ച് ആത്മാരാധനചെയ്യുന്നു. ഈ സമയത്തു് ശംഖ് നമുക്കഭിമുഖമായി തിരിച്ചുവെച്ചിരിക്കും എന്നതു് പ്രത്യേകം പരിഗണിക്കേണ്ടതുണ്ടു്. പൂജ ചെയ്യുന്ന ദേവനഭിമുഖമായി നിൽക്കുന്ന ശംഖ് പൂജചെയ്യുന്ന സാധകശരീരം തന്നെയാണുള്ളതെന്നതിന് ഇതൊരു നല്ല തെളിവാണ്.

## പീഠപൂജ

ഇനി ദേവതയുടെ ആവാഹനത്തിനുള്ള സ്ഥലം സജ്ജമാക്കലാണ്, ദേവത കുടികൊള്ളുന്നതു് ഒരു ചക്രത്തിലോ ക്ഷേത്രത്തിലോ ബിംബത്തിലോ ആയിരിക്കുമല്ലോ, അതിന് താഴെയുള്ള ഘടകങ്ങളാണ് പീഠങ്ങൾ, സാധാരണ ഷൾപീഠങ്ങൾ ഇപ്രകാരമാണ്.

ആധാരശക്ത്യൈ നമഃ
മൂല പ്രകൃത്യൈ നമഃ
ആദികൂർമ്മായ നമഃ
അനന്തായ നമഃ
പൃഥിവ്യൈ നമഃ
പത്മായ നമഃ

പൃഥിവീതലത്തിൽനിന്ന് ഉയർന്നുപൊങ്ങുന്ന കുണ്ഡലിനി ശക്തിയെയും അതു കടന്നുപോകുന്ന തലങ്ങളേയും അതവസാനം എത്തിച്ചേരുന്ന ആധാരപത്മത്തേയും അഥവാ കേന്ദ്രബിന്ദുവിനേയും ഇതു് സൂചിപ്പിക്കുന്നു. വലിയ പീഠങ്ങളിൽ ഈ 6പീഠങ്ങളുടെ അവാന്തരഘടകങ്ങൾ പീഠപൂജയിൽ ഉണ്ടു്. ഈ ഓരോ പീഠമൂർത്തികളേയും ജലാദിജലാന്തമെന്ന് ഉപചാരഷൾക്കങ്ങളെകൊണ്ടു് പൂജിക്കുന്നത് ഇവിടുത്തെ ആചാരത്തിലെ പതിവാണ്.

ആ പീഠത്തിന്മേൽ ഇന്ന മൂർത്തിയെ ആവാഹിക്കുവാൻ പോകുന്നു എന്ന സങ്കല്പപുരസ്സരം പൂവിട്ടാരാധിക്കുന്നതിനെയാണ് മൂർത്തികല്പന എന്നു പറയുന്നത്.

**ആവാഹനം**

ആവാഹനയുടെ വിശദരൂപം ഇവിടെ പറയുവാൻ ഉദ്ദേശിക്കുന്നില്ല. സ്വന്തം മൂലാധാരത്തിൽനിന്നുണർന്ന് കുണ്ഡലിനീശക്തിയെ സഹസ്രാരപത്മം വരെയെത്തിച്ച് (അനാഹതത്തിങ്കൽ മൂർത്തിയെ പ്രത്യക്ഷമായി കാണുന്നു എന്ന നിലയ്ക്ക് തത്തൽ ദേവതകളുടെ ഉപചാരമന്ത്രംകൊണ്ട് അവിടെ ദേവനെ സ്തുതിക്കുന്നു.) അവിടെനിന്നു സുഷുമ്നാ മാർഗ്ഗേണ തന്നെ അതേ ശക്തിയെ താഴേക്ക് മൂലാധാരം വരെ താഴ്ത്തി കുറഞ്ഞൊന്നു വലത്തേക്കു നീക്കി പിംഗളയിലൂടെ ഉയർത്തി പിംഗളയുടെ അഗ്രഭാഗമായ ദക്ഷിണനാസാഗ്രത്തിലൂടെ ശ്വാസത്തെ കയ്യിൽ പിടിച്ചിരിക്കുന്ന ജലഗന്ധ പുഷ്പാക്ഷതത്തിൽ സംക്രമിപ്പിക്കുമ്പോഠം അവിടെ നമ്മുടെ ശ്വാസത്തിൽക്കൂടി പോരുന്ന പ്രാണശക്തിയുടെ ഒരംശം നിപതിച്ചിരിക്കും. ഈ പ്രാണശക്തി പൂജകൻെറ ദേഹത്തിൽ മൂലമന്ത്രസ്പന്ദന രൂപത്തിലാണ് സ്പന്ദിക്കുന്നതെന്നോർക്കണം. കുണ്ഡലിനി ഉത്ഥാപനം സാധിച്ചതായ യോഗീശ്വരനാണെങ്കിലും ഇഡാപിംഗളാ നാഡികളിലൂടെയാണ് സാധാരണരീതിയിൽ ശ്വാസോച്ഛ്വാസം നടക്കുന്നത് എന്നതാണ് ഈ ക്രിയയുടെ അടിത്തറ. കയ്യിലെ ജലഗന്ധാദികളിൽ വന്നുചേർന്ന ചൈതന്യത്തെ ബിംബഹൃദയത്തിലോ അഥവാ നാം വരച്ചുവെച്ചിട്ടുള്ള താന്ത്രികയന്ത്രമായ പത്മത്തിൻെറ മദ്ധ്യത്തിലോ ചേർക്കുമ്പോഴാണ് ആവാഹനം നടക്കുന്നത്. അതോടെ നാം പൂജിക്കുന്ന യന്ത്രവും ,ക്ഷേത്രവുമെല്ലാം ചൈതന്യവത്തായി തീരുകയാണ്. ഇതോടുകൂടി ആവാഹനാദിമുദ്രകഠം കഴിയുമ്പോഴേക്കും ആവാഹനാകർമ്മം പൂർത്തിയാകുന്നു. സാധകദേഹത്തിൽ ചെയ്തുവച്ച ലിപി ഷഡംഗാദി ന്യാസങ്ങളും ഇവിടെയും ദേവചൈതന്യത്തിൻെറ സകളീകരണത്തിനു് അഥവാ വിശദാംശങ്ങളെ ദ്യോതിപ്പിക്കുന്നതിനു് പൂജകൻ ബിംബത്തിൽതന്നെ ചെയ്യേണ്ടതാണ്. അതോടുകൂടി ബിംബത്തിൽ പതിക്കുന്ന അവ്യക്തമായ മന്ത്രചൈതന്യം വ്യക്തമായ മൂലമന്ത്ര സ്പന്ദനത്തിൻെറ രൂപം കൈക്കൊള്ളുകയും ഒരു പ്രത്യേക മൂർത്തീഭാവം കൈക്കൊണ്ടു് ഭക്തന്മാർക്കനുഗ്രഹദായിനിയായി പ്രവർത്തിക്കുകയും ചെയ്യുന്നു. ഈ ചൈതന്യസ്പന്ദനത്തിൻെറ മാനുഷിക രൂപകല്പനയാണ് ധ്യാനോക്ത

രൂപം. ആ രൂപവും അതിൻെറ പ്രത്യേക മന്ത്രസ്പന്ദനവും തമ്മിൽ നിഗൂഢമായ ഒരു പ്രതികാത്മക ബന്ധമുണ്ട്.

**ഷോഡശോപചാരങ്ങൾ**

ഇതു കഴിഞ്ഞാണ് സാക്ഷാൽ പൂജ ആരംഭിക്കുന്നതു് ആ പൂജകളിൽചെയ്യുന്ന സമർപ്പണങ്ങളാണ് ഉപചാരങ്ങൾ. പഞ്ചോപചാരത്തെപ്പററി നേരത്തെ സൂചിപ്പിച്ചുവല്ലോ. 8, 10, 16, 32, 36, 64 എന്നിങ്ങനെ ഉപചാരങ്ങളുടെ സംഖ്യകാണാറുണ്ട്. ശ്രീചക്രപൂജയിൽ ചതു:ഷഷ്ട്യുപചാരത്തിനാണ് (64) പ്രാധാന്യം. പക്ഷെ സാധാരണ പൂജകളിൽ ഉപയോഗിച്ചു വരുന്നതു് ഷോഡശോപചാരമാണ്. 16 എന്ന സംഖ്യ ചന്ദ്രൻെറ കലകളായ 16–നെ സൂചിപ്പിക്കുന്നു. അതുകൊണ്ട് ഷോഡശോപചാര പൂജയുടെ പിന്നിൽ അമൃതത്വം അടങ്ങിയിരിക്കുന്നു ഉപചാരങ്ങൾ പലവിധമുണ്ടെങ്കിലും അതിൻെറ മുഖ്യഭാഗം ജലഗന്ധ പുഷ്പധൂപദീപ നിവേദ്യാദികളായ പഞ്ചഭൂതപ്രതീകങ്ങളേയും പരബ്രഹ്മബിന്ദുവായി ലയിപ്പിക്കുക എന്നതു് പഞ്ചോപചാരപൂജതന്നെയാണ്. ഈ പഞ്ചോപചാരപൂജ തീർച്ചയായും കുണ്ഡലിന്യുത്ഥാപന പ്രക്രിയ എന്ന സംഹാരപ്രക്രിയയുടേയും തന്മൂലം ലയയോഗത്തിൻെറയും പ്രതീകത്വം വഹിക്കുന്നു. അതിൻെറ ഫലമായി സാധകന് പൂർണ്ണമായ അമൃതവർഷണം ലഭിക്കുന്നു. ദേവൻെറ ഈ അനുഗ്രഹശക്തിയിൽ നാം ഊന്നൽ കൊടുക്കുന്നതു കൊണ്ട് ചാന്ദ്രസംഖ്യയായ 16 ഉപചാരങ്ങൾ പ്രത്യേകം പ്രാധാന്യമർഹിക്കുന്നു. ഇതാണ് പൊതുവെ എല്ലാ പൂജയിലും നടപ്പിലുള്ളതു്. ഈ 16 ഉപചാരങ്ങൾ പലതരത്തിലും പല തന്ത്രഗ്രന്ഥങ്ങളിലും വിവരിക്കുന്നുണ്ടെങ്കിലും ശങ്കരാചാര്യ പ്രണീതമായ പ്രപഞ്ചസാരതന്ത്രത്തിൽപറഞ്ഞ 16 ഉപചാരങ്ങളെയാണ് കേരളാചാരം മുറുകെപിടിച്ചിട്ടുള്ളതു്. 16 എന്ന ചന്ദ്രതത്വത്തിലൂന്നിനിൽക്കുമ്പോൾ അമൃതവർഷണത്തിലാണ് അതായതു് ദേവൻെറ അനുഗ്രഹശക്തിയിലാണ് നാം ഊന്നൽ കൊടുക്കുന്നതു്. അതു കൊണ്ടാണ് കുണ്ഡലിന്യുത്ഥാപനത്തിൻെറ ഫലമായുള്ള അമൃതവർഷണം അതായതു് പൂജകൊണ്ടുണ്ടാവുന്ന ഈശ്വരാനുഗ്രഹം ഉപചാരസമഷ്ടിയായ 16–ൽ തന്നെ അന്തർഭവിച്ചിരിക്കുന്നതു്.

> ആസനസ്വാഗതേ സാർഘ്യപാദ്യേ സാചമനീയകേ
> മധുപർക്കാ ചമനസ്നാനവസനാഭരണാന്യപി
> സുഗന്ധസുമനോ ധൂപ ദീപനൈവേദ്യ വന്ദനേ
> പ്രയോജയേ ദർച്ചനായാം ഉപചാരാം/സ്തുഷോഡശാ:
> [പ്രപഞ്ചസാരതന്ത്രം 6–ാം പടലം ശ്ലോകം 41, 42]

കേരളത്തിൽ ഷോഡശോപചാരത്തിൻെറ ആരംഭത്തിൽ തന്നെ ആസന സ്വാഗതങ്ങൾ കഴിക്കുകയും പാദ്യാർഘ്യാ ചമനീയാദികളെ കൊണ്ടു് ഷോഡശോപചാരങ്ങൾ നിർവ്വഹിക്കുകയും ചെയ്യുന്നു. പാദ്യാർഘ്യാചമനീയാദികളിൽ സമർപ്പിക്കുന്നതു് ശംഖജലമാണ്. പാദ്യം ദേവതയുടെ പാദത്തിലും അർഗ്ഘ്യം ദേവതയുടെ ശിരസ്സിലുമാണ് കൊടുക്കേണ്ടതു്. ശൈവദേവതകൾക്കു് പാദ്യാദിയായും (പാദ്യം—അർഘ്യം—ആചമനീയം) വൈഷ്ണവ ദേവതകൾക്കു് അർഘ്യാദിയായും (അർഘ്യം, പാദ്യം, ആചമനീയം എന്നീ ക്രമത്തിലും) ആണ് ഉപചാരം അർപ്പണം ചെയ്യുക. അതായതു് ശൈവദേവതകൾ കുണ്ഡലിനിയുടെ ഊർദ്ധ്വപ്രവാഹത്തെ സൂചിപ്പിക്കുന്നതിനാൽ പാദ്യം മുതൽ തുടങ്ങുന്നതു് യുക്തിസഹമാണ്. വൈഷ്ണവദേവതകൾ സഹസ്രാരത്തിൽനിന്നു താഴോട്ടു നിപതിക്കുന്ന ഈശ്വരീയ ശക്തി ആയതിനാൽ അർഘ്യാദിയായിരിക്കുന്നതും യുക്തിയുക്തമാണ്. ആചമനീയമെന്നതു് ഭൗതികദേഹത്തിനുപരിയായ സൂക്ഷ്മദേഹങ്ങളുടെ ശുദ്ധിക്കുവേണ്ടി സ്വീകരിക്കുന്ന അമൃതബിന്ദുതന്നെ. മധുപർക്കം തൈരും, നെയ്യും, തേനും ഒരു പ്രത്യേക മിശ്രിതത്തിൽ ചേർത്തെടുത്ത സ്വാദിഷ്ടമായ ഒരു പാനീയമാണ്.

> ''സുധാണുനാതതകുര്യാൽ മധുപർക്കം മുഖാംബുജേ
> ആജ്യംദധി—മധൂന്മിശ്രമേതദുക്തം മനീഷിഭി''

(ശാരദാതിലകം 4—ാം പടലം 96 97 ശ്ലോകങ്ങൾ) യോഗശാസ്ത്രപ്രതീകങ്ങളുടെ ദൃഷ്ടിയിലൂടെ ഇതിലെ തൈരു് അഗ്നിതത്വത്തിൻെറയും നെയ്യ് സൂര്യതത്വത്തിൻെറയും തേൻ സോമതത്വത്തിൻെറയും പ്രതീകത്വം വഹിക്കുന്നു. ഈ ഷോഡശോപചാരങ്ങൾ ലൌകികദൃഷ്ട്യാ ഒരു വിശിഷ്ടാതിഥിയെ പൂജിക്കുന്നതിനോടു സാമ്യംവഹിക്കുന്നുണ്ടെങ്കിലും താന്ത്രിക—യൗഗിക ദൃഷ്ടിയിൽ വളരെ നിഗൂഢമായ അർത്ഥകല്പനകൾ അതിൽ കണ്ടേക്കാവുന്നതാണ്. മനുഷ്യൻെറ സോമസൂര്യാഗ്നി ഖണ്ഡങ്ങളെ മുഴുവൻ ഈശ്വരങ്കൽ സമർപ്പിക്കുന്നതിനാണ് അഥവാ ഈശ്വരാഭിമുഖമാക്കുന്നതിനെയാണ് മധുപർക്കം എന്നു് പറയുന്നതു്. മധുപർക്കത്തിനുശേഷം ഒരു പുനരാചമനീയം കൂടി വേണ്ടതാണ്. അടുത്തതു് സ്നാനമാണ്. അമൃതാപ്ലാവനത്തിൻെറ പ്രത്യക്ഷപ്രതീകമാണതു്. വലിയ പൂജകളിലും പ്രതിഷ്ഠാദി ഉപരിക്രിയകളിലും ഷോഡശോപചാരപൂജയിലെ സ്നാനസമയത്താണ് വിവിധ കലശങ്ങൾ ആടുന്നതു്. സ്നാ

നത്തിന്റെ അവസാനം ആപസ്സിന്റേതായ 3 ശ്ലോകങ്ങൾ (ആപോഹിഷ്ഠാദി) ചൊല്ലി ശിരസ്സിൽ തളിയ്ക്കണമെന്നാണല്ലോ വൈദികവിധി. അതുകൊണ്ട് ദേവപൂജയിൽ സ്നാനത്തിന്റെ ഏററവും അവസാനമായി ഈ വൈദികപുണ്യാഹ മന്ത്രപ്രോക്ഷണവും നടത്താറുണ്ട്. അതാണ് പുനഃസ്നാനം ഈ പുനസ്നാനവും സ്നാനത്തിന്റെ അംഗമാണ്. പിന്നീട് വസ്ത്രാലങ്കാരങ്ങളും ദേവന്നർപ്പിക്കുന്നു. നിർവ്വികല്പവും അനന്തവുമായ ഈശ്വരീയ ചൈതന്യത്തെ മനുഷ്യമനസ്സിൽ പിടിക്കണമെങ്കിൽ അതിന്ന് പരിമിതികൾ കല്പിക്കേണ്ടതുണ്ട്, അതാണ് വസ്ത്രം. സാധാരണ വസ്ത്രം, യജ്ഞോപവീതം, ഉത്തരീയം (അംഗവസ്ത്രം)എന്നിവയാണ് വസനം എന്ന ഉപചാരസമർപ്പണത്തിൽ ഉൾപ്പെട്ടിട്ടുള്ളത്. അച്ഛസ്ഫടിക സങ്കാശമായ ഈശ്വരചൈതന്യം നിർവ്വർണ്ണമാണ്. പക്ഷെ സാധകൻ ഉയർന്നുയർന്നു പോകുമ്പോൾ അവന്ന് വിവിധതരം പ്രകാശങ്ങൾ അനുഭവപ്പെടും. നിർവ്വർണ്ണമായ ചൈതന്യത്തിൽ വിവിധ പ്രകാശങ്ങൾ ആരോപിക്കുമ്പോൾ മാത്രമേ ഈശ്വരൻ സാധകന്ന് ദൃഷ്ടിഗോചരമാകുന്നുള്ളു. അതാണ് ആഭരണങ്ങളുടെ പ്രസക്തി. ഇത്രയും കഴിഞ്ഞു് പിന്നീട് ഗന്ധ പുഷ്പ ധൂപ ദീപ നിവേദ്യാദികളിലേക്ക് കടക്കുകയാണ്. ഇതിന്റെ മുമ്പിൽ വേണ്ടതായ ജലത്തിന്റെ വിശദാംശങ്ങളാണ് പാദ്യാർഘ്യാചമനീയ മധുപർക്ക ആചമനസ്നാനങ്ങൾ. ഗന്ധപുഷ്പാദികൾ ഭൗതികശരീരത്തിന്റെ സമർപ്പണമാണെന്ന് മുമ്പെ സൂചിപ്പിച്ചിട്ടുണ്ട്. ഇവിടെ ദേവചൈതന്യത്തിന്റെ വിശദാംശങ്ങളെ വേറെ വേറെയായി പിരിച്ച് അവയെല്ലാം പ്രത്യേകം പ്രത്യേകമായി പൂജിക്കാറുണ്ട്. കേരളീയ പൂജാസമ്പ്രദായത്തിൽ വസനാഭരണങ്ങൾ കഴിഞ്ഞാൽ പ്രധാന പൂജയെ താൽക്കാലികമായി ഒരു വിരാമമിട്ട് മൂലമന്ത്രത്തിന്റെയോ ദേവതയുടെയോ വിശദാംശങ്ങളായ അഥവാ. ആവരണങ്ങളായ അല്ലെങ്കിൽ പരിവാരങ്ങളായ പ്രണവം, ശക്തി ഉപചാരമന്ത്രം, മൂലമന്ത്രം, മൂലാക്ഷരങ്ങൾ, അംഗം, ആയുധം, ഭൂഷണങ്ങൾ, പരിവാരങ്ങളും അവയുടെ ആയുധങ്ങളും, നിർമ്മാല്യധാരി എന്നിങ്ങനെയുള്ള മന്ത്രഭേദങ്ങളെക്കൊണ്ട് ജലാദിജലാന്തം പൂജിക്കുന്നു എന്നതാണ് മൂർത്തിപൂജയുടെ തത്വം. സാധാരണ ലഘുപൂജയിൽ ഇവയെല്ലാം സമഷ്ടിയായി, സർവ്വാംഗേഭ്യോ നമ:, സർവ്വാക്ഷരേഭ്യോ നമ:, സർവ്വഭൂഷണേഭ്യോ നമഃ, സർവ്വ പരിവാരേഭ്യോ നമഃ, സർവ്വായുധേഭ്യോ നമ:, സർവ്വപരിവാരായുധേഭ്യോ നമ;, സർവ്വാവരണേഭ്യോ നമ: എന്നിങ്ങനെ സമിഷ്ടിയായെ പറയാറുള്ളു. പക്ഷെ വിശേഷാലുള്ള സപരിവാര പൂജയിൽ ഈ ഓരോന്നും

പ്രത്യേകം പ്രത്യേകം പേരെടുത്തു പറഞ്ഞു പൂജിക്കാറുണ്ട്. ഇവിടെ ചെറിയ പൂജയാണെങ്കിലും വലിയ പൂജയാണെങ്കിലും, മൂർത്തി പൂജയിലുള്ള ഓരോ മന്ത്രദേവതകൾക്കും ജലാദി ജലാന്തമായ ജലഗന്ധ പുഷ്പ ധൂപദീപ ജലങ്ങളെ (അവസാനജലം നിവേദ്യസ്ഥാനം) കൊടുക്കേണ്ടതാണ്. ഇതിനെ മൂർത്തിപൂജ എന്നു പറയുന്നു. പ്രണവമാകുന്ന ബീജത്തിൽനിന്ന് ശക്തി ഉണ്ടാകുകയും ആ ശക്തിയിൽനിന്ന് മന്ത്രമാവിർഭവിക്കുകയും ചെയ്യുന്നു എന്നതാണ് മന്ത്രശാസ്ത്രത്തിൻെറ തത്വം. പ്രണവവും ശക്തിയും അങ്ങനെ മന്ത്രത്തിൻെറ മാതാപിതാക്കളുടെ സ്ഥാനം വഹിക്കുന്നു. ഉപചാരമൂലമന്ത്രങ്ങൾ മന്ത്രദേവതയെയും അതിൻെറ അംഗ ആയുധ ഭൂഷണങ്ങൾ ദേവതയുടെ അലങ്കാരങ്ങളേയും, പരിവാരങ്ങളും, നിർമ്മാല്യധാരിയും മററും മന്ത്ര ചൈതന്യത്തിൻെറ വിശദാംശങ്ങളെയും സൂചിപ്പിക്കുന്നു.

**ഘണ്ടാനാദം**

മേൽപറഞ്ഞ മൂർത്തിപൂജ ജലാദി ജലാന്തമായിട്ടാണല്ലോ ചെയ്യേണ്ടതു്. അവിടെ ജലഗന്ധപുഷ്പങ്ങൾ വേറെവേറെയായി ആദ്യം സമർപ്പിക്കുന്നു. പിന്നീട് എല്ലാവർക്കുംകൂടി ധൂപദീപാദികൾ കാണിക്കുന്നു. അവിടെ ഈ എല്ലാമന്ത്രങ്ങളും തുടർച്ചയായി ഉച്ചരിച്ചുകൊണ്ടാണ് ധൂപവും ദീപവും കാണിക്കേണ്ടതു്. ധൂപദീപാദികൾ കാണിക്കുമ്പോൾ മണികൊട്ടേണ്ടതുണ്ട്. ധൂപം വായുവിൻേറയും ദീപം അഗ്നിയുടേയും പ്രതീകങ്ങളാണ് എന്ന് നേരത്തെ പറഞ്ഞുവല്ലോ. ധൂപം കാണിക്കേണ്ടതു് നാഭീകന്ദത്തിലും ദീപം കാണിക്കേണ്ടതു് നേത്രത്തിലുമത്രെ. വായു എന്നതു് സാധകനെ സംബന്ധിച്ചിടത്തോളം പ്രാണസംയമത്തിൻെറ അതായതു് യോഗപരമായ പ്രാണായാമത്തിൻെറ അനുഭൂതിയത്രെ. ആ അനുഭൂതിയിൽ ദിവ്യമായ ജ്യോതിസ്സുകൾ നമ്മുടെ ഭ്രൂമദ്ധ്യത്തിൽ പ്രകാശിക്കുന്നതായി യോഗികൾക്ക് അനുഭവമുണ്ടാകാറുണ്ട്. അതോടുകൂടെ ദിവ്യങ്ങളായ നാദങ്ങളും അനുഭൂതിവിശേഷങ്ങളായി ഉത്ഭവിക്കാറുണ്ട്. ചിണി, ചിഞ്ചിണി, ഭേരീനാദം, മദ്ദളനാദം, ഇടിമുഴക്കം, വീണാനാദം, വേണുനാദം എന്നിങ്ങനെയുള്ള നാദവിശേഷങ്ങൾ യോഗികളുടെ അനുഭൂതി മണ്ഡലത്തിൽ തെളിഞ്ഞുവരാറുണ്ടെന്നുള്ളതു് ഗീതയിലും യോഗശാസ്ത്രഗ്രന്ഥത്തിലും കാണാവുന്നതാണ്. അതാണ് പൂജയിലെ ഘണ്ടാനാദം.

ദൈവികമായ അനുഭൂതിവിശേഷത്തിൻെറ വിവരണമാണല്ലോ ഇതു്. മണിനാദം സൂക്ഷിച്ചുശ്രവിച്ചാൽ അതു് പ്ര

ണവനാദമാണെന്നും കാണാൻ കഴിയും. ഒരു മണിമുഴക്കം മാത്രമെടുത്താൽ അതിന്റെ നാദം തരംഗരൂപിയായി ഉയന്നു് ക്രമേണ ചുരുങ്ങി ചുരുങ്ങി ഒരു ബിന്ദുവിൽ ലയിക്കുന്നതായി കാണാം. അത്തരത്തിലുള്ള ഘണ്ടാനാദമാണിവിടെ മുഴങ്ങേണ്ടതു്. യോഗസാധനയുടെ പാരമ്യത്തിന്റെ ഒരു പ്രതീകാത്മക ചിത്രം അങ്ങനെ പൂജകൻ സൃഷ്ടിക്കുകയാണ്.

അതുകൊണ്ടു് മന്ത്രത്തെ സമ്പൂർണ്ണമായി പൂജിച്ചു കഴിഞ്ഞു് അംഗദേവതകളെ പൂജിക്കുമ്പോൾ വിശദാംശങ്ങളിലേക്കു് കടക്കുകയാണ്. അതു കഴിഞ്ഞു് മൂലമന്ത്രത്തിന്റെ ഉപാംഗ ദേവതകളുടെ സ്ഥാനത്തു് അനേകം ആവരണ ദേവതകളുണ്ടു്. ഓരോ ദേവനും ഓരോ മൂലമന്ത്രമുള്ളതുപോലെ ഓരോ ചക്രം അഥവാ യന്ത്രവും ഉണ്ടെന്നുള്ളതു് പ്രസിദ്ധമാണ്. ബിന്ദു – ത്രികോണ – പത്മ – വൃത്ത – ചതുരശ്രാദികളായ രൂപങ്ങൾ ചേൻ്നാണല്ലോ ഓരോ ചക്രവും ഉണ്ടാകുന്നതു്. ഈ വിശദഭാഗങ്ങളിൽ ഓരോന്നിലും പ്രവൎത്തിക്കുന്ന മന്ത്രചൈതന്യാംശത്തെ ആവരണ ദേവതകൾ എന്നു വിളിക്കുന്നു. ഈ ആവരണ ദേവതൾ എല്ലാംകൂടി ചേൻ്നതാണ് മൂലമന്ത്രത്തിന്റെ സമഷ്ടി സ്പന്ദനം. ലഘുപൂജയിൽ സൎവ്വാവരണേഭ്യോ നമഃ എന്ന ഒററ മന്ത്രംകൊണ്ടു പൂജിക്കുമെങ്കിലും വിസ്തരിച്ചുള്ള സപരിവാരപൂജയിൽ ഓരോ ആവരണദേവതയേയും പ്രത്യേകം പ്രത്യേകം പൂജിക്കാറുണ്ടു്.

അടുത്തതു് നിവേദ്യമാണ്. ഈ നിവേദ്യം സാധാരണ ഭക്ഷണ സാമഗ്രികളായിരിക്കുമല്ലോ. അന്നമാണെങ്കിലും പായസമാണെങ്കിലും മററു ഫലാദികളാണെങ്കിലും അവില് മലരു് മുതലായവയാണെങ്കിലും ഇവയെല്ലാം തന്നെ മനുഷ്യശരീരകല്പനയിൽ അന്നമെന്ന പൊതുസംജ്ഞകൊണ്ടു് വിവക്ഷിക്കാവുന്നതാണ്. അതായതു് ദേവന്റെ മുമ്പിൽ ദേവനു് സമർപ്പിക്കുവാനായി വച്ചിട്ടുള്ള നിവേദ്യ സാധനങ്ങൾ സാധകന്റെ അന്നമയകോശം തന്നെയാണ്. ഈ അന്നമയകോശത്തെ മുൻകൊടുത്ത ശോഷണദഹനാപ്ലാവനാദി ക്രിയകളെകൊണ്ടു് ആദ്യം ശുദ്ധീകരിക്കുന്നു. അതായതു് നിവേദ്യമായിവച്ചിട്ടുള്ള ഈ അന്നമയകോശം ഭൂതശുദ്ധിയെ ചെയ്യുന്നു എന്നർത്ഥം. പിന്നീടു് ഉപസ്തരിക്കുകയാണ്. നെയ്യിന്റെ ഒരംശം വൈദികഗായത്രി ഉച്ചരിച്ചുകൊണ്ടു് നിവേദ്യത്തിൽ തളിക്കുകയാണ് ഈ ക്രിയ. നെയ്യു് സൂര്യചൈതന്യത്തെ സൂചിപ്പിക്കുന്നു എന്നു മുമ്പ് കൊടുത്തിട്ടുണ്ടല്ലോ. അപ്പോൾ ഉപസ്തരണമെന്ന ക്രിയയോടുകൂടി നിവേദ്യമെന്ന അന്നമയകോശം ഗായത്രി സാധന

ചെയ്യുന്നു. ഏതു മന്ത്രസാധനയുടേയും പൂർവ്വാംഗമായി ഈ ഗായത്രിമന്ത്രസാധന വേണ്ടതാണല്ലോ. അതിനുശേഷം മൂല മന്ത്രം തൊട്ടു ജപിക്കുന്നതോടുകൂടി അതു്–ആ നിവേദ്യദേഹം–ഗായത്രി മന്ത്രവും ദേവന്റെ മൂലമന്ത്രവും ജപിക്കുന്ന ഉത്തമ സാധകദേഹമായി തീരുന്നു. ഈ ദേഹത്തെയാണ് മൂലബിംബത്തിൽ ആവാഹിച്ചുവച്ചിട്ടുള്ള പ്രധാന ദേവതയുമായി സംയോജിപ്പിക്കേണ്ടതു്. സാധകന്റെ സ്ഥൂലദേഹത്തോടുകൂടി സമ്പൂർണ്ണമായി മൂലദേവതയിൽ ലയിക്കുക എന്ന ക്രിയ പഞ്ചപ്രാണാഹുതിയിലൂടെ ഇവിടെ ചെയ്യുകയാണ്. [നിവേദ്യമാകുന്ന ഈ സ്ഥൂലദേഹം സഹസ്രാരപത്മത്തിൽനിന്നു നിർഗ്ഗളിക്കുന്ന അമൃതധാരയാൽ ആപ്ലാവിതവും മൂലമന്ത്രസ്പന്ദനങ്ങൾ ഉൾക്കൊള്ളുന്നവയുമാണ്] ഈ അമൃതമയമായ അന്നമയകോശത്തെ ദേവനിൽ സമർപ്പിക്കുന്നതിന്റെ മുമ്പായും പിന്നീടും അമൃതത്തിന്റെ ആവരണം തന്നെയിടുന്നതാണ് (ബ്രാക്കററ്പോലെ നിവേദ്യത്തിന്റെ അടിയിലും മുകളിലും 'അമൃതോപസ്തരണമസി' എന്നും 'അമൃതാപിധാനമസി' എന്നും ഉള്ള സമർപ്പണങ്ങൾ)അതിനുള്ളിൽ നിവേദ്യത്തിന്റെ രസാംശത്തെ അഥവാ അമൃതാംശത്തെ ദേവദേഹത്തിലുള്ള പ്രാണോപാനവ്യാനോദാനസമാനാംശങ്ങളിലേക്കു സംക്രമിപ്പിക്കുന്ന പ്രക്രിയ ഹോമകർമ്മത്തിനു് തുല്യമാണ്. അതുകൊണ്ടു് ഈ സമർപ്പണം സ്വാഹാന്തമായി ചെയ്യുന്നു. ഇതു കഴിഞ്ഞാൽ ബാക്കിയാകുന്ന നിവേദ്യം ദേവന്റെ ഉച്ഛിഷ്ടവും മേല്പറഞ്ഞ യജ്ഞകല്പനയിൽ യജ്ഞശിഷ്ടവും ആയി തീരുന്നു. ''യജ്ഞശിഷ്ടാശിനസന്തോ ഉച്യന്തെ സർവ്വകിൽബിഷൈ'' (യജ്ഞശിഷ്ടം ഭുജിക്കുന്നവർ സർവ്വപാപ വിമുക്തി നേടുന്നു.) എന്ന ഗീതാവചനമനുസരിച്ചു് ഈ നിവേദ്യശിഷ്ടം ഭുജിക്കുന്നവർ എല്ലാ പാപങ്ങളിൽനിന്നും മോചനം നേടുന്നു. ഈ യജ്ഞശിഷ്ടം ദേവന്റെ ഉഛിഷ്ടം അഥവാ ദേവങ്കൽ നിന്നു് (സഹസ്രാരപത്മത്തിൽനിന്നു്)നിപതിക്കുന്നതാകയാൽ കുണ്ഡലിനീ ശക്തിയുടെ പ്രതീകമാണ്. ആ ഉഛിഷ്ടത്തിന്റെ ദേവതയാണ് നിർമ്മാല്യധാരി. വിഷ്ണുവിനു് വിഷ്വക്സേനൻ, ശിവനു് ചണ്ഡേശ്വരൻ എന്നിങ്ങനെ ഓരോ ദേവതക്കും ഓരോ നിർമ്മാല്യധാരികളുണ്ടു്. ഈ നിർമ്മാല്യധാരിയെ സാധാരണ പ്രാസാദത്തിനു് വെളിയിൽ പ്രതിഷ്ഠിച്ച അഷ്ടദിക്പാലന്മാരുടെ കൂട്ടത്തിൽ വടക്കുഭാഗത്തായി ഈശാനനു സമീപം പ്രതിഷ്ഠിച്ചിരിക്കും. അതുകൊണ്ടു് നിവേദ്യം കഴിഞ്ഞ ഉടനെതന്നെ ആ നിവേദ്യശിഷ്ടത്തെ അഥവാ ദേവന്റെ ഉഛിഷ്ടത്തെ ഈ നിർമ്മാല്യധാരിക്കു് പഞ്ചപ്രാണാഹുതി

യോടെ സമർപ്പിക്കേണ്ടതുണ്ട്. ഈ നിർമ്മാല്യ ദേവതയിൽ നിന്നാണ് നിവേദ്യശിഷ്ടമാകുന്ന കുണ്ഡലിനിനിദ്യോതകമായ അമൃതത്തെ നാം സ്വീകരിക്കേണ്ടത്. നിവേദ്യാംഗമായി ആവരണ ദേവതകൾക്ക് (ബലിദേവതകൾക്ക്) ബലിതൂകുന്ന ക്രിയാദികളുമുണ്ട്. നിവേദ്യാംഗമായ ബ്രാഹ്മണഭോജനം, ഹോമക്രിയ എന്നിവ അത്ഥബഹുലവും സുപ്രധാനവുമായ ക്രിയകളാണ്. പ്രകൃതിയിലെ അത്യന്തം നിഗൂഢവും ഈശ്വരചോദിതവുമായ സൃഷ്ടിപ്രക്രിയയോട് അത്ഭുതാവഹമായ സാദൃശ്യം പ്രതീകാത്മകത്വേന ജനിപ്പിച്ച്, കുണ്ഡത്തിൽ അഗ്നി ജ്വലിച്ചുയരുമ്പോൾ സമാന്തരമായി സാധകദേഹത്തിലും (ഹോതാവ്) ലേശമാത്രമെങ്കിലും കുണ്ഡലിന്യുത്ഥാപനം കൈവരുത്തുന്ന അതിശക്തമായൊരു താന്ത്രികക്രിയയാണ് ഹോമം. ഇതാവട്ടെ വൈദികയജ്ഞസദൃശവുമാണ്.

പ്രധാന ക്ഷേത്രങ്ങളിൽ ഹോമവും ബലിക്രിയാദികളും ബ്രാഹ്മണഭോജനവും കഴിഞ്ഞു മാത്രമേ ദേവൻെറ നിവേദ്യം സമാപിക്കാറുള്ളു.

ബലിക്രിയാദികൾ കഴിഞ്ഞാൽ അർച്ചകൻ മണ്ഡപത്തിലിരുന്ന് അല്പം മൂലമന്ത്രം ജപിക്കേണ്ടതുണ്ട്. അതു കഴിഞ്ഞ് വന്ദനം എന്ന അവസാന ഉപചാരപ്രതീകമായി പൂജകൻ തൊഴുതു നമസ്ക്കരിക്കുന്നു. ഇവിടെ വന്ദനത്തെക്കുറിച്ച് രണ്ടുവാക്ക്. വന്ദനമെന്നതിൻെറ ക്രിയ കൈകൂപ്പി തൊഴുകയാണല്ലോ. പഞ്ചഭൂതപ്രതീകങ്ങളായ അഞ്ചുവിരലുകളും രണ്ടു കൈകളും ഊദ്ധ്വമുഖങ്ങളായി തിരിച്ച് ദേഹമദ്ധ്യത്തിൽ ചേക്കുമ്പോൾ അത് പഞ്ചഭൂതങ്ങളേയും വഹിച്ചുകൊണ്ട് ഇഡാപിംഗളകളുടെ മദ്ധ്യത്തിലുള്ള സുഷുമ്നാനാഡിയിലൂടെയുള്ള കുണ്ഡലിനിയുടെ ഊദ്ധ്വപ്രവാഹത്തെ സൂചിപ്പിക്കുന്നു. അതിൻെറ മന്ത്രവാചകമാണ് നമഃശബ്ദം. ചാന്ദ്രമായ മനസ്സ്—മനഃ–ൽ നിന്നാണല്ലോ പഞ്ചഭൂതാത്മകമായ പ്രപഞ്ചം ഉത്ഭവിക്കുന്നത്. ഇത് സൃഷ്ടിക്രമമാണ്. സംഹാരപ്രക്രിയയിൽ അതായത് യോഗത്തിൽ പഞ്ചഭൂതങ്ങളെ ഓരോന്നായി ഉപര്യുപരിയായി ലയിപ്പിച്ച് അവസാനം ആകാശത്തെ മനസ്സിലും മനസ്സിനുപരിയായ ആത്മചൈതന്യത്തിലും ലയിപ്പിക്കുന്നു. താഴോട്ടൊഴുകുന്ന മനസ്സിനെ ഊദ്ധ്വതത്വങ്ങളിൽ ലയിപ്പിക്കുന്ന പ്രക്രിയ പ്രതീകാത്മകമായ മനഃ എന്ന ശബ്ദത്തെ തിരിച്ചിടുമ്പോൾ ഉണ്ടാകുന്ന നമഃ ശബ്ദം തന്നെയാണ്. ഈ 'നമ'യുടെ ക്രിയാരൂപമാണ് നമസ്കാരം.

സഹസ്രാരമദ്ധ്യത്തിലുള്ള ദേവപാദങ്ങളിൽ സവ്വവും ലയിച്ചുചേരുന്ന ഒരു ക്രിയയാണ് ദേവപാദങ്ങളിൽ ശിരസ്സ്

മുട്ടിച്ചുകൊണ്ടുള്ള നമസ്കാരക്രിയ. അവിടെ പരമാത്മാവുമായുള്ള പൂർണ്ണമായ ഐക്യം കൈവരിക്കുന്നു, ഷോഡശോപചാര പൂജയുടെ അന്ത്യത്തിലുള്ള ഈ നമസ്കാരം അതിനാൽ അത്ഥവത്താണ്. പൂജയുടെ സമർപ്പണങ്ങളുടെ പരിസമാപ്തിയായുള്ള ഏകീഭാവമാണത്. അതോടുകൂടി സാധകൻ സാധകൻ ദേവാഭിന്നനായിത്തീരുകയും സമ്പൂർണ്ണമായ അമൃതാപ്ലാവനം സാധിക്കുകയും ചെയ്യുന്നു. ഈ ആത്മാവ്തൊട്ട് സ്ഥൂല ശരീരംവരെയുള്ള വിവിധതലങ്ങളുടെ പൂർണ്ണമായ അമൃതാപ്ലാവനമത്രെ. അവിടെ ഒരു മുങ്ങിക്കുളിക്ക് വകയുണ്ട്. ആ കുളിയുടെ ചുരുക്കമത്രെ കാൽകഴുകൽ. കാൽ മൂലാധാരസംബന്ധിയും പൃഥ്വീതത്വദ്യോതകവുമായതിനാൽ പാർത്ഥിവശരീരത്തിന്റെ പൂർണ്ണമായ സ്നാനം കാൽകഴുകൽകൊണ്ട് സാധിക്കുന്നു. വാസ്തവത്തിൽ വന്ദനയോടുകൂടി പരിസമാപിക്കുന്ന ഷോഡശോപചാരപൂജയുടെ അനന്തരഘട്ടം ഈ അമൃതവർഷണമാണ്. അതിനുതയ്യാറായുള്ള ദേവന്റെ അവസ്ഥയാണ് ഇനിവരുന്ന പ്രസന്നപൂജകൊണ്ട് സാധിച്ചെടുക്കുന്നത്, കൂടുതൽ വിവരത്തിനു ക്ഷേത്രാചാരം എന്നഭാഗം നോക്കുക. മേൽപറഞ്ഞ ക്രിയാദികൾക്കായി ശ്രീകോവിൽ വിട്ടു പുറത്ത്പോകുമ്പോൾ നട അടച്ചിരിക്കും. അത്രയുംസമയം ദേവനെയും മുമ്പിലുള്ള നിവേദ്യത്തെയും പരിവാരങ്ങളേയും കൂട്ടി രക്ഷിക്കുക എന്ന ക്രിയ സമന്ത്രമായി ചെയ്തിട്ടുണ്ടായിരിക്കും.

## പ്രസന്നപൂജ

അതുകൊണ്ട് നിവേദ്യസമയത്ത് മഹാക്ഷേത്രങ്ങളിൽ ഭക്തന്മാരെ അകത്തു പ്രവേശിപ്പിക്കാറില്ല.

അതിനുശേഷമാണ് കാൽ കഴുകി ആചമിച്ച മണിയടിച്ച് ശാന്തിക്കാരൻ നട തുറന്നു ക്ഷേത്രത്തിനുള്ളിൽ പ്രസന്ന പൂജയ്ക്കായി പോകുന്നത് അതിനുശേഷം നിർമ്മാല്യധാരിക്കുള്ള പ്രാണാഹൂതി കഴിച്ച് നിവേദ്യം പൂർത്തിയാക്കുന്നു. ലഡ്ഡുക-അപ്പ-പാനീയങ്ങൾ തുടങ്ങിയവയും താംബൂലവും അതോടുകൂടി നൃത്തഗീതവാദ്യാദികളും സമസ്ത രാജോപചാര സമർപ്പണവും ചേർന്നതാണ് പ്രസന്നപൂജ. ഈ പ്രസന്ന പൂജാസമയത്താണ് പുഷ്പാഞ്ജലിയും സഹസ്രനാമാർച്ചനയും മററും പതിവുള്ളത്. ഈ പ്രസന്നപൂജയിൽ പീഠദേവതകൾക്കും പരിവാരദേവതകൾക്കും പുഷ്പാർച്ചന ചെയ്യാറുണ്ട്.

ഈ സന്ദർഭത്തിലാണ് പുറമെ നൃത്തഗീതവാദ്യങ്ങൾ നടക്കേണ്ടത്. ഈ സമയത്ത് അഷ്ടപദി തുടങ്ങിയ സോ

പാനസംഗീതം ആലപിക്കയും പൂജക്കൊട്ട് നടത്തുകയും പതിവാണല്ലോ. നൃത്തഗീതവാദ്യങ്ങൾ യോഗസാധനാ പ്രക്രിയയുടെ അവസാനഘട്ടമായ ആനന്ദാവസ്ഥയെ ദ്യോതിപ്പിക്കുന്നു. മററു ചില പൂജാ സമ്പ്രദായങ്ങളിൽ നൃത്തഗീതവാദ്യങ്ങൾ ഉപചാരങ്ങളായി സമർപ്പിക്കാറുണ്ട്. ആനന്ദാവസ്ഥയിൽനിന്നാണ് ഏതൊരു ദേശത്തിൻേറയും സംസ്കാരത്തിൻെറ സകല സുകുമാരകലകളും ശാസ്ത്രങ്ങളും പ്രാദുർഭവിക്കുക എന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണ്. കുണ്ഡലിനീപ്രബോധനം വന്നവർ ഏതൊരാളും സകലകലാവല്ലഭന്മാരും സകല ശാസ്ത്രകോവിദന്മാരും ആയിതീരുന്നതിൻെറ രഹസ്യം ഇതത്രെ. ഇവിടെ ഇതോടനുബന്ധിച്ച് ഛത്രം, ചാമരം, താലവൃന്ദം ആലവട്ടം മുതലായ രാജോപചാരങ്ങളെക്കൂടി ചേക്കാറുണ്ട്. ഈശ്വരനുമായി താദാത്മ്യം പ്രാപിക്കുമ്പോൾ ഈശ്വരൻെറ അവസ്ഥാവിശേഷമായ ലോക നായകത്വം കൈവരുന്നതിൻെറ പ്രതീകമാണിതു്. വെൺകൊററക്കുടയും വെൺചാമരവും ആലവട്ടവുമായുള്ള നമ്മുടെ ആനപ്പുറത്തെഴുന്നള്ളിപ്പുകൾ ഇതാണ് സൂചിപ്പിക്കുന്നതു്.

## പൂജാ സമർപ്പണം

താനിതുവരെ ചെയ്ത പൂജാവിധിയിൽ ബുദ്ധ്യാദി ഇന്ദ്രിയങ്ങൾകൊണ്ടോ പ്രവൃത്തി കൊണ്ടോ വാക്കുകൾ കൊണ്ടോ കൈകാലുകളെകൊണ്ടോ അറിഞ്ഞിട്ടോ അറിയാതെയോ ചെയ്ത തെററുകളെല്ലാം ക്ഷമിക്കണമെന്നു് പറഞ്ഞു് പ്രാത്ഥിച്ച് പൂർണ്ണപുഷ്പാഞ്ജലി ചെയ്ത് തൻെറ കർമ്മങ്ങളുടെ ഫലത്തെയെല്ലാം സമർപ്പിച്ചുകൊണ്ട് പ്രസന്നാർഘ്യം കൊടുക്കുന്നു.

മാം മദിയഞ്ചതൽ സകല മസ്തൽ
സ്വാമിനേ മഹാവിഷ്ണുമൂർത്തയേ
തുഭ്യം സമ്യക്സമപ്പയാമി—ഓം നമ —ഓം തൽസൽ

ഇത്യാദി മന്ത്രങ്ങളെകൊണ്ടുള്ള ഈ പൂർണ്ണപുഷ്പാഞ്ജലികളിലൂടെ തന്നെയും തൻേറതായ സകലത്തിനേയും സമർപ്പിക്കുന്നതുകൊണ്ടു പൂജകൻ താൻ പൂജിക്കുന്ന ദേവനുമായി അഭിന്നത്വം പ്രാപിയ്ക്കുന്ന അവസ്ഥയെ കൈവരിക്കുന്നു. ഇവിടെ മഹാവിഷ്ണുമൂർത്തിയെ എന്ന സ്ഥാനത്തു് അതാതു ദേവതകളുടെ നാമമാണ് ഉച്ചരിക്കേണ്ടതു്. പിന്നെ പൂജയുടെ ഫലമായുള്ള തീർത്ഥമുണ്ടാക്കുന്നു. ശംഖിൽ ജലമെടുത്തു് ദേവൻെറ പാദസമീപത്തു പിടിച്ച് ദേവപാദത്തിൽനിന്നു് അമൃതം തീത്ഥരൂപേണ ശംഖിൽ ഗ്രഹിച്ചു എന്നു് ധ്യാനിച്ച് ആ തീത്ഥം കൊണ്ടു ഗുരുവിനെ സങ്കല്പിച്ച് മുന്നിലും ഈശാന കോണിൽ

ദേവന്മാരേയും നിരൃതികോണിൽ അസുരന്മാരേയും തൊട്ടമുന്നിൽ പിതൃക്കളേയും തനിക്കും ദ്വാസ്ഥന്മാർക്കും നട തുറന്ന് പുറമെ ഭക്തിയോടുകൂടി തൊഴുതു നില്ക്കുന്നവരേയും സമന്ത്രം തെളിയ്ക്കുക എന്ന തീർത്ഥപ്രോഷണമാണ് അടുത്ത ചടങ്ങ്. അതിൽ പിന്നെ അവസാനീയാർഘ്യം കൊടുത്ത് ദേവന് വ്യാപകാംഗം ചെയ്തു താളത്രയദിഗ്ബന്ധനത്തെ നിർവ്വഹിക്കലാണ് അവസാനത്തെ ചടങ്ങ്. ഇതാണ് പൂജയുടെ വിശദമായ ആന്തരിക സ്വരൂപം.

പിന്നീട് തൽപാദത്തിങ്കൽ അഭിവാദ്യം ചെയ്ത് ക്ഷേത്രങ്ങളിലാണെങ്കിൽ ഒരു പൂവെടുത്ത് ഘ്രാണിച്ച് അങ്ങോട്ടാവാഹിച്ചുവച്ച ചൈതന്യത്തിന്റെ 16ൽ 1 ഉദ്വസിക്കുന്നു. ക്ഷേത്രത്തിൽ അങ്ങോട്ടാവാഹിക്കുന്ന ചൈതന്യത്തിൽ 16-ൽ 15ഭാഗവും അവിടെതന്നെ നിൽക്കുന്നു. അങ്ങിനെ ക്ഷേത്രത്തിൽ ശാന്തിക്കാരൻ നടത്തുന്ന പൂജ ഒരു പമ്പിംഗ് പ്രക്രിയയോട് സാദൃശ്യം വഹിക്കുന്നു. പക്ഷെ മററു സ്ഥലങ്ങളിൽ പൂജിക്കുമ്പോൾ രണ്ടു കയ്യിലും പുഷ്പാക്ഷതങ്ങളെ പിടിച്ചുകൊണ്ട് ആവരണങ്ങളായി പ്രസരിച്ചിട്ടുള്ള ദേവചൈതന്യാംശങ്ങളെയെല്ലാം ദേവഹൃദയത്തുങ്കൽ കൊണ്ടുവന്നു ആ ചൈതന്യത്തെ ദേവഹൃദയത്തിൽനിന്ന് ദേവന്റെ നാസാഗ്രത്തിലൂടെ സമ്പൂർണ്ണമായി അർച്ചകൻ കയ്യിൽ പിടിച്ചിരിക്കുന്ന പുഷ്പങ്ങളിലേക്ക് സംക്രമിപ്പിച്ച് സ്വന്തം ഇഡാമുഖമായ ഇടത്തെ നാസാരന്ധ്രത്തിലൂടെ പൂരകരൂപത്തിൽ ഉള്ളിലേക്കു വലിച്ചെടുത്ത് സ്വന്തം മൂലാധാരത്തിൽ പഴയപടി കൊണ്ടുവരുന്നു. ഈ ഉദ്വസനാന്തത്തോടെ പൂജ പൂർണ്ണത്വം പ്രാപിക്കുന്നു.

ചുരുക്കത്തിൽ താന്ത്രികമായ എല്ലാ സങ്കീർണ്ണ പ്രക്രിയകളുടേയും പ്രധാന ഘടകം പൂജ തന്നെയാണ്. വളരെ സങ്കീർണ്ണതയാർന്ന ഗണിതശാസ്ത്രത്തിലെ മൗലിക പ്രക്രിയ കൂട്ടക (Addition) എന്നതാണല്ലോ. അതുപോലെതന്നെ തന്ത്രശാസ്ത്രത്തിലെ അടിസ്ഥാനപ്രക്രിയ പൂജ തന്നെയാണെന്നു പറയാവുന്നതാണ്.

## മഹാക്ഷേത്രങ്ങളിലെ പൂജാവിശേഷങ്ങൾ

പ്രതിഷ്ഠ കഴിഞ്ഞാൽ ക്ഷേത്രങ്ങളിൽ പൂജാദി കർമ്മങ്ങൾ എങ്ങിനെയെല്ലാം വേണമെന്ന് തന്ത്രിയാണ് നിശ്ചയിക്കേണ്ടതു്. ആചാര്യനായ തന്ത്രി ക്ഷേത്രശില്പത്തിൽ കലശാഭിഷേകത്തോടെ പ്രതിഷ്ഠ നിർവ്വഹിക്കുമ്പോൾ തന്ത്രിയും ക്ഷേത്ര

വും തമ്മിൽ ഒരു ഗുരുശിഷ്യഭാവമാണ് ഉളവാകുന്നത്. മന്ത്രോപദേശം കഴിഞ്ഞാൽ സാധനാക്രമങ്ങൾ ശിഷ്യന് ഗുരുനാഥൻ ഉപദേശിച്ചുകൊടുക്കണമല്ലോ. ഈ സ്ഥാനത്താണ് തന്ത്രി പ്രതിഷ്ഠിച്ച ക്ഷേത്രങ്ങളിൽ പൂജാദികാര്യങ്ങളുടെ ക്രമം നിശ്ചയിക്കുന്നത്. മഹാക്ഷേത്രങ്ങളിൽ 5 പൂജകളും സാധാരണ ക്ഷേത്രങ്ങളിൽ 3 പൂജകളും പതിവുണ്ട്. ചിലപ്പോൾ ഇത് ഒരു പൂജ ആയെന്നും വരാം. ചില ക്ഷേത്രങ്ങളിൽ ദിവസേന പൂജയില്ലാതെയും ഉണ്ട്. അവിടങ്ങളിൽ മാസത്തിലൊരിക്കലോ, വർഷത്തിൽ ഒന്നോ മറ്റോ മാത്രമേ പൂജകൾ ഉണ്ടാവുകയുള്ളൂ. ഇതെല്ലാം തന്ത്രിനിശ്ചയമാണ്. സാധനാക്രമങ്ങൾ മാറ്റാൻ ഗുരുനാഥനവകാശമുള്ളതുപോലെ പൂജാദിക്രമങ്ങൾ മാറ്റാൻ തന്ത്രിക്കുമധികാരമുണ്ട്.

സാധാരണക്ഷേത്രങ്ങളിലുള്ള മൂന്നു പൂജകൾ ഉഷഃപൂജയും ഉച്ചപൂജയും അത്താഴപൂജയുമാണ് ഗായത്രീ ഉപാസകന്മാർ 3 സന്ധ്യകളിൽ ആണല്ലോ ഉപാസനനടത്താറുള്ളത്. അതിനോട് സാമ്യമുള്ളവയാണ് ഈ മൂന്നു പൂജകൾ എന്ന് മൊത്തത്തിൽ പറയാം. അതിൽ പ്രാതഃസന്ധ്യതാന്ത്രികമായി മൂലാധാരസംബന്ധിയും മദ്ധ്യാഹ്നസന്ധ്യ അനാഹതസംബന്ധിയും, സായംസന്ധ്യ ആജ്ഞാചക്രസംബന്ധിയുമാണ്. ഇവ യഥാക്രമം ബ്രഹ്മാണിയായും വൈഷ്ണവിയായും രുദ്രാണിയായും ഗായത്രീദേവിയെ ഉപാസിക്കുന്ന രീതിയിലാണെന്ന് സന്ധ്യാവന്ദന ക്രമങ്ങളിൽ കാണാം. അത്താഴപൂജക്കുമുമ്പുവരുന്ന വൈകുന്നേരത്തെ ദീപാരാധന ഒരു പൂജയേ അല്ലെന്ന് ഇവിടെ പറഞ്ഞുകൊള്ളട്ടെ. ഉച്ചപൂജകഴിഞ്ഞ് അടച്ചിരിക്കുന്ന നട വൈകുന്നേരത്തെ ക്രിയകൾക്കായി തുറക്കുമ്പോൾ ഒരു ആരതികൊടുക്കുന്നു എന്നുമാത്രം. സ്വാഭാവികമായും ആ സമയത്ത് ഭക്തന്മാർ അധികമുണ്ടാകുമെന്നതിനാൽ സർവ്വ ആഭരണങ്ങളും ചാർത്തി വിളക്കുകളെല്ലാം തെളിയിച്ച് നടതുറക്കുക മാത്രമാണ്, അവിടെ ചെയ്യുന്നത്. അവിടെ മറ്റു പൂജാംഗങ്ങളൊന്നുമില്ല. അങ്ങിനെ നടതുറക്കുമ്പോൾ ഭക്തജനങ്ങൾക്കുവേണ്ടി ദീപങ്ങൾ കൊണ്ടും കർപ്പൂരംകൊണ്ടും ഒരാരതി നടത്തുകമാത്രം അവിടെ ചെയ്യുന്നു. പിന്നീട് അത്താഴപൂജക്കുള്ള ഒരുക്കങ്ങളായി. ഇതിൽ ഉച്ചപൂജ സപരിവാരമായും മറ്റുപൂജകൾ ലഘുവായും ചെയ്യുകയാണ് പതിവ്. അങ്ങിനെ ഉച്ചപൂജക്ക് ശ്രീഭൂതബലിയും പതിവുണ്ട്. മഹാക്ഷേത്രങ്ങളിൽ ഉഷഃപൂജകഴിഞ്ഞ് സൂര്യപ്രകാശം ബിംബത്തിൽ തട്ടുമാറ് സൂര്യനുയരുമ്പോൾ ഒരു 'എതൃത്ത' പൂജയും ഉച്ചപൂജക്ക് അല്പം മുമ്പ് ഏതാണ്ട് 10

മണിയാകുമ്പോൾ അതായത്ത് പഴയകാലത്തെ നിഴൽഅളന്ന് സമയംകാണുന്ന രീതിയിൽ 12 അടി നിഴൽവരുന്ന അവസരത്തിലുള്ള 'പന്തീരടിപൂജ'യും നടപ്പുണ്ട്.

മൂലാധാരത്തിലുള്ള കുണ്ഡലിനീഹൃദയമാണ് യഥാർത്ഥമായ പ്രഭാതം. അതു കഴിഞ്ഞ് അനാഹതചക്രത്തിലേക്ക് കുണ്ഡലിനി പ്രവേശിക്കുമ്പോൾ സൂര്യമണ്ഡലമാരംഭിക്കുകയായി. അത് മദ്ധ്യാഹ്നമാണ്. ആ സൂര്യമണ്ഡലം അവസാനിക്കുന്നത്; ചന്ദ്രമണ്ഡലം ആരംഭിക്കുന്ന ആജ്ഞാചക്രത്തിലാണ്, ഇത് സായം സന്ധ്യയാണ്. അതുകൊണ്ട് മൂന്നു സന്ധ്യകളേയും സാധാരണക്കാർ ഉപാസിക്കുന്നു. ആജ്ഞാചക്രത്തോടെയുള്ള ചാന്ദ്രമണ്ഡലം രാത്രിമുഴവൻ നീണ്ടുനിൽക്കുന്നു. അത് കുണ്ഡലിനിശക്തിയുടെ അധോഗമനമാണ്. പിന്നെ വീണ്ടും പ്രഭാതത്തിൽ കുണ്ഡലിനിശക്തി ഊർദ്ധ്വഗമനം ആരംഭിക്കുന്നു. ഇത് സാധാരണദേഹത്തിൽ പിംഗളാനാഡിയിലൂടെയും ഇഡാനാഡിയിലൂടെയുമാണ് നടക്കുക. സാധകൻ ഉപാസിക്കേണ്ടത് ഊർദ്ധ്വഗമനത്തെയാണ്. അതായത്ത് പിംഗളാനാഡിയെയാണ്. അതായത്ത് ഈ മൂന്നു സന്ധ്യകളേയുമാണ്.

അങ്ങിനെ പൂജാക്രമങ്ങൾ മന്ത്രസാധകന്റെ ദൈനംദിന ഉപാസനാക്രമങ്ങളുടെ വിവിധവശങ്ങളായി പരിണമിക്കുന്നു. മഹാക്ഷേത്രങ്ങളിൽ അത്താഴപൂജകഴിഞ്ഞാൽ 'തൃപ്പുക' എന്ന ചടങ്ങുണ്ട്. ധൂപിക്കുക എന്നാണവിടെ പ്രധാനക്രിയ. ധൂപം വായുവിന്റെ പ്രതീകമാണെന്നു മനസ്സിലാക്കണം. മഹാക്ഷേത്രങ്ങളാകുന്ന ഉഗ്ര സാധകദേഹങ്ങൾ അത്താഴപൂജ പ്രതിനിധാനംചെയ്യുന്ന സന്ധ്യാജപവുംകഴിഞ്ഞ് ഉഗ്രമായ പ്രാണായാമത്തോടുകൂടി സമാധിസ്ഥിതിയെ പ്രാപിക്കുന്നു. അവിടെ നിദ്ര സമാധിസ്ഥിതിയാകുന്നു. പള്ളിയുണർത്തുന്നതോടുകൂടിയുള്ള നിർമ്മാല്യദർശനം സമാധിയിൽനിന്നുണർന്ന ഒരു യോഗീശ്വരന്റെ പ്രഥമ ദർശനമാണ്. അതാണ് നിർമ്മാല്യദർശനത്തിന്റെ പ്രാധാന്യം. ഈ സമയത്ത് ദേവൻ യോഗേശ്വരമായി പൂർണ്ണശക്തിയിലായിരിക്കും ഉണ്ടാവുക. രാത്രിയിൽ ദേവന്മാർവന്നു പൂജിക്കുന്നുഎന്നും ആ പൂജകഴിഞ്ഞാണ് നിർമ്മാല്യദർശനമെന്നും സാധാരണവാദഗതിമേൽ പറഞ്ഞ യോഗശാസ്ത്രരഹസ്യത്തിന്റെ പ്രതീകാത്മക പ്രതിപാദനം മാത്രമാകുന്നു.

●

# ഉത്സവം

വളരെയധികം കലാപരിപാടികൾ സംഗീതകച്ചേരികൾ മററു സമ്മേളനങ്ങൾ എന്നിവകൊണ്ടു് മുഖരിതമാകുന്ന ഒരന്തരീക്ഷമാണ് ക്ഷേത്രത്തിലെ ഉത്സവഘട്ടത്തിൽ കേരളത്തിലെ ഗ്രാമീണാതലങ്ങളിൽപോലും ഉണ്ടാകാറുള്ളതു്. ചുരുക്കത്തിൽ പറയുകയാണെങ്കിൽ ഇത്തരം കലാപരിപാടികൾ തന്നെയാണ് ഉത്സവമെന്നു്പോലും പൊതുജനങ്ങൾ വിശ്വസിക്കുന്നുണ്ടോ എന്നു് സംശയിക്കേണ്ടിയിരിക്കുന്നു. ക്ഷേത്ര ഭാരവാഹികളിൽപോലും ഇത്തരമൊരു ധാരണ കടന്നുകൂടിയതിനാലാകണം ക്ഷേത്രത്തിൻെറ ബഹിർഭാഗത്തു നടത്തുന്ന ഇത്തരം കലാപരിപാടികൾക്കു് മുൻതൂക്കം കൊടുത്തു് അതിപ്രാധാന്യമർഹിക്കുന്നതായ ക്ഷേത്ര താന്ത്രികചടങ്ങുകൾക്കു് ഒരു വിലയും കല്പിക്കാതെ പലരും പെരുമാറുന്നതു്. ഉത്സവത്തെപ്പററി ഈ തെററായ ധാരണമൂലം വന്നുകൂടിയ ഈ പിശകുകൾ ക്ഷേത്രചൈതന്യവദ്ധനവിനെ ഒട്ടുംതന്നെ സഹായിക്കുകയില്ലെന്നു മാത്രമല്ല വളരെയധികം ഹാനികരമായി ഭവിക്കുകയും ചെയ്യും. ഉത്സവത്തെപ്പററിയുള്ള യാഥാർത്ഥ്യവും ചടങ്ങുകളുടെ മൊത്തമായ ഉള്ളടക്കവും അതിനാൽ ജനങ്ങൾ ധരിക്കേണ്ടതു് ആവശ്യമാണ്.

## ഉത്സവത്തിൻെറ പൊരുൾ

ഉത്സവം എന്ന പദത്തിൻെറ അർത്ഥംതന്നെ വളരെ വ്യക്തമാണ്. മേല്പോട്ടു്, ഊദ്ധ്വഭാഗത്തേക്കുള്ള ഒഴുക്കു് അഥവാ പ്രവാഹമാണെന്നതു് വളരെ വ്യക്തമാണ്. ശരിയായി പ്രതിഷ്ഠാകമ്മം നിവ്വഹിക്കുകയും നിത്യപൂജാദികൾ കൊണ്ടു് സമ്പുഷ്ടമാക്കുകയും ചെയ്യുന്ന ഒരു ക്ഷേത്രത്തിൽ മന്ത്രചൈതന്യം നിറഞ്ഞിരിക്കുമെന്നു് നമുക്കു് അനുമാനിക്കാവുന്നതാണല്ലോ. ആ ക്ഷേത്രത്തിൽ ഇങ്ങനെയൊക്കെയിരുന്നാലും പൂജാരിയുടെ അശ്രദ്ധകൊണ്ടും ആരാധകർ അറിയാതെ ചെയ്തുപോകുന്ന പാകപ്പിഴകൾകൊണ്ടും ചൈതന്യലോപം വന്നുചേരാനിടയുള്ളതു് നമ്മുടെ പൂവ്വസൂരികൾ അവഗണിച്ചിട്ടില്ലായിരുന്നു. ഈ കുറവുകൾ നികത്തുവാനായിട്ടാണ് ഉത്സവമെന്ന ചടങ്ങു്




അവർ ഏർപ്പെടുത്തിയിട്ടുള്ളതു്. ക്ഷേത്രമെന്നതു് ഒരു കലശപാത്രമാണെന്നു വിചാരിച്ചാൽ അതിൽ സംഭരിച്ചുവച്ച ജലം ഏതെങ്കിലും കാരണവശാൽ ചോർന്നുപോയെങ്കിൽ രണ്ടാമതും നിറയ്ക്കുന്നതുപോലൊരു പ്രക്രിയയാണതു്. ക്ഷേത്രം കലശപാത്രം തന്നെയാണെന്നു് മഹാക്ഷേത്രങ്ങളുടെ പുറംമതിൽ പരിശോധിച്ചാൽ വ്യക്തമാകുന്നതാണ്. ഭൂമിയിൽനിന്നു ലംബ

മായിട്ടല്ല ചതുരശ്രമായ ആ മതിൽ പണിഞ്ഞിരിക്കുക. അല്പം പുറത്തേക്കു് ഉന്തിയ രീതിയിൽ ഒരു കുംഭാകൃതിയിൽ തന്നെയാണ് ആ മതിൽ പണിതിരിക്കുന്നതു്. ചിത്രം 1—ൽ കാണിച്ചതുമാതിരി ക്ഷേത്രശില്പത്തിൽതന്നെ ക്ഷേത്രഗാത്രം ഒരു കലശക്കുടം തന്നെയാണെന്ന സങ്കല്പത്തിനു് ഇത്തരത്തിൽ ഒരടിസ്ഥാനം കാണാവുന്നതാണ്. ഒരു പാത്രത്തിൽ ജലം കുറവായാൽ അതിൽ വെള്ളം നിറക്കുന്നതു ജലാശയത്തിൽനിന്നു് കോരിഒഴിച്ചാണല്ലോ. ആദ്യത്തെ ഒന്നുരണ്ടു തൊട്ടി കോരി ഒഴിക്കുമ്പോഠം അതിൽ ജലം നിറഞ്ഞെന്നു് വരില്ല. പക്ഷെ അടുത്ത തൊട്ടി മുഴുവനായി ഒഴിക്കുന്നതിനു മുമ്പു്തന്നെ പാത്രം നിറഞ്ഞു കഴിയും. സാധാരണ ആ തൊട്ടിയിലുള്ള ജലം മുഴുവൻ പാത്രത്തിലൊഴിച്ചു് പാത്രം നിറഞ്ഞുകവിഞ്ഞു പുറത്തേക്കു പോകുന്ന രീതിയിൽ ആണ് സാധാരണ നമ്മുടെ വീടുകളിൽ പാത്രം നിറയ്ക്കാറുള്ളതു്. അധികമുള്ള ജലം പാത്രത്തിൻെറ സ്ഥാനമായ തളത്തിലേക്കു് ഒഴുകുകയാണ് പതിവു്. അവിടം മുഴുവൻ ജലമയമാകും. ഇതു്തന്നെയാണ് ക്ഷേത്രത്തിലും ഉത്സവാവസരത്തിൽ നടക്കുന്നതു്. ചൈതന്യചോർച്ച വന്നിരിക്കാനിടയുള്ള ക്ഷേത്രമാകുന്ന പാത്രത്തിൽ ചൈതന്യജലം താന്ത്രികക്രിയകളാൽ കവിഞ്ഞൊഴുകുന്നത്ര നിറയ്ക്കുകയാണിവിടെ ചെയ്യുന്നതു്. ഉത്സവാവസാനത്തിൽ പള്ളിവേട്ടയുടെ ചടങ്ങിനോടനുബന്ധിച്ചു് ആ ചൈതന്യം മുഴുവൻ ഗ്രാമത്തിലേക്കൊഴുകി ഗ്രാമത്തെ മുഴുവൻ ആമഗ്നമാക്കും. അങ്ങിനെ സാധാരണരീതിയിൽ ക്ഷേത്രമതിൽക്കകത്തൊതുങ്ങിനില്ക്കുന്ന മൂലമന്ത്രസ്പന്ദനചൈതന്യം അന്നു ദേവൻ പുറത്തെഴുന്നള്ളുന്നതോടെ ഗ്രാമത്തിലേക്കൊഴുകുന്നു. അതോടെ ഗ്രാമത്തിൽ തങ്ങിനിൽക്കുന്ന നീചവും നിന്ദ്യവുമായ മൃഗീയവാസനകഠം മരണമടയുകയായി. അതാണ് പള്ളിവേട്ട. ദേവൻ വന്യമൃഗങ്ങളെ വേട്ടയാടുന്നതിൻെറ അർത്ഥം ഇതാണ്. കിരാതശിവൻ എന്ന സങ്കല്പത്തിൻെറ ഉള്ളടക്കത്തെ ആരാഞ്ഞുപോകുമ്പോഠം ആ ചൈതന്യം സാധകഹൃദയത്തിൽ അടിഞ്ഞുകൂടിയ അധാർമ്മികവാസനകളാകുന്ന മാലിന്യങ്ങളെ അസ്ത്രമയച്ചു നശിപ്പിക്കുന്ന ഒന്നാണെന്നു് മന്ത്രശാസ്ത്രത്തിൻെറ ആഴത്തിലുള്ള അന്വേഷണത്തിൽനിന്നു് നമുക്കു് കിട്ടുന്നുണ്ടു്, ദേവൻെറവേട്ട ഇതാണെന്നു് സ്പഷ്ടം. അതിൻെറ പ്രതീകമാണ് പന്നി തുടങ്ങിയ കാട്ടുമൃഗങ്ങളുടെ പ്രതിമകഠ ഏതെങ്കിലുമുണ്ടാക്കി അവയിൽ അസ്ത്രംഎയ്തു് അവയെ കൊല്ലുന്നു എന്നു സങ്കല്പിക്കുന്നതു്. നമ്മുടെ നാട്ടുകാരിൽ ഇന്നു വിളയാടുന്ന അക്രമവാസനകഠം പ്ര

സിദ്ധമാണല്ലോ. അവയെ ഒരുവിധം അവസാനിപ്പിക്കുന്നതിന്നു് താന്ത്രികമമ്മം അറിഞ്ഞു് അനുഷ്ഠിക്കുന്ന ഉത്സവ വിധികരം മന്ത്രശാസ്ത്രരീത്യാ പ്രതിവിധിയാണെന്നതിന്നു് സംശയമില്ല.

## ആറാട്ട് എന്ന അമൃതവർഷണം

ഈ വേട്ടയോടുകൂടി അതായതു് ദേവചൈതന്യത്തിന്റെ ബഹിഃപ്രസരത്തോടുകൂടി ഗ്രാമംമുഴവൻ ആ ചൈതന്യത്തിൽ ആറാടുകയായി. അതു തന്നെ ആറാട്ടു്. സാധാരണ ക്ഷേത്രത്തിനു വെളിയിൽഉള്ള ഒരു തീർത്ഥത്തിലാണിതു നിർവ്വഹിക്കുക. അതിൽ താന്ത്രികവിധിപ്രകാരം ദേവൻ നീരാടുമ്പോരം അതു് ആ ദേവശരീരത്തിന്റെ ശിരസ്സിൽനിന്നും പ്രവഹിക്കുന്ന അമൃതപ്രവാഹത്തിനു് സാദൃശ്യംവഹിക്കുന്നു. അതിനാൽ ദേവന്റെ ഈ നിമജ്ജനത്തോടെ നാട്ടുകാരും ആറാട്ടു തീത്ഥത്തിൽ സ്നാനംചെയ്യുന്നു. ഈ ദേവചൈതന്യം സ്വീകരിക്കുന്നതിനുവേണ്ടി വിദൂരദേശങ്ങളിൽ നിന്നാണെങ്കിൽ പോലും തദ്ദേശവാസികരം നാട്ടിൽ എത്തിച്ചേരണമെന്ന ആചാരം ഈ സങ്കല്പത്തിൽനിന്നും ഉടലെടുത്തതാണു്. പരദേവതയുടെ ഈ അനുഗ്രഹപ്രവാഹത്തിലാറാടുന്ന പ്രക്രിയയിൽ ദേശത്തുള്ള എല്ലാവരും പങ്കാളികളാകണമെന്നതു് പഴയകാലത്തെ ഒരലിഖിത നിയമമായിരുന്നു.

## ഉൽസവകാലത്തെ പൂജാവിശേഷങ്ങൾ

ഈ ചൈതന്യവദ്ധനവിനു് നിത്യപൂജാദികരം സവിശേഷരീതിയിൽ ചെയ്യുക മാത്രമാണു് ഉത്സവാവസരത്തിൽ ചെയ്യാറുള്ളതു്. അവയിൽ സാധാരണ ജനങ്ങരം സഹർഷം പങ്കെടുക്കുകയും ചെയ്യും. ദേവന്റെ നിത്യപൂജ ക്ഷേത്രമാകുന്ന സാധകൻ ചെയ്യുന്ന നിത്യമന്ത്രസാധനയാണെന്നു് ക്ഷേത്രസങ്കല്പത്തിൽനിന്നും വ്യക്തമാണല്ലോ. ഈ മന്ത്രജപമാകുന്ന നിത്യപൂജാവിധാനം സാംഗോപാംഗം വളരെ വിസ്തരിച്ചു് അവിടെ നടക്കുന്നു. സാധാരണ ശ്രീഭൂതബലിക്കു പകരം അവിടെ അതിന്റെ ബൃഹത്തായ ചടങ്ങു് അതായതു് ഉത്സവബലി നടക്കുന്നു. പക്ഷെ ഇങ്ങനെ നടത്തുന്ന ഈ പ്രത്യേക ഉപാസന ക്ഷേത്രദേവന്റെ ഗുരുസ്ഥാനം വഹിക്കുന്ന തന്ത്രിയുടെ സാന്നിദ്ധ്യത്തിലാണു് ചെയ്യുക. അദ്ദേഹം ആദ്യം ചെയ്യുന്ന ക്രിയ മുളയിടുകയും കൊടിയേററുകയുമാണു്. ആ ചടങ്ങുകരം കുണ്ഡലിന്യത്ഥാപനത്തിന്റെ പ്രതികാത്മകമായ വഹിക്കുന്നുവെന്നു് അധികം പേരും മനസ്സിലാക്കിയിരിക്കാനിടയില്ല. അതാണു്

ഈ പ്രത്യേക മന്ത്രസാധനയുടെ വൈശിഷ്ട്യം. കുണ്ഡലിനി ശക്തിയെ സഹസ്രാര പത്മത്തിൽകയററി അവിടെ വെച്ചാണ് മന്ത്രസാധന നടക്കുന്നത്. അത് അതിശക്തമായ ചൈതന്യ വർദ്ധനവിനും തന്മൂലം ഉള്ള അമൃതസ്രവണത്തിനും കാരണ മാകും. അതാണ് ഉത്സവത്തിൻെറ ഉള്ളടക്കം.

## കൊടിയേററവും കൊടിമരവും

കൊടിമരം സാധാരണ വലിയ ബലിക്കല്ലിനും പുറത്തായിട്ടാണല്ലോ സ്ഥാപിച്ചിട്ടുണ്ടായിരിക്കുക. തമിഴ് നാട്ടിലേയും മററും ക്ഷേത്രങ്ങളിൽ വലിയ ബലിക്കല്ലിനിപ്പുറത്താണ് കൊടിമരം സ്ഥാപിക്കാറുള്ളത്. വലിയ ബലിക്കല്ല്തന്നെ ക്ഷേത്രത്തിൻെറ പുറത്തെ ബലിവട്ടമാകുന്ന അരക്കെട്ടിൻെറ മുഖ്യാവയവമാണല്ലോ. അതാണ് ബാഹ്യപ്രാകാരമാതൃകയിൽ മൂലാധാരസ്ഥാനം. കുണ്ഡലിനി ശക്തിഉറങ്ങിക്കിടക്കുന്നത് അവിടെയത്രെ. അവിടുന്നങ്ങോട്ട് സഹസ്രാരം വരെ നീണ്ടുകിടക്കുന്ന ഒന്നാണല്ലോ നമ്മുടെ മേരുദണ്ഡം. നട്ടെല്ലാണ് മനുഷ്യൻെറ പാർത്ഥിവശരീരത്തിൽ ഇതിനെ പ്രതിനിധാധം ചെയ്യുന്നത്. വെറുമൊരു തേക്കിൻകുഴയോ മറേറാ മാത്രമല്ല, ഈ കൊടിമരം, അതിന്മേൽ ചെമ്പ് കൊണ്ടോ മറേറാ ഉപര്യുപരിയായി പണിതിരിക്കുന്ന പറകളം, അടുക്കടുക്കായി നിർമ്മിച്ചിട്ടുള്ള നട്ടെല്ലിൻെറ അസ്ഥിവലയങ്ങളോട് അത്ഭുതാവഹമായ സാദൃശ്യം വഹിക്കുന്നു എന്നതും ശ്രദ്ധേയമാണ്. വലിയ ബലിക്കല്ലിനപ്പുറത്തായാലും ഇപ്പുറത്തായാലും മൂലാധാരം മുതൽ ആരംഭിക്കുന്നുവെന്നേ ഈ കൊടിമരസ്ഥാനം സൂചിപ്പിക്കുന്നുള്ളു. വാസ്തുവത്തിൽ നീളം വീതി എന്ന ദ്വിമാന രീതിയിൽ നിർമ്മിക്കപ്പെട്ട ക്ഷേത്രത്തിൻെറ ബാഹ്യപ്രാകാരത്തിൽ കൊടിമരം നീണ്ടുകിടക്കേണ്ടതു ഭൂമിക്ക് സമാന്തരമായി ക്ഷേത്രത്തിൻെറ ശ്രീകോവിലിൽ പ്രതിഷ്ഠിതമായ മൂലബിംബം വരെയോ മണ്ഡപത്തിലെ വാഹനം വരെയോ ആണ്. പക്ഷേ പ്രകടീകരണത്തിൻെറ (demonstrative effect) കാരണം കൊണ്ടായിരിക്കാം ഈ കൊടിമരം നാട്ടുകാർ കാണത്തക്കവിധത്തിൽ ഭൂമിക്കു ലംബമായിട്ടാണ് കഴിച്ചിട്ടിരിക്കുക. ഈ കൊടിമരം സാധാരണ ഉത്സവാവസരങ്ങളിൽ മാത്രം നാട്ടിയാൽ മതിയാകും. അതാണ് വിധി. അങ്ങിനെയാകുമ്പോഠം ഒരു കവുങ്ങിൻ തടിമാത്രമാണ് അതിനു വേണ്ടതു്. അതു് അസൗകര്യമാകുമെന്നതിനാൽ മഹാക്ഷേത്രങ്ങളിൽ നേരത്തെതന്നെ ഉത്സവംപ്രമാണിച്ച് കൊടിമര പ്രതിഷ്ഠ കഴിഞ്ഞിരിക്കും. സ്വർണ്ണം

പൂശുകയും മററും ചെയ്യുന്നതു് അതിനൊരു മോടികൂട്ടുക മാത്രമാണു്. താന്ത്രികമായി പ്രാധാന്യമാർന്നൊരു കാര്യമല്ല എന്നും ധരിക്കുന്നതു നന്നു്.

ഈ കൊടിമരത്തിൻെറ മുകൾഭാഗത്തു് ദേവൻെറ വാഹനം പ്രതിഷ്ഠിച്ചിരിക്കും. ദേവചൈതന്യം സഹസ്രാരപത്മത്തിൽനിന്നാണല്ലോ ഇറങ്ങിവരേണ്ടതു്. അതിനാൽ വാഹനത്തെ കൊടിമരത്തിൽ അതിൻെറ മുകൾഭാഗത്തു പ്രതിഷ്ഠിക്കുന്നതിൻെറ ഔചിത്യം മനസ്സിലാക്കാം. കൊടിമരം മേരുദണ്ഡമാകുമ്പോൾ അതിൻെറ അടിഭാഗം മൂലാധാരവും മുകൾഭാഗം സഹസ്രാരവും ആകുമല്ലോ. ഈ മേരുദണ്ഡം സുഷുമ്നാനാഡി മാത്രമല്ല. ഇഡാപിംഗളാ നാഡികൾകൂടി ചേർന്നതാണു്. ആ നാഡികളെക്കൂടി പ്രതിനിധാനം ചെയ്യിക്കാനാണു് ആലും മാവും ആ കൊടിമരത്തിൽ കൂട്ടികെട്ടുന്നതു്. ആലും മാവും പിംഗളാനാഡിയേയും ഇഡാനാഡിയേയും സൂചിപ്പിക്കുന്ന പ്രതീകങ്ങൾ ആണത്രേ. ചിലയിടങ്ങളിൽ ഇതു രണ്ടുംകൂടി ചേർന്നു് വിവാഹങ്ങൾ വരെ നടത്താറുണ്ടെന്നതുംകൂടി ശ്രദ്ധേയമാണു്.

കൊടിക്കൂറയുടെ കൂടെ കൊടിക്കൂറയെ ശക്തികൊണ്ടു് പൂജിക്കുന്നുവെങ്കിൽ നാദംകൊണ്ടു പൂജിച്ച ഒരു മണിയുംകൂടി അതിൻെറ കൂടെ കൂട്ടികെട്ടേണ്ടതുണ്ടു്. കൊടി ഉയർത്തുമ്പോഴും താഴ്ത്തുമ്പോഴും ഈ മണി ശബ്ദിച്ചുകൊണ്ടിരിക്കും. കുണ്ഡലിനി ഉത്ഥാപനത്തിനു് സഹായകമായ ഈ പ്രാണായാമപ്രക്രിയയിലൂടെ മൂലാധാരസ്ഥമായ ഈ ശക്തി മേലോട്ടുയരുമ്പോൾ അവിടെ നാദവിശേഷങ്ങൾ കേൾക്കാമെന്ന യോഗാനുഭൂതി ഇവിടെ സ്മർത്തവ്യമാണു്. കൊടി കയറുന്ന പ്രക്രിയയിൽ വായുവാകുന്ന കയറും അഗ്നിയാകുന്ന പതാകയും, ഒരുമിച്ചാണു് പ്രവർത്തിക്കുന്നതു്. സാധാരണ പൂജയിൽ ധൂപദീപങ്ങൾക്കു് മണി കൊട്ടാറുള്ളതു് ഇവിടെ ഓർമ്മിക്കേണ്ടതാണു്. കൊടിയേററു് കുണ്ഡലിന്യഗ്നി പ്രതിനിധാനം ചെയ്യുന്നുവെന്നതിനു് മറെറാരു തെളിവാണെന്നിതു സൂചിപ്പിക്കുന്നു.

## കൊടിക്കൂറയാകുന്ന (പതാക)
## കുണ്ഡലിന്യഗ്നി

ഈ കൊടിമരത്തിൽ കയറുന്ന കൊടിക്കൂറയെപ്പററിയും നമുക്കു് മനസ്സിലാക്കാൻ ശ്രമിക്കാം. വിചിത്ര വർണ്ണാങ്കിതമായ ഈ കൊടിക്കൂറയുടെ അഗ്രം ത്രികോണാകൃതിയായിരിക്കും. രണ്ടു ത്രികോണങ്ങളോടുകൂടിയ അരുണവർണ്ണാഭമായ ധ്വജമാണു്

ഹിന്ദുധർമ്മത്തിൻെറ ധ്വജം. ആ ധ്വജം ഭാരതവർഷത്തിലെ എല്ലാ ക്ഷേത്രങ്ങളിലും സ്ഥാപിച്ചു കാണാറുണ്ട്. അതുതന്നെയാണ് കേരളത്തിലെ കൊടിക്കൂറയും. ആ ത്രികോണങ്ങൾക്ക് തഴെ പല ചിത്രപ്പണികളും വരച്ചിരിക്കുന്നു എന്നു മാത്രമേയുള്ളു. ഈ ത്രികോണങ്ങൾ ഊർദ്ധ്വമുഖമായി ഉയരുന്ന യാഗാഗ്നിയെയാണ് സൂചിപ്പിക്കുന്നതെന്ന് ധർമ്മശാസ്ത്രങ്ങൾ പറയുന്നു. ഈ അരുണവർണ്ണമാണ് സൂര്യോദയ സമയത്ത് ദൃശ്യമാകുന്നത്. ഉദയസൂര്യൻെറ വർണ്ണം തന്നെ ഇതാണ്. സ്വജീവിതം ഈശ്വരാർപ്പണമായി ആഹുതി ചെയ്ത യതിവര്യന്മാരും ഈ നിറത്തെയാണ് വസ്ത്രമായി സ്വീകരിച്ചിട്ടുള്ളത്. സൂക്ഷ്മചിന്തയിൽ ഈ നിറം ഉയർന്നുപൊങ്ങുന്ന കുണ്ഡലിന്യഗ്നിയുടെ നിറമാണെന്ന് കാണാൻ കഴിയും. വേദങ്ങളിൽ പ്രതിപാദിക്കുന്ന അഗ്നി ഇതത്രെ. ബാഹ്യാഗ്നിയാണെന്നുള്ളത് പ്രതീകാത്മകമായ ഒരു ചിത്രം മാത്രമാണ്.

അഗ്നിമീളേ പുരോഹിതം
യജ്ഞസ്യ ദേവ മൃത്വിജം
ഹോതാരം രത്നധാതമം

എന്ന ഋഗ്വേദ സൂക്തത്തിൽ ഈ അഗ്നിയെ പുരോഹിതനായും യജ്ഞത്തിൻെറ ദേവനായും സ്തുതിച്ചിരിക്കുന്നു. ബാഹ്യാഗ്നിയാണെങ്കിൽ ആ അഗ്നി ഒരേ സമയത്തുതന്നെ പുരോഹിതനായും യജ്ഞദേവനായും അഗ്നിയായും വർത്തിക്കുക സാധ്യമല്ല. മാത്രമല്ല ഈ അഗ്നിയെ പുരോഹിതനായിട്ട് പറയുന്ന ഈ സൂക്തത്തിലെ വാച്യാർത്ഥപ്രകാരം യജ്ഞാഗ്നിയേയും പുരോഹിതനേയും ഒന്നായി കാണുക സാധ്യമേയല്ല അങ്ങിനെ അവരണ്ടും ഒന്നാക്കുവാനുള്ള ശ്രമം പുരോഹിതൻെറ മരണത്തിലായിരിക്കും കലാശിക്കുക. ആയതിനാൽ വേദങ്ങൾ സ്തുതിക്കുന്ന ഈ അഗ്നി കുണ്ഡലിന്യഗ്നി ആകാനേ നിവൃത്തിയുള്ളൂ. 'ജാതവേദസേ' എന്നു തുടങ്ങുന്ന ഋക്ക് തന്നെയാണ് ദുർഗ്ഗാ ഭഗവതിയുടെ ഋക്ക്. ആ ഋക്ക് അഗ്നി സംബന്ധിയാണല്ലോ. അപ്പോൾ ദുർഗ്ഗയും അഗ്നി തന്നെ ആയിരിക്കണം. ആയതു ബാഹ്യാഗ്നിയല്ല. ഈശ്വരാഭിമുഖമായി ഉയർന്നു പൊങ്ങുന്ന കുണ്ഡലിന്യഗ്നി തന്നെ ദുർഗ്ഗാ ഭഗവതി. ഈ കുണ്ഡലിന്യഗ്നിയാണ് നമ്മുടെ ഉത്സവത്തിലെ കൊടിക്കൂറയെന്നു മനസ്സിലാക്കാൻ വിഷമമില്ല. ആ കൊടിക്കൂറയെ പൂജിക്കുന്നത് ഹ്രീം എന്ന ശക്തിമന്ത്രം കൊണ്ടാണ് എന്നതു് ഇതിന് ഉപോൽബലകമത്രെ. (വാഹനത്തേയും ധ്വജത്തിൽ ആവാഹിക്കാറുണ്ട്. ആവാഹനം ജീവാ

ത്മാവിൻെറ സൂചകമാണല്ലോ.ഈ ആത്മാവിനെ വഹിച്ചാണ് കുണ്ഡലിനീശക്തി മേല്പോട്ടുയരുന്നതു്)ചുരുക്കത്തിൽ കൊടിയേററ് എന്ന ക്രിയ ഉത്തമസാധകനിൽ ഗുരുനാഥൻചെയ്യുന്ന കുണ്ഡലിനീ പ്രബോധനംതന്നെയാണ്. ഇവിടെ ക്ഷേത്രമെന്നതു് അതതു ദേവമന്ത്രം സാധന ചെയ്തുകൊണ്ടിരിക്കുന്ന ഒരു ഉത്തമസാധകനായും ആ ക്ഷേത്രഉത്സവത്തിലെ കൊടിയേററ് ഗുരുവിൻെറ അഥവാ തന്ത്രിയുടെ മേൽനോട്ടത്തിൽ ആ സാധകൻ ഉഗ്രസാധനയനുഷ്ഠിക്കാൻ പോകുന്നതിൻെറ പ്രാരംഭമായി ചെയ്യുന്ന കുണ്ഡലിനി പ്രബോധനമായും വിചാരിക്കുന്നതിൽ തെററില്ല.

## മുളയിടുന്നതു സഹസ്രാരപത്മ പ്രതീകം

ഇതിനുശേഷമോ മുമ്പോആയി മുളയറയിൽ മുളയിടുന്നു. 16 പാലികകളിൽ ആയി അതതു ദേവനു പറഞ്ഞ വിത്തുകൾ മുളപ്പിക്കുകയാണ് ഇവിടെ ചെയ്യുന്നതു്. ഈ മുളപ്പാലികകൾ ചുററുംവെച്ച് അതിനകത്താണ് ദേവൻ പള്ളിവേട്ടകഴിഞ്ഞു വിശ്രമിക്കുന്നതു്. പാലികകൾ 16 എന്നതുശ്രദ്ധേയമാണ്. ചന്ദ്രൻെറ കലകൾ 16 ആണല്ലോ. ഇവിടെ ആവാഹിക്കുന്നതും പ്രധാനമായി സോമനേയും വിഷ്ണുവിനേയുമാണ്. സോമൻ ചന്ദ്രമണ്ഡലാധിഷ്ഠിതമായ അമൃതചൈതന്യവും വിഷ്ണു അതിൽ യോഗനിദ്രയെ പ്രാപിച്ചിരിക്കുന്ന പരമാത്മാവുമത്രെ. അങ്ങനെ ഈ പാലിക സഹസ്രാരപത്മമായ ചന്ദ്രമണ്ഡലത്തിൻെറ പ്രതീകമായിത്തീരുന്നു. ഈ മുളപ്പാലികകൾ വലിയ കലശാഭിഷേകങ്ങൾക്കും ഉണ്ടാകേണ്ടതുണ്ട്. ഉത്സവാവസാനത്തിൽ ദേവചൈതന്യം വഹിക്കുന്ന ഉത്സവബിംബവും കലശാഭിഷേകങ്ങളിൽ ദേവചൈതന്യം നിറഞ്ഞിരിക്കുന്ന ബ്രഹ്മകലശ, ജീവകലശാദികളും ഈ പാലികകളുള്ളിൽ വിരിച്ചിരിക്കുന്ന ശയ്യയിലാണ് നിദ്രചെയ്യുന്നതു്. സഹസ്രാരപത്മത്തിലെത്തിയ ജീവചൈതന്യം ഇവിടെ സമാധി അവസ്ഥയെ പ്രാപിച്ചിരിക്കുകയാണ്. സാധാരണ നിദ്രയായിട്ടല്ല ഇതിനെ പരിഗണിക്കേണ്ടതു്. തന്ത്രസമുച്ചയത്തിലെ ഉത്സവപടലത്തിൽ (9–ാംപടലം) 100–ാം ശ്ലോകത്തിൽ ഈ ക്രിയയെ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

''ജാഗ്രത്സ്വപ്ന സുഷുപ്തി സംജ്ഞിതദശാ—
സ്തീത്ത്വാത്തുരീയാം നയേത്''

ഇതിനു് കുഴിക്കാടിൻെറ വ്യാഖ്യാനം:— ''ജാഗ്രദാവസ്ഥയിൽ നിന്നു് സ്വപ്നാവസ്ഥയേയും, സ്വപ്നാവസ്ഥയിൽ നിന്നു്

സുഷുപ്ത്യാവസ്ഥയേയും സുഷുപ്ത്യാവസ്ഥയിൽനിന്ന് തുരീയാവസ്ഥയേയും ധ്യാനിച്ച് തുരീയാവസ്ഥയെതന്നെ നയിപ്പൂ". സാധാരണ മനുഷ്യർ ഉറക്കത്തിൽ സുഷുപ്ത്യാവസ്ഥവരെ മാത്രമേ പോകാറുള്ളൂ. യോഗികൾ മാത്രമേ തുരീയാവസ്ഥയിലേക്ക് ഉൽക്രമിക്കാറുള്ളൂ.അതാണ് സമാധിയുടെ ആദ്യപാദം. അതിനാൽ ഈ പാലികകൾ ദേവൻെറ സമാധിഅവസ്ഥയുടെ പരിധികളിൽ സ്ഥിതിചെയ്യുന്നതാണ്. ഇവയുടെ ഉള്ളിലാണ് സമാധി. അതായത്ു് സമാധിയുടെ അതിർവരമ്പുകൾ ആണ് ഈ പാലികകൾ ആകുന്ന ചന്ദ്രമണ്ഡലം. ഉത്സവമാകുന്ന തീവ്രസാധനയുടെ അവസാനമാകുമ്പോഴേക്കും ക്ഷേത്രസ്ഥനായ ദേവൻ സമാധിഅവസ്ഥയെ പ്രാപിച്ചിരിക്കും. അതിനായുള്ള സഹസ്രാര പത്മപ്രതീകത്തെയാണ്, അഥവാ ചന്ദ്രമണ്ഡലത്തെ സൃഷ്ടിക്കുകയാണ്, മുളയിടുക എന്ന പ്രക്രിയകൊണ്ട് ഉദ്ദേശിക്കുന്നത്. അതിൽ വിതക്കുന്ന വിത്തുകൾ ഔഷധികൾ അത്രെ. ചന്ദ്രൻ ഔഷധീശനാണല്ലോ. അമൃതകലയിൽനിന്നേ ജീവൻ ഉല്പാദിപ്പിക്കപ്പെടുകയുള്ളൂ. അതാണ് വിത്തുകൾ മുളപ്പിക്കുന്നതിൻെറ രഹസ്യം. ഈ പാലികകളിൽ ഉള്ള വിത്തുകൾ ആറേഴദിവസങ്ങൾ പൂജകഴിഞ്ഞ ശേഷം നല്ലപോലെ വളർന്നിരിക്കും. ദിവസേന അവക്ക് പൂജ വേണ്ടതുണ്ട്. വിത്തുകൾ വിതക്കുന്നതിനുമുമ്പ് പാലിൽ (അമൃതിൻെറ പ്രതീകം) കഴുകണമെന്നുള്ളതും ശ്രദ്ധേയമത്രെ.

## ശ്രീഭൂത ബലിയും ഉത്സവ ബലിയും

കൊടിയേററം മുളപൂജയും കഴിഞ്ഞാൽ അന്നു രാത്രിതന്നെ ദേവന് വിസ്തരിച്ച് ഒരു പൂജ വേണം. അതിൽ നിവേദ്യസ്ഥാനത്ത് ശ്രീഭൂതബലി വേണമെന്നതും നിർബ്ബന്ധമാണ്. ഒരു സംപൂർണ്ണ പൂജയാണിത്. ഈ ശ്രീഭൂതബലിക്കുവേണ്ടി മൂലബിംബ സമീപത്തുള്ള അകത്തെ ദ്വാസ്ഥന്മാർ, മണ്ഡപത്തിൽ ഉള്ള വാഹനം, പിറകിൽ ഉള്ള അനന്തൻ, തെക്കെ ദ്വാരത്തിങ്കൽ ഇടത്തും വലത്തുമായി ദക്ഷിണാമൂർത്തി, ഗണപതി, പിന്നെ പുറത്തെ ദ്വാസ്ഥന്മാർ, ഇന്ദ്രാദി അഷ്ടദിക് പാലന്മാക്ക് ശേഷം ഊർദ്ധ്വദിഗധിപതിയായ ബ്രഹ്മാവ്, അധോദിഗധിപതിയായ അനന്തൻ, പിന്നെ വീരഭദ്ര ഗണപതി സമേതന്മാരായ ബ്രഹ്മ്യാദി മാതൃക്കരം, അതിനടുത്തുള്ള ശാസ്താവ്, വായു ബലിക്കല്ലിനടുത്തുള്ള ദുർഗ്ഗ, സോമൻെറ ബലിക്കല്ലിന് അടുത്തുള്ള സുബ്രഹ്മണ്യൻ അതിനടുത്തുതന്നെയുള്ള വൈശ്രവണൻ അവസാനമായി ഈശാനകോണിൽ ഉള്ള നിർമ്മാല്യധാ

രി എന്നീ ദേവതകൾക്കും അവയുടെ പാർഷദന്മാർക്കും പുറമെയുള്ള പ്രത്യേക ദേവതകൾക്കും ബലി തൂകേണ്ടതുണ്ട്. ലേഖനദൈർഘ്യത്താൽ അവയെ ഇവിടെ വിവരിക്കുന്നില്ല. അകത്തെ ബലിക്കല്ലുകളുടെ പൂർണ്ണരൂപം ഇവിടെ കാണാവുന്നതാണ്. ബലിക്രമത്തെപ്പററി വിവരിക്കുവാൻ മറെറാരു ലേഖനംതന്നെ ആവശ്യമാണ്.

അടുത്ത ദിവസം മുതൽ ഈ പൂജയിൽ ശ്രീഭൂതബലിക്കു പകരം ഉത്സവ ബലിയാണ് പതിവുള്ളത്. അത് ശ്രീഭൂത ബലിയുടെ ഒരു വികസിതരൂപമാണ്. ഈ ബലിക്രമത്തിൽ ആ ദേവതയുടെ പൂർണ്ണരൂപം ഉൻമീലിതമാകുന്നുണ്ട് എന്ന് ചുരുക്കത്തിൽ പറയാം. ആ ഉത്സവബലിയോടുകൂടിയുള്ള പൂജകൾ തന്നെയാണ് ഉത്സവാവസരത്തിൽ ക്ഷേത്രമാകുന്ന സാധകൻ ചെയ്യുന്ന തപസ്സ്.

## ഉത്സവകാലത്തെ പ്രത്യേക കലശാഭിഷേകങ്ങൾ

ഈ പൂജാകാലങ്ങളിൽ ഓരോ ദിവസവും പൂജിച്ച കലശങ്ങൾ ചൈതന്യവൃദ്ധിക്കായി ആടേണ്ടതുണ്ട്. ഷോഡശോപചാരപൂജയിൽ പാദ്യാർഘ്യാചമനീയാദികൾ കഴിഞ്ഞ് സ്നാനഘട്ടത്തിലാണ് ഈ കലശങ്ങൾ ആടാറുള്ളത്. ഒന്നുകിൽ 25 കലശമോ ചുരുക്കത്തിൽ നവകമെങ്കിലും ആടേണമെന്നാണ് വിധി. തന്ത്രിയിൽനിന്ന് ബഹിർഗമിക്കുന്ന മന്ത്രചൈതന്യമാണ് അഭിഷേകാവസരത്തിൽ ദേവങ്കൽ വന്നു പതിക്കുന്നതെന്നു പ്രത്യേകം സ്മർത്തവ്യമാണ്. ഇതിനപുറമെ ശുദ്ധജലം, പാല്, തൈര്, നെയ്യ്, അഷ്ടഗന്ധജലം, പഞ്ചഗവ്യം, തേങ്ങാവെള്ളം, എന്നിങ്ങനെ ഏഴ ദ്രവ്യങ്ങളും നിറച്ച കലശങ്ങളും ആടേണ്ടതുണ്ട്. ശുദ്ധജലം, ബ്രഹ്മചൈതന്യവും, പാലു് അതിൻെറ അടുത്ത പരിവർത്തനരൂപമായ സഹസ്രാരപത്മത്തിലെ അമൃതുമാണ് പ്രതിനിധീകരിക്കുന്നത്. തേങ്ങാവെള്ളം ഈ അമൃതിൻെറ ചൈതന്യമയമായ കുറെക്കൂടി രൂക്ഷമായ ഒരു ഭാവമാണ്. അഷ്ടഗന്ധജലം പ്രത്യേകം സ്മർത്തവ്യമാണ്. പൊതുവിൽ പത്മത്തെ എട്ടിതളുകൾ ആയിട്ടാണ് ഭാവന ചെയ്യാറുള്ളത്. സഹസ്രാരത്തിൻേറതായാലും ഹൃദയപത്മത്തിൻേറതായാലും അതതിൻെറ ചുവട്ടിൽ ദേവൻെറ ആസനമായിട്ടാണ് ഈ അഷ്ടദളപത്മത്തെ വിഭാവനം ചെയ്തിരിക്കുന്നത്. അഷ്ടഗന്ധങ്ങൾ പ്രതിനിധാനംചെയ്യുന്നത് ഈ ഇരിപ്പിടമാണ്. മൂർത്തിഭേദമനുസരിച്ച്

ഈ അഷ്ടഗന്ധങ്ങൾ മാറുകയുംചെയ്യും. മേല്പറഞ്ഞ ദ്രവ്യങ്ങൾ ശിരസ്സിൽ സ്ഥിതിചെയ്യുന്ന ചന്ദ്രമണ്ഡലത്തെ പ്രതിനിധാനം ചെയ്യുന്നുവെങ്കിൽ നെയ്യ് ഹൃദയ സ്ഥിതമായ സൂര്യ ചൈതന്യത്തേയും ദധിമൂലാധാരസ്ഥിതമായ അഗ്നിമണ്ഡലത്തേയും പ്രതിനിധാനം ചെയ്യുന്നു. മനുഷ്യശരീര കല്പനയിൽ മൂലാധാരം മുതൽ ഹൃദയംവരെ അഗ്നിമണ്ഡലമായും ഹൃദയംമുതൽ ആജ്ഞ അഥവാ ഭ്രൂമദ്ധ്യംവരെ സൂര്യമണ്ഡലമായും ഭ്രൂമദ്ധ്യം മുതൽ സഹസ്രാരംവരെ ചന്ദ്രമണ്ഡലമായും കല്പനയുണ്ട്. അങ്ങനെ സഹസ്രാരത്തിൽനിന്നും മൂലാധാരപര്യന്തം വികസിച്ച്നില്ക്കുന്ന ക്ഷേത്രപുരുഷന്റെ ശരീരത്രയങ്ങളുടെ എല്ലാ ഭാഗത്തേയും സേചനം ചെയ്തുകൊണ്ട് താഴോട്ടൊഴുകുന്ന അമൃതമാണ് ഈ വിശിഷ്ടസ്നാനം. പഞ്ചഗവ്യം പഞ്ചഭൂതാത്മകമാണ്. അതിലുള്ളപാൽ ആകാശത്തേയും, നെയ്യ് വായുവിനേയും ദധി അഗ്നിയേയും,ഗോമൂത്രം ജലത്തേയും, ചാണകം പൃഥ്വിയേയുമാണ് പ്രതിനിധാനം ചെയ്യുന്നത്. പൃഥ്വിയെ ശുദ്ധീകരിക്കുവാൻ ചാണകം ഉപയോഗിക്കുന്നത് ഇവിടെ സ്മരിക്കേണ്ടതാണ്. ഈ ഏഴുദ്രവ്യങ്ങളുടെ അഭിഷേകത്തോടെ ദേവന്റെ ചൈതന്യം ക്ഷേത്രപുരുഷന്റെ സ്ഥൂലതലംവരെ ആവിഷ്കൃതമാവുകയാണ്. ഈ കലശാഭിഷേകത്തോടെയുള്ള പൂജ ഉത്സവാവസരത്തിൽ പ്രത്യേകം ചെയ്യേണ്ടതുണ്ട്.

## പള്ളിവേട്ടയാകുന്ന ചൈതന്യ പ്രസരണം

ഇങ്ങനെയെല്ലാമുള്ള അഭിഷേക പൂജാദികളുടെ ഫലമായി ദേവചൈതന്യം ക്ഷേത്രഗാത്രത്തിൽ നിറഞ്ഞുകവിഞ്ഞൊഴുകുന്നതിന്റെ പ്രതീകമാണ് പള്ളിവേട്ടയെന്ന് പറഞ്ഞുകഴിഞ്ഞുവല്ലോ. ദേവന്റെ അനുജ്ഞയോടെ ദേവചൈതന്യാംശത്തെ മൂലബിംബത്തിൽനിന്ന് ഉത്സവ ബിംബത്തിലേക്കാവാഹിച്ച ക്ഷേത്രത്തിന്റെ മതിൽക്കെട്ടിന് പുറത്തേക്കെഴുന്നള്ളിക്കുന്നത് ഈ ദേവചൈതന്യം നിറഞ്ഞുകവിഞ്ഞൊഴുകുന്നതിന്റെ പ്രതീകമായിട്ടാണ്. ഗ്രാമം മുഴുവൻ ദേവനെ സ്വീകരിക്കാൻ അണിഞ്ഞൊരുങ്ങിയിരിക്കണം. കുടുംബങ്ങളിൽ എല്ലാവരും ഒത്തുചേർന്നിരിക്കണം. അവിടെയുള്ള അശ്വത്ഥങ്ങൾ (ആൽമരങ്ങൾ) നാൽക്കൂട്ടപ്പെരുവഴി തുടങ്ങിയ വിശിഷ്ടസ്ഥാനങ്ങളിൽ മുഴുവൻ ബലി തൂകുന്ന ക്രിയാദികളോടെ ദേവൻ ഗ്രാമാതിർത്തിവരെ പോകുന്നു. ഗ്രാമാതിർത്തി തൊട്ട് അങ്ങോട്ട് വനമാണെന്ന സങ്കല്പത്തിൽ അവിടെയുള്ള വന്യമൃഗങ്ങളെയാണ് വേട്ടയാടുന്നത്. പ്രതീകാത്മകമായ അർത്ഥത്തിൽ ഗ്രാമ

മെന്നത്് മനുഷ്യമനസ്സുകളെ പ്രതിനിധാനം ചെയ്യാമെങ്കിൽ ആ ബോധമനസ്സിന്റെ അതിർത്തികൾക്കപ്പുറത്ത് അബോധമനസ്സിന്റെ ആഴങ്ങളിൽ കുടികൊള്ളുന്ന ആസുരിക പ്രവണതകളെ വേട്ടയാടി നശിപ്പിക്കുകയാണ് ദേവൻ ചെയ്യുന്നത്. ഗ്രാമത്തെ മുഴവൻ ഒരു വ്യക്തിയായി കണക്കാക്കുകയാണെങ്കിൽ അതിന്റെ ശിരസ്ഥാനത്താണ് ക്ഷേത്രം ഉള്ളത്. ആ ഗ്രാമ വ്യക്തിത്വത്തിന്റെ ആഴങ്ങളിലേക്ക് ഗ്രാമ ചൈതന്യമാകുന്ന ഗ്രാമക്ഷേത്ര ദേവത ഇറങ്ങിവന്ന് അവിടെയുള്ള ആസുരികവാസനകളെ നശിപ്പിക്കുന്ന പ്രക്രിയയാണ് ഉത്സവത്തിലെ പള്ളിവേട്ട. ക്ഷേത്രവും സമൂഹവും അഥവാ ഗ്രാമവും തമ്മിലുള്ള ബന്ധമിവിടെ സാമാന്യമായി വ്യക്തമാകും.

## പള്ളിക്കുറുപ്പെന്ന യോഗസമാധി

അതു കഴിഞ്ഞാൽ പിന്നെ പള്ളിക്കുറുപ്പായി. ക്ഷേത്രമാകുന്ന സാധകൻ സാധനയിലൂടെ ഒരു യോഗിപദത്തിലാണ് എത്തിച്ചേർന്നത്. അതിന്റെ പ്രതിഫലനമായിരുന്നു പള്ളിവേട്ടയെന്ന ചൈതന്യപ്രസരണം. സാധനയുടെ അന്ത്യഘട്ടത്തിൽ സമാധിയിൽ ലയിക്കുന്നത് സ്വാഭാവികമാണ്. ഇവിടെ പള്ളിവേട്ട കഴിഞ്ഞു വരുന്ന ദേവൻ വിശ്രമാർത്ഥം ഉറങ്ങുന്നു എന്ന കല്പനയേക്കാൾ സത്യത്തോടു് അടുത്തത് ക്ഷേത്രമാകുന്ന യോഗീശ്വരൻ സമാധിപദവി പൂകുന്നു എന്നതാണ്. ക്ഷേത്രദേവന്റെ ഗുരുനാഥനായ തന്ത്രി അവിടെ ഉറങ്ങാതെയിരിക്കണമെന്ന് പറയുന്നതിന്റെ താല്പര്യം, ഈ സമാധിയിലേക്ക് നയിക്കുന്ന ഗുരുനാഥൻ ശിഷ്യനെ സർവ്വാത്മനാ കാത്തുരക്ഷിക്കണമെന്നത് തന്നെയാണ്. ഗുരുസമീപത്ത്നിന്ന് തന്നെയാണല്ലോ കുണ്ഡലിനീസ്ഥാപനവും ഉഗ്രസാധനകളും തൽഫലമായ സമാധിയുടെ പരിശീലനവും നേടേണ്ടത്.

## ആറാട്ടെന്ന തീർത്ഥയാത്ര
## അഥവാ അമൃത വർഷണം

അടുത്തദിവസം ആറാട്ടെന്ന തീർത്ഥയാത്രയായി. താന്ത്രികവിധിയിൽ ഇതിനെ തീർത്ഥയാത്രയായി കല്പിച്ച് യാത്രാഹോമവും മററും ചെയ്യാറുണ്ട്. സൂക്ഷ്മചിന്തയിൽ സമാധിസ്ഥനായ ദേവന്റെ സഹസ്രാരപത്മത്തിൽനിന്നും നിർഗ്ഗളിക്കുന്ന അമൃതത്തിൽ സർവ്വാംഗം ആപ്ലാവനം ചെയ്യുന്ന യോഗവിഭൂതിയാ

ണ് ആറാട്ട്. തീർത്ഥ സ്നാനത്തിന്റെ മർമ്മം ഗ്രഹിച്ചാൽ ഇതു മനസ്സിലാകും. ഗംഗാ സ്നാനമെന്നു പറയുന്നതു് ഈ സഹസ്രാര പത്മസ്ഥമായ അമൃതിന്റെ അധഃപ്രവാഹത്തിൽ മുങ്ങുകയാണ്. ഭാരതത്തിന്റെ സഹസ്രാരപത്മമദ്ധ്യമായ കൈലാസം പരമശിവസ്ഥാനമാണല്ലോ. ഭാരതത്തെതന്നെ ഒരു യോഗീശ്വരനായി കല്പിക്കാമെങ്കിൽ ആ യോഗിയുടെ ശിരസ്ഥാനത്തുനിന്നു് നിർഗ്ഗമിക്കുന്ന ഗംഗാപ്രവാഹം അതിന്റെ അധഃപ്രവാഹമാണ്. ചാന്ദ്രമാണ്, അമൃതമയമാണ്, അതിന്റെ പ്രവാഹം. ത്രിവേണിയിൽ ഗംഗാ യമുനകളും അന്തർവാഹിനിയായ സരസ്വതിയും സംഗമിക്കുന്നു എന്നു പറയുന്നതിന്റെ അർത്ഥം മനുഷ്യശരീരത്തിലെ ഇഡാ പിംഗളാനാഡികളും (യമുന, സൂര്യപുത്രി—പിംഗളയോടു് പ്രാതിനിധ്യ സ്വഭാവം വഹിക്കുന്നു) അന്തർവർത്തിയായ സുഷുമ്നയും കൂട്ടിമുട്ടുന്ന സ്ഥലമെന്നാണ്. അതു് ആജ്ഞാഅനാഹത മൂലാധാരചക്രങ്ങളിലാണ്. ആ ഭാഗങ്ങൾ ശരിയായ കുണ്ഡലിനി പ്രബോധനത്തിനു് അത്യന്തം സഹായകമാണ്. അതാണല്ലോ ത്രിവേണീസ്നാനത്തിന്റെ മാഹാത്മ്യം. ഇങ്ങനെയുള്ള ഗംഗാതീർത്ഥത്തിൽ അഥവാ തീർത്ഥങ്ങളിൽ ഉള്ള സ്നാനം സഹസ്രാരപത്മനിർഗ്ഗളിതമായ അമൃതധാരയിലെ ആപ്ലാവനം തന്നെയാണ്. ഇവിടെ ക്ഷേത്രദേവൻ തീർത്ഥാടനം ചെയ്യുന്നു എന്ന മനുഷ്യകല്പനയുടെ പിന്നിലുള്ള തത്വം, ക്ഷേത്രമാകുന്ന സാധകൻ തപസ്സിന്റെ പരമകാഷ്ഠയിൽ ഈ അമൃതപ്രവാഹത്തെ അനുഭവിച്ചു കൃതകൃത്യനായി ഭവിക്കുന്നു എന്നതാണ്. ഇതിന്റെ വിശദാംശങ്ങൾ ആറാട്ടിന്റെ വിധിയിൽ കാണാൻ കഴിയും. നാട്ടുകാർ മുഴുവനും ഈ സന്ദർഭം ഉപയോഗിച്ചു് ദേവന്റെ ആറാട്ടോടൊപ്പം ആ അമൃതപ്രവാഹത്തിൽ കുളിച്ചു പുണ്യം നേടുന്നു.

## ഉൽസവാവസാനവും കൊടിയിറക്കും

അതിനുശേഷം ആറാട്ടെഴുന്നള്ളിച്ചു പുറത്തേക്കു കൊണ്ടുപോയ കൗതുകബിംബത്തിൽ (ഉത്സവബിംബം) നിന്നു് ദേവചൈതന്യത്തെ മൂലബിംബത്തിലേക്കു് തിരികെ ആവാഹിച്ചു് കലശാഭിഷേകത്തോടെയുള്ള വിശേഷാൽ പൂജയും ശ്രീഭൂതബലിയുംചെയ്തു് ഉത്സവം സമാപിച്ചു് കൊടിയിറക്കുകയാണ് വേണ്ടതു്. അതോടെ ഉത്സവം സമാപിച്ചു. ക്ഷേത്ര പുരുഷൻ വീണ്ടും വിശേഷസാധനയെ ഉപേക്ഷിച്ചു് സാധാരണനിലയിലുള്ള സാധനയുമായി മുന്നോട്ടുപോകുന്നു. ഉത്തമസാധകൻ നൈമിത്തികങ്ങളായിചെയ്യുന്ന ഉഗ്രതപശ്ചര്യയുടെ

ഒരു പൂർണ്ണരൂപം ഇവിടെ ലഭിക്കുന്നു. കൊടിയേററെന്നതു് പ്രാണായാമ പ്രക്രിയയിലെ പൂരകമാണെങ്കിൽ കൊടിയിറക്കം രേചകമത്രെ. പക്ഷെ, ഉത്സവമാകുന്ന യോഗപ്രക്രിയയിൽ യോഗികഠം ചെയ്യുന്ന വിശേഷാൽ പ്രാണായാമത്തിലുള്ളതുപോലെ പൂരകരേചകങ്ങഠം സുഷുമ്നാ മാർഗ്ഗത്തിലൂടെയാണ് ഇവിടെ നടക്കുന്നതു്. കൊടിയേററത്തിനും കൊടിയിറക്കിനും ഇടയിലെ ഇടവേള കുംഭകപ്രാണായാമത്തെ സൂചിപ്പിക്കുന്നു. അപ്പോഠം ഉത്സവപ്രക്രിയ മുഴവൻ കുംഭകവേളയിൽ അതായതു് സഹസ്രാരത്തിൽ അനുവർത്തിക്കപ്പെടുന്നവയാണെന്നുവരുന്നു.

## ഉത്സവത്തിലെ കലാപരിപാടികൾ

ഈ സമയത്തു് നാട്ടുകാരെ സംബന്ധിച്ചിടത്തോളം ഈ അമൃതവർഷണത്തിൽ അവരും ഭാഗഭാക്കുകളാകുന്നുണ്ടല്ലോ. അവാച്യമായ ആനന്ദമാണ് ഈ സമയത്തെ യോഗാനുഭൂതി. ആ ആനന്ദത്തിൻെറ പ്രതീകമായിട്ടാണ് നൃത്തസംഗീത കഥാകഥനാദി കലകളുടെ ആവിഷ്കരണം. സകല കലാവിദ്യകളും ഉടലെടുക്കുന്നതു് രസാസ്വാദനത്തിൽ നിന്നാണല്ലോ. ഈ രസത്തിൻെറ ശരിയായ രൂപം യോഗാനുഭൂതിജന്യമായ ഈ അമൃതപ്രവാഹം തന്നെയാണെന്നു് താന്ത്രികാചാര്യനായ അഭിനവഗുപ്താദികഠം സിദ്ധാന്തിക്കുന്നു. ഒരു ജനപദത്തിൻെറ സംസ്കാരസവിശേഷതകളായ കലാരൂപങ്ങളുടെ ഉറവിടമായ ഈ രസാനുഭൂതി സമാധിജന്യമായ അമൃതവർഷണത്തിൽനിന്നാണെന്ന കാര്യം ഭാരതീയ സംസ്കാരത്തിൻെറ ആദ്ധ്യാത്മിക സ്രോതസ്സിനെയാണ് കുറിക്കുന്നതു്. അതാണ് കലാവിദ്യകളുടെ ഒരു വിരുന്നുതന്നെ ക്ഷേത്രത്തിലൊരുക്കുന്നതു്. ആനയും അമ്പാരിയും എഴുന്നള്ളത്തും കരിമരുന്നും കലാപ്രകടനവുമെല്ലാമായി ആനന്ദനിമഗ്നരാകുകയാണ് മനുഷ്യൻ അക്കാലത്തു് ചെയ്യുന്നതു്.

മററു് ചില ഇടങ്ങളിൽ തേരും മററു വാഹനങ്ങളുമായി ജനസഹസ്രങ്ങളുടെ മദ്ധ്യത്തിലുള്ള എഴുന്നള്ളത്തു് ദേവൻ ജനതാമദ്ധ്യത്തിലേക്കിറങ്ങിവരുന്നു എന്നതിൻെറ പ്രതീകമാണ്. ആ സമയത്തുള്ള വാദ്യങ്ങളും സംഗീത സാഹിത്യാദി കലകളുമെല്ലാം ഈ ബ്രഹ്മാനന്ദാനുഭൂതിയിൽ നിന്നുത്ഭവിക്കുന്ന രസാനുഭൂതിയുടെ വിവിധ രൂപങ്ങളാണ്. അവയെല്ലാം ഈശശരീയമായ ഈ ആനന്ദത്തെയാകണം പ്രതിനിധാനം ചെയ്യുന്നതു്. ഇത്തരം കലകളുടെ പുതിയതായ ആവിഷ്കരണവും സംവിധാനവും ഇനിയും ഉണ്ടായിക്കൂടെന്നില്ല. ഓട്ടംതുള്ളൽ, പഞ്ചവാദ്യം,

കഥകളി തുടങ്ങിയ കലാരൂപങ്ങൾക്ക്കഷ്ടിച്ച് നൂററാണ്ടുകളുടെ പഴക്കമേ ഉള്ളുവെന്നോർക്കേണ്ടതാണ്. അതുകൊണ്ട് ഇനിയും നൂതനമായ ഇത്തരം കലാരൂപങ്ങൾ ആവിഷ്കൃതങ്ങളാകുമ്പോൾ അവ ഉത്സവാവസരത്തിൽ സ്വീകാര്യങ്ങൾ തന്നെയാണ്. പക്ഷെ ഭാരതീയ കലാമർമ്മമായ ആദ്ധ്യാത്മിക പ്രസരണത്തെ ഓർത്ത് വേണം ഈ കലാസൃഷ്ടികൾ ഉദയം ചെയ്യേണ്ടത്. കലയുടെ പേരിൽ നടക്കുന്ന പേക്കൂത്തുകൾക്ക് ഇവിടെ സ്ഥാനമില്ലെന്നും ഓർക്കേണ്ടതാണ്. സർവ്വോപരി ഈ കലാ പ്രകടനങ്ങളേക്കാൾ എത്രയോ ആയിരം ഇരട്ടി പ്രാധാന്യമർഹിക്കുന്ന അതിന്റെ താന്ത്രിക ചടങ്ങുകളെ ഒരിക്കലും അവഗണിക്കാനാവുകയില്ല. ക്ഷേത്രസംരക്ഷണ തല്പരർ ഈ കാര്യം ശ്രദ്ധിച്ചേ പററൂ.

# ക്ഷേത്രകലകളും അനുഷ്ഠാനവാദ്യങ്ങളും

ഭാരതീയ സംസ്കാരത്തിന്റെ കലകളുടെ കേദാരം ക്ഷേത്രങ്ങളാണെന്നു് പറയാറുണ്ടു്. അതു വളരെ ശരിയാണു്. അതിനെത്തുടർന്നു് കലകളുടെ സംരക്ഷണമാണു് ക്ഷേത്രംകൊണ്ടു് ഉദ്ദേശിക്കുന്നതു് എന്നും ഒഴുക്കനായി പറയാറുണ്ടു്. അതു് ശരിയുമല്ല. ഭാരതീയമായ കലകളും സാഹിത്യവും ശാസ്ത്രങ്ങളും നീതിയും ഭരണക്കൂടങ്ങളും അങ്ങിനെ ജനജീവിതത്തിന്റെ വൈകാരിക വൈചാരികാംശങ്ങൾ മുഴുവനും അടങ്ങിയതാണല്ലോ ഭാരതീയ സംസ്കാരം. ആ സംസ്കാരത്തിന്റെ കേന്ദ്രബിന്ദുവായി പറയേണ്ടതു് ജനജീവിതത്തിന്റെ കേന്ദ്രബിന്ദുവിനെയാണു്. ഇവിടെ ഭാരതത്തിൽ ആയതു മനുഷ്യരാശിക്കു് പ്രാപിക്കുവാൻ കഴിയുന്നതിന്റെ പരമകാഷ്ഠയായ ഈശ്വര പദവിയത്രെ. അങ്ങിനെ ഈശ്വര പദപ്രാപ്തിക്കു് അഥവാ മോക്ഷത്തിനു്വേണ്ടിയുള്ള പ്രയാണത്തെയാണു് ഇവിടത്തെ ജനജീവിതം കേന്ദ്രബിന്ദുവായി അനാദികാലം മുതൽ അംഗീകരിച്ചുവന്നിരുന്നതു്. മറെറാരു വിധത്തിൽ ആദ്ധ്യാത്മികമായ പ്രയാണം എന്നും അതിനെ പറയാവുന്നതാണു്. അതിന്റെ പൊരുൾ അർത്ഥസമ്പാദനവും ഭൌതികമായ ഉൽക്കർഷങ്ങളും ഇവിടെ ലക്ഷ്യങ്ങൾ അല്ലെന്നല്ല. പക്ഷെ ആ ലക്ഷ്യങ്ങൾ ഈ പ്രയാണത്തിനു് ചുററിപ്പററി മാത്രമേ നിൽക്കുകയുള്ളു. ഒരിക്കലും അവ തമ്മിൽ ഇടച്ചിലോ വിടവോ ഉണ്ടാവുന്നതല്ല എന്നു് പറയേണ്ടിയിരിക്കുന്നു. വൈദികഭാഷയിൽ ഈ പ്രയാണത്തെ യജ്ഞമെന്നും താന്ത്രികഭാഷയിൽ ഉപാസനയെന്നും പറയാം. ചുരുക്കത്തിൽ സാധനാപ്രധാനമായൊരു ജീവിതമാണു് ഭാരതീയ ജനജീവിതത്തിന്റെ കേന്ദ്രബിന്ദു. ഇതിനെ ചുററിപ്പററിയാണു് ഭൌതികമായ ഉൽക്കർഷത്തിന്റെയും ആനന്ദോല്ലാസത്തിന്റെയുമായ മാർഗ്ഗങ്ങൾ ഇവിടെ ഉരുത്തിരിഞ്ഞുവന്നതു്. ശാസ്ത്രീയമായ ഉപാസനാമാർഗ്ഗങ്ങൾ പണ്ടൊരുകാലത്തു് സർവ്വസാധാരണമായിരുന്നു എങ്കിൽ യുഗപരിവർത്തനങ്ങളിലൂടെ മനുഷ്യന്റെ കഴിവുകൾ കുറഞ്ഞുതുടങ്ങിയപ്പോൾ സാമാന്യജനങ്ങൾക്കുള്ള ഏക ഉപാസനാമാർഗ്ഗം ക്ഷേത്രദർശനവും അതിന്റെ ഉപകരണം

ക്ഷേത്രവും ആയിത്തീൻവെന്നു മുമ്പെ കണ്ടുവല്ലോ. അപ്പോഠം ഇവിടത്തെ സാമാന്യകലകഠംമാത്രമല്ല. സംസ്കാരവും സാമാന്യ ജനജീവിതവും ക്ഷേത്രങ്ങഠംക്കു ചുററുമായി പടന്നുപന്തലിച്ചു. ഓരോഗ്രാമത്തിലും ക്ഷേത്രങ്ങഠം ഉണ്ടാവുകയും അതിൻെറ ചുററും നാട്ടുകൂട്ടവും പഞ്ചായത്തുകളും രൂപീകൃതമാവുകയും ജനങ്ങഠം മുഴുവൻ ഈ സ്ഥിരമായ അദ്ധ്യാത്മികകേന്ദ്രങ്ങഠംക്കു ചുററുമായി സംഘടിക്കുകയും ചെയ്തു. രാജാക്കന്മാരും രാജവംശങ്ങളും ഭാരതത്തെ മുഴുവനായോ, ഖണ്ഡംഖണ്ഡമായോ ഭരിച്ചിരിക്കാമെങ്കിലും അതുകൊണ്ടു കാശ്മീർ മുതൽ കന്യാകുമാരിവരെയുണ്ടായിരുന്ന ഏകീകൃത ദേശീയബോധത്തിന്നിവിടെ ശൈഥില്യം തട്ടിയില്ല. രാജവംശങ്ങളും രാജധാനികളും തകൻ തരിപ്പണമായി. ഉയിത്തെഴുനേല്പില്ലാതെ ചരിത്രാവശിഷ്ടങ്ങളായ അവമാറി. പക്ഷെ ഹിന്ദുവിൻെറ ക്ഷേത്രങ്ങഠം നിലംപരിശായിട്ടും വീണ്ടും ഉയർത്തെഴുന്നേല്ക്കുന്നു. ആകാശം മുട്ടിവളരുന്നു. ക്ഷേത്രശില്പങ്ങഠം രാജധാനികളെക്കാഠം അനശ്വരങ്ങളായിത്തന്നെ ചരിത്രത്തിൻെറ ചവററുകുട്ടയിലേക്കു മാറിമറിഞ്ഞുപോകാതെ ഇന്നും ജനങ്ങളുടെ ശ്രദ്ധാകേന്ദ്രങ്ങളായി വിലസുന്നു. അങ്ങിനെ ഭാരതീയകലകളുടെ പൌരാണികമെങ്കിലും നിത്യനൂതന സ്രോതസ്സായിരുന്ന ക്ഷേത്രങ്ങഠം വിരാജിക്കുന്നു എന്നതു തർക്കമററ സംഗതിയാണ്.

## പൂജയുടെഅവസാനത്തിൽ നൃത്തവാദ്യാദി

### രാജോപചാരങ്ങൾ

ക്ഷേത്രത്തിൻെറ ആരാധനാക്രമങ്ങളോടു അഭേദ്യമായി ഇവയെ ബന്ധപ്പെടുത്തിയിട്ടുണ്ടു. ഷോഡശോപചാര പൂജാക്രമത്തിൽ നൈവേദ്യംകഴിഞ്ഞു പ്രസന്നപൂജാവസരത്തിൽ നൃത്തമിദം, വാദ്യമിദം, രാജോപചാരമിദം എന്നിങ്ങിനെയുള്ള ഉപചാരങ്ങളെയും സമർപ്പിക്കാൻ പറയുന്നുണ്ടു. പ്രസന്ന പൂജയെ വിവരിക്കുന്ന തന്ത്രസമുച്ചയം സപ്തമപടലത്തിലെ 112–ാംശ്ലോകം ഈ കാര്യം തുറന്നുപറയുന്നുണ്ടു.

ഗണ്ഡൂഷ ദന്തപവനാദി യുതം പ്രദായ
ഹസ്താസ്യമാഠംഷ്ടി മുഖവാസ മുഖോപഹാരാൻ
ദേവംസമർച്യ വിനിവേദ്യ ചലത്സ്രുകാദ്യം
വാദ്യാദിഭിപ്രധിനുയാച്ച നൃപോപഹാരൈ

[വ്യാഖ്യാനം: പിന്നെഗണ്ഡൂഷമിദം, ദന്തശോധനമിദം, ജിഹ്വാശോധനമിദം, ഹസ്തശോധനമിദം, ആസ്യശോധനമിദം

മുഖവാസമിദം, കരവാസമിദം, അർഘ്യമിദം, പാദ്യമിദം, ആചമനീയമിദം ഈ ഉപഹാരങ്ങളെ കൊടുത്തു് പിന്നെ ദേവനെ ജലഗന്ധാദികളെക്കൊണ്ടു് പൂജിച്ചു് എള്ളുണ്ട (ലഡ്ഡുകം) അപ്പം, അവില്, മലര്, വെററില, അടക്കാ, പാലു് ഇവ യഥാലാഭം നിവേദിച്ചു് ലഡ്ഡുകമിദം,അപൂപമിദം, താംബൂലമിദം, ക്രമുകമിദം, നൃത്തമിദം, വാദ്യമിദം, രാജോപഹാരമിദം, അർഘ്യമിദം, പാദ്യമിദം, ആചമനീയമിദം ഇവറേറ സമർപ്പിച്ചു് സംഗീത നൃത്ത വാദ്യനൃത്തങ്ങളെക്കൊണ്ടും സന്തോഷിപ്പിപ്പൂ.—കുഴിക്കാട്ടു് വ്യാഖ്യാനം]

നിവേദ്യം കഴിഞ്ഞാൽ നടയടക്കുക ഈ പ്രസന്നപൂജക്കാണു്. ഇവിടെയാണു് ദേവൻെറ നടക്കൽത്തന്നെ സോപാനത്തിന്നടുത്തു നിന്നുകൊണ്ടു് നൃത്ത വാദ്യ സംഗീതാദികൾ അകത്തുനിന്നു് ഉരുവിടുന്ന സമർപ്പണ മന്ത്രങ്ങൾക്കനുസരിച്ചു് പ്രയോഗിക്കുന്നതു്. ഇതു മാത്രമാണു് പൂജയെന്നു് സാധാരണ ജനങ്ങൾ തെററിദ്ധരിക്കാറുണ്ടു്. വാസ്തവത്തിൽ നിവേദ്യാന്തമുള്ള പൂജയുടെ സിംഹഭാഗവും ഇതിനുമുമ്പ് കഴിഞ്ഞിരിക്കും. വിശേഷാൽപൂജയാണെങ്കിൽ പരിവാരപൂജയുടെ സ്ഥാനത്തുള്ള ബലിക്രിയകളും കഴിഞ്ഞിരിക്കും. അതിൻെറയെല്ലാം പരിസമാപ്തിയാണു് ഈ നടയടച്ചുള്ള പ്രസന്നപൂജ. കേരളത്തിലെ സോപാനസംഗീത സമ്പ്രദായം ആദിമരൂപത്തിൽനിന്നു് വളന്നു് പുഷ്ടി പ്രാപിച്ചതു് ഇങ്ങിനെ ദേവൻെറ പാദകമലങ്ങളുടെയും താഴെയുള്ള സോപാനസമീപത്തു നിന്നാകുന്നു എന്നതു് അത്ഥവത്താണു്.സോപാനത്തിലൂടെ ദേവനിലേക്കു് ആരോഹണാവരോഹണങ്ങൾ സാധകൻ നടത്തുന്ന അവസരത്തിൽ ജന്യമായ നാദധാരകൾ ഇവിടെ ശ്രദ്ധേയമാണു്. ചിണി, ചിഞ്ചിണി, മൃദംഗം, മദ്ദളം, വീണ, വേണു എന്നീ വിവിധ തരത്തിലുള്ള നാദങ്ങൾ അത്തരം സാധകനായ യോഗീശ്വരൻെറ അന്തമ്മണ്ഡലത്തിൽ ഉത്ഭവിക്കുന്നുവെന്നും അവ ഹംസഃ എന്ന പ്രാണപ്രയാണത്തിൻെറതായ അജപാമന്ത്രത്തിൻെറ താളത്തിൽ വിഹരിക്കുന്നുവെന്നും മററും ഉള്ള യോഗശാസ്ത്രാനുഭൂതികൾ ഗ്രന്ഥങ്ങളിൽ വിവരിച്ചു കാണുന്നുണ്ടു്. ഏതായാലും അന്തമ്മണ്ഡലത്തിൽ സാധകനു് മാത്രം ശ്രാവ്യമായ ഈ ദിവ്യങ്ങളായ നാദങ്ങളുടെ ബാഹ്യ പ്രകടീകരണങ്ങളായിട്ടാണു് അല്ലെങ്കിൽ അവയുടെ പ്രതീകത്വമാന്നാണു് പൂജാസമയത്തുള്ള നൃത്തവാദ്യ സംഗീതാദി കലാരൂപങ്ങൾ ഈ നാട്ടിൽ ഉത്ഭവിച്ചതെന്നു് നമുക്കു് പറയാവുന്നതാണു്.

## നൃത്തകലയുടെ ഉറവിടവും വികസിതരൂപങ്ങളും

> സംസ്കൃതവ്യാകരണത്തിൻെറ ആദ്യത്തിൽ
> നൃത്യാവസാനേ നടരാജരാജോ
> നനാദഢക്കാം നവപഞ്ചവാരം
> ഉദ്ധർത്തുകാമാൻ സനകാദി സിദ്ധാൻ
> ഏതദ്വിമർ ശേശിവസൂത്രജാലം

മഹേശ്വരൻെറ നൃത്യാവസാനത്തിൽ 9—5പ്രാവശ്യം തൻെറ കയ്യിലുള്ളകടുന്തുടിയെ ശബ്ദിപ്പിച്ചതാണ് വ്യാകരണശാസ്ത്രത്തിൻെറ ആദിമൂലസ്വരൂപമായ മാഹേശ്വര സൂത്രങ്ങൾ എന്ന് ധ്വനിപ്പിക്കുന്ന ഈ പൌരാണിക ശ്ലോകം തന്നെ മഹേശ്വരൻെറ നൃത്തത്തേയും ഢക്കാവാദ്യത്തെയുംപററി പറയുന്നുണ്ട്. നൃത്തം പഴയ കാലത്ത് ക്ഷേത്രാരാധനയുടെ അവിഭാജ്യ ഘടകങ്ങളായിരുന്ന എന്ന്തന്നെ വേണം കരുതുവാൻ. ദേവദാസി സമ്പ്രദായം ഭാരതത്തിലുടനീളം ഉണ്ടായിരുന്നുവല്ലോ. പിൽക്കാലത്ത ആയതു് അധഃപതിച്ച് ഇന്ന് ആ കലാരൂപം നിശ്ശേഷം മാഞ്ഞുപോയി എന്ന് പറയാവുന്നതാണ്. അതിൻെറ സ്ഥാനത്തല്ലെ പിൽക്കാലത്ത് കൃഷ്ണനാട്ടവും കഥകളിയും ഉത്ഭവിച്ചതു് എന്ന് ന്യായമായും സംശയിക്കാം. ആന്ധ്രയിലെ കുച്ചിപ്പുഡിയും മണിപ്പൂരിലെ കൃഷ്ണലീലാ സമ്പ്രദായമായ മണിപുരിയും മററു നൃത്തപദ്ധതികളും മററും ഈ തരത്തിൽ ആരാധനാ സമ്പ്രദായങ്ങളോട് ബന്ധപ്പെട്ടാണ് കിടക്കുന്നതു്. ഭരതമുനിയുടെ നാട്യശാസ്ത്രമാണ് ഈ വകയിൽ ഏററവും പ്രാചീനമായ ഗ്രന്ഥം. രസാഭിനയങ്ങളും നൃത്തവിശേഷങ്ങളും സംഗീതവും താളക്രമങ്ങളും അംഗചലനങ്ങളും എല്ലാം ഒത്തിണങ്ങിയ നാട്യശാസ്ത്രത്തിലെ നടൻ സ്ഥൂലസൂക്ഷ്മ കാരണ ശരീരങ്ങളെയെല്ലാം ഈശ്വരാഭിമുഖമായി ചലിപ്പിക്കുകതന്നെയാണ് ചെയ്യുന്നതു്. ഹൃദയം നിറഞ്ഞുനില്ക്കുന്ന ആ ചലനങ്ങൾ നടനെ മാത്രമല്ല സദസ്സിനെപ്പോലും പുളകംകൊള്ളിക്കുകയും ഉദാത്തമേഖലകളിലേക്ക് ഉയർത്തുകയും ചെയ്യുന്നുവെന്നതു് അനുഭവസിദ്ധമാണല്ലോ. ഈ നൃത്തത്തിൻെറ വിശേഷങ്ങൾ പറയുമ്പോൾ കഥകളിയെപ്പററി മാത്രമല്ല ഇവിടെ പരാമർശിക്കേണ്ടതു്. ഉത്തരകേരളത്തിലെ തെയ്യം, തിറ, വെള്ളാട്ട് തുടങ്ങിയരീതിയിൽ അവ ജനസമൂഹത്തിൻെറ ഏററവും താഴെയുള്ള തട്ടുകൾവരെ വന്നിരുന്നു. അവിടെയും ആനിമ്നസമുദായങ്ങളിലെ സാധാരണക്കാരല്ല, പ്രത്യുത അല്പസ്വല്പമെങ്കിലും

മന്ത്രഉപാസനാ സമ്പ്രദായങ്ങളോട് ബന്ധപ്പെട്ട് ഏതാണ്ട് പൌരോഹിത്യ സ്വഭാവമുൾക്കൊള്ളുന്ന മലയൻ, വണ്ണാൻ തുടങ്ങിയ സമുദായക്കാരാണ് അതിനു് അധികാരികൾ എന്നതും, ആരാധനാസമ്പ്രദായത്തിൽനിന്നു് കലയും സംസ്കാരവും ഉരുത്തിരിയുന്നതിൻെറ ഉത്തമ ഉദാഹരണങ്ങൾ ആണ്. ഉത്തര കേരളത്തിൽ പ്രമുഖ ക്ഷേത്രങ്ങളിൽ ഉത്സവത്തിൽ തിടമ്പ് എഴുന്നെള്ളിക്കുമ്പോൾ ശാന്തിക്കാരൻ തിടമ്പിനെ ശിരസ്സിൽവഹിച്ചു് അതിമനോഹരമായ നൃത്തശില്പങ്ങൾ അവതരിപ്പിക്കാറുണ്ട്. മദ്ധ്യകേരളത്തിൽ ദേവൻെറയും ദേവിയുടെയും ആവേശമുൾക്കൊണ്ട് സ്വബോധം മറഞ്ഞു തുള്ളുന്ന വെളിച്ചപ്പാടന്മാരേയും കോമരങ്ങളേയും നർത്തകൻ എന്നപദം കൊണ്ടാണ് പറഞ്ഞുവരാറുള്ളത്. ദൈവികമായ ആവേശത്തിൽനിന്നു് സ്വയം മതിമറന്ന് ഒരുതരം ഈശ്വര ഭ്രാന്തിയിൽ കലികയറിയ ഈ നർത്തകർ സാമാന്യജനങ്ങൾക്ക് ഈശ്വരനുമായി അഭിമുഖസംഭാഷണം നടത്തുവാൻ പോലും ഉപകരണങ്ങളായി മാറുന്നു. കേരളത്തിലുടനീളം ഇത്തരത്തിലുള്ള നൃത്തസമ്പ്രദായങ്ങൾ നടപ്പിലുണ്ടായിരുന്നു. വെളിച്ചപ്പാടിൻെറ യായാലും ശാന്തിക്കാരൻെറയായാലും തിറകെട്ടിയാടുന്നവൻെറയായാലും അവരെല്ലാം നൃത്തസമ്പ്രദായത്തിൽ സനിഷ്കർഷമായ പരിശീലനം നേടിയിരിക്കണമെന്നതും ഇവിടെ ശ്രദ്ധേയമാണ്.

## താളവാദ്യങ്ങളുടെ മൂലസ്വരൂപങ്ങൾ

അങ്ങനെ ദേവദാസീ സമ്പ്രദായം അവസാനിച്ചുവെങ്കിലും നൃത്തങ്ങൾ രൂപവൈവിധ്യം പ്രാപിച്ചു് ആരാധനാലയങ്ങളിൽ ഇന്നും പ്രമുഖ രൂപംകൊണ്ട് നിലനിൽക്കുന്നുവെന്നു് പറയാം. ഈ നൃത്തത്തിനു് അകമ്പടിയായോ അല്ലാതെയോ വാദ്യങ്ങൾ വിരാജിക്കുന്നു. നടരാജൻെറ ഡക്ക തന്നെയല്ലേ നമ്മുടെ ഇടക്കയായി മാറിയത്.[7] (സംസ്കൃതത്തിലെ രവിശബ്ദം ദ്രാവിഡഭാഷയിൽ ഇരവിയായി മാറിയതുപോലെ) 64 കലാവിദ്യകളെയും പ്രതിനിധാനംചെയ്യുന്ന കണ്ണകകൾ ഇതിലുണ്ടെന്നതു് ശ്രദ്ധേയമാണ്. വാദ്യരാജാവാണ് ഇടക്ക. വെറും വാദ്യോപകരണം മാത്രമല്ല സംഗീതോപകരണം കൂടിയാണിതു്. സോപാനസംഗീതത്തിൻെറ അവശ്യഘടകവുമാണത്. അഷ്ടപതി എന്ന ഗീതഗോവിന്ദമാകുന്ന രാസലീലാ കാവ്യം 13-ാം നൂററാണ്ടോടുകൂടി വിരചിക്കപ്പെട്ട് കേരളത്തിൽ സോപാനത്തിൽ അതു് സ്ഥലംപിടിച്ചു. ഇതല്ലാതെ മററനേകം സ്തോത്ര

ങ്ങളും സോപാനത്തിന്നടുത്തുവെച്ച് ഇടക്കാ സഹിതം ആലപി ക്കാറുണ്ട്. ഈ ഇടക്കയുടെ കൊച്ചനുജൻ മാത്രമാണ് ശ്രുതിമ നോഹരങ്ങളായ ശബ്ദമുതിക്കുന്ന തിമില. അതിന്റെ മറ്റൊരു പതിപ്പാണ് മദ്ദളം. ഇവയെല്ലാം ദേവവാദ്യത്തിൽ പെടുന്നു. അസുരവാദ്യമെന്നു് സങ്കല്പിക്കുന്ന ചെണ്ടയുടെ വലന്തല ദേവ വാദ്യമാണെന്നതും നാം ഓർക്കണം. കേരളത്തിൽ ആവിഷ്കൃ തങ്ങളായ ഇത്തരം വാദ്യവിശേഷങ്ങൾ മററു രൂപം പ്രാപിപ്പ് ഇതരസംസ്ഥാനങ്ങളിൽ കാണാൻ കഴിയും. ദേവന്റെ നിത്യ പൂജയിൽ സോപാനത്തിന്നടുത്ത് ഇത്തരം വാദ്യവിശേഷങ്ങൾ ദേവദർശനാനന്തരതിയുടെ മാററ് കൂട്ടുന്നു. പടഹം, ഭേരി തുടങ്ങി യ രണവാദ്യങ്ങളും ഇന്നും പല ക്ഷേത്രങ്ങളിലും കാണാൻ കഴി യും. അവയുടെ വേറെ വേറെയും ഒന്നിച്ചുമുള്ള കലാരൂപങ്ങളും കലാശില്പങ്ങളും ഇന്നും വികസ്വരമായിക്കൊണ്ടിരിക്കുകയാ ണ്. ഇന്ന് പ്രചലിതമായ പഞ്ചവാദ്യ (ഇടക്ക, തിമില, മദ്ദ ളം, ശംഖ്, കൊമ്പ് തുടങ്ങിയവ)ത്തിന്റെ ഇന്നത്തെ രൂപത്തി ന് രണ്ടു നൂററാണ്ടുകളോളം തന്നെ പഴക്കമുണ്ടോ എന്ന് സംശ യിക്കേണ്ടിയിരിക്കുന്നു.

## ശംഖധ്വനിയുടെ രഹസ്യം

അനുഷ്ഠാന വാദ്യഘോഷങ്ങളുടെ ആദിയിങ്കൽ ശംഖം മുഴക്കുക പതിവുണ്ട്. ശരിയായ ശംഖനാദം ഓങ്കാരധ്വനി തന്നെയാണ് എന്ന് പറയാം. ദീർഘപ്രണവമായ ശംഖനാദം മുഴക്കുന്നതു് മംഗളകരമാണത്രെ. പഴയകാലത്തു രണവാദ്യവും കൂടിയായിരുന്നു ശംഖം. ശബ്ദത്തിന്റെ അഥവാ സ്പന്ദനങ്ങളുടെ, ഊർജ്ജചലനങ്ങളുടെ പശ്ചാത്തലമായ ആകാശത്തെയാണ് ശംഖം പ്രതിനിധാനം ചെയ്യുന്നതു്. ശം എന്നാൽ മംഗളമെ ന്നും ഖം എന്നാൽ ആകാശമെന്നും ഉള്ള അർത്ഥമെടുത്താൽ ഇതു് വെളിവാകും. ശംഖനാദം അങ്ങിനെ എല്ലാ ശബ്ദസ്പന്ദനങ്ങളു ടെയും ആദിമരൂപമായ പ്രണവധ്വനിയുടെ സദൃശമാണ്. ക്ഷേ ത്രവാദ്യങ്ങൾ ഇങ്ങിനെയാണ് രൂപംകൊണ്ടതു്.

## ഉത്സവ രൂപം തന്ത്രസമുച്ചയത്തിൽ

ഈ വക വാദ്യവിശേഷങ്ങളെ തന്ത്രസമുച്ചയത്തിലെ ഉത്സവ പടലമായ 9–ാം പടലത്തിൽ 115–ാം ശ്ലോകത്തിൽ ഇങ്ങിനെ കൊടുത്തിരിക്കുന്നു.

ശംഖപ്രേംഖച്ചടുല പടഹോത്താള താളോരു ഭേരീ
രംഗച്ഛ്വം ഗോസ്തുമരഡമരു ദ്വിപ്രവീണാ പ്രവീണാഃ

ഡക്കാഢുക്കാ വിരളമുരളീ കമ്മലാശ്ചാഭിയായൂഃ
സ്ഫായദ്ദീപാസ്ഥമിഹമഹി (ത)ദ്ദാമഹേളാ മഹേളാഃ

[അത്ഥം:—ശംഖധ്വനിയോടുകൂടി ശബ്ദിച്ചിരിക്കുന്ന നല്ല പെരുമ്പറയോടും നല്ല ശബ്ദമായിരിക്കുന്ന ചേങ്കല, കൈമണി ഇവറേറാടും നല്ലതായി വലുതായിരിക്കുന്ന ചെണ്ടകളോടും [ഭേരിയെയാണ് ഇവിടെ ചെണ്ടയെന്ന് പറഞ്ഞതെന്ന് ശ്രദ്ധിക്കുക]കൊമ്പ്കുഴൽ ഇവറേറാടും ശബ്ദിച്ചിരിക്കുന്ന തിമില(ഡമര) കടുന്തുടി(ഡമരു) ഇവറേറാടും വീണാശബ്ദത്തോടുംകൂടി ഇരിക്കുന്ന സമത്ഥരായിരിക്കുന്ന വാദ്യക്കാരും ഏടക്കയും (ഡക്കാ) മദ്ദളവും (ഢുക്കാ) നല്ല ശബ്ദമുള്ള മുരളികളും ശബ്ദിപ്പിക്കുന്നേടത്ത് സമർത്ഥരായ വാദ്യക്കാരും ശോഭിച്ചിരിക്കുന്ന ദീപത്തെ എടുത്തുകൊണ്ട് നല്ല മുത്തുമാലകളെക്കൊണ്ടലങ്കരിച്ച ഇരിക്കുന്ന സ്ത്രീകളും ദേവൻെറ മുമ്പിൽ നടക്കണം.

ഈ ശ്ലോകം പ്രസിദ്ധനായ ഉദണ്ഡശാസ്ത്രികരം തൻെറ സുഹൃത്തായ തന്ത്രസമുച്ചയകർത്താവിനെക്കൊണ്ട് സമുച്ചയത്തിൽ ചേർത്തതായ ശ്ലോകമാണെന്ന് പണ്ഡിതാഭിപ്രായമുണ്ട്. അതിന്ന് തൊട്ടുതാഴെ തന്ത്രസമുച്ചയകർത്താവിൻെറയായ ലളിതകോമളമായ ഒരു ശ്ലോകവും ഉണ്ട് (ശ്ലോകം 116)

പഞ്ചവാദ്യ വരവാദനാവിധാ
ച ഞ്ചവോ ഽസ്യ പുരതപ്രയാന്ത്വിഹ
ഛത്രചാമര വിധരിണോ ഽഭിതഃ
പൃഷ്ഠതോജയജയാദിവാദിനഃ

[അത്ഥം:— ഇവിടെ ദേവൻെറ മുമ്പിൽ ശംഖഭേര്യാദി പഞ്ചവാദ്യക്കാരു് മുമ്പെ നടക്കണം. ചുററും കുട ആൽവട്ടം വെഞ്ചാമരം ഇവറെറ എടുത്തവരും പുറകിൽ ജയ ജയ എന്നു പറഞ്ഞിരിക്കുന്ന ജനങ്ങളും നടക്കണം]

പൊതുവിൽ ഇന്നത്തെ രീതിയിലുള്ള ദേവൻെറ ആറാട്ടെഴുന്നെള്ളത്തിൻെറ നൂററാണ്ടുകരംക്ക്മുമ്പുള്ള രൂപമാണിത്. എല്ലാതരം സംഗീത ഉപകരണങ്ങളും വാദ്യഘോഷങ്ങളും താളത്തിനൊപ്പിച്ച് കൊട്ടിച്ച് ആഘോഷമായിട്ടാണ് ഈ എഴുന്നെള്ളത്ത്. അത്തരം വാദ്യവിശേഷങ്ങരം ഇവിടെ കേരള ക്ഷേത്രങ്ങളിൽ വളരെയധികം വളർച്ചപ്രാപിച്ചിട്ടുണ്ട്. ഇത്രയും വിദഗ്ദ്ധമായി ചെണ്ട, മദ്ദളവാദ്യങ്ങരം മററു സംസ്ഥാനങ്ങളിൽ പ്രയോഗിക്കുമോ എന്നു് സംശയമാണ്. ഒരു പക്ഷെ സംഗീതത്തേക്കാരം അധികം ഇവിടെ വാദ്യത്തിന്ന് മുൻതൂക്ക

മുണ്ടായിരുന്നില്ലേ എന്നു് കൂടി സംശയിക്കേണ്ടിയിരിക്കുന്നു. ഇന്നും ഈ സുന്ദര കലാരൂപങ്ങൾ കേരളത്തിന്റെ അതിർത്തി വിട്ടും ബഹുജന ശ്രദ്ധയാർജ്ജിക്കുന്നുണ്ടല്ലോ.

## വൃന്ദവാദ്യങ്ങൾ-ഏഖത്താളത്തിന്റെ പ്രാധാന്യം

ഇവയെല്ലാം ചേർന്നുള്ള വൃന്ദവാദ്യത്തിന്റെ ഉത്തമോദാഹരണമാണ് ഇന്നത്തെ പഞ്ചവാദ്യം. പഞ്ചാരി, പാണ്ടി മേളങ്ങൾ മധ്യകേരളത്തിലെ ഉത്സവ ഘോഷയാത്രകൾക്ക് ഉഗ്രനായ മേളക്കൊഴുപ്പ് ഉണ്ടാക്കുന്നു. കൊമ്പ് പഴയ രീതിയിലുള്ള കാഹളം തന്നെ. കുറുംകുഴല് എന്ന വാദ്യം സംഗീതമാലപിക്കുന്നു. അതിനു് നാഗസ്വരത്തിന്റെ കുഴലിനോളം സംഗീത പ്രാധാന്യം ഉണ്ടാകുന്നില്ലയെന്നതു് കേരളത്തിന്റെ പ്രത്യേകതയായി പരിഗണിക്കാം. ചെണ്ടയെപ്പററി പറയുകയാണെങ്കിൽ ഇതു കേരളത്തിന്റെ സാർവ്വത്രികമായ വാദ്യമായിത്തന്നെ പരിഗണിക്കേണ്ടിയിരിക്കുന്നു. ഈ എല്ലാ വാദ്യത്തിന്റെ താളലയങ്ങൾക്ക് ഒരു മുഴക്കം കൊടുക്കുന്ന ഇലത്താളത്തേയും ചേങ്ങലയേയും ഇവിടെ അവഗണിക്കരുതു്. വാദ്യത്തിന്റെ ആധ്യാത്മിക മർമ്മമാണ് ഈ സാധനം. മേൽപറഞ്ഞ വാദ്യത്തിന്മേലുള്ള ഒരടി ശബ്ദശാസ്ത്രത്തിലെ ഒരു ബിന്ദുവായി കണക്കാക്കാമെങ്കിൽ അതിനെ നാദമാക്കി നീട്ടി നിശ്ശബ്ദതയിൽ ലയിപ്പിക്കുന്നതു ഇലത്താളമത്രെ. മണിനാദത്തിന്റെ നാദത്തോട് സാദൃശ്യം വഹിക്കുന്ന ഒന്നാണിതു്. വലിയ മണിയുടെ നാദമാണെങ്കിൽ അതു് നീണ്ടു്നീണ്ടു്പോകുന്ന പ്ലുത പ്രണവം തന്നെയാണ്. ഒരു ഹ്രസ്വ പ്രണവത്തിന്റെ നാദം തന്നെയാണ് ഓരോ താളത്തിന്റെയും അവസാനം ഈ ഇലത്താളം കൊടുക്കുന്നതു്. അങ്ങിനെ സൃഷ്ടിക്കുന്ന ഓരോ മേളപ്രപഞ്ചവും ഓരോ ഘട്ടം കഴിയുമ്പോഴും മന്ത്രത്തിന്റെ സങ്കീർണ്ണമായ ബീജാക്ഷരം അവസാനം അനുസ്വാരത്തോടുകൂടി നാദത്തിലും അവസാനം നിശ്ശബ്ദമായ പരബ്രഹ്മത്തിലും ലയിക്കുന്നതിന്റെ രൂപസാദൃശ്യം വഹിക്കുന്നതു് ഇവിടെ നമുക്കു് വ്യക്തമായി കാണാൻ സാധിക്കും.

## പാണിയുടെ രഹസ്യം

കേരളത്തിൽ മാത്രമായി വളന്ന മറെറാരു വാദ്യഘോഷശാഖയാണ് പാണി എന്നതു്. തികച്ചും മന്ത്രാനുഷ്ഠാനപരമായ ഈ വാദ്യഘോഷം ഉത്സവബലി, ശ്രീഭൂതബലി തുട

ങ്ങിയ ഉയർന്ന താന്ത്രിക ക്രിയകളുടെ അനപേക്ഷണീയമായ ഒരു ഭാഗമാണ്. ത, ത്തോം, എന്നാണ് ഈ പാണിയുടെ ഉള്ളടക്കത്തിന്റെ പൊരുരം. ഇതിന്റെ ഇടയിൽ വിവിധ നാദപ്രപഞ്ചങ്ങരം മന്ത്രശാസ്ത്രാനുസാരേണ സൃഷ്ടിക്കുന്ന ഈ പാണി കേട്ടാൽ ഒരു കലാരൂപമാണെന്നേ തോന്നുകയില്ല. ബലിദേവതകളെ ആഹ്വാനം ചെയ്യാനാണ് ഇതു സാധാരണ കൊട്ടുക. ഭൌമദിവ്യാന്തരീക്ഷങ്ങളിൽ ഉള്ള ഈ ദേവതകരം വാസ്തവത്തിൽ ഭൌതിക ശരീരം ധരിച്ചവരല്ല. ശബ്ദസ്പന്ദനങ്ങളുടെ ദേഹംമാത്രം ഉള്ളവരാണെന്നോക്കുമ്പോരം പാണിയുടെതത്വം വ്യക്തമാകും. തത്തോം എന്ന് തിമിലയിലും മററും ഉണ്ടാകുന്ന ഈ സ്വരങ്ങളുടെ യഥാർത്ഥരൂപം തത്വം എന്നാണെന്നും അതു തത്വമസിവാക്യത്തിലെ തത്വംതന്നെയാണെന്നും പറഞ്ഞുവരാറുണ്ട്. അത് മാത്രമല്ല അതിലും ആഴത്തിൽ നാം തത്വത്തെ കാണേണ്ടിയിരിക്കുന്നു. തൽ + ത്വം + അസി എന്നാണല്ലോ ആ മഹാവാക്യം. അതു്—(പരമാത്മാവ്) നീ (ജീവാത്മാവ്) ആകുന്നു എന്നാണല്ലോ അതിന്റെ സാമാന്യാത്ഥം. പരമാത്മാവും അതിന്റെ പ്രതിഭാസമായ ജീവാത്മാവും തമ്മിലുള്ള ബന്ധവാക്യമാണ് അസി എന്നപദം. അതായതു് പരമാത്മാവിൽനിന്നു് ജീവാത്മാവിലേക്കും തിരിച്ച് പരമാത്മാവിലേക്കും ഒരു ഗതിവിഗതിയാണിതു്. പരമാത്മാവിൽനിന്നും ജീവാത്മാവിലേക്കും തിരിച്ച് പരമാത്മാവിലേക്കും അതായതു് വ്യഷ്ടിയിൽനിന്ന് സമഷ്ടിയിലേക്കും തിരികെ വ്യഷ്ടിയിലേക്കും ഉള്ള ഈ താളലയത്തോടെയുള്ള ഈ നൃത്തംതന്നെയാണ് നടരാജനൃത്തം. സോഹം എന്ന പരമമായ വാക്യമാണതിലൂടെ ഉന്മീലിതമാകുന്നതു്. സഃഎന്നാൽ അവൻ—അതായതു് അതു്. ത്വം എന്ന നീ എന്നതിന്റെ സ്ഥാനത്തു് ജീവാത്മാ എന്ന അഹംപദത്തെ ചേർത്താൽ തത്വമെന്നതു് സോഹം പദമായി മാറുന്നു. ത്വം എന്നതു് ഗുരു പറയുമ്പോഴും അഹമെന്നതു് ആ ഗുരുവാക്യത്തെ അവനവൻ മനനം ചെയ്യുമ്പോഴും ഉള്ള പ്രയോഗമാണ്. രണ്ടും കുറിക്കുന്നതു് നമ്മുടെ പരിമിതപ്പെടുത്തിയ പ്രപഞ്ചബോധത്തെത്തന്നെയാണ്. അതാണ് ഇവിടെ വ്യഷ്ടിയായി പരിണമിക്കുന്നതു്. ഹംസ എന്നും സോഹം എന്നുമുള്ള ഈ മഹാമന്ത്രം ഓങ്കാരമെന്ന പ്രണവത്തിൽനിന്നും ഉൽഭൂതമാണെന്നു് നാം കണ്ടുവല്ലോ. [സോഹം എന്ന പദത്തിൽനിന്നു് വ്യഞ്ജനങ്ങളെ എടുത്തു മാററിയാൽ ഓം അവശേഷിക്കും. അതാണ് പരബ്രഹ്മ വാചകം] അതിനുണ്ടാകുന്ന ആദിസ്പന്ദനങ്ങരം പ്രപഞ്ചത്തിന്റെശ്വാസോച്ഛ്വാസകർമ്മമാണു്

അതുയുഗങ്ങളായും പ്രളയകാലമായും ദക്ഷിണോത്തരായണങ്ങളായും ശുക്ല കൃഷ്ണപക്ഷങ്ങളായും ദിനരാത്രങ്ങളായും എല്ലാ ജീവികളുടെ ഉഛ്വാസ നിശ്വാസങ്ങളായും പ്രകടീകൃതങ്ങളാകുന്നു. ഇതാണ് താളത്തിന്റെ സ്വരൂപം. ഈ ആദിമസ്പന്ദനങ്ങളിൽനിന്നാകുന്നു അകാരാദി അമ്പത്തൊന്നാക്ഷരാളിയും അക്ഷരമാലയും അവയുടെ വിവിധ സങ്കലനങ്ങളാകുന്ന മന്ത്രങ്ങളും ബീജാക്ഷരങ്ങളും ഉത്ഭവിച്ചത്. പാണി കൊട്ടുന്നതിന്റെ ആദ്യം ഓങ്കാരനാദം ശംഖിൽനിന്നും പുറപ്പെടുവിക്കുന്നു. അതിനെത്തുടന്ന് ത ത്വം എന്ന് രണ്ടു നാദങ്ങൾ വീക്കൻ ചെണ്ടയിലോ തിമിലയിലോ പുറപ്പെടുവിക്കുന്നു. ഇതു പ്രണവത്തിൽ നിന്നും ഉത്ഭവിച്ച ഹംസമെന്ന ആദിമസ്പന്ദനമായ അജപാമന്ത്രമാണ്. ഈ അജപാ മന്ത്രത്തെ എല്ലാ ജീവികളും ജപിച്ചുകൊണ്ടേയിരിക്കുന്നു. പക്ഷെ ആ ജപത്തെപ്പററി നാം ബോധവാന്മാരല്ല. ബോധവാന്മാരാകുമ്പോൾ നമ്മിൽ ആത്മീയമായ സ്ഫുരണമുണ്ടാകുമെന്നതു അദ്ധ്യാത്മിക തത്വമത്രെ. ഇടവിട്ടുള്ള ഈ തത്വത്തിന്നിടയിൽ ഒരു നാദപ്രപഞ്ചമുത്ഭവിക്കുകയും ആയതു് ചേങ്ങലയുടെ പ്രണവനാദത്തോടെ ശൂന്യതയാകുന്ന ബ്രഹ്മത്തിൽ ലയിക്കുകയും ചെയ്യുന്നു. ഏതാണ്ട് ഇതാണ് പാണിയുടെ നാദശില്പം. മന്ത്രശാസ്ത്രത്തോടു് സമാന്തരമായി പോകുന്ന ഇത്തരം ഒരു നാദശില്പത്തിന്റെ സൃഷ്ടിയും താന്ത്രികകർമ്മങ്ങളോടുകൂടി അതിന്റെ അവിഛേദ്യബന്ധവും കേരളത്തിൽ ഈ വാദ്യവിദ്യ എത്രമാത്രം ഔന്നത്യങ്ങളിലേക്ക് ഉയന്നിട്ടുണ്ട് എന്നതിന്റെ മഹനീയോദാഹരണമാണ്.

വേദജ്ഞന്മാരായും സാധകന്മാരായുമുള്ള ബ്രാഹ്മണരായിരിക്കണമല്ലോ ഉയന്ന താന്ത്രികക്രിയ നടത്തുന്ന പുരോഹിതന്മാർ. ഈ നാദത്തിന്റെ പൌരോഹിത്യംവഹിക്കുന്ന പാണിക്കാരും അതിലെ മുഖ്യ വാദ്യവും പുരോഹിത വേഷധാരികൾ ആകണമെന്നതു് നിർബ്ബന്ധമാണ്. ററുടുത്തു ഉത്തരീയമിട്ടു് തന്നെയാണ് പാണി വാദ്യക്കാർ ഉത്സവാവസരങ്ങളിൽ പ്രത്യക്ഷപ്പെടാറുള്ളതു്. ഒരോ മുഖ്യ വാദ്യത്തിനും ഉപനയനാദി സംസ്കാരക്രിയകൾ വേണമെന്ന് തന്ത്രശാസ്ത്രം അനുശാസിക്കുന്നു. മൃദംഗോപനയനം എന്ന ഒരു ക്രിയ തന്നെയുണ്ട്. അങ്ങിനെ പുരോഹിതൻ മാത്രമല്ല വാദ്യവും പ്രണവമന്ത്രധ്വനികൾ മുഴക്കുന്ന ഉയന്ന സാധകനായ ബ്രാഹ്മണന്റെ നിലയവലംബിക്കുന്നു. ഇന്നു് ഈ വാദ്യശാഖ വെറും അനുഷ്ഠാനക്രിയയാകകൊണ്ടു് നാശോന്മുഖമായിക്കൊണ്ടിരിക്കുകയാണെന്നും സംസ്കാര പ്രേമി

കളും ഭക്തജനങ്ങളുമായവരുടെ ദൃഷ്ടി പതിയുന്നില്ലെങ്കിൽ അതു നമ്മുടെ ക്ഷേത്രജീവിതത്തിൽനിന്ന് തുടച്ചുമാററപ്പെടുമെന്നുമുള്ള പ്രതിസന്ധിയെ നാം മനസ്സിലാക്കേണ്ടതുണ്ട്.

## സംഗീതത്തിൻെറ ആദ്ധ്യാത്മിക സ്രോതസ്സ്

ഭാരതീയ സംഗീതത്തിനും ആദ്ധ്യാത്മികതക്കും തമ്മിൽ സുവ്യക്തമായ ബന്ധമുണ്ട് എന്ന് ഉറപ്പിക്കുവാൻ സംഗീതത്തിൻെറ മൌലികസ്വരങ്ങളായ സ രി ഗ മ പ ധ നി എന്ന സപ്ത സ്വരങ്ങളെ പരിശോധിച്ചാൽ മതി. ഇവ ക്രമത്തിൽ മൂലാധാരാദി ആറു ആധാര ചക്രങ്ങളിൽനിന്ന് ഉത്ഭവിയ്ക്കുന്നതാണെന്നും അവസാനത്തെ നീ എന്ന High pitch സ്വരം സഹസ്രാര സംബന്ധിയുമാണെന്നും കാണാൻ കഴിയും. ഭേരീനാദം മുതൽ വേണുനാദംവരെയുള്ള യോഗീശ്വര ശ്രവണങ്ങൾക്ക് മാത്രം ശ്രാവ്യമായ ദിവ്യ നാദങ്ങളോട് അന്യാദൃശമായ സാദൃശ്യം ഇവ വഹിക്കുന്നുണ്ട്. വളരെയധികം ഗവേഷണാർഹമായ ഒരു വിഷയമാണിത്. വിസ്താരഭയത്താൽ ഈ ഭാഗമിവിടെ തൊട്ടുപോവുകയേചെയ്യുന്നുള്ളു. ഇതിൻെറ സങ്കലനക്രിയകൾ ആകുന്ന രാഗങ്ങൾ അങ്ങിനെ കുണ്ഡലിനീനാദങ്ങൾതന്നെയാകുന്നു. ഈ സുഷുമ്നായും ഇഡാപിംഗളാനാഡികളും ഉൾക്കൊള്ളുന്ന മേരുദണ്ഡംതന്നെയാണ് വീണാദണ്ഡമെന്നപേരിൽ അറിയപ്പെടുന്നതു്. സരസ്വതീദേവി ധരിച്ചിരിക്കുന്നവീണ ഇതാണ് എന്നത്രെ തന്ത്രശാസ്ത്രതത്വം. അങ്ങിനെ നൃത്ത, വാദ്യ, സംഗീതാത്മകങ്ങളാകുന്ന ലളിതകലകൾ ഇവിടെ ദേവന്‌വേണ്ടി അർപ്പണംചെയ്യുമ്പോൾ ആ കലാവിദ്യകൾ അവയുടെ പാരമ്യത്തിലേക്കിവിടെ ഉയന്നു് കിട്ടുകയാണ്.

## സാഹിത്യകല ക്ഷേത്രത്തിൽ

സാഹിത്യകലയും ഇവിടെ പ്രസക്തമാണ്. ക്ഷേത്രങ്ങളിലെ ദേവന്മാരെ ചുററിപ്പററി എത്രയെത്ര സ്തോത്രതല്ലജങ്ങളാണ് ഉണ്ടായിട്ടുള്ളതു്. തമിഴ്‌നാട്ടിൽ സഹസ്രാബ്ദങ്ങൾക്ക് മമ്പ് ആവിഷ്കൃതങ്ങളായ തേവാരകൃതികൾ ഉദാത്തഭക്തിയുടെയും വേദാന്തവിജ്ഞാനത്തിൻെറയും ഭണ്ഡാഗാരങ്ങളാണ്. നമ്മുടെ ശങ്കരാചാര്യകൃതികളും, നാരായണീയവും അങ്ങിനെ ഒട്ടനേകം ഭാഷാകൃതികളും എടുത്തുനോക്കിയാൽ ക്ഷേത്രം സാഹിത്യവുമായി എത്രയധികം ബന്ധപ്പെടുന്നുവെന്ന് മനസ്സിലാക്കാവുന്നതാണ്. കേരളത്തിൽ പുരാണപാരായണത്തിന് പ്രത്യേകം തസ്തികകൾ ഉണ്ടായിരുന്നു. ഭാരത

പട്ടേരിയുടെ കത്തവ്യം ഭാരതം പാരായണംചെയ്യുകയും കഥ പറഞ്ഞുകേഠപ്പിക്കുകയുമായിരുന്നു.

ചാക്യാർക്കൂത്ത്. ഓട്ടൻതുള്ളൽ, പാഠകം മുതൽ ഇന്നത്തെ കഥാപ്രസംഗംവരെ ക്ഷേത്രകലകഠ വികാസം പ്രാപിച്ചിട്ടുണ്ട്. കഥാപ്രസംഗത്തിൻെറ പൂർവ്വരൂപമായ ഹരികഥാകാലക്ഷേപമാണിവിടെ സൂചിപ്പിച്ചതു് എന്നും ഇന്നത്തെ പാശ്ചാത്യരാഷ്ട്രീയ അതിപ്രസരമുള്ള കഥാപ്രസംഗമല്ല എന്നും ഇവിടെ പറയട്ടെ. സാഹിത്യത്തിൻെറ ഒരു പ്രധാനശാഖയാണല്ലോ നാടകാഭിനയം. കൂടിയാട്ടം എന്ന സംസ്കൃതനാടകാഭിനയം ഇവിടെ കേരളത്തിലുള്ള രീതിയിൽത്തന്നെയായിരുന്നു പൌരാണിക ഭാരതത്തിൽ അവതരിപ്പിച്ചിരുന്നതുഎന്നു് അഭിജ്ഞന്മാർ പറയുന്നു. അത്തരം സംസ്കൃത നാടകങ്ങളിലെ വിദൂഷകനെ മാത്രം അടർത്തിയെടുത്താൽ അതു ചാക്യാർക്കുത്തായി. ഇന്നും കൂത്തു് എന്ന പുരാണകഥാപ്രസംഗം അമ്പലത്തിലെ ഒരു പ്രധാന അനുഷ്ഠാന കലയാണ്. ക്ഷേത്രങ്ങളിലും തത്തുല്യ അദ്ധ്യാത്മിക പ്രാധാന്യമുള്ളയിടത്തും മാത്രമെ കൂത്തു നടത്തുവാൻ പാടുള്ളുവെന്നതായിരുന്നു ഇതിൻെറ അലിഖിത നിയമം. ഇതിൽ ഉപയോഗിക്കുന്ന വാദ്യം മിഴാവ് ആണ്. ഈ മിഴാവിനും ഉപനയനാദി സംസ്കാരങ്ങഠ വേണമെന്നു് നിർബ്ബന്ധമാണ്. മാത്രമല്ല കൂത്തമ്പലമെന്ന ഒരു നാട്യമണ്ഡപം മഹാ ക്ഷേത്രങ്ങളിൽ പ്രാകാരത്തിനകത്തുതന്നെ നിർമ്മിക്കാറുണ്ടായിരുന്നു. താഴികക്കുടം മുതൽ പാദുക ജഗതിവരെയുള്ള ക്ഷേത്ര ശില്പ സങ്കേതങ്ങഠ ഇതിൻെറ നിർമ്മാണത്തിനു് വേണ്ടിവരുന്നുവെന്നതു ഈ കലാശില്പത്തിൻെറ ആദ്ധ്യാത്മികതയെ സൂചിപ്പിക്കുന്നുണ്ട്.

## ചിത്രകല ക്ഷേത്രത്തിൽ

ദൃശ്യകലകളിൽ സുപ്രധാനമായ ഒന്നാണല്ലോ ചിത്രമെഴുത്തു്. കേരളത്തിലെ ക്ഷേത്രച്ചുമരുകളിലും മേൽക്കൂരകളിലും അതിമനോഹരമായ രീതിയിൽ ആലേഖനം ചെയ്യപ്പെട്ടിട്ടുള്ള Mural Paintings ഒരു പ്രധാന പാഠ്യവിഷയം തന്നെയാണ്. ഇതേ സംഗതി നമ്മുടെ കളമെഴുത്തുപാട്ടിലും വരുന്നുണ്ട്. ഭദ്രകാളി, അയ്യപ്പൻ, വേട്ടേക്കരൻ തുടങ്ങിയ ദേവീ ദേവന്മാരുടെ വർണ്ണോജ്ജ്വലങ്ങളായ ചിത്രങ്ങഠ ചുവപ്പ്, കറുപ്പ്, വെള്ള തുടങ്ങിയ പൊടികഠ മാത്രമുപയോഗിച്ച് വരച്ച് അവയെ വിധി

പ്രകാരം ആരാധിച്ച് ഉദ്വസിച്ച് അവയെ നത്തനവിധിപ്രകാരം മാച്ചുകളഞ്ഞു പ്രസാദവിതരണം ചെയ്യുന്ന രീതിയാണതിനുള്ളത്. ഒരൊററ കമ്പിയുള്ള ഒരു വീണയുടെ സഹായത്തോടെ തോററംപാട്ടുകഠം എന്ന ദേവീ ദേവ കഥാഭാഗങ്ങഠം ഇവിടെ പാടുന്നു. ദാരികവധമാണ് ഏറെക്കുറെ കഥാഭാഗങ്ങഠം. ഇതേ ദാരികവധത്തെ അനുസ്മരിപ്പിക്കുന്ന മുടിയേററ് എന്ന നാടകാഭിനയവും ഇവിടെ നടത്തിവരുന്നതും ഇത്തരുണത്തിൽ അനുസ്മരിക്കട്ടെ. ഭദ്രകാളീക്ഷേത്രങ്ങളിൽ തെക്കൻ ദിക്കുകളിൽ നടത്തിവരുന്ന അനുഷ്ഠാനങ്ങളിൽ പ്രധാനമായ ഒന്നു് പടയണി എന്ന നാടൻ കലയാണ്.

## ശിൽപകലകൾ നിറഞ്ഞ ക്ഷേത്ര ഭാഗങ്ങൾ

ശില്പശാസ്ത്രം കലയോ ശാസ്ത്രമോ എന്നു് തിട്ടപ്പെടുത്താൻ സാധിക്കുന്ന ഒന്നല്ല. കണക്കൊപ്പിച്ച് നിമ്മിച്ച പ്രാസാദത്തിലും നമസ്കാരമണ്ഡപത്തിലും മററും കൊത്തിവെച്ച വിഗ്രഹങ്ങളും രാമായണാദി കഥാഭാഗങ്ങളും നവഗ്രഹങ്ങളുടെയും രാശിചക്രങ്ങളുടെയും അഷ്ടദിക്പാലന്മാരുടെയും അഷ്ടദിഗ്ഗജങ്ങളുടെയും മററും ചിത്രങ്ങഠം അതീവ ഭാവാത്മകങ്ങളും ഏതൊരു കലാപ്രേമിയേയും ആനന്ദമഗ്നനാക്കുന്നതുമാണ്. ഇത്തരം കൊത്തുപണികളാൽ അലംകൃതമായിരിക്കും ജനലുകളും വാതിലുകളും. അവയെപ്പററി വിശദവിവരങ്ങഠം ശില്പശാസ്ത്രത്തിൽ ഉണ്ട്. അവ കൊത്തിയെടുക്കുന്ന ആശാരിമാർ ഇന്നു് വിരളമായി വരുകയാണ്. കേരളത്തേക്കാഠം ഈ ഒരു ശില്പശാഖ ഭാരതത്തിൻെറ ഇതര സംസ്ഥാനങ്ങളിൽ വളന്നു് വികസിച്ചിട്ടുള്ളതായി കാണാം. രാമേശ്വരത്തേയും മധുരയിലേയും മററും ഗോപുരശില്പങ്ങളും ആയിരങ്കാൽ മണ്ഡപങ്ങളും ഇതിന്നു് ഉത്തമോദാഹരണങ്ങളത്രെ.

## പാചകകലയുടെ വികാസം

എനിയും എത്രഎത്ര കലാപരമായ രൂപങ്ങഠം ക്ഷേത്രങ്ങളിൽനിന്നും ഉരുത്തിരിഞ്ഞിട്ടുണ്ട്. ഇന്നു് വികാസം പ്രാപിച്ചിരിക്കുന്ന പാചകകലയുടെ ആരംഭം ക്ഷേത്രമായിരിക്കണം. അമ്പലപ്പുഴ പാൽപായസം, കൊട്ടാരക്കര അപ്പം തുടങ്ങിയ അനന്യസാധാരണങ്ങളായ പാചകകലാശില്പങ്ങഠം ദേവനുള്ള നിവേദ്യസമർപ്പണത്തിന്നായി മനുഷ്യൻ പ്രയത്നിക്കുമ്പോഠം വളരെയധികം പരിപക്വതയും പരിപൂർണ്ണതയും പ്രാ

പിച്ചിട്ടുണ്ടെന്നു് കാണാൻകഴിയും. ഇന്നും നല്ല പാചകവിദ ഗ്ദ്ധരെ കിട്ടുന്നതു് ബ്രാഹ്മണസമുദായത്തിൽ നിന്നാണെന്ന സത്യം ഈ കലാവിദ്യയും ക്ഷേത്രാചാരങ്ങളും തമ്മിലുണ്ടായി രുന്ന ദൃഢമായ ബന്ധത്തെ സൂചിപ്പിക്കുന്നു.

ദൃശ്യകലകളുമായി ബന്ധപ്പെട്ട ഒന്നാണു് ആനയും ആ നച്ചമയങ്ങളും. ഇങ്ങിനെ നോക്കിയാൽ എണ്ണമററ കലാവി ദ്യകൾ ക്ഷേത്രത്തോടനുബന്ധിച്ചു് വളർന്നുവന്നതായി കാണാം. പൌരാണികഭാരതത്തിൽ ക്ഷേത്രങ്ങളായിരുന്നു സാഹിത്യസ മ്മേളനകേന്ദ്രങ്ങൾ. പതിനെട്ടരക്കവികളുടെ അരങ്ങായ തളി ക്ഷേത്രവും സഹസ്രാബ്ദങ്ങൾക്കു് മുമ്പു് തമിഴ്സംഗം നട ന്നിരുന്ന മധുരമീനാക്ഷിക്ഷേത്രവും ഇവിടെ അനുസ്മരിക്കേ ണ്ടവയാണു്. ചുരുക്കത്തിൽ ജനജീവിതം മുഴുവനായും ഭാരതീ യ സംസ്കാരകേന്ദ്രത്തിനു് ചുററുമായി ഭ്രമണംചെയ്തിരുന്നു വെന്നും ഈ സംസ്കാരകേന്ദ്രം ക്ഷേത്രമായിത്തീരുമ്പോൾ ഭര ണാധികാരികളും കലാകാരന്മാരും ശാസ്ത്രവിദഗ്ദ്ധരും ക്ഷേത്ര ത്തെ ചുററിപ്പററി അവരവരുടെ ശാഖകളുടെ വികാസം സാ ധിക്കുകയുമാണു് ഉണ്ടായതു്. ഇന്നും ആ നില തുടർന്നുവരുന്നു വെന്നു് ഉള്ളതും പുതിയ കലാരൂപങ്ങൾ ഇടക്കിടെ അവതരി ക്കുന്നുവെന്നതും ശ്രദ്ധേയമായ കാര്യമാണിവിടെ. ക്ഷേത്രം സുരക്ഷിതമായാൽ കലയും ശാസ്ത്രവും ഭാരതീയ പാരമ്പര്യ ത്തിൽ ലോകത്തെ വിസ്മയിപ്പിക്കുമാറു് ഇവിടെ തഴച്ചു വളരുകതന്നെ ചെയ്യും,

# പ്രതിഷ്ഠ

ക്ഷേത്രത്തിലെ പ്രതിഷ്ഠാവിധി വളരെഅധികം സങ്കീർണ്ണങ്ങളായ അനേകം ക്രിയകൾ കൂടിച്ചേർന്നതാണ്. തന്ത്രസമുച്ചയം എന്ന ഗ്രന്ഥത്തിലെ 12 പടലങ്ങളുള്ളതിൽ 1 മുതൽ 6വരെയുള്ള പടലങ്ങളിൽ—ഏതാണ്ട് പകുതി ഗ്രന്ഥത്തോളംതന്നെ—പ്രതിഷ്ഠാകർമ്മങ്ങളുടെ പ്രതിപാദനം തന്നെയാണ്.

ആദ്യമായി ഭൂപരിഗ്രഹം എന്ന ക്രിയയിലൂടെ ക്ഷേത്രനിർമ്മാണത്തിന്നനുയോജ്യമായ ഭൂമി തന്ത്രി ഏററുവാങ്ങുകയാണ് ചെയ്യുന്നത്. അതിൻെറ വാസ്തുവിൻെറ യുക്തമായ സ്ഥാനം നിശ്ചയിച്ച് പ്രതിഷ്ഠവരുന്ന സ്ഥാനംകണ്ട് തൽസ്ഥാനത്ത് ഒരാൾ താഴ്ചയോളം ഒരു കുഴികുഴിച്ച് നിശ്ചിതമുഹൂർത്തത്തിൽ തന്ത്രി ഷഡാധാര പ്രതിഷ്ഠ നടത്തുകയാണ് പിന്നീട് ചെയ്യുന്നത്. അനന്തരം നിർമ്മിയ്ക്കുവാൻ പോകുന്ന പ്രാസാദം എന്ന പുത്രനെ പ്രസവിയ്ക്കുവാനായി ആ ഭൂമിയിൽ ഒരു ഗർഭപാത്രസ്ഥാപനവും ചെയ്യേണ്ടതുണ്ട്. അതിനുശേഷം ബിംബനിർമ്മാണത്തിന്ന് ഏല്പിച്ച ശില്പിയുമായിപ്പോയി ഉചിതമായ ശിലയെ തന്ത്രിതന്നെ പരിഗ്രഹിച്ച് ശില്പിയ്ക്ക് കൊടുക്കേണ്ടതുണ്ട്.

ഇതോടുകൂടിത്തന്നെ മററു ശില്പികൾവന്ന് ക്ഷേത്രത്തിൻെറ പ്രാസാദനിർമ്മാണം തുടങ്ങണം. പ്രാസാദനിർമ്മാണവും ബിംബനിർമ്മാണവും കഴിഞ്ഞാൽ അവയെ തന്ത്രി ഏററെടുക്കുന്നു. ബിംബപരിഗ്രഹമെന്ന ഈ ക്രിയയോടുകൂടി ആ ബിംബത്തിനെ ശുദ്ധീകരിയ്ക്കുവാനുള്ള ദ്രവ്യങ്ങളടങ്ങിയ കലശമാടുവാനുള്ള ക്രിയചെയ്ത് ബിംബത്തെ ജലാശയത്തിൽ ആക്കുന്ന ജലാധിവാസം എന്ന കർമ്മം നടത്തുന്നു. നിർമ്മിച്ച പ്രാസാദത്തിൻെറ ശുദ്ധിയ്ക്കായി രക്ഷോഘ്നഹോമവും വാസ്തുബലി, ഹോമാദികളും മൊത്തത്തിൽ യാഗരക്ഷണത്തിനായി അസ്ത്രകലശപൂജയും നടത്തുന്നതോടുകൂടി പ്രാ സാ ദം അഥവാ

ശ്രീകോവിൽ മന്ത്രശുദ്ധമായി തീരുന്നു. ജലത്തിൽനിന്നും ഉദ്ധരിച്ചബിംബത്തെ കലശശുദ്ധിവരുത്തി നേത്രോന്മീലനം എന്ന ക്രിയ ചെയ്തു് ബിംബത്തെ തയ്യാറാക്കിയ ശയ്യയിൽ വയ്ക്കുന്നു. ഈ ശയ്യയ്ക്കുവേണ്ടി പ്രത്യേകം മണ്ഡപസംസ്കാരങ്ങൾ ചെയ്തിരിയ്ക്കും. ഇതിന്നായുള്ള മുളയിടൽ കർമ്മം നേരത്തെ ചെയ്തു് ആ മുളപ്പാലികകൾ ശയ്യയ്ക്കു് ചുററും വച്ചിരിയ്ക്കും. അഷ്ടമംഗലങ്ങൾകൊണ്ടു് ശയ്യയ്ക്കു് ചുററും അലങ്കരിച്ചിരിയ്ക്കും. പിന്നീടു് ധ്യാനാധിവാസമെന്ന മാനസിക പ്രക്രിയയിലൂടെ ബിംബചൈതന്യത്തെ സമാധിയിൽ വരെ എത്തിച്ചു് വീണ്ടും ജാഗ്രദവസ്ഥയിലേയ്ക്കെത്തിയ്ക്കുന്നു. അതോടുകൂടി നപുംസക ശിലയെയും പീഠത്തെയും പ്രത്യേക കർമ്മങ്ങളാലും ഹോമങ്ങളാലും ശുദ്ധീകരിച്ച ശേഷമാണു് പ്രതിഷ്ഠ നടത്തുന്നതു്. ആദ്യമായി പ്രാസാദം അഥവാ ശ്രീകോവിൽ പ്രതിഷ്ഠിച്ചശേഷം നേരത്തെ ഷഡാധാര പ്രതിഷ്ഠ ചെയ്തിടത്തു് നാളത്തെ സ്പർശിച്ചുകൊണ്ടുതന്നെ നപുംസകശിലാസ്ഥാപനം ചെയ്തു് തദുപരി പീഠത്തെ പ്രതിഷ്ഠിയ്ക്കുന്നു. പിന്നീടു് പ്രതിഷ്ഠിയ്ക്കാൻ പോകുന്ന ബിംബത്തെ പരബ്രഹ്മസ്വരൂപമാകുന്ന സമാധ്യാവസ്ഥയിൽ നിന്നു് അഥവാ പരമാത്മ സ്ഥിതിയിൽനിന്നു് ജീവാത്മാവിൻെറ അവസ്ഥയിലേയ്ക്കു് സൃഷ്ടീകരിയ്ക്കുന്നതായ രീതിയിൽ ബിംബത്തിനു് ആത്മശക്തി കൊടുക്കുന്ന ആവാഹനാദി ക്രിയകൾ നടക്കുന്നു. അങ്ങിനെ സംസ്കാരം ചെയ്ത ബിംബത്തെ പിന്നീടു് നിശ്ചയിച്ച മുഹൂർത്തസമയത്തു് പീഠത്തിൻെറ നാളത്തിൽ പ്രകൃതി പുരുഷ സംയോഗ പ്രതീകമായി വയ്ക്കുന്നതാണു് സാക്ഷാൽ പ്രതിഷ്ഠാകർമ്മം. ഈ ബിംബനാളം പീഠഗർത്തത്തിലൂടെ വന്നു് നപുംസക ശിലയെ തൊട്ടിരിയ്ക്കും. പിന്നീടു് അതിൻെറ അന്തരാളത്തെ അഷ്ടബന്ധമിട്ടുറപ്പിയ്ക്കുന്നു. അതോടുകൂടി ബിംബവും പ്രാസാദവും എല്ലാംകൂടിചേർന്നു് ജീവനുള്ള ഒരു ശരീരമായി തീരുന്നു. പിന്നെ നേരത്തെ പൂജിച്ചുവെച്ചിരിയ്ക്കുന്ന കലശത്തിൽ നിറച്ചുവച്ച തന്ത്രിയുടെ ചൈതന്യം ബിംബത്തിലേയ്ക്കു് സംക്രമിപ്പിയ്ക്കുവാൻ വേണ്ടി ആ കലശങ്ങൾ മുഴുവൻ ബിംബത്തിൽ അഭിഷേകം ചെയ്യുന്നു. പിന്നീടു് 3 ദിവസത്തേയ്ക്കു് നടയടയ്ക്കുകയും പരിവാര പ്രതിഷ്ഠകൾ നടത്തുകയും ചെയ്യുന്നു. പ്രതിഷ്ഠാ സമയത്തു് നടക്കുന്ന ഈ കലശമാടൽ ആദ്യം നടക്കുന്ന നിത്യപൂജയുടെ സ്നാനാവസരത്തിലാണു് നടക്കുന്നതു്. ഇതു് തന്ത്രദൃഷ്ട്യാ നോക്കുന്നതായെങ്കിൽ ഉത്തമ ശിഷ്യനായ പ്രാസാദപുരുഷനു് മന്ത്രദീക്ഷ കൊടുക്കുന്നതു തന്നെയാണു്. അതുകൊണ്ടു് ഈ പൂജ അവസാനിയ്ക്കുന്നതോടുകൂടി ശിഷ്യൻ അനുഷ്ഠിക്കേണ്ടതായ നിത്യ

സാധനാക്രമങ്ങൾ ഗുരുനാഥനായ തന്ത്രി നിശ്ചയിയ്ക്കണം. അതായത്, ക്ഷേത്രഭാഷയിൽ പറയുകയാണെങ്കിൽ നിത്യനിദാനക്രമങ്ങൾ ഇന്നഇന്നതാണ് വേണ്ടതെന്ന് തന്ത്രി ക്ഷേത്രേശനെ കൊണ്ട് വാഗ്ദാനം ചെയ്യിയ്ക്കുന്നു. ഇതു് ഒരു കരാറൊന്നുമല്ല. ഇത് ശിഷ്യനെ സംബന്ധിച്ചേടത്തോളം ഗുരുവിൻെറ അലംഘനീയമായ സാധനാനുഷ്ഠാനങ്ങളെ സംബന്ധിച്ച ആജ്ഞയാണ്. അങ്ങിനെ നിശ്ചയിച്ച നിത്യനിദാന കർമ്മങ്ങളിലുള്ള ലോപം ക്ഷേത്രമാകുന്ന ശിഷ്യനെ സംബന്ധിച്ചിടത്തോളം സാധനാഭംഗമായി കലാശിയ്ക്കുകയും അതു് ചൈതന്യലോപത്തിന്നു് വഴി തെളിയിയ്ക്കുകയുമാണ് ചെയ്യുന്നത്.

ഈ ക്രിയകളെ ഉപരിപ്ലവമായെങ്കിലും ഓരോന്നോരോന്നായി അതിൻെറ അന്ത:സത്തയെ പ്രകാശിപ്പിയ്ക്കുമാറ് ഇവിടെ പ്രതിപാദിയ്ക്കാം.

## ആചാര്യവരണം

ക്ഷേത്രേശനായ യജമാനൻ ആചാര്യനായ തന്ത്രിയെ വിധിപ്രകാരം വരിയ്ക്കുന്ന ആചാര്യവരണം എന്നതാണ് ആദ്യത്തെ ക്രിയ. ഇതിൽ ആചാര്യനെയും പരികർമ്മികളെയും പ്രത്യേകം പ്രത്യേകം ആസനങ്ങളിലിരുത്തി – അവരെയെല്ലാവരേയും ദേവതാഭാവേന (പ്രതിഷ്ഠിയ്ക്കാൻ പോകുന്ന ദേവനെ) പൂജിച്ച് പൂജാംഗമായ നിവേദ്യ താംബൂലാദികളെ സമർപ്പിച്ച് പ്രദക്ഷിണ നമസ്കാരാദികൾ ചെയ്തുകൊണ്ടാണ് ആചാര്യനെ വിധിപ്രകാരം വരിയ്ക്കുന്നതു്. ക്രിയാദികൾക്ക് വേണ്ട പവിത്രമോതിരവും തററുടുക്കുവാനുള്ള കോടി വസ്ത്രവും യജ്ഞോപവീതങ്ങളും കൊടുക്കുന്നതാണ് ഈ ചടങ്ങ്.

## ഭൂപരിഗ്രഹം

അതിനുശേഷം ലക്ഷണയുക്തമായ ഭൂമിയെ ആചാര്യൻ ഏറ്റെടുക്കുന്നു. മന്ത്രസാധനയ്ക്കുതകുന്ന രീതിയിൽ തന്നെ ദിവ്യങ്ങളും രമ്യങ്ങളുമായ സമുദ്രനദീതീരങ്ങളും പർവ്വതപ്രദേശങ്ങളും ഒക്കെത്തന്നെയാണ് കെട്ടിടം നിർമ്മിയ്ക്കേണ്ട ഭൂമിയും. അത്തരമൊരു ഭൂമിയെ തിരഞ്ഞെടുത്ത് കർഷണം ചെയ്ത് കിളച്ചുമറിച്ച് അതിൻെറ വാസ്തു നിർണ്ണയം ചെയ്ത് തച്ചുശാസ്ത്രപ്രകാരം മദ്ധ്യം നിശ്ചയിച്ച് അവിടെ സ്ഥലശുദ്ധി ചെയ്യുക എന്നതാണ് ഭൂപരിഗ്രഹത്തിൻെറ വിശദാംശം.

മേൽപറഞ്ഞ ഭൂമി സ്വായത്തമായിക്കഴിഞ്ഞാൽ അതിൻെറ മദ്ധ്യത്തിൽ പ്രാസാദം നിർമ്മിക്കേണ്ട സ്ഥാനത്ത് ഒരാൾക്ക്

ആഴത്തിൽ കഴിച്ച് മണ്ണ് നിറച്ചശേഷം അവിടെ കാന്ത വൈദ്യുതീയമായ പ്രകൃതി ശക്തികളെ അനുകൂലമാക്കാനായി (Electro Magnetic force) വാസ്തുബലി, വാസ്തുപൂജ, ഹോമം എന്നിവ ചെയ്യുന്നു. ഒരു ഭൂവിഭാഗത്തിൻെറ കാന്ത വൈദ്യുത ശക്തികളെ പ്രതിനിധാനം ചെയ്യുന്ന ചിത്രമാണ് വാസ്തു പുരുഷസങ്കൽപമെന്ന് മറ്റൊരു ലേഖനത്തിൽ സമത്ഥി ച്ചിട്ടുള്ളത് ഇവിടേ അനുസ്മരണീയമാണ്. കാന്ത വൈദ്യുത ശക്തികളുറംകൊള്ളുന്നതാണ് ഭൂമിയെന്നും അതിൻെറ ശക്തികറംക്കനുരൂപമായി വേണം ഗൃഹാദികളെ നിർമ്മിക്കുന്ന തെന്നും ഉള്ള ശാസ്ത്രീയസത്യം ഭാരതീയ ശില്പശാസ്ത്രത്തിൻെറ ആധാര ശിലയത്രെ. അതിനാൽ വാസ്തു പൂജ എന്നത് മാന്ത്രിക പൂജാകർമ്മങ്ങളെക്കൊണ്ട് അനുരൂപമാക്കി നിർത്തുന്ന ക്രിയകളാണ് വാസ്തുകർമ്മങ്ങറം. ഈ ബലി പൂജാദികറം പ്രസ്തുത ഗർത്തത്തിൽ ചെയ്തശേഷമാണ് ആധാരശില അവിടെ പ്രതിഷ്ഠിക്കുന്നത്.

ഗർത്തേതത്ര വിശോധിതേ വിനിഹിതാ
ധാരാശ്മ മദ്ധ്യാവടേ
ധാന്യാദ്യാഹിതവിഷ്ടരേ / ഥനിധികും-
ഭം താമ്രജം വാഗ്മജം
മൂലേന പ്രണിധായ തത്രവിധിവ-
ദ്രത്നാദി പൂർണ്ണേ / ർണ്ണജം
സംപൂജ്യാബ്ജ മിഹാദിരാദ്ധ്യ ഭുവനേ-
ശിം പ്രാർത്ഥയേതാമുനാ

എന്ന ശ്ളോക വ്യാഖ്യാനത്തിൽ പറഞ്ഞപോലെ ആധാര ശിലയാകുന്ന മൂലാധാര പ്രതീകവും അതിൻെറ മുകളിൽ സ്ഥാപിക്കുന്ന സ്വാധിഷ്ഠാന പ്രതീകമായ ധാന്യപീഠവും അതിന്മേൽ മണിപൂരക പ്രതീകാത്മകത്വം വഹിയ്ക്കുന്ന നിധികുംഭവും, അതിന്മേൽ അനാഹത ചക്രപ്രതീകമായ പത്മവും, ആ പത്മത്തിൽ ഹൃദയസ്ഥമെന്ന് പറയപ്പെടുന്ന പ്രാണശക്തിയെയും അതിന്മേൽ വിശുദ്ധി ചക്രപ്രതീകമായ യോഗനാളത്തേയും അതാത് മന്ത്രങ്ങളെക്കൊണ്ട് പൂജിച്ച് പ്രതിഷ്ഠിയ്ക്കുക എന്നതാണ് ഷഡാധാര പ്രതിഷ്ഠയിലെ ക്രിയ. ഇതിൽ ചെമ്പുകൊണ്ടും വെള്ളികൊണ്ടും സ്വർണ്ണംകൊണ്ടുമുള്ള പത്മങ്ങളും 3 കൂർമ്മങ്ങളും ശരീരത്തിൻെറ അഗ്നിസൂര്യ സോമമണ്ഡലങ്ങളിലൂടെ പ്രവഹിയ്ക്കുന്ന പ്രാണശക്തിയെ സൂചിപ്പിക്കുന്നു എന്ന് പ്രത്യേകം പറയേണ്ടതുണ്ട്. ഈ ക്രിയകളുടെ പ്രതീകാത്മകത്വം മുൻപേ വിവരിച്ചിട്ടുള്ളതിനാൽ ഇവിടെ

വിസ്തരിയ്ക്കുന്നില്ല. നാളംവരെ പ്രതിഷ്ഠിച്ചു കഴിഞ്ഞാൽ തറ നിരപ്പായിത്തീരുന്നു. പിന്നീട് ആ കുഴിയിൽ മണ്ണിട്ടു തറനിരപ്പുവരെ മൂടുകയാണ് ചെയ്യുന്നത്. നപുംസക ശിലയാകുന്ന ആജ്ഞാചക്രവും സഹസ്രാരപത്മമാകുന്ന പീഠവും പിന്നീട് ബിംബപ്രതിഷ്ഠാസമയത്താണ് പ്രതിഷ്ഠിയ്ക്കുന്നത്.

## ഇഷ്ടകാന്യാസവും, ഗർഭപാത്രസ്ഥാപനവും

തറയിൽ ഇത്രയും കഴിഞ്ഞശേഷം പ്രാസാദമെന്ന പ്രധാന ശ്രീകോവിലിന്റെ നിർമ്മാണത്തിന്നുള്ള പ്രാരംഭമായി. ഒരു തരത്തിൽ പറയുകയാണെങ്കിൽ ഈ ശ്രീകോവിൽതന്നെയാണ് ദേവന്റെ സ്ഥൂലശരീരമായി വർത്തിയ്ക്കുന്നത്. അതിന്റെ വിശദാംശങ്ങളായ പാദുക, ജഗതി, കുമുദം, പടി, ഗളം, വാജനം എന്നിവയ്ക്ക് കാല്, അരക്കെട്ട്, നെഞ്ച് ഗളം എന്നിവയുടെ സാദൃശ്യം ഇവിടെ പ്രസക്തമാണ്. ഈ മനുഷ്യശരീരപ്രതീകത്തെ പ്രസവിയ്ക്കുക എന്ന പ്രക്രിയയാണ് ശില്പിയുടെ നിർമ്മാണം. ഈ ക്ഷേത്രപുരുഷ ശരീരത്തിന്റെ മാതൃത്വം വഹിയ്ക്കുന്നത് ഭൂമിദേവിയാണ്. അതിന്നായി ശില്പിയുടെ നിർമ്മാണപ്രക്രിയയ്ക്ക് പൂർവ്വാംഗമായി ഭൂമിയിൽ ഒരു ഗർഭോല്പാദനം നടത്തേണ്ടതുണ്ട്. താമ്രംകൊണ്ട് അടപ്പോടുകൂടി ഉണ്ടാക്കുന്ന ഈ ഗർഭപാത്രം ഭ്രൂണത്തെ പ്രതിനിധാനം ചെയ്യുന്നു. ഗർഭപാത്രത്തിന്റെ രൂപവും ലോഹവും (ചതുരാകൃതിയിലുള്ള ചെമ്പുപാത്രം) ഈ തത്വത്തെ പ്രകാശിപ്പിയ്ക്കുന്നു. ഈ ചതുരശ്രപാത്രം വെയ്ക്കാനൊരു ചതുരശ്രകുണ്ഡം നിർമ്മിയ്ക്കേണ്ടതുണ്ട്. താഴെ ചിത്രത്തിൽ കൊടുത്ത ആകൃതിയിലാണ് ഇഷ്ടികകൊണ്ടുള്ള കുണ്ഡം നിർമ്മിയ്ക്കുന്നതു്.



ഇഷ്ടികകൾ 8 ആകുമ്പോഴും 12 ആകുമ്പോഴും ഇതേരീതിയിൽ മധ്യചതുരശ്രഗർത്തമായിട്ടാണ് വരിക. ഭൂമിയുടെ ഈ ഗർത്തത്തിലാണ് ചെമ്പുകൊണ്ടുണ്ടാക്കിയ ഗർഭപാത്രത്തിന്നുവേണ്ട സംസ്കാരങ്ങളെ ചെയ്തു സ്ഥാപിയ്ക്കുന്നത്. ഈ ഗർഭപാത്രത്തിൽ അതാത് ദേവന്മാർക്ക് പ്രത്യേകമായി പറഞ്ഞമണ്ണ്, കിഴങ്ങ്, ധാതുക്കൾ (Chemical Substances—രാസവസ്തുക്കൾ) രത്നങ്ങൾ, ബീജ

ങ്ങരം, (വിത്തുകരം) ലോഹങ്ങരം, അതാത് ദേവന്മാർ കയ്യിൽ പിടിച്ചിരിയ്ക്കുന്ന ആയുധങ്ങരം മുതലായ പദാത്ഥങ്ങളെ ഭേദിക്കിലും മദ്ധ്യത്തിലുമായി മന്ത്രോച്ചാരണങ്ങളോടുകൂടി വെയ്ക്കുന്നു. ഇതിലെ വ്യത്യാസങ്ങരം അതാത് ദേവൻെറ വ്യക്തിചൈതന്യത്തിന്നു് ഹേതുഭൂതങ്ങളാണെന്നു് മനസ്സിലാക്കേണ്ടതാണ്. ഇതിൽ ഈ 7 ദ്രവ്യങ്ങളും കൂടിച്ചേരുമ്പോരം ആ സംഘാതം അതാത് ദേവനെ ഗർഭീകരിയ്ക്കുന്ന ബീജമായിതീരുന്നു. സ്ത്രീ പുരുഷൻെറ ബീജങ്ങരം തമ്മിൽ ഒന്നിച്ചുചേന്നുള്ള ഒരു മിശ്രബീജമാണല്ലോ വ്യഷ്ടിശരീരമായി തീരാൻപോകുന്ന ആദ്യബിന്ദു. അതിനാൽ ഈ മിശ്രബീജത്തിൽ ഭാവിയിൽ സൃഷ്ടിയ്ക്കപ്പെടാൻ പോകുന്ന മനുഷ്യൻെറ എല്ലാ സൂക്ഷ്മചൈതന്യങ്ങളും പെടുന്നതാണ്. ചുരുക്കത്തിൽ പറയുകയാണെങ്കിൽ പഞ്ചഭൂതങ്ങളും മനസ്സും ആത്മസത്തയും (6 ആധാരചക്രങ്ങളിലും സഹസ്രാരപത്മത്തിലുംകൂടി പ്രകാശിയ്ക്കുന്നവയാണല്ലൊ ഇവ) കൂടിച്ചേന്നവയാണു് ഈ ബീജങ്ങരം. ഈ പഞ്ചഭൂതങ്ങളുടെയും മനസ്സിൻെറയും പ്രതീകത്വം വഹിയ്ക്കുന്നവയാണ് മേല്പറഞ്ഞ ദ്രവ്യങ്ങരം. ഇതിൽ മണ്ണ്പൃഥ്വ്യാത്മകവും കിഴങ്ങു് മൂലാധാര സ്ഥിതമായ ജീവശക്തിയെയും ധ്വനിപ്പിയ്ക്കുന്നു. അതിൽ ഈ ജീവശക്തി ദ്രവരൂപേണ സ്ഥിതിചെയ്യുന്നു എന്നു പറയണം. ആധുനിക ജീവശാസ്ത്രത്തിലെ സെല്ലിൻെറ പ്രധാനഘടകം ഘനീഭൂതമായ അതിൻെറ പുറംതോടും അതിനുള്ളിലുള്ള Protoplasm എന്ന ദ്രാവകവുമാണെന്നു് സുവിദിതമാണല്ലോ. യോഗഭാഷയിലാണെങ്കിൽ ഇതു് മൂലാധാര സ്വാധിഷ്ഠാനങ്ങളായ പൃഥ്വപ്പുകളെ സൂചിപ്പിയ്ക്കുന്നു. ധാതുദ്രവ്യങ്ങളെന്ന Chemicals ഇതിലടങ്ങിയിട്ടുള്ള അഗ്നിതത്വത്തെ അല്ലെങ്കിൽ രാസശക്തിയെ സൂചിപ്പിയ്ക്കുന്നു. ലോഹം പൊതുവെ വിദ്യുഛക്തിയുടെ സംവാഹകത്വം വഹിയ്ക്കുന്നതിനാൽ അതു് വായുതത്വമാകുന്നു. രത്നങ്ങരം വ്യത്യസ്ഥതരത്തിലുള്ള പ്രകാശങ്ങളുടെ ഈശ്വരനിമ്മിതമായ —കൃത്രിമമല്ലാത്തതും— സ്വാഭാവികവുമായ— സംവാഹകത്വം വഹിയ്ക്കുന്നു. പ്രകാശമായതുകൊണ്ടു് അതു് wave (തരംഗരൂപിയും) ആകാശപ്രതീകവുമായിത്തീരുന്നു. ബീജം അഥവാ വിത്തുകരം ഔഷധീശനായ സോമസ്വരൂപമുരക്കൊള്ളുന്നതത്രെ. മുളയിടുമ്പോരം സോമമണ്ഡലത്തിൻെറ 16 കലകളെ പ്രതിനിധാനംചെയ്യുന്ന 16 പാലികകളിൽ സോമചൈതന്യത്തെ പൂജിയ്ക്കുന്നതോർത്താൽ വിത്തിൻെറ സോമമണ്ഡലത്വം മനസ്സിലാകും. ഈ സോമമണ്ഡലംതന്നെയാണ് മനോമണ്ഡലം. അതുകൊണ്ടു് വിത്തുകരം മനോമണ്ഡലത്തെ പ്രതി

നിധാനം ചെയ്യുന്നു. മനുഷ്യശരീരത്തിന്റെ ആദിബീജമായ മാതൃഗർഭസ്ഥസെല്ലിൽ സൃഷ്ടിക്കപ്പെടുവാൻപോകുന്ന മനസ്സിന്റെ മാനസീകവും പഞ്ചഭൂതാത്മകവുമായ എല്ലാ ശക്തികളും ബീജരൂപേണ സ്ഥിതിചെയ്യുന്നുവെന്നും genetics എന്ന ശാസ്ത്രശാഖ ഇന്ന് വിശദമായി പറയുന്നുണ്ടല്ലൊ. ഇതിനെ വേണ്ട വിധത്തിൽ മൂർത്തിഭേദമനുസരിച്ചുള്ള വ്യത്യാസങ്ങളോടെ വിന്യാസം ചെയ്തിട്ടുള്ള ചെമ്പുകൊണ്ടുള്ള ഈ ഗർഭപാത്രം വാസ്തവത്തിൽ മനുഷ്യശരീരത്തിന്റെ ആദിമസെൽതന്നെയാണ്. ഈ ദ്രവ്യങ്ങളെ സ്മരിച്ചുകൊണ്ടുള്ള ഹോമവും തൽസമ്പാതസ്പർശനവും അതിനുശേഷം അതാത്ദേവന്റെ മൂലമന്ത്രജപവും കൂടിച്ചേരുമ്പോൾ ഈ വ്യക്തി പൂർണ്ണമാകുന്നു. ഗർഭപാത്രത്തിൽ നടുവിലെ കള്ളിയിൽ അതാത് ദേവന്റെ വാഹനത്തെയും ആയുധങ്ങളെയും ന്യസിയ്ക്കുമ്പോൾ ആ ദേവന്റെ വ്യഷ്ട്യാത്മകത്വം അവിടെ പൂർണ്ണമാകുന്നു. ഈ ഗർഭപാത്രത്തെ അടപ്പുകൊണ്ടടച്ച് രാത്രിസമയത്ത് ദാനവും മുഹൂർത്തവുംചെയ്ത് കൈരണ്ടിലുംകൂടി എടുത്ത്നിന്ന് ദേവനെ ധ്യാനിച്ചുകൊണ്ട് മൂലം 108ഉരു ജപിച്ച് ജഗന്മണ്ഡലത്തെ ഗർഭീകരിക്കുമാറ് ശക്തിസ്വരൂപത്തെ ധ്യാനിച്ച് വാദ്യഘോഷത്തോടെ മുട്ടുകുത്തിഇരുന്ന "സർവ്വഭൂതതരേകാന്തേ! പർവ്വതസ്തനമണ്ഡിതേ സമുദ്രപരീധാനേ ത്വം ദേവീ ഗർഭം സമാശ്രയ" എന്ന മന്ത്രം ചൊല്ലി ഗർഭപാത്രത്തെ ഇഷ്ടികാമദ്ധ്യഗർത്തത്തിങ്കൽവെപ്പൂ" എന്ന തന്ത്രസമുച്ചയ പ്രയോഗഗ്രന്ഥമായ കുഴിക്കാട്ടുപച്ചയിൽ പ്രതിപാദിച്ചിട്ടുള്ളത് ഗർഭോല്പാദന ക്രിയയുടെ വ്യക്തമായ സൂചനയാണ്. ഈ പ്രക്രിയ കഴിഞ്ഞാൽ ഈ ഗർഭപാത്രത്തിൽ മൂലമന്ത്രംകൊണ്ട് ദേവനെ ആവാഹിച്ച് ത്രിമധുരനിവേദ്യത്തോടെയുള്ള ഒരു പൂജയുണ്ട്.

## ശിലാപരിഗ്രഹം

അത് കഴിഞ്ഞശേഷം പ്രാസാദം പണിയുവാനുള്ള ശില്പികളെ വിളിച്ചുവരുത്തി അവരുടെ ആയുധങ്ങൾ വിധിപ്രകാരം പൂജിച്ച് കൊടുത്ത് തന്ത്രി അവരെക്കൊണ്ട് പ്രസാദത്തിന്റെ പണി ആരംഭിയ്ക്കേണ്ടതാണ്. ശ്രീകോവിലിന്റേയും മററു പ്രാകാരങ്ങളുടേയും (പുറം മതിൽവരെയുള്ള) പണികളുടെ വിശദരൂപം തന്ത്രസമുച്ചയത്തിലെ 2–ാംപടലത്തിൽ കൊടുത്തിട്ടുള്ളത് ശില്പശാസ്ത്ര വിഷയമാണ്. ഈ പ്രാസാദ രചനയിൽ ഒരു മനുഷ്യശരീരത്തിന്റെ ആപാദമസ്തകം ഉള്ള പ്രതീകാത്മകത ഉൾക്കൊള്ളുന്നുവെന്ന് സൂക്ഷ്മ പരിശോധനയിൽ വ്യക്തമാകും. ഇതോടുകൂടിതന്നെ സ്ഥപതികളെ വിളിച്ചുവരുത്തി

ബിംബനിർമ്മിതിയ്ക്കുവേണ്ട ശിലകളേയും തന്ത്രി പരിഗ്രഹിയ്ക്കേണ്ടതുണ്ട്. ശിലാലക്ഷണങ്ങൾ തികഞ്ഞ ശിലയെ കണ്ടു കഴിഞ്ഞാൽ തന്ത്രി ദേഹശുദ്ധ്യാദികളെചെയ്ത് വൈദിക സൂക്തങ്ങളെ ജപിച്ചുകൊണ്ട് പുറപ്പെടേണ്ടതാണ്. ശിലയെക്കണ്ടു ഘോഷപൂർവ്വം വാദ്യം ചെയ്ത് ആ ശിലയുടെ മുകളിൽ പത്മമിട്ട് പ്രധാനദേവതയെയും പരിവാരങ്ങളേയും ആവാഹിച്ച് പൂജിച്ച് ദിക്പാലബലികളും കൊടുത്ത് ദേവതാസാന്നിദ്ധ്യം വരുത്തി തന്ത്രി അവിടെതന്നെ ഉറങ്ങണം. ഇവിടെ തന്ത്രി സ്വപ്നദർശനത്തെ പ്രാർത്ഥിക്കേണ്ടതുണ്ട്. തന്റെ സ്വന്തം മാനസ ശരീരത്തിന്റെ ആഴങ്ങളിലേയ്ക്ക് ഊളിയിട്ടുകൊണ്ട് നല്ല സ്വപ്നത്തെ കണ്ടശേഷംവേണം ബിംബപീഠപ്രംസകശിലാദികൾക്കുള്ള ശിലാഖണ്ഡങ്ങളെ വെട്ടിമാററുവാൻ, അങ്ങിനെ ശില്പിയെക്കൊണ്ട് വെട്ടിഎടുത്ത ശിലാഖണ്ഡങ്ങളെ ക്ഷേത്രത്തിലേയ്ക്ക് വാദ്യഘോഷസമേതം എഴുന്നള്ളിച്ച് ക്ഷേത്രത്തിന്റെ വടക്ക്വശത്തുള്ള പണിപ്പുരയിലേയ്ക്ക് എടുക്കണം. ഈ ശിലാപരിഗ്രഹത്തോടുകൂടിയ ബിംബനിർമ്മാണം ഇന്നു പ്രായേണ ചെയ്തു വരാറില്ല എന്നതു് പ്രത്യേകം പ്രസ്താവ്യമാണ്. തന്ത്രിയുടെ യാതൊരു സമ്പർക്കവുമില്ലാതെ ദേവസാന്നിദ്ധ്യം വരുത്താതെ ഉള്ള ശിലകളെകൊണ്ട് ഇന്നത്തെ രീതിയിൽ നടത്തുന്ന ബിംബനിർമ്മാണം ശാസ്ത്രസിദ്ധാന്തമനുസരിച്ച് ഗുരുതരമായ ഒരു ലോപം തന്നെയാണെന്നു പ്രത്യേകം പറയാതെ തരമില്ല. കാലം മാറുന്നതനുസരിച്ച് ഇത്തരം മാററങ്ങൾ വരുത്തേണ്ടതുണ്ടെങ്കിൽ അതനുസരിച്ചുള്ള മാററങ്ങൾ മററു വിഷയങ്ങളിലും വരുത്തേണ്ടതുണ്ടെന്നു് സമ്മതിയ്ക്കേണ്ടിയിരിയ്ക്കുന്നു. അതിനു് ഈ വിഷയത്തിൽ ശാസ്ത്രമർമ്മമറിഞ്ഞ തന്ത്രിമാരും തന്ത്രശാസ്ത്രപണ്ഡിതന്മാരും ഒരുമിച്ച് സമ്മേളിച്ച് രൂപരേഖകൾ ഉണ്ടാക്കേണ്ടകാലം അതിക്രമിച്ചിരിയ്ക്കുന്നു. അതിവിശിഷ്ടമായ ക്ഷേത്രതന്ത്രശാസ്ത്രത്തിന്റെ പ്രയോഗാദി വിഷയങ്ങൾ ഇങ്ങനെ കുത്തഴിഞ്ഞ പുസ്തകംപോലെ കിടക്കുന്നത് തന്ത്രശാസ്ത്രത്തെ കൈകാര്യം ചെയ്യുന്നവർക്ക് ഒട്ടും ഭൂഷണമല്ല.

## മുളയിടൽ

പ്രാസാദനിർമ്മാണവും ബിംബനിർമ്മാണവും കഴിഞ്ഞശേഷം അവയിൽ തന്ത്രവിധിയനുസരിച്ച് ആചാര്യൻ പരിഗ്രഹിയ്ക്കേണ്ടതുണ്ട്. അതിനുശേഷം പ്രാസാദത്തെയും ബിംബത്തെയും ശുദ്ധീകരിച്ചിട്ടുവേണം ശരിയ്ക്കും ഉള്ള പ്രതിഷ്ഠ നടത്തുവാൻ. ശുദ്ധമാക്കുകയെന്നാൽ വെള്ളംകൊണ്ടുകഴുകി ബാഹ്യശുദ്ധി വരുത്തുകയെന്നതല്ല ഇവിടെ ഉദ്ദേശിയ്ക്കുന്നത്.

സഹസ്രാരപത്മസ്ഥമായ പരമശിവനിൽനിന്നുള്ള യൌഗികമായ അമൃതധാരയാണ് ആദ്ധ്യാത്മികവും ഭൗതികവും ആയ പരിശുദ്ധിയ്ക്ക് നിദാനം. അതിനായി കൃത്രിമമായൊരു അമൃത—അഥവാ സോമമണ്ഡലം നിർമ്മിയ്ക്കേണ്ടതുണ്ട്. ഈ സോമമണ്ഡലനിർമ്മാണമാണ് മുളയിടൽ എന്ന കർമ്മം. ഇവിടെ മുളപ്പാലികകളിൽ വിഷ്ണുവിനെയും ബീജത്തിൽ സോമനെയും ആവാഹിച്ച് പൂജിയ്ക്കുന്നു. സോമമണ്ഡലത്തിന്റെ കലകളായ 16 എണ്ണം ഇവിടെയുള്ള മുളപാലികകളുടെ എണ്ണത്തോടു വഹിയ്ക്കുന്ന സാദൃശ്യം ചിന്തനീയമാണ്. ജീവകലയെ സംവഹിച്ചിരിയ്ക്കുന്ന ബീജങ്ങളിൽ സോമനെയാണ് ആവാഹിയ്ക്കുന്നത്. അതിനുശേഷം എല്ലാപാലികകളിലും അഗ്നികോണംതൊട്ട് ഒരു പ്രത്യേക ക്രമത്തിൽ ഈശകോണംവരെ ബീജങ്ങളെ വിതയ്ക്കുന്നു. പാത്രങ്ങളിൽ വിഷ്ണുചൈതന്യവും വിത്തിൽ സോമചൈതന്യവുമായ അമൃതവും അതിനുള്ളിൽ ദേവന്റെ മൂലമന്ത്രത്തെയും ആവാഹിച്ച് പൂജിയ്ക്കുന്നു. ചുരുക്കത്തിൽ ഇത് സോമമണ്ഡലത്തിൽ സഹസ്രാരപത്മത്തിൽ സ്ഥിതിചെയ്യുന്ന ദേവബിന്ദുവായി കണക്കാക്കാം. ആ മുള ഏതുദിവസംവരെ നില്ക്കുന്നുവോ ആ എല്ലാദിവസവും 3 പൂജയും രാത്രി ബലിയും നല്കുന്നു.

## ബിംബ പരിഗ്രഹം

വിധിപ്രകാരം ശയ്യവിരിച്ച് ആയതിൽ ബിംബത്തെ ശില്പിതന്നെ കൊണ്ടുകിടത്തി, നേരത്തെ പൂജിച്ചുവെച്ച സ്വർണ്ണസൂചൃഗ്രം കൊണ്ട് തന്ത്രി കണ്ണുകൾകീറി ശില്പിയെക്കൊണ്ട് കണ്ണിന്റെ ദൃഷ്ടിതുറപ്പിയ്ക്കുന്നു. (നേത്ര ഉന്മീലനം) അതുകഴിഞ്ഞ് ബിംബത്തെ ശില്പിയിൽനിന്നും യജമാനൻ ഏററുവാങ്ങുകയും അദ്ദേഹത്തിൽനിന്ന് തന്ത്രി പരിഗ്രഹിയ്ക്കുകയും ചെയ്യുന്നു.

## ശോധനാദികൾ

നെയ്യ്, തേൻ മുതലായവ ആടി ചില പ്രത്യേകം മരങ്ങളുടെ തൊലികൾകൊണ്ടും പുററുമണ്ണ് മുതലായ മണ്ണുകൾകൊണ്ടും ചെറുപയറ് മഞ്ഞൾ മുതലായവയുടെ പൊടികൾകൊണ്ടും തേച്ച് വെള്ളംകൊണ്ടോ അഷ്ടഗന്ധജലം കൊണ്ടോ കഴുകുക എന്നതാണ് ബിംബശോധനയിൽ ചെയ്യുന്നത്. മന്ത്രൗഷധവീര്യങ്ങളെക്കൊണ്ട് ബിംബത്തിന്റെ പൃഥ്വി, അഗ്നി അംശങ്ങളെയാണ് ഇവിടെ ശുദ്ധീകരിച്ചിരിക്കുന്നത് എന്ന്

സൂചനയുണ്ട്. വെറും വെള്ളംകൊണ്ടു് കഴുകി ശുദ്ധീകരിച്ചാൽ ബാഹ്യശുദ്ധി മാത്രമാണല്ലൊ ആകുന്നത്, പിന്നീട് ചെയ്യുന്ന അക്ഷതഹോമത്തിൻെറ സമ്പാതം ബിംബത്തിൻെറ പാദം മുതൽ ശിഖവരെയുള്ള 7 സ്ഥാനങ്ങളിൽ സ്പർശിയ്ക്കുന്നു, അ ങ്ങിനെ ഹോമത്തിൽ ഹോമിയ്ക്കുന്നത് പ്രധാനമായും വഹ്നി ഇലയും നെയ്യും അക്ഷതവും കൂടിചേർന്ന ഹോമദ്രവ്യമാണ്. വഹ്നിഇല,വഹ്നി എന്നുപറയുന്ന ചെടിയുടെ ഇലതന്നെ ആയതു കൊണ്ട് അത് അഗ്നിസൂചകമാണെന്നുപറയാം. നെയ്യ്, വായു സൂചകമാണല്ലോ. അക്ഷതം പൂജയിൽ പുഷ്പത്തിൻെറ ധർ മ്മമാണല്ലൊ നിവ്വഹിയ്ക്കുന്നതു്. അതുകൊണ്ട് അത് ആ കാശപ്രതീകമാകുന്നു. ഈ ഒരു പ്രത്യേകക്കൂട്ടുള്ള ഹവിസ്സ്വേറെ എവിടേയും പറഞ്ഞുകാണാത്തതുകൊണ്ട് ഇതിൽ ഒരു പ്രത്യേ കതയുണ്ടെന്നു പറയാം. മേൽപറഞ്ഞ മണ്ണുകൾകൊണ്ടും ജലം കൊണ്ടും കഴുകുമ്പോൾ അതാത്ഭൂതങ്ങളുടെ ശുദ്ധിവരികയും, അഗ്നി, വായു, ആകാശം എന്നീ ഭൂതങ്ങളുടെ ശുദ്ധി അക്ഷത ഹോമത്തിൻെറ സമ്പാതസ്പർശം കൊണ്ട് ഉണ്ടാവുകയും ചെയ്യുന്നുവെന്ന് ന്യായമായും ഊഹിയ്ക്കാം. ഈ സമ്പാതം ബിംബത്തിൽ മുഴവനുമായും സ്പർശിയ്ക്കേണ്ടതില്ല. സൂക്ഷ്മ ദേഹവ്യഞ്ജകമായ പാദ, ജാനു, ഗുഹ്യ, നാഭി ഹൃദയ ശിര'ശിഖ' കളിൽ ആണ് അത് സ്പർശിയ്ക്കുന്നത് എന്നതും പ്രത്യേ കം ശ്രദ്ധേയമാണ്,

## കൌതുകബന്ധനം

അനന്തരം ഒരു പട്ടുവസ്ത്രത്തിൽ നല്ലപോലെ പൊതി ഞ്ഞ കടകം മുത്തും സ്വർണ്ണവും കരിമ്പടച്ചരടുകൊണ്ടുകെട്ടി ദേ വൻെറ വലതു കൈയ്യിൽ കെട്ടുന്നു. ഇതാണ് കൌതുകബന്ധ നം. ഇതിൽ കടക് അഗ്നിമണ്ഡലത്തേയും സ്വർണ്ണം സൂര്യമ ണ്ഡലത്തേയും മുത്ത് സോമമണ്ഡലത്തേയും പ്രതിനിധാനം ചെയ്യുന്നു. കുണ്ഡലിനിയിൽ പൊതിഞ്ഞ അഗ്നിസൂര്യസോമമ ണ്ഡലങ്ങൾ തന്നെയാണ് കൌതുകബന്ധനമെന്നു വരുന്നു. മേൽ പറഞ്ഞ 3 മണ്ഡലങ്ങളിലായി വ്യാപിച്ചു നില്ക്കുന്ന സാക്ഷാൽ കണ്ഡലിനി ശക്തിതന്നെയാണ് കൌതുകബന്ധനം എന്ന് നമുക്ക് ന്യായമായും വിചാരിയ്ക്കാം. വലതു കയ്യിലായതിനാൽ അത്പിംഗളാസംബന്ധിയും അതിനാൽ ഊർദ്ധ്വഗാമിയുമാണ്. ബിംബദേഹത്തിൻെറ പാഞ്ചഭൗതികശുദ്ധി വരുത്തി കുണ്ഡ ലിനി ഉത്ഥാപനം നടത്തുന്നതിൻെറ പ്രതീകമാണ് ബിംബ ദേഹത്തിൻെറ ഈ ക്രിയ. കൌതുക ബന്ധനത്തിൻെറ പ്രാത്ഥ

നയിൽ ''രഹിതാ യോനിദോഷൈശ്ച ശുദ്ധിയുക്താസദാഭവ'' എന്ന പ്രാർത്ഥന ദേവചൈതന്യത്തിൻെറ സംവാഹകനാകേണ്ടുന്ന ബിംബം ഉല്പത്തി ദോഷരഹിതവും തേജോവർദ്ധകവുമായി തീരാനാണ് ഇവിടെ പ്രാർത്ഥിയ്ക്കുന്നത്. സാധകദേഹം പാപവിനിർമുക്തവും പുണ്യവർദ്ധകവുമായി തീരേണ്ടുന്ന പ്രക്രിയതന്നെയാണ് ഇതു്.

## ജലാധിവാസം

കുണ്ഡലിന്യുത്ഥാപനം കഴിഞ്ഞ് ജീവചൈതന്യം അമൃതപൂർണ്ണമായ സമാധ്യവസ്ഥയിൽ അഥവാ തുരീയാതീതാവസ്ഥയിൽ വിശ്രമിയ്ക്കുന്നതിൻെറ പ്രതീകമാണ് ജലാധിവാസമെന്നു് പറയുന്നതു്. അതിനായി ക്ഷേത്രതീർത്ഥത്തിങ്കലേയ്ക്കു് ബിംബത്തെ വിളക്കോടും വാദ്യഘോഷത്തോടുംകൂടി എഴുന്നള്ളിച്ചുകൊണ്ടു പോകേണ്ടതുണ്ടു്. തീർത്ഥത്തിനു് വരുണനെയാണ് ആവാഹിച്ചു പൂജിയ്ക്കുക. കൌതുകബന്ധനത്തോടുകൂടി കുണ്ഡലിനി ഉത്ഥാപനം നടന്നുകഴിഞ്ഞ ശുദ്ധീകൃതമായ ബിംബത്തിൻെറ പൃഥ്വി ƒപ്പ് തേജോവായ്വാകാശ പഞ്ചഭൂതമണ്ഡലങ്ങളെ കല്പിച്ചു് പ്രാണായാമ പുരസ്സരം പൃഥ്വി തൊട്ടു് ആ മണ്ഡലങ്ങളെ ഉപര്യുപരി വിലയിപ്പിച്ചു് അവസാനം ആകാശത്തിനെ പരമാത്മാവിങ്കലും സംഹരിച്ചു് ആ ബിംബത്തെ തേജോമയമാത്രമായി ധ്യാനിച്ചു് ഒരരയാൽ പലകയിന്മേൽ കിഴക്ക് തലയായി കിടത്തി വെള്ളത്തിൽ താഴ്ത്തി ഉറപ്പിച്ചു് 8 ദിക്കുകളിലും ബന്ധനം ചെയ്തു് രക്ഷിച്ച്വെയ്ക്കുകയാണ് ജലാധിവാസമെന്ന ക്രിയ. ഈ ജലാധിവാസം 3 രാത്രിവരെയും തുടരേണ്ടതുണ്ടു്. അതിനായി അവിടെ പുരയും കെട്ടി കാവൽക്കാരെ പാർപ്പിയ്ക്കുവാനും തന്ത്ര സമുച്ചയം വിധിയ്ക്കുന്നുണ്ടു്.

## പ്രാസാദശുദ്ധി

ശില്പിയുടെ കൈയിൽനിന്നു് യജമാനൻെറ കയ്യിലേയ്ക്കു പകർന്ന പ്രാസാദത്തെ പിന്നീടു് അദ്ദേഹത്തിൽനിന്നു് ആചാര്യൻ സ്വീകരിയ്ക്കുകയാണ്. അകത്ത്കടന്നു പ്രദക്ഷിണമായിവന്നു് എല്ലായിടത്തും കഴകി ശുദ്ധിദ്രവ്യങ്ങളെ പൂജിയ്ക്കുന്നു. 3 ഇഴ കൂട്ടിയനൂൽ, ദർഭകൊണ്ടുള്ള കയറു്, മുഷ്ടി എന്ന ചൂല്, (ദേവതാനുസരണം വിവിധവസ്തുക്കളെ കൊണ്ടാണു് ഈ ചൂലുണ്ടാക്കുക) ഗോമയജലം, (ചാണകവെള്ളം) കടുക്, പഞ്ചഗവ്യം മുളയിടൽ കഴിഞ്ഞ് ബാക്കിവന്ന വിത്തുകൾ

അതായത് വികിരം, ഈ വക വസ്തുക്കളൊണ് പ്രാസാദശുദ്ധി യ്ക്ക് ഉപയോഗിയ്ക്കുന്നത്. ഇതിൽ വെള്ളമെടുത്ത് 'ഓം ഫട്' എന്ന മന്ത്രംകൊണ്ടു് ജപിച്ച്തളിച്ച് അവിടെയുള്ള ദുഷ്ട ഭൂതരാക്ഷസാദി അന്തരീക്ഷ ജീവികളെ നിഷ്കാസനം ചെയ്ത ശേഷം 3 ഇഴനൂലും ദർഭമാലയുംകൊണ്ടു് പ്രാസാദത്തെ ചുററ ണം. നൂലിന് അ ഉ മ എന്നും ദർഭകയറിന്നു് ഓം എന്നുമാ ണ് മന്ത്രങ്ങൾ. ഈ ക്രിയ ആസുരിക ശക്തികളെ നിഷ്കാ സനം ചെയ്തശേഷം പ്രാസാദത്തെ പ്രണവശക്തിയ്ക്കകത്താ ക്കുക എന്നതാണ്. പിന്നീടു് അഗ്നിപ്രതീകമായ കടുക്വിത റി വായു പ്രതീകമായ മുഷ്ടികൊണ്ടു് അതെല്ലാം അടിച്ചുകള ഞ്ഞ് ജലപ്രതീകമായ ഗോമയജലം തളിയ്ക്കുന്നു. പിന്നീടു് പഞ്ചഗവ്യംതളിച്ച് വികിരത്തെ കൈനിറയെ എടുത്ത് അക ത്തേയ്ക്കു വിതറുന്നു. ഈ വികിരം തത്തദ്ദേവതാ സൂചകമായ മന്ത്രസൂചകമാണ്. അഷ്ടഗന്ധജലംതളിച്ച്, ഗന്ധപുഷ്പാ ക്ഷതത്തെ വിതറുന്നു. അതിനുശേഷം പ്രാസാദദേവതയ്ക്കു് ധൂപ ദീപാദികൾ കാണിച്ചാൽ പ്രാസാദശുദ്ധിയായി.

### അസ്ത്രകലശപൂജ

അനന്തരം അതാത് ദേവൻെറ അസ്ത്രമന്ത്രംകൊണ്ടു് ഒരു കലശം പൂജിച്ച്വയ്ക്കുന്നു. ഇതാണ് അസ്ത്രകലശം. പി ന്നീടു് ഗർഭഗൃഹമദ്ധ്യത്തിൽ അതാത് ദേവൻെറ മന്ത്രംകൊണ്ടു് ഒരു പൂജചെയ്ത് രക്ഷിച്ച് അഗ്നിപ്രതീകമായ കടുകിനെ മന്ത്ര പുരസ്സരം വിതറുകയും പഞ്ചഗവ്യവും മററും ജപിച്ച തളിയ്ക്കു കയും ചെയ്യുന്ന ക്രിയയാണ് പ്രാസാദശുദ്ധി. മേൽപറഞ്ഞ കർമ്മങ്ങൾ ചെയ്യുമ്പോൾ സൂക്ഷ്മലോകത്തിലെ ദുർദേവതക ളിൽനിന്നു സംരക്ഷണം ചെയ്യുന്ന സന്നദ്ധഭടനാണ് അസ്ത്ര കലശം.

### രക്ഷോഘ്നഹോമം

പ്രാസാദത്തിൻെറ അഗ്നികോണിൽ രക്ഷോഘ്നങ്ങ ളായ വൈദിക സൂക്തങ്ങളെകൊണ്ടു് ചെയ്യുന്ന ഹോമമാണ് ര ക്ഷോഘ്നഹോമം. ഹോമസമ്പാതത്തെ മന്ത്രപുരസ്സരം ഔഷധ ങ്ങളെച്ചേർത്ത് പ്രാസാദത്തിൽ എല്ലായിടത്തും വിതറുന്നു

### വാസ്തുഹോമം

പിന്നീടു്പ്രാസാദത്തിൻെറ ഈശകോണിൽ വാസ്തുഹോ മം ചെയ്യുന്നതോടുകൂടി ജലവും അരിയും നിറച്ച 2 കലശങ്ങൾ

പൂജിച്ചുവയ്ക്കേണ്ടതുണ്ട്. അതിനടുത്തുതന്നെ വാസ്തുബലിയും ചെയ്യണം. ഇത് ഗർഭഗൃഹത്തിൽ വെറുതെ വയ്ക്കുകയല്ലാതെ ആടുകയില്ല. വാസ്തുഹോമത്തിൻെറ സമ്പാതം പ്രാസാദത്തിൽ എല്ലായിടത്തും തളിച്ചശേഷം, ഗർഭഗൃഹമദ്ധ്യത്തിങ്കൽ പ്രാസാദമൂർത്തിയെ ആവാഹിച്ചു പൂജിച്ചിടത്ത് തണ്ഡുലകലശവും ശാന്തികലശവും ആടുകയും വാസ്തുദേവനെ പ്രീതിപ്പെടുത്താനായി പുണ്യാഹം തളിയ്ക്കുകയും ചെയ്യുന്നു.

## ബിംബശുദ്ധികലശം

പിന്നീട് ക്ഷേത്രത്തിൻെറ ഈശകോണിൽ പത്മങ്ങൾ വരച്ച് ബിംബശുദ്ധികലശങ്ങൾ പൂജിയ്ക്കുന്നു. 17 കലശങ്ങളിലാണ് ഈ പൂജനടത്തേണ്ടത്. അതിൽ 9 കലശങ്ങൾ അഷ്ടദളപത്മത്തിലും (8 പരിധിയിലും) നടുക്കു ആയിട്ടും അതിനു പുറമെയുള്ള 8 ദിക്കിലും 8 കലശവും ആയിട്ടുമാണ്. ഇതിൽ ദേവതാ ഭേദേന വിന്യസിയ്ക്കേണ്ട ദ്രവ്യഭേദങ്ങൾ നിറച്ചിരിക്കും. ജലാധിവാസം കഴിഞ്ഞ്‌വരുന്ന ബിംബത്തിന്മേലാണ് ഇവ ആടേണ്ടത്.

## മണ്ഡപസംസ്കാരം

അനന്തരം ധ്യാനാധിവാസത്തിനു് പ്രാസാദാഭിമുഖമായി വലത്തുഭാഗത്ത് ഒരു മണ്ഡപമുണ്ടാക്കി അതിന്നകത്ത് ചുറ്റുഭാഗം തോരണങ്ങളെയും ധ്വജങ്ങളേയും പ്രതിഷ്ഠിച്ച് പൂർവ്വാദി ദ്വാരങ്ങളിൽ ദ്വാരകലശങ്ങളെയും പൂജിച്ച് ഈ മണ്ഡപത്തെ വിസ്തരിച്ച് പൂജിയ്ക്കേണ്ടതുണ്ട്. ഇങ്ങനെയുള്ള മണ്ഡപത്തിന്നകത്ത്‌വെച്ചാണ് പിന്നീട് ധ്യാനാധിവാസം ചെയ്യുന്നത്,

## അഗ്നിജനനം

ഈ മണ്ഡപത്തിൽതന്നെ കിഴക്കായിക്കൊണ്ട് വിരിയ്ക്കാൻ പോകുന്ന ശയ്യയുടെ ശിരസ്ഥാനത്തിൽ ആചാര്യകുണ്ഡം ഉണ്ടാക്കി വിസ്തരിച്ച് അഗ്നിജനനം ചെയ്യേണ്ടതുണ്ട്. ഈ അഗ്നിജനനം ചെയ്യുവാൻ കുണ്ഡത്തിൽ അഗ്നിഇടുക എന്ന പ്രക്രിയ പ്രകൃതിയുടെ ഗർഭപാത്രത്തിൽ പരമപുരുഷബീജത്തെ സ്ഥാപിയ്ക്കുന്നതിനോട് സാദൃശ്യം വഹിയ്ക്കുന്നു. അതോടുകൂടി കുണ്ഡത്തിൽ ഗർഭാധാനപ്രക്രിയ നടക്കുന്നു. പിന്നീട് ആ അഗ്നിയിൽതന്നെ പുംസവന സീമന്താദി മററു മന്ത്ര

ഷ്യോചിത സംസ്ക്കാരങ്ങാം നടക്കുന്നു. അങ്ങിനെയുള്ള ആ കുണ്ഡത്തിൽ പിന്നീട് അതാത് ദേവൻെറ മന്ത്രങ്ങളെ ഹോമിച്ച് ഉദ്വസിയ്ക്കാതെ വെച്ചുകൊള്ളണം,

## ശയ്യാപൂജ

പിന്നീട് മണ്ഡപത്തിൽ ശയ്യവിരിച്ച് ശയ്യാപത്മത്തിൻെറ തലയ്ക്കൽ നിദ്രാകലശവും കിഴക്ക്തൊട്ട് 8 ദിക്കിലും വിദ്യേശ്വരകലശങ്ങളും ഉണ്ടാക്കിയിരിയ്ക്കും. നിദ്രാകലശത്തിൽ ശുദ്ധജലവും വിദ്യേശ്വര കലശങ്ങളിൽ അഷ്ടഗന്ധജലവുമാണ് നിറയ്ക്കേണ്ടത്. അതോടുകൂടി ശയ്യയുടെ ശിരോഭാഗത്തും പാദാഗ്രത്തിങ്കലും ഇടത്തു വലത്തു ഭാഗങ്ങളിലും, കിരീടാഗ്രഭാഗത്തും പ്രതിഷ്ഠ കഴിഞ്ഞാൽ കൊടുക്കേണ്ടതായ ഉപഹാരദ്രവ്യങ്ങാം പൂജിച്ചുവെച്ചിരിയ്ക്കണം. പിന്നീട് 8 ദിക്കിലും അതാത് ദേവനു പറഞ്ഞ അഷ്ടമംഗലങ്ങളെയും വെച്ചിരിയ്ക്കണം.

## ജലോദ്ധാരം

പിന്നീട് തീർത്ഥസ്ഥാനത്ത്പോയി ജലാധിവാസം ചെയ്യിരിയ്ക്കുന്ന ബിംബത്തെ പുറത്തെടുത്ത് ഭദ്രപീഠത്തിൽ നിറുത്തി ശിരസ്സു മുതൽ പാദംവരെ മുമ്പേ സംഹരിച്ചതായ പഞ്ചഭൂതങ്ങളെയും പ്രാണായാമക്രമേണ സൃഷ്ടിച്ച് വെള്ളം കൊണ്ടു കഴുകി തന്ത്രിതന്നെ നേത്രോന്മീലനം ചെയ്യണം. ഈ നേത്രോന്മീലനം സമാധികഴിഞ്ഞ് കൺതുറക്കലാണ്. ആദ്യത്തെ നേത്രോന്മീലനം ബിംബസ്ഥൂലദേഹത്തിൻെറ സ്വാഭാവികമായ നേത്രോന്മീലനമാണെങ്കിൽ ഇവിടെ സമാധ്യവസ്ഥയിൽ അടഞ്ഞുപോയ നേത്രങ്ങളെ ആചാര്യൻ തുറക്കുകയാണ്. അതോടുകൂടി നേത്രോന്മീലനംകഴിഞ്ഞ ബിംബം ഒരു പശുവിനെ കണികാണുകയും ചെയ്യുന്നു. ഈ പ്രക്രിയയിൽ ത്രിനയനന്മാരായിട്ടുള്ള ദേവന്മാരുടെ 3-ാംകണ്ണും തുറക്കേണ്ടതുണ്ട്. പിന്നീട് മണ്ഡപത്തിന്ന് പ്രദക്ഷിണമായി കൊണ്ടുവന്ന് വിധിപ്രകാരം അകത്ത്കടന്ന് അതാത് ദേവൻെറ മൂലമന്ത്രങ്ങളോടുകൂടി ശയ്യയിൽ കിടത്തുന്നു.

## ദേഹശുദ്ധി-ധ്യാനാധിവാസം

അനന്തരം ആചാര്യൻ വളരെ വിശദമായ തൻെറ ദേഹശുദ്ധിയിലേയ്ക്ക് പ്രവേശിയ്ക്കുന്നു. വിധിപ്രകാരം കുളിച്ച് സന്ധ്യാവന്ദനങ്ങാം കഴിഞ്ഞു് സ്വന്തം ആസനത്തിലിരുന്ന് ഗുരുഗണപതികളെ വന്ദിച്ചിട്ടാണ് ഈ ദേഹശുദ്ധി തുടങ്ങുന്ന

ത്. പ്രാണായാമങ്ങളെചെയ്ത് (നാഡീശ്ശുദ്ധി) അതിൻെറ കുംഭകാവസ്ഥയിൽ 'ഓംഹംസ' എന്ന മന്ത്രംകൊണ്ട് മൂലാധാരചക്രത്തിൽനിന്ന് ജീവാത്മാവിനെ ഉണർത്തി പൃഥിവ്യാദികളായ പുരുഷൻവരെയുള്ള 25 തത്വങ്ങളെ സംഹരിച്ച് പരമാത്മാവിങ്കൽ വിലയിപ്പിച്ച് സ്ഥൂലശരീരത്തെ വായുബീജംകൊണ്ട് ശോഷിപ്പിയ്ക്കുകയും അഗ്നിബീജംകൊണ്ട് ദഹിപ്പിച്ച്, അമൃതബീജംകൊണ്ട് അമൃതാപ്ലാവനം ചെയ്യിപ്പിക്കുകയും ചെയ്യുന്നു. പിന്നീട് ഭൂബീജംകൊണ്ട് കഠിനീകരണം, ആകാശബീജം കൊണ്ട് സുഷിരീകരണവുംചെയ്ത 'സോഹം' എന്നതുകൊണ്ട് മുകളിൽപോയ ജീവനെ ഹൃദയത്തിൽ യോജിപ്പിച്ച് തത്വന്യാസത്തെയും തത്വസൃഷ്ടിയേയും അമൃതാപ്ലാവനത്തേയും ഭാവനചെയ്ത ലിപിന്യാസവും, മൂലമന്ത്രന്യാസവും ചെയ്ത ധ്യാനാധിവാസത്തിന്ന് തയ്യാറാവുന്നു. ഇതേസമയത്ത് ഷഡധ്വം അതായത് മുഴവൻ പ്രപഞ്ചശക്തികളെയും പ്രപഞ്ചത്തിലെ മുഴവൻ സ്ഥൂലസൂക്ഷ്മ ശക്തികളേയും തന്നിലേയ്ക്ക് ന്യസിയ്ക്കുകയും ചെയ്യണം.

## ധ്യാനാധിവാസം

ധ്യാനാധിവാസം എന്ന ക്രിയ ചെയ്യേണ്ടതു് ശയ്യയിൽ കിടത്തിയിരിയ്ക്കുന്ന ബിംബശരീരത്തിലാണ്, ആ ശരീരത്തിൽ പ്രാണായാമ പുരസ്സരമാണ് ഭൂതസൃഷ്ടി, ഭൂതസംഹാരാദി ക്രിയകറം മുഴവൻ ചെയ്യേണ്ടതു്. ബിംബത്തിന്ന് അതു് ചെയ്യാൻ സാദ്ധ്യമാകാത്തതുകൊണ്ട് ആചാര്യൻ സ്വന്തം ശരീരത്തിൽ അത്ചെയ്ത് പ്രാണായാമാദികറം ചെയ്യുമ്പോറം ബിംബഹൃദയത്തെ ദർഭപ്പുല്ല്കൊണ്ട് തൊടുമ്പോറം താൻ ചെയ്യുന്ന പ്രാണായാമക്രിയ ബിംബത്തിനും ബാധകമാകുന്നു. അതിന്നു മുമ്പായി ബിംബത്തിൻെറ ഇഡാനാഡിയെ തൻെറ പിംഗളാനാഡിയിങ്കലും, ബിംബത്തിൻെറ പിംഗളാനാഡിയെ തൻെറ ഇഡാനാഡിയോടും ബന്ധിപ്പിയ്ക്കുന്ന നാഡീസന്ധാനക്രിയ ചെയ്തിരിയ്ക്കും. പിന്നീട് ബിംബത്തിൻെറ തത്വങ്ങളെയും ഭൂതങ്ങളേയും ക്രമത്തിൽ ഉപര്യുപരിയായി വിലയിപ്പിച്ച് പരമാത്മാവിങ്കൽ ഒതുക്കി, അണ്ഡഭേദന പ്രക്രിയയിലൂടെ കാരണ ജലത്തിൻെറ അധഃപ്രവാഹത്തോടുകൂടി സംഹരിച്ചതായ സകല തത്വങ്ങളെയും മേൽപറഞ്ഞ പ്രകാരം തന്നെ സൃഷ്ടിച്ച് ലിപി തുടങ്ങി ഷഡധ്വം വരെയുള്ള ന്യാസങ്ങറം ബിംബത്തിലും ചെയ്യുന്നു. ഇതാണ് ധ്യാനാധിവാസത്തിൻെറ ചുരുക്കം. അതോടുകൂടി ശില്പിയാൽ ആനീതമായ ബിംബം പ്രാണായാമാദി പ്രക്രിയകറം ചെയ്ത് ജീവചൈതന്യത്തെ

പരമാത്മാവിൽലയിപ്പിച്ച് സമാധി അനുഭവിച്ച് വീണ്ടും താഴെ വന്ന ഹൃദയത്തിൽ ജാഗ്രതാവസ്ഥയിൽ നിൽക്കുകയാണ്. ഇതേപോലെ പീഠത്തിന്നും ജലാധിവാസവും ധ്യാനാധിവാസവും ചെയ്യേണ്ടതുണ്ട്. അതുകഴിഞ്ഞാൽ ചക്രാബ്ജം (വിഷ്ണു) ശക്തിദണ്ഡകം (ദുർഗ്ഗ), ഭദ്രകം (ശൈവം) തുടങ്ങിയ വലിയ പത്മങ്ങൾ ഉണ്ടാക്കി അവിടെ വിസ്തരിച്ച് പൂജിക്കുന്നു. അതോടുകൂടി നേരത്തെ അഗ്നിജനനക്രിയചെയ്ത ആചാര്യകുണ്ഡത്തിൽ ധ്യാനാധിവാസ പ്രകാരംതന്നെ തത്വങ്ങളെ ഉപര്യുപരി സംഹരിയ്ക്കുകയും സൃഷ്ടിക്കുകയും ചെയ്യുന്ന ഹോമം അവിടെ നിർവ്വഹിക്കുന്നു. തൽസമ്പാതത്തെ ബിംബത്തിൽ സ്പർശിക്കുകയും ചെയ്യുന്നു. ഇതിന്ന് ശിരസ്തത്വഹോമം എന്നു പറയുന്നു. നപുംസകശിലയിലും ധ്യാനാധിവാസക്രിയ ചെയ്യേണ്ടതാണ്.

## അധിവാസഹോമം

ശയ്യയുടെ 8 ദിക്കിലും ആചാര്യകുണ്ഡത്തിനു പുറമെ 8 കുണ്ഡങ്ങൾ വിവിധാകൃതിയിൽ ഉണ്ടാക്കി അവയിലേയ്ക്ക് അഗ്നിജനനംചെയ്ത ആചാര്യകുണ്ഡത്തിന്റെ അഗ്നിയെ എടുത്തുവെച്ച് (മന്ത്രപൂർവ്വം) വിവിധങ്ങളായ ചമതകളെക്കൊണ്ട് ഹോമങ്ങൾ ചെയ്യുന്നു. ഇങ്ങിനെയുള്ള ദ്രവ്യഹോമങ്ങൾ വിവിധ കുണ്ഡങ്ങളിൽ ചെയ്തു കഴിഞ്ഞാൽ തൈര് നെയ്യ്,തേൻ എന്നിവയെ അഗ്നിസൂര്യ സോമമണ്ഡലങ്ങളുടെ പ്രതീകമായി ആചാര്യകുണ്ഡത്തിലേയ്ക്ക് ഹോമിക്കുകയും, തൽ സംപാതത്തെ ബിംബത്തിന്റെ മൂലാധാര, ഹൃദയഭ്രൂമദ്ധ്യങ്ങളിൽ സ്പർശിക്കുകയുംചെയ്യുന്നു.ഇതാണ്ശാന്തിഹോമം.പിന്നീട് അവരവരുടെ ശക്തിബീജംകൊണ്ട്ആജ്യം ഹോമിച്ച്ആ സംപാതം പീഠത്തിലും പ്രണവം കൊണ്ട് ഹോമിച്ച സംപാതം നപുംസകശിലയിലും സ്പർശിയ്ക്കുന്നു. പ്രണവം നപുംസകശിലയുടേയും ശക്തിബീജം പീഠത്തിന്റെയും മന്ത്രങ്ങളത്രെ. പിന്നീട് പശുവിനെ കൊണ്ടുവന്ന് മണ്ഡപത്തിന്റെ തെക്കേ വാതിൽക്കൽ പുൽക്കയർകൊണ്ട്കെട്ടി വ്യത്യസ്ഥ മന്ത്രങ്ങൾകൊണ്ട് പാൽകറന്ന് ആചാര്യ കുണ്ഡത്തിൽ അടുപ്പുകൂട്ടി അരിയുംകഴുകി പാല്പായസമുണ്ടാക്കി ആ പാൽപായസം കൊണ്ട് നിവേദ്യവും ബ്രാഹ്മണഭോജനവും ബലിക്രിയയും ചെയ്യണം. ഇതുവരെയും പ്രതിഷ്ഠയുടെ പൂർവ്വാംഗം മാത്രമെ ആയിട്ടുള്ളു. ഇനി സാക്ഷാത് പ്രതിഷ്ഠയെക്കുറിച്ച് പറയാം.

## പ്രതിഷ്ഠ

ആദ്യമായി അതത് ബീജമന്ത്രംകൊണ്ട് പ്രാസാദത്തെ പ്രതിഷ്ഠാദിവസം പ്രതിഷ്ഠിക്കുന്നു. പ്രാസാദത്തെ വീണ്ടും മൃഷ്ടിതുടങ്ങി ധൂപദീപാന്തമുള്ള ശോധനകളെചെയ്തു ശുദ്ധിചെയ്ത് തത്തന്മന്ത്രാക്ഷരങ്ങളെക്കൊണ്ട് പ്രാസാദത്തെ ആദ്യമായി പ്രതിഷ്ഠിക്കുന്നു. പിന്നീടാണ് നപുംസക ശിലാപ്രതിഷ്ഠ.

## നപുംസക ശിലാപ്രതിഷ്ഠ

ഈ നപുംസകശിലയുടെ മുകളിൽ 8 ദിക്കിലും നടുക്കമായി 9 ഗർത്തങ്ങളുണ്ടായിരിക്കും. ഈ നപുംസകശിലയെ ആചാര്യൻ പ്രണവംകൊണ്ട് ആദ്യം നിശ്ചയിച്ച കുഴിയിൽ വിധിപ്രകാരം പ്രതിഷ്ഠിയ്ക്കുന്നു. പിന്നീട് നപുംസക ശിലയിലെ ഗർത്തങ്ങളെ അതാത് ദേവൻെറ മൂലംകൊണ്ടും, പഞ്ചഗവ്യങ്ങളെക്കൊണ്ടും അഷ്ടഗന്ധജലംകൊണ്ടും കഴുകി ശുദ്ധിയാക്കണം. ഈ കുഴികളിലോരോന്നിലും അതാത് ദേവന പറഞ്ഞിട്ടുള്ള ബീജങ്ങൾ, രത്നങ്ങൾ, ധാതുക്കൾ, ലോഹങ്ങൾ എന്നീ 4 ദ്രവ്യങ്ങളെ അതാതിനു പറഞ്ഞിട്ടുള്ള ക്രമത്തിൽ 8 ദിക്കിലും മദ്ധ്യത്തിൽ ആ ദേവൻെറ അടയാളങ്ങളായ ആയുധ വാഹനാദികളെ ഉണ്ടാക്കിച്ചതും ന്യസിയ്ക്കണം. ഇവിടെ ഈ നപുംസകശില ബ്രഹ്മസ്വരൂപകമായ സ്ത്രീപുരുഷഭേദത്തിന്നതീതമായ മനസ്സിനെയാണ് സൂചിപ്പിയ്ക്കുന്നതെന്നും പ്രത്യേകം പ്രസ്താവ്യമാണ്, നേരത്തെ ഈ 4 സാധനങ്ങൾക്ക് പുറമെ പ്രത്യേകം കിഴങ്ങുകളേയും മണ്ണുകളേയും ഗർഭന്യാസത്തിനുപയോഗിച്ചതോക്കുമല്ലോ. ആയതു് മനുഷ്യൻെറ പൂർണ്ണവ്യക്തിത്വവുമുൾക്കൊള്ളുന്ന പൃഥ്വീഭൂതംവരെ നീണ്ടുകിടക്കുന്ന ബീജമാണെന്ന് നാം കണ്ടു. പാർത്ഥിവശരീരത്തിൻെറ തലങ്ങൾ പൃഥ്വിവിയും അപ്പുമാണല്ലോ. അഗ്നിതൊട്ട് മുകളിലേയ്ക്ക് മനസ്സ്വരെയുള്ള 4 തലങ്ങൾ സൂക്ഷ്മശരീര അംശങ്ങളാണെന്നും, അവയെ യഥാക്രമം പ്രതീകവല്ക്കരിയ്ക്കുന്ന ധാതു, ലോഹം, രത്നം, ബീജം എന്നിവയാണ് മനസ്സിൻെറ നിർമ്മാണത്തോടെ വ്യഷ്ടീകരിയ്ക്കുന്ന പ്രത്യേക ദേവൻെറ വ്യക്തിത്വത്തെ പ്രതിനിധാനം ചെയ്തുകൊണ്ടും മനസ്ഥാനമായ ആജ്ഞാചക്രത്തിൽ വിരാജിയ്ക്കുന്നതെന്നും മനസ്സിലാക്കേണ്ടതുണ്ട്. ഇതിൻെറ പ്രതീകമായിട്ടാണ് ഇവിടെ നപുംസകശിലയിലെ ഗർത്തങ്ങളിൽ ന്യസിച്ചത്.അങ്ങിനെ ചെയ്യുമ്പോൾ അണിമാദി അഷ്ടൈശ്വര്യങ്ങളെ ധ്യാനിയ്ക്കുവാനും തന്ത്രസമുച്ചയം വിധിയ്ക്കുന്നുണ്ട്.

ഈ സൂക്ഷ്മദേഹമാകുന്ന മനോമയകോശത്തിന്ന് അ ണുവോളം ചെറുതാകാനും, ബ്രഹ്മാണ്ഡത്തോളം വലുതാവാനും സ്വതവെതന്നെ സാമർത്ഥ്യമുള്ളതിനാൽ അണിമാദ്യൈശ്വര്യങ്ങൾ അവിടെ സ്ഥിതിചെയ്യുന്നു എന്ന് പറയാൻ കഴിയും.

## പീഠപ്രതിഷ്ഠ

നപുംസകശിലയുടെ മുകളിൽ ശക്തിയെ ആവാഹിച്ച് പൂജചെയ്തിരിയ്ക്കുന്ന പീഠത്തെ ശക്തിബീജംകൊണ്ട് പ്രതിഷ്ഠിയ്ക്കുന്നു. അനന്തരം ദേവനെ കിടത്തിയിരിയ്ക്കുന്ന ശയ്യയുടെ സമീപത്ത് ആചാര്യൻ വന്നിരുന്ന് വിദ്യേശ്വര കലശങ്ങളിലെ വെള്ളം സ്നാനകാലത്ത് തളിച്ച്കൊണ്ട് വിസ്തൃതമായി ഒരു പൂജചെയ്യുന്നു. പിന്നീട് മണ്ഡപം, മണ്ഡലം, അങ്കുരപാത്രം, അധിവാസഹോമം എന്നിവയിൽ ഉള്ള മന്ത്രചൈതന്യങ്ങളെയെല്ലാം ബിംബത്തിലേയ്ക്ക് ഉദ്വസിച്ച്, ഉത്തിഷ്ഠമന്ത്രംചൊല്ലി ബിംബത്തെ എടുത്ത് പരികർമ്മികളാൽ വഹിപ്പിച്ച് ഉപഹാരപാത്രങ്ങളും, അഷ്ടമംഗല്യങ്ങളും മററും പരിവാരങ്ങളെകൊണ്ട് എടുപ്പിച്ച് പാണികൊട്ടിച്ച് ശംഖ് ആചാര്യൻ കയ്യിൽതന്നെ പിടിച്ചുകൊണ്ട് പ്രദക്ഷിണമായി ഗർഭഗൃഹത്തിലേയ്ക്ക് എഴുന്നള്ളിയ്ക്കുന്നു. ഗർഭഗൃഹത്തിൽ പൂജാസ്ഥാനത്തിരുന്ന് ദേഹശുദ്ധ്യാദികൾ നിവൃത്തിച്ച ആചാര്യൻ അവിടെ പീഠത്തിൽ താല്ക്കാലികമായി വെച്ച ബിംബത്തിൽ പരാവാഹനയേയും അവസ്ഥാവാഹനയേയും പ്രത്യേകം പ്രത്യേകം ചെയ്യുന്നു. പരാവാഹന എന്നത് പ്രണവമൂലമന്ത്രങ്ങളോടുകൂടി മൂലബിംബത്തിലേയ്ക്ക് പരമാത്മാവിനെ ആവാഹിയ്ക്കുന്ന ക്രിയയാണ്. അവസ്ഥാവാഹന മന്ത്രത്തിൽ ദേവചൈതന്യത്തെ, തുര്യാതീതം, തുരീയം, സുഷുപ്തി, സ്വപ്നം, ജാഗ്രദ് അവസ്ഥവരെ ആവാഹിച്ച് ഇറക്കിക്കൊണ്ട് വരുന്നു. ഇത്രയും കഴിഞ്ഞാൽ പ്രണവംകൊണ്ടും ഉപചാരമന്ത്രംകൊണ്ടും മൂലംകൊണ്ടും ദേവനെ ബിംബത്തിൽ ആവാഹിച്ച് ഷഡദ്ധ്വാദികളായ മഹാന്യാസങ്ങൾകൊണ്ട് പ്രപഞ്ചത്തിന്റെ സർവ്വശക്തികളെയും അതിലേയ്ക്ക് കൊണ്ടുവരുന്നു. അഥവാ സകളീകരിയ്ക്കുന്നു. പിന്നീട് മുഹൂർത്ത സമയമാകുമ്പോഴേയ്ക്കും മുഹൂർത്തദോഷങ്ങൾക്കുള്ള പരിഹാരാർത്ഥം ബ്രാഹ്മണർക്ക് ദാനമുഹൂർത്തങ്ങൾചെയ്ത് നല്ലമുഹൂർത്തമായിന്ന് അവർ പറഞ്ഞാൽ ബിംബത്തെ പരികർമ്മികളെക്കൊണ്ട് എടുപ്പിച്ച് പീഠോപരിയുള്ള പ്രതിഷ്ഠാ ഗർത്തത്തിന്റെ മുകളിൽ 3 പ്രദക്ഷിണമായിക്കൊണ്ടു വന്ന് ബിംബത്തെ

ആകാശാത്മകമായും, പുരുഷാത്മകമായും, പീഠത്തെ പ്രകൃത്യാത്മകമായും, ഭൂമ്യാത്മകമായും ധ്യാനിച്ച് അത് 2 ഉം ശക്തി ഒന്നായിട്ട് ഭക്താനുഗ്രഹത്തിന്നുവേണ്ടി ഇവിടെ ഇരിയ്ക്കണമെന്ന് ധ്യാനിച്ച് തൻെറ പ്രതിഷ്ഠാമന്ത്രങ്ങരം ജപിച്ച് നപുംസകശിലയിൽ നാളം സ്പർശിയ്ക്കമാറ് വെയ്ക്കുന്നതാണ് വാസ്തവത്തിലുള്ള പ്രതിഷ്ഠാകർമ്മം. ലംബസൂത്രത്തെ ഉററുനോക്കി ബിംബത്തെ ചരിവുകൂടാതെ നേരെനിൎത്തി ധ്രുവസൂക്തംചൊല്ലി, മേല്പോട്ടും കീഴ്പ്പോട്ടും വ്യാപകംചെയ്തു പ്രകൃതിപുരുഷന്മാരുടെ ഐക്യത്തെ ധ്യാനിയ്ക്കുന്നു. പിന്നെ അഷ്ടബന്ധമിടുന്നു. ബിംബപീഠസന്ധിയിങ്കൽ നവരത്നങ്ങളും പൊന്നും ആററുമണലുംകൂടിനിറച്ച് നവശക്തികൊണ്ട് പൂജിച്ചതായ അഷ്ടബന്ധത്തെ എടുത്ത് പീഠമന്ത്രങ്ങളും നവശക്തിമന്ത്രങ്ങളും ജപിച്ച് അഷ്ടബന്ധം ചുററുമിട്ട് ഇറക്കി ശക്തിവ്യാപകംചെയ്ത് പ്രണവംകൊണ്ട് മേല്പോട്ടും കീഴ്പ്പോട്ടും 3 വ്യാപകംചെയ്ത് ശക്തി പുരുഷഐക്യത്തെ ധ്യാനിയ്ക്കുകയാണ് ചെയ്യുക. അത് കഴിഞ്ഞാൽ പിന്നീട് കുംഭേശകലശമാടി നിദ്രാകലശവുമാടി ജീവാവാഹന ചെയ്യുവാൻ ആചാര്യൻ പുറപ്പെടുന്നു. ആചാര്യൻ ശംഖെടുത്ത് ജീവൻ അഥവാ ശിവൻതൊട്ട് പൃഥ്വ്യാന്തമായ എല്ലാതത്വങ്ങളേയും ചൊല്ലിയാൽ ആ ശംഖിനെ മൂലാധാരസമീപത്ത് കൊണ്ടുപോയി ജീവചൈതന്യത്തെ ക്രമേണ അവിടെനിന്നുയൎത്തി ഹൃദയസമീപത്ത് കൊണ്ടുപോയി അവിടെയും ചില മന്ത്രങ്ങരംചൊല്ലി അതിൻെറ അവസാനത്തിൽ ശംഖ് ഭ്രൂമദ്ധ്യത്തിൽവെച്ചു അവിടെ. ശിവതത്വമന്ത്രങ്ങരംചൊല്ലി ജീവാത്മസ്വരൂപമായ പരചൈതന്യത്തെ ധ്യാനബലേന സുഷുമ്നാനാഡിയിലൂടെ ത്രിസ്ഥാനങ്ങളിൽനിന്നും ഉയൎത്തി ദ്വാദശാന്തത്തിങ്കൽ കൊണ്ടുവന്ന് ഇഡയിങ്കൽ പ്രവേശിപ്പിച്ച് ഇടത്തെ നാസാരന്ധ്രത്തിലൂടെ ശംഖജലത്തിലേയ്ക്ക് ആവാഹിച്ച് ആ ശംഖജലത്തെ ബിംബത്തിൻെറ ശിരസ്സിലാടി ബിംബസുഷുമ്നാമാൎഗ്ഗേണ ബിംബഹൃദയത്തിൽ യോജിപ്പിക്കുന്നതായി ധ്യാനിയ്ക്കുന്നതാണ് ജീവാവാഹന. പിന്നീട് ഒരു സ്ഥൂലാവാഹനചെയ്ത് അതാത് ദേവന് വിധിച്ചതായ സ്തോത്രങ്ങളെക്കൊണ്ട് സ്തോത്രാവാഹനയും ചെയ്യേണ്ടതുണ്ട്. സ്തോത്രാവാഹനചെയ്യുമ്പോരം പുഷ്പം ധ്യാനിച്ച് മുകളിൽനിന്ന് ആവാഹിച്ച് ബിംബശിരസ്സിലിട്ടാൽ മതി. അതോടുകൂടി വിശദമായി ന്യാസാദികരംചെയ്ത് സകളീകരിച്ച് ആസനം പാദ്യം മുതലായ ഉപചാരങ്ങളെക്കൊടുത്ത് കലശങ്ങളാടി

നിവേദ്യാന്തം കൊടുത്ത് പരിവാരബലികളും തൂവി, പൂജ, മുഴ മിപ്പിയ്ക്കുന്നു.

അത്ര കഴിഞ്ഞ് ആചാര്യൻ മൂലമന്ത്ര സ്പന്ദനങ്ങൾ ഉൾക്കൊള്ളുന്ന തൻെറ കൈ ദേവ ൻെറ മൂർദ്ധാവിൽ വെച്ച് അതാത് ദേവന് പറഞ്ഞിരിക്കുന്ന താന്ത്രികവും വൈദികവുമായ മന്ത്രങ്ങളെ ജപിക്കേണ്ടതുണ്ട്. പിന്നീട് ചൈതന്യബിംബ സംയോഗത്തേയും ബിംബപീഠ യോഗത്തേയും ബിംബപ്രാസാദയോഗത്തേയും കൽപ്പിച്ചു കൊണ്ടുള്ള വ്യാപകങ്ങൾ ചെയ്ത് ബിംബത്തിൻെറ സുഷുമ്നാ നാഡിയിൽ നിറഞ്ഞിരിക്കുന്ന ചൈതന്യം ബ്രഹ്മാണ്ഡം മുഴ വനും നിറഞ്ഞതായി ഭാവിച്ച് അതിനെ ചുരുക്കിക്കൊണ്ടു വന്ന് ക്ഷേത്രത്തിലെ പുറംമതിലോളവും സ്തൂപികാപര്യന്ത വുമായി ചുരുക്കിക്കൊണ്ടുവന്ന് ഗർഭഗൃഹത്തിങ്കൽ 3 ദിവസം കെടാതിരിയ്ക്കുംവണ്ണം നെയ്യുകൊണ്ടും എണ്ണകൾകൊണ്ടും വിളക്കുകൾവെച്ച് ഗന്ധപുഷ്പാക്ഷത ദീപാദികളെയുംവെച്ച് പുറത്തിറങ്ങി ശ്രീകോവിലിൻെറ നടയടച്ചുപൂട്ടി യജമാന നോട് നിത്യപൂജാക്രമങ്ങളെ ഉപദേശിച്ച് പറഞ്ഞുറപ്പിക്ക ണം. അതിനുശേഷം ആണ് ആചാര്യനെ ദക്ഷിണാപുരസ്സരം സന്തോഷിപ്പിക്കുന്നത്. ആചാര്യനും മററു സദസ്യന്മാർക്കും പരികർമ്മികൾക്കും മററു അമ്പലവാസികൾക്കും യഥായോ ഗ്യം ദക്ഷിണകൊടുത്തു തൃപ്തിപ്പെടുത്തേണ്ടതുണ്ട്. പിന്നീട് 3 ദിവസത്തോളം ദേവൻെറ പൂജ, സോപാനത്തിങ്കലോ അഗ്ര മണ്ഡപത്തിങ്കലോ തളിച്ചുമെഴുകി ചെയ്യേണ്ടതാണ്. 4–ാം ദി വസം അഷ്ടമംഗല്യങ്ങൾ കാണിച്ച് എണ്ണയുമാടി അഭിഷേ കങ്ങൾ ചെയ്താൽ ബിംബത്തുങ്കൽ കലശവുമാടി പൂജിക്കേ ണ്ടതാണ്.

## പരിവാര പ്രതിഷ്ഠ

ഈ 3 ദിവസങ്ങളിൽ ലഘുപ്രതിഷ്ഠാരീതിയിൽ ദിക് പാലന്മാരെയും പ്രതിഷ്ഠിക്കേണ്ടതുണ്ട്. അവിടെ തത്തൽ മന്ത്ര ങ്ങളെക്കൊണ്ട് ഒരു ഹോമവും ഒരു കലശവും പൂജിച്ചാടുക യാണ് പതിവ്. ബലിക്കല്ലുകളെ ദർഭമുഷ്ടികൊണ്ട്, നാ ല്പ്പാമരം പുററുമണ്ണുകൊണ്ട് ശുദ്ധിവരുത്തി ഭൂതശുദ്ധിയും അത്യാവശ്യം ലിപിന്യാസാദികൾ ചെയ്ത് മേൽപറഞ്ഞ ഹോമസമ്പാതോക്തമായ കലശം അതാത് ബലിക്കല്ലുക ളിൽ ആടുന്നു. അതോടുകൂടി വരുന്ന പൂജാസമയത്ത് നിവേ ദ്യസ്ഥാനത്ത് ബലിതൂവുന്നു, അകത്തുള്ള ബലിക്കല്ലുകളേ

യും നിർമ്മാല്യധാരിയേയും മററും പ്രതിഷ്ഠിച്ച ശേഷം വലിയ ബലിക്കല്ലുകളേയും മററു പുറത്തുള്ള ബലിക്കല്ലുകളേയും പ്രതിഷ്ഠിക്കുന്നു. ഇങ്ങനെ പ്രതിഷ്ഠ പൂർണ്ണമാക്കിയാൽ ചൈതന്യവർദ്ധനവിന്നായി ഒരുത്സവത്തിന്റെ ക്രിയകൾ കൂടി കഴിക്കുക പതിവുണ്ട്.

ഇപ്രകാരമാണ് സാമാന്യമായി ഒരു പ്രതിഷ്ഠയുടെ വിശദാംശം. വളരെ സങ്കീർണ്ണമായ ഈ ക്രിയാകലാപം ചുരുക്കത്തിൽ ഒന്നവലോകനം ചെയ്യുമ്പോൾ ഒരു വ്യഷ്ടിശരീരത്തിന്റെ ജനനവും അതിനെ ശുദ്ധീകരിച്ച് മന്ത്രചൈതന്യത്തെ ആചാര്യൻ സ്വദേഹത്ത് നിന്ന് സവിസ്തരം ആവാഹിച്ച് ആക്ഷേത്രശരീരത്തിലേക്ക് സംക്രമിപ്പിച്ച് ഒരു ശിഷ്യോത്തമനെ സൃഷ്ടിക്കുന്ന ക്രിയയുടെ ഏകദേശത്വം വരുന്നു. മന്ത്രചൈതന്യസംക്രമണശേഷം ഈ ശരീരം സമാധ്യാവസ്ഥയെ പ്രാപിയ്ക്കുന്ന കാര്യമാണ് പ്രതിഷ്ഠ കഴിഞ്ഞാൽ 3 ദിവസം നടയടച്ചിടുന്നത്. അത് കഴിഞ്ഞ് നടതുറക്കുമ്പോൾ ആ ക്ഷേത്ര പുരുഷൻ സമാധിയിൽ നിന്നുണർന്ന് ജാഗ്രതവസ്ഥയിലേയ്ക്ക് വരികയും, തീവ്രമായ തന്റെ നിത്യസാധനാ ക്രമങ്ങൾ ആരംഭിയ്ക്കുകയും ചെയ്യുന്നു. മന്ത്രോപദേശം കഴിഞ്ഞാൽ നിത്യസാധന ഏതുതരത്തിൽ ചെയ്യണമെന്ന് ശിഷ്യനെ പ്രത്യേകം അനുശാസിയ്ക്കുന്ന പ്രക്രിയയത്രെ യജമാനനോട് നിത്യപൂജാവിധാനത്തിനുള്ള വാഗ്ദാനം പറയിക്കൽ. അങ്ങിനെയുള്ള നിത്യപൂജാക്രമത്തിന്റെ ഉപദേശം പരിപാലിയ്ക്കുവാൻ ക്ഷേത്രമാകുന്ന സാധകദേഹം പ്രതിജ്ഞാബദ്ധമാണ്. അതിനുള്ള സംവിധായകന്മാർ മാത്രമാണ് ക്ഷേത്രേശൻ, ഊരാളന്മാർ, ഇന്നത്തെ കാലഘട്ടത്തിലെ കമ്മിററിക്കാർ തുടങ്ങിയവർ. അങ്ങിനെ ഇവർ ഈ നിത്യസാധനയ്ക്കും നിത്യനിദാനാദി ഉത്സവാദികൾക്കും ഉള്ള ഏർപ്പാടുകൾ ഭംഗിയായി ചെയ്യുന്നുവെങ്കിൽ മഹാന്മാരായ പൂർവ്വസൂരികളാൽ പ്രതിഷ്ഠാപിതമായ ആ ചൈതന്യം ക്ഷേത്രദേഹത്തിൽ ഒരു പുരുഷായുസ്സിനെക്കാൾ എത്രയോ കൂടുതൽ കാലം ശാശ്വതമായി നിലനില്ക്കും. ദിവ്യനായ ഒരു തീവ്രസാധകന്റെ സാന്നിദ്ധ്യത്താൽ പരിസരപ്രദേശങ്ങൾ സംശുദ്ധമായിതീരുന്നപോലെ ആക്ഷേത്രത്തിന്റെ സാന്നിധ്യം ആപ്രദേശത്തെയും ഗ്രാമത്തെയും ഐശ്വര്യത്തിലേയ്ക്കും അഭിവൃദ്ധിയിലേയ്ക്കും നയിയ്ക്കുകയും ചെയ്യുന്നു.

# ക്ഷേത്രാചാരങ്ങൾ

പ്രഭാതം മുതൽ പ്രദോഷംവരെ കേരളത്തിലെ നഗരങ്ങളിലേയും ഗ്രാമങ്ങളിലേയും ക്ഷേത്രങ്ങളിലേക്ക് കുളിച്ച് ശുഭ്രവസ്ത്രധാരികളായി ഭക്തിപുരസ്സരം നീങ്ങുന്ന ജനസമൂഹം കാലാതിവർത്തിയായ എല്ലാവെല്ലുവിളികളേയും നേരിട്ടുകൊണ്ട് ഈ ഇരുപതാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽപോലും വിജിഗീഷുവായി വർത്തിക്കുന്നതെന്ന് വിളിച്ചറിയിക്കുന്നു. അനസ്യൂതമായ ആ ചരിത്രപ്രവാഹത്തിന്റെ ബിന്ദുക്കളായ ജനങ്ങൾ, ക്ഷേത്രസങ്കല്പമെന്തെന്നോ ക്ഷേത്രത്തിൽപോയി ഗതാനുഗതികതേചന, നടത്തുന്ന ആരാധനാക്രമങ്ങളുടെ പൊരുളെന്തെന്നോ യുഗദ്രഷ്ടാക്കളായ നമ്മുടെ പൂർവ്വസൂരികൾ മനുഷ്യന്റെ വ്യക്തിപരവും സാമൂഹികവും ആദ്ധ്യാത്മികവും ഭൗതികവുമായ പുരോഗതിയേയും സുസ്ഥിതിയേയും എങ്ങനെയാണ് ക്ഷേത്രാരാധനയോട് ബന്ധിച്ചിരിക്കുന്നതെന്നോ ഗ്രഹിക്കുവാനിടയില്ല. ഇന്നത്തെ കാലഘട്ടത്തിൽ ആ പൗരാണിക സങ്കല്പങ്ങളുടെ ഉള്ളടക്കം അനാവരണം ചെയ്യുന്നത് പരമ്പരാഗതമായ വിശ്വാസ പ്രമാണങ്ങളെ യുക്തിചിന്തയുടെ മൂശയിലിട്ട് സ്ഫുടം ചെയ്തെടുക്കുന്നതിനും തദ്വാരാ ദേശീയ ചൈതന്യത്തിന്റെ പുനർവിജൃംഭണത്തിനും ഒട്ടേറെ സഹായകമാകുകയേ ഉള്ളൂ.

## ക്ഷേത്രാരാധനയിലെ ഉപാസനാ രഹസ്യം

ആദ്ധ്യാത്മികസാധനയുടെ ഒരു സുപ്രധാനഘടകമായ മന്ത്രോപാസനയുടെ ശാസ്ത്രീയാടിസ്ഥാനത്തിലാണ് ക്ഷേത്രമെന്ന സങ്കല്പം ഉരുത്തിരിയുന്നത്. അവ കല്ലുകൊണ്ടും മററും നിർമ്മിക്കുന്ന വെറും കെട്ടിടങ്ങൾ മാത്രമല്ലാ, മന്ത്രചൈതന്യത്തെ ജനോപകാരക്ഷമങ്ങളായി ആവിഷ്കരിക്കാനുപയോഗിക്കുന്ന താന്ത്രികയന്ത്രങ്ങൾ തന്നെയാണ്. അതിനാൽ ഒരു പ്രത്യേക ശാസ്ത്രീയസംവിധാനമനുസരിച്ച് തന്നെയാണ് ആ പ്രാകാരങ്ങൾ പണിചെയ്തിരിക്കുന്നത്. പ്രതിഷ്ഠ കഴിയുമ്പോൾ

ബിംബത്തിലും അതോടുകൂടി ക്ഷേത്രത്തിൻെറ പുറം മതിൽ വരെയും വ്യാപ്തമാകുന്ന മന്ത്രചൈതന്യം—അതു തന്നെയാണ്—ദേവൻെറ സൂക്ഷ്മരൂപം വ്യാപിക്കുന്നു. ഭക്തന്മാർ കടന്നുചെന്ന് വികാരതരളിതങ്ങളായ ഹൃദയത്തോടെ ദേവനെ വിളിച്ചാരാധിക്കുമ്പോൾ അവിടെ സ്പന്ദിച്ചുകൊണ്ടിരിക്കുന്ന ദേവചൈതന്യം അവരുടെ ദേഹങ്ങളിലും അനുരണനം ചെയ്യുകയും അവരിൽ ഉറങ്ങി കിടക്കുന്ന കുണ്ഡലിനീ ശക്തി – ഈശ്വരശക്തിയുടെ ലേശാംശത്തെ ഉണർത്തുകയും ചെയ്യുന്നു. ഇങ്ങനെ അതിസൂക്ഷ്മമായി ഉണർന്ന ഭക്തൻെറ കുണ്ഡലിനീശക്തിയാണ് അവൻെറ ആഗ്രഹ നിവൃത്തിവരുത്തി പ്രാർത്ഥനകളെ സാധിപ്പിച്ചു കൊടുക്കുന്നതെന്ന ശാസ്ത്രീയതത്വം മനസ്സിലാക്കിയാൽ ക്ഷേത്രാരാധനയുടെ ഉള്ളടക്കം ഗ്രഹിക്കുവാൻ വിഷമമുണ്ടാവില്ല.

## ക്ഷേത്ര കുളത്തിലെ കുളി

മലിനമായ ശരീരമോ മനസ്സോ പവിത്രമായ ഈശ്വരാധന എന്ന കർമ്മത്തിന്ന് സഹായകമാവുകയില്ലല്ലോ. ബാഹ്യശുദ്ധികൾ പുറമെ കൃഛ്റങ്ങളായ യമനിയമാദികൾ അനുഷ്ഠിച്ചശേഷം മാത്രമാണ് സുഖാസനത്തിലിരുന്ന് പ്രാണായാമാദിക്രിയകൾ അനുഷ്ഠിക്കുവാനും ആദ്ധ്യാത്മിക സൗധത്തിൻെറ ഉന്നത മണ്ഡലങ്ങളിലേക്ക് കയറുവാനും യോഗശാസ്ത്രം അനുശാസിക്കുന്നത്. ഈ ബാഹ്യാഭ്യന്തരശുദ്ധിതന്നെയാണ്, ദേവതാ ദർശനത്തിനു മുമ്പെ സ്നാനം ചെയ്യണമെന്ന ആചാരത്തിൻെറ അടിസ്ഥാനം. സ്നാനാന്തരദേഹത്തിന് ഒരു കുളിർമ്മയും ഓജസ്സും കിട്ടുന്നതോടൊപ്പം മനസ്സിന്ന് ഒരു തെളിച്ചവും ഉണർവ്വും കൈ വരുന്നു എന്നതു് അനുഭവൈകവേദ്യമായ ഒരു കാര്യമാണ്. പക്ഷെ കുളിച്ച് സ്ഥൂലദേഹത്തിൻെറ തൊലിപ്പുറം മാത്രം വൃത്തിയാക്കുകയല്ല ഇവിടെ സ്നാനം കൊണ്ടുദ്ദേശിക്കുന്നത്. ഈശ്വരചൈതന്യത്തിൽ ആറാടുക എന്ന ആന്തരികപ്രക്രിയ കൂടി അവിടെ നടക്കേണ്ടതുണ്ട്. പരബ്രഹ്മത്തിൻെറ, അത്യുന്നതമായ മേഖലകളിൽ നിന്ന് ഏററവും സ്ഥൂലമായ പൃഥ്വീതലം വരെ ഒഴുകിവരുന്ന സൃഷ്ട്യുൻമുഖമായ ഈശ്വരചൈതന്യത്തിൻെറ പ്രതീകമായിട്ടാണ് വൈദിക ക്രിയകൾ ''ആപസ്സിനെ'' അല്ലെങ്കിൽ ജലത്തെ കൽപിച്ചിട്ടുള്ളത്. ആജലത്തിലാണല്ലോ നാം നിമജ്ജനം ചെയ്യുന്നത്. സാധകനിൽ ഉറങ്ങിക്കിടക്കുന്ന ദൈവിക ശക്തി ഉണർന്ന് ശിരസ്സിൻെറ ഉപരിതലത്തിലുള്ള ബ്രഹ്മരന്ധ്രത്തോളം ഉയരുകയും അവിടെയുള്ള പരമാത്മ ചൈതന്യത്തോടു് സമ്മിളിത

മാകുകയും ചെയ്യുമ്പോഠം ഉണ്ടാകുന്ന ആനന്ദമയസ്വരൂപമായ 72000 നാഡീഞരമ്പുകളിലൂടെയും ഒഴുകി വന്നു് ദേഹമാകെ ആപ്ലാവനം ചെയ്യിക്കുന്ന ഒരു പരമാനന്ദ പ്രവാഹം യോഗികളുടെ അനുഭൂതിയാണ്. ഇതുതന്നെയാണ് വൈദിക ഋഷികളുടെ ''ആപസ്തത്വം'' അതിനാൽ വൈദിക സ്നാനത്തിൻെറ ഒരത്യാവശ്യാംഘടകമാണ് 'ആപോഹിഷ്ഠാദി' സൂക്തംകൊണ്ടു് ജപിച്ചു് തളിക്കൽ. സ്ഥൂലസൂക്ഷ്മ ശരീരത്തിലുണ്ടായേക്കാവുന്ന സകലവിധ മാലിന്യങ്ങളേയും അത് കഴുകിക്കളഞ്ഞു് ദേഹത്തിൽ ഈശ്വരൻെറ വാസഗൃഹത്തിനുതകുന്ന പവിത്രതയണിയിക്കുന്നു. ഗംഗാദിതീർത്ഥസ്നാനങ്ങളിൽ പാപമോചനം ഉണ്ടാകുന്നുവെന്ന അടിസ്ഥാനവും ഇതുതന്നെ. ആദ്ധ്യാത്മികാനുഭൂതിയുടെ പരമകാഷ്ഠഭാവം പുലർത്തുന്ന ശിവസ്വരൂപത്തിൻെറ ശിരസ്സിൽ നിന്നൊഴുകി വരുന്നുവെന്നു പറയപ്പെടുന്ന ഗംഗാ പ്രവാഹം ഈയോഗാനുഭൂതിയുടെ കവിതാമയമായൊരു ഉത്തമ പ്രതീകമത്രെ. ക്ഷേത്രത്തിൽ പോയി ദേവദർശനം നടത്തുന്നതിനുമുമ്പായി ഇത്തരത്തിലൊരു തീർത്ഥസ്നാനം നടത്തേണ്ടതിനു് രണ്ടു് ഔചിത്യമുണ്ടു്. ക്ഷേത്രക്കുളത്തിൽ കുളിക്കുമ്പോഠം അതുതന്നെയാണ് ഉദ്ദേശിക്കുന്നത്.

''ഗംഗേ ച യമുനേ ചൈവ ഗോദാവരി സരസ്വതി
നർമ്മദേ സിന്ധുകാവേരി ജലേസ്മിൻ സന്നിധിം കുരു

എന്ന തീർത്ഥവാഹനാമന്ത്രത്താലും പരസഹസ്രം വേദവിത്തുകഠം നൂററാണ്ടുകളായി സ്നാനം ചെയ്തുവന്നിരുന്ന ക്ഷേത്രക്കുളം ഒരു പുണ്യതീർത്ഥത്തിനു തുല്യമാണെന്നും പറയേണ്ടതില്ലല്ലോ. മാത്രമല്ല ദേവൻെറ ഉത്സവപരിസമാപ്തിയാകുന്ന ആറാട്ടു നടത്തുമ്പോഠം ചെയ്യുന്ന പുണ്യാഹ ക്രിയകളിലൂടെയും ക്ഷേത്രക്കുളത്തിനു് ഈ പവിത്രത കൈവരുന്നു. ആ തീർത്ഥത്തിൽ സ്നാനം ചെയ്ത പരിശുദ്ധന്മാരായിട്ടു തന്നെയാണ് ദേവദർശനം നടത്തേണ്ടതു്.

## കുളത്തിലെ ഇന്നത്തെ ശോചനീയാവസ്ഥ

പക്ഷെ ഇന്നത്തെ ക്ഷേത്രതീർത്ഥങ്ങളിൽ ഉണ്ടായിട്ടുള്ള മലിനീകരണംമൂലം ഇത്തരത്തിലൊരു സ്നാനം ആരോഗ്യത്തിനു തന്നെ കേടല്ലേ എന്നു ശങ്കിക്കുന്ന ആധുനികന്മാരുണ്ടാകാം. കാര്യം ശരിയാണ്. പക്ഷെ പ്രകൃതിയല്ല ആ ക്ഷേത്രത്തെ മലിനമാക്കിയതെന്നും തലമുറകളായി ബോധം തെളിയാത്ത മനു

ഷ്യർ തന്നെയാണെന്നും നാം ഓർക്കേണ്ടതുണ്ട്. മററു മനുഷ്യർ കുളിയ്ക്കുന്നതാണെന്നും അതിൻെറ പരിശുദ്ധി കാത്തുസൂക്ഷിക്കേണ്ടതു് ഒരു സാമൂഹ്യധർമ്മമാണെന്നുമുള്ള ബോധം അല്പമെങ്കിലും തീണ്ടിയിട്ടില്ലാത്ത ജനതയാണല്ലോ നമ്മുടേതു്. പൊതുമൂത്ര മല വിസർജ്ജന സ്ഥലങ്ങളും. ബസ്സ്റ്റാൻറ്, റയിൽവേ സ്റ്റേഷൻ പരിസരങ്ങൾ, എന്നീ പൊതുസ്ഥലങ്ങൾ പോലും വൃത്തികേടാക്കി വയ്ക്കുവാനുള്ള സാമൂഹ്യവിരുദ്ധ പ്രവണത തന്നെയാണ് ഈ ദുസ്ഥിതിക്കു കാരണം. ക്ഷേത്ര വിശ്വാസത്തിൻെറയും സാമൂഹ്യബോധത്തിൻേറയും പ്രസരണത്താൽ മാത്രമേ ക്ഷേത്രക്കുളം നന്നാക്കി നിർത്തുവാൻ ഒക്കൂ. ഇന്നു് പതഞ്ഞു പൊങ്ങുന്ന രാഷ്ട്രീയ സാമൂഹ്യപ്രബുദ്ധതയെ ഇത്തരം നിർമ്മാണപരമായ ചാലുകളിലൂടെ ഒഴുക്കിവിടുവാനുള്ള ആസൂത്രിത പദ്ധതികൾ എവിടെയും ആവിഷ്കരിക്കാവുന്നതേയുള്ളൂ. അതു് ക്ഷേത്രക്കുളത്തിനു മാത്രമല്ല നാടിനു തന്നെയും ഒരു ഉപകാരമാകും. ഗ്രാമീണതലത്തിൽ ഇത്തരം പ്രവണതകളിലേക്കു് ശ്രദ്ധതിരിയേണ്ടതു് ക്ഷേത്രവിശ്വാസികളുടെ അടിയന്തിര കടമയാണെന്നു് ഉത്ബോധിപ്പിക്കുവാൻ കൂടി ഈ അവസരം വിനിയോഗിച്ചുകൊള്ളട്ടെ.

## ഭസ്മ ധാരണം

സ്നാനാനന്തരമുള്ള ഭസ്മധാരണം ഒരാഗ്നേയ സ്നാനം കൂടിയാണെന്നു് പറഞ്ഞേതീരൂ. കത്തിത്തീർന്ന ശേഷമുള്ള ചാമ്പലാണല്ലോ ഭസ്മം. പഞ്ചഭൂതങ്ങളിൽനിന്നു സൃഷ്ടിച്ചെടുത്ത ഒരു വസ്തു ആസൃഷ്ടിവിപരീതമായ സംഹാര പ്രക്രിയയിലൂടെ പ്രകൃതിയിൽ തന്നെ വിലയം പ്രാപിക്കുന്ന ക്രിയയാണ് ആഗ്നേയമായ ദഹനകർമ്മം. അതു കഴിഞ്ഞാൽ അവശേഷിക്കുന്ന ഭസ്മം പ്രപഞ്ചത്തിൻെറ വിലയപ്രക്രിയയാകുന്ന പ്രളയം കഴിഞ്ഞാൽ അവശേഷിക്കുന്ന ശുദ്ധമായ ഈശ്വരചൈതന്യത്തിൻെറ പ്രതീകത്വം വഹിക്കുന്നു. മനുഷ്യദേഹം ചുട്ടുകരിച്ച ഭസ്മം തന്നെയാണല്ലോ ശ്മശാനവാസിയായ ശിവൻ സ്വദേഹത്തിൽ വിലേപനം ചെയ്യുന്നതു്. ശിവൻെറ സംഹാരകത്വത്തേയും അതിൻെറ പ്രതീകത്വം വഹിക്കുന്ന ഭൗതികതലത്തിൽ നിന്നുള്ള ആത്മീയതലത്തിലേക്കുള്ള ഉയർച്ചയേയും മേൽപ്പറഞ്ഞ ഭസ്മം പ്രതിനിധാനം ചെയ്യുന്നു. എല്ലാ പ്രാപഞ്ചിക വസ്തുക്കളും ബോധവും വിലയം പ്രാപിക്കുന്ന

സഹസ്രാരപത്മം (ശിരസ്സിൻെറ മേൽത്തട്ടിലുള്ള യോഗചക്രം) തന്നെയാണ് ശ്മശാനം പ്രതിനിധാനം ചെയ്യുന്നത്. ആ ശ്മശാനത്തിലാണല്ലോ യോഗശാസ്ത്രപ്രകാരം പരമശിവൻ അഥവാ പരമാത്മചൈതന്യം സ്ഥിതിചെയ്യുന്നത്. സർവ്വ ശക്തിയുടേയും ഐശ്വര്യത്തിൻേറയും ഇരിപ്പിടമായ ശ്രീകര മായ ആസ്ഥാനത്തെ പ്രതിനിധാനം ചെയ്യുന്നതുകൊണ്ട് വിഭൂ തി എന്ന പേരും ഭസ്മത്തിനുണ്ടെന്നു ധരിക്കണം. ഈശ്വരാഭി മുഖമായി ഉയരുന്നത് ആദ്ധ്യാത്മികപ്രക്രിയയുടെ മമ്മഭാഗമായ ആഗേ്നേയ തത്വമെന്ന ഭസ്മംകൊണ്ട് അംഗവിലേപനം ചെ യ്യുന്നത് വാസ്തവത്തിൽ ആഗ്നേയമായൊരു സ്നാനം തന്നെ യാകുന്നു. ശൈവമന്ത്രങ്ങളാംകൊണ്ടു വേണം ഭസ്മധാരണം നടത്താൻ എന്ന വിധിയും അത്ഥവത്താണ്. ഏതായാലും കുളിച്ച് ഭസ്മം ധരിച്ച് ശുഭ്രവസ്ത്രമോ അല്ലെങ്കിൽ മുക്കിയെ ടുത്തു ശുദ്ധമാക്കിയ വസ്ത്രമോ ധരിച്ചാണ് കേരളീയർ പരമ്പര യായി ക്ഷേത്രത്തിൽ പോകാറുള്ളത്, ഉത്തമമായ ഒരു ആചാ രവിശേഷമായി മാത്രമേ നമുക്കിതിനെ കണക്കാക്കാനൊക്കു.

## പ്രദക്ഷിണ തത്വം

ക്ഷേത്രദർശനം നടത്തുന്ന സാധാരണക്കാരൻ ചെയ്യുന്ന ക്രിയകളിൽ ഒന്നാണല്ലോ പ്രദക്ഷിണംവെയ്ക്കുക എന്ന ചടങ്ങ്. ദേവനെ ഒരു കേന്ദ്രബിന്ദുവായി കല്പിച്ച് അതിനുചുററും ഘടി കാരത്തിൻെറ സൂചികറം കറങ്ങുന്ന ക്രമമനുസരിച്ച് വത്തുളാകാ രത്തിൽ ചുററും വയ്ക്കുന്നതാണത്രെ പ്രദക്ഷിണം. ദേവപ്രീതി കരമാണെന്നാണ് ഈ പ്രക്രിയയെപ്പററി പറയുന്നത്. ശ്രീ കോവിലിൻെറ ചുററും ഇന്ദ്രാദി ദിക്പാലന്മാരേയും മററുചില ദേവന്മാരേയും പ്രതിഷ്ഠിച്ചവയായ ബലിക്കല്ലുകറം കാണാം. ആ ബലിക്കല്ലുകറം വരെയുള്ള സ്ഥലത്തെയാണ് അന്തഹാര അഥവാ അന്തമ്മണ്ഡലം എന്നു വിവക്ഷിക്കുന്നത്. അതിനു പുറത്തുകൂടി വേണം പ്രദക്ഷിണം വെയ്ക്കുവാനെന്നാണ് വിധി.

ഗർഭഗേഹേന തസ്യോക്തം ദീക്ഷിതസ്യൈ–
ബാഹ്യകേ—
പ്രദക്ഷിണം നൃണാം നോക്തമന്തമ്മണ്ഡലതസ്സദാ
അന്തസ്സാരകൃതം പ്രോക്തം ഫലമേകം പ്രദക്ഷിണം.
ത്രിഗുണം മദ്ധ്യഹാരേത്തു മര്യാദായാം ചതുർഗ്ഗുണം
മഹാമര്യാദകം ചൈവകൃതം പഞ്ചഗുണം ഭവേത്
ക്ഷേത്രാവധി വൃതം ബാഹ്യേഭാവച്ഛേതഗുണം നൃണാം
എന്ന് അജിതാഗമം പറയുന്നുണ്ട്.

ഭക്തൻ (അതായത്ത് ദീക്ഷിതൻ) ഗർഭഗൃഹത്തേയല്ല പ്രദക്ഷിണം വയ്ക്കേണ്ടത്ത്. ലോകപാലപ്രതിഷ്ഠ ചെയ്ത അന്തർമ്മണ്ഡലത്തേയാണ്. അങ്ങനെ ചെയ്ത പ്രദക്ഷിണത്തിന്റെ മൂന്നു മടങ്ങ് ഫലം കിട്ടുന്നതാണ് നാലമ്പലത്തിനെ വലത്തുവച്ചാൽ. അതായത് പുറത്തെ ബലിക്കല്ലുകളുടേയും പുറത്തുകൂടി ക്ഷേത്രത്തിന്റെ മതിൽ കെട്ടിന്റെ പുറമെകൂടി പ്രദക്ഷിണം വച്ചാൽ ആദ്യത്തേതിന്റെ നാലിരട്ടിഫലം കിട്ടുന്നതാണ്. മഹാമര്യാദ അഥവാ വലിയ മതിൽക്കെട്ടിന്റെ പുറത്തുകൂടി കേരളത്തിൽ പറഞ്ഞാൽ ക്ഷേത്ര മൈതാനത്തെ മുഴവനായി പ്രദക്ഷിണം ചെയ്താൽ അഞ്ചിരട്ടി ഫലവും ആക്ഷേത്രം സ്ഥിതി ചെയ്യുന്ന നാടിനെ പ്രദക്ഷിണം വച്ചാൽ ആറിരട്ടി ഫലവും ലഭിക്കുമെന്നൊക്കെയാണ് ഇതിനർത്ഥം. അന്തർമണ്ഡലമെന്നത് ദേവന്റെ മുഖത്തെയും, സൂക്ഷ്മമായ മാനസിക ശരീരത്തേയും നാലമ്പലവും, മതിൽക്കെട്ടും അരവരെയൊക്കെ വിഭാഗങ്ങൾ ഉൾപ്പെട്ടതുമായ ദേവന്റെ സ്ഥൂല സൂക്ഷ്മാദിദേഹസമുച്ചയത്തേയും സൂചിപ്പിക്കുന്നു എന്നോർത്താൽ ഈ പറഞ്ഞതിന്റെ പൊരുൾ മനസ്സിലാകും.

## പ്രദക്ഷിണപദത്തിന്റെ വ്യുൽപ്പത്തി

പ്രദക്ഷിണപദ വ്യുല്പത്തിയെക്കുറിച്ച് അംശുമതി ആഗമം ഇങ്ങനെ പറയുന്നു;–

പ്രഹരിന്നത്തി ഭയം സർവ്വേ ദകാരോമോക്ഷ സിദ്ധിദഃ
ക്ഷികാരോത്ക്ഷീയതേ രോഗോണകാരം ശ്രീപ്രദായകം
പ്രദക്ഷിണാണ്ണ സംയോഗാത് പ്രദക്ഷിണമിതിസ്മൃതം
സർവ്വ ഭയങ്ങളെയും നശിപ്പിക്കുന്നത് എന്നർത്ഥംവരുന്ന

'പ്ര' എന്ന അക്ഷരവും മോക്ഷദായകമായ 'ദ'കാരവും രോഗനാശകമായ 'ക്ഷി' കാരവും ഐശ്വര്യപ്രദമായ 'ണ'കാരവും കൂടി ചേർന്നതാണ് പ്രദക്ഷിണമെന്നത്രെ ഈ ശ്ലോകങ്ങൾപറയുന്നത്ത്.

## എങ്ങനെയാണ് പ്രദക്ഷിണം വെക്കേണ്ടത്

പദാത് പദാന്തരംഗ ഛേരത് കരൌചല വിവർജ്ജിതൌ
സ്തുതിർവാചിഹൃദി ധ്യാനം ചതുരംഗം പ്രദക്ഷിണം.

എന്ന് അതേ ആഗമം തുടരുകയാണ്. ഇളകാതെ രണ്ടു ഭാഗങ്ങളിലും കൈകൾ വച്ചുകൊണ്ട് വാക്കുകൊണ്ട് അതായ്ത് ദേവ

ന്റെ സ്തോത്രങ്ങളും ഉച്ചരിച്ചുകൊണ്ടു് ഹൃദയത്തിൽ ദേവന്റെ രൂപം ധ്യാനിച്ചുകൊണ്ടു് ഒരു പാദത്തിൽ നിന്നു് മെല്ലെമെല്ലെ മറ്റൊരു പാദമൂന്നിക്കൊണ്ടു ചെയ്യുന്നതാണ് പ്രദക്ഷിണമെന്നാണ് ഈ ശ്ലോകത്തിനർത്ഥം. പ്രദക്ഷിണത്തിനിങ്ങനെ നാലംഗങ്ങളുണ്ടെന്നു് താല്പര്യം. എങ്ങനെയാണ് പ്രദക്ഷിണസമയത്തു് നടക്കേണ്ടതു് എന്നതിന്റെ സുവ്യക്തമായ ചിത്രംകൂടി അംശുമതീ ആഗമത്തിൽ തുടർന്നു കാണുന്നുണ്ടു്.

ആസന്ന പ്രസവാ നാരീ തൈലപൂർണ്ണം യഥാഘടം
വഹന്തീശന കൈര്യാതി തഥാകാര്യാൽ പ്രദക്ഷിണം.

പ്രസവം അടുത്തവളായ ഒരു സ്ത്രീ തലയിൽ എണ്ണ നിറഞ്ഞ ഒരു കുടത്തെയും വഹിച്ചുകൊണ്ടു നടക്കുന്നു എന്നു വിചാരിക്കുക. അത്രയും പതുക്കെ മാത്രമേ പ്രദക്ഷിണം ചെയ്യാവൂ. ധൃതിയായി ഓട്ടപ്രദക്ഷിണം ചെയ്യുന്നതു് അനാശാസ്യമാണെന്നാണ് ഇവിടെ വിവക്ഷ. പ്രദക്ഷിണം ആരാധനയുടെ ഒരു ഭാഗമാണ്, ഭക്തിപരവശന്മാരായുള്ളവർ സ്വന്തം ദേഹത്തെ ആകമാനം നിലത്തു കിടത്തി ശയനപ്രദക്ഷിണവും നിർവ്വഹിക്കാറുള്ളതു് ഓർക്കുക. കൂർത്തുമൂർത്ത കല്ലുകളിലും മററും തട്ടിക്കൊണ്ടുപോകുന്ന ഈ പ്രദക്ഷിണം ഈശ്വരപ്രീതിക്കു വേണ്ടിയുള്ള ദൃഢമായ സാധനാ മാർഗ്ഗത്തെയാണിവിടെ അനുസ്മരിപ്പിക്കുന്നതു്.

## പ്രദക്ഷിണ കാലവിധികൾ

പ്രദക്ഷിണ കാലത്തെക്കുറിച്ചും വിധികളും ഉണ്ടു്.
"പൂർവ്വാഹ്നേ വ്യാധിനാശസ്യാൽ മദ്ധ്യാഹ്നേ
വാഞ്ഛിതാർത്ഥദം
സായാഹ്നേ സർവ്വപാപഘ്നം അദ്ധ്യാമേ
വിമുക്തിദം."

കാലത്തുചെയ്യുന്ന പ്രദക്ഷിണം രോഗനാശവും മദ്ധ്യാഹ്നകാലത്തു ചെയ്യുന്ന പ്രദക്ഷിണം സർവ്വാഭീഷ്ട ദായകവും സായാഹ്നകാലത്തു ചെയ്യുന്നത് എല്ലാ പാപങ്ങളേയും ഹനിക്കുന്നതും അർദ്ധരാത്രിയിൽ ചെയ്യുന്നത് മുക്തി പ്രദവുമത്രെ ഇതേ അംശുമതി ആഗമത്തിൽ പറയുന്നതു്.

സൂര്യോദയം സമാരഭ്യയാവദസ്തം രവേർഭവേത്
താവത് പ്രദക്ഷിണം കൃത്വാസർവ്വാൻ കാമാവാ
പ്നുയാത്.

സൂര്യോദയം മുതൽ അസ്തമനം വരെ ഇടവിടാതെ ചെയ്യുന്ന പ്രദക്ഷിണ വ്രതത്താൽ എല്ലാ ആഗ്രഹങ്ങളും സഫലീകൃതങ്ങളാകുന്നു.

## പ്രദക്ഷിണങ്ങളുടെ എണ്ണം

പ്രദക്ഷിണത്തിന്റെ എണ്ണത്തെപ്പററി സ്വായംഭുവാഗമം ഇങ്ങനെ പറയുന്നു.

ഏകവിംശതി സംഖ്യാകാട്ടത്തമം തുപ്രദക്ഷിണം ഇരുപത്തൊന്നു പ്രാവശ്യം ചെയ്യുന്ന പ്രദക്ഷിണമാണത്രെ ഉത്തമമായിട്ടുള്ളത്.

ഏകം വിനായകെ കുര്യാൽദ്വേ സൂര്യേത്രീണി ശങ്കരേ
ചത്വാരി ദേവ്യാവിഷ്ണോശ്ച സപ്താശ്വത്ഥ പ്രദക്ഷിണം

ഗണപതിക്കു് ഒന്നും സൂര്യനു് രണ്ടും ശിവനു് മൂന്നും ദേവിക്കും വിഷ്ണുവിനും നാലും ആലിനു് ഏഴും പ്രദക്ഷിണങ്ങൾ ഉത്തമങ്ങളാണ്. ഇതു് സ്മൃതിവചനമാണ്.

ബ്രഹ്മനാരദീയത്തിൽ ഇങ്ങനെ പറയുന്നു:—

രാജൻ പ്രദക്ഷിണൈ കേന മുച്യതേ ബ്രഹ്മഹത്യയാ
ദ്വിതീയേനാധികാരീസ്യാൽ തൃതീയെ നൈന്ദ്രസംപദ

ഒന്നാമത്തെ പ്രദക്ഷിണം കൊണ്ടു് ബ്രഹ്മഹത്യാദിപാപങ്ങൾ മുഴുവൻ നശിക്കുമെന്നും രണ്ടാമത്തേതുകൊണ്ടു് ദേവനെ ആരാധിക്കുവാൻ അധികാരി ആകുമെന്നും മൂന്നാമത്തേതുകൊണ്ടു് ഭോഗസുഖങ്ങൾ ലഭിച്ച സിദ്ധിനേടുമെന്നും ഇതുകൊണ്ടു് പറയുന്നു. മൂന്നു പ്രാവശ്യം പ്രദക്ഷിണം വെയ്ക്കുന്നതിന്റെ വിശദാംശങ്ങൾ ആണ് ഇവിടെ പറയപ്പെട്ടതു്.

## ദേവാഭിമുഖമായ ആദ്ധ്യാത്മിക പ്രയാണം

തന്ത്രാഗമങ്ങളിൽനിന്നു് പ്രകടരൂപത്തിൽ പ്രദക്ഷിണത്തെക്കുറിച്ചു് കിട്ടുന്ന കാര്യങ്ങളാണ് മേൽ കാണിച്ചിട്ടുള്ള പ്രമാണങ്ങൾ. പ്രദക്ഷിണത്തിന്റെ തത്വത്തെപ്പററി അതിന്റെ നിഗൂഢതകളിൽനിന്നും നാം മെനഞ്ഞെടുക്കേണ്ടിയിരിക്കുന്നു. സാധാരണക്കാക്കു് മനസ്സിലാവുന്നതരത്തിൽ ഒരു ഉദാഹരണംകൊണ്ടു് ആ തത്വം അല്പസ്വല്പമൊന്നു് ഇവിടെ വിശദീകരിക്കുവാൻ ശ്രമിക്കാം. സാധാരണ പൂജയിൽ അനപേക്ഷണീയമായൊരു ഉപകരണമാണല്ലോ ശംഖ്. പൂജയിൽ ഉപയോഗിക്കുന്ന ശംഖ് ഇടംപിരിയാണ്. അതായതു് ആ ശംഖു നമ്മുടെ മുൻവശത്തു പിടിച്ചാൽ നമ്മുടെ ഇടതുഭാഗത്തേക്കായി

രിക്കും അതിൻെറ തുറന്ന വായ് ഉണ്ടായിരിക്കുക. അത്തരം ശംഖിൻെറ പിരി പ്രദക്ഷിണമായിരിക്കും. അതായത് ക്ലോക്കിൻെറ സൂചി തിരിയുന്നതു പോലെ. നേരെ മറിച്ച് വലംപിരിശംഖ് വളരെ അപൂർവ്വവും, അതിനാൽ വളരെയധികം വിലപിടിച്ചതുമാണ്. ആശംഖുകൊണ്ട് പൂജിക്കുവാൻ പാടുള്ളതല്ല. പൂജയേൽക്കാനായി ദേവസ്ഥാനത്ത് നമുക്കഭിമുഖമായി മാത്രമെ വലം പിരിശംഖ് വയ്ക്കുകയുള്ളൂ. ഇടംപിരിശംഖിന് നേരെ വിപരീതമായി, വലം പിരിശംഖിൻെറ പിരി അപ്രദക്ഷിണവും തന്മൂലം അതിൻെറ വായ വലതുഭാഗത്തുമായിരിക്കും. അപ്പോൾ പൂജോപകരണമായ ശംഖിന് പിരിഅപ്രദക്ഷിണമായെന്നും വരുന്നു. അതായത് സാധാരണക്കാരൻെറ നിലവാരത്തിൽ നിന്ന് ദേവത്വത്തെ പ്രാപിക്കുന്നതിൻെറ മാർഗ്ഗം പ്രദക്ഷിണവും അതുപോലെ ദേവത്വത്തിൽ നിന്നിറങ്ങി സാധകന് അനുഗ്രഹവർഷം ചൊരിയേണ്ട മാർഗ്ഗം അപ്രദക്ഷിണവും ആയിത്തീരുന്നു. പ്രദക്ഷിണത്തിൻെറ ഓരോ ചുററിലും കൂടി നാം ഒരു സ്ക്രൂ ആണിയിലൂടെ എന്നപോലെ ദേവത്വത്തിലേക്ക് ഉയരുകയാണ്. ആമാർഗ്ഗത്തിൻെറ പ്രത്യേകതയത്രെ, ദേവചൈതന്യത്തെ നമ്മുടെ വലതു ഭാഗത്താക്കിക്കൊണ്ടുള്ള വലം വയ്ക്കൽ അഥവാ പ്രദക്ഷിണം. ക്ഷേത്രത്തിൽ പോയാൽ ദേവത്വത്തിലേക്ക് ഉയരുവാൻ സാധന ചെയ്യുകയാണല്ലോ വേണ്ടത്. അതിനാൽ നാം പ്രദക്ഷിണമാണു വയ്ക്കേണ്ടത് അപ്രദക്ഷിണമല്ല എന്നു വരുന്നു. അങ്ങനെ ചെയ്യുന്നത് സാവധാനത്തിലും പൂർണ്ണശ്രദ്ധയോടും മനസ്സിൻെറ പൂർണ്ണമായ ഏകാഗ്രതയോടും കൂടി ചെയ്യുന്ന സാധനാമാർഗ്ഗമാണെന്നും മേൽകൊടുത്ത ആഗമശ്ലോകങ്ങൾ ഉദ്ബോധിപ്പിക്കുന്നു.

## പ്രദക്ഷിണം യോഗശാസ്ത്ര ദൃഷ്ടിയിൽ

ഈ കാര്യത്തിൽ ശാസ്ത്രീയമായ മറെറാരു ദൃഷ്ടി കൂടിയുണ്ട്. മന്ത്ര തന്ത്രശാസ്ത്രങ്ങളും അവയിൽനിന്ന് ഉൽഭൂതമാകുന്ന ശാസ്ത്രീയമായ എല്ലാ ആരാധനാ സമ്പ്രദായങ്ങളും, വാസ്തവത്തിൽ യോഗശാസ്ത്രത്തിൻെറ അടിസ്ഥാനത്തിലാണ് സംവിധാനം ചെയ്യപ്പെട്ടിട്ടുള്ളത്. അങ്ങനെ ഭാരതത്തിൽ വളർന്ന് ഒരു കാലത്ത് ലോകമെങ്ങും പടർന്നുപിടിച്ച ആദ്ധ്യാത്മിക ശാസ്ത്രത്തിൻെറ മൗലികതത്വം മനുഷ്യനിൽ സുഷുപ്തിയിലാണ്ടുകിടക്കുന്ന ഈശ്വരീയശക്തിയുടെ പ്രബോധനമത്രെ. ഈ ശക്തിയെയാണ് നമ്മുടെ പൗരാണിക ഋഷികൾ നിർമ്മിച്ച നിഗൂഢ

ശാസ്ത്രങ്ങളിൽ 'കുണ്ഡലിനി' എന്നു നാമകരണം ചെയ്യപ്പെട്ടിട്ടുള്ളതു്. ആ ശക്തി മൂന്നര ചുററായി നമ്മുടെ സ്ഥൂലശരീരത്തിലെ ഗുദലിംഗ മദ്ധ്യപ്രദേശത്തിനു് സാമ്യം വഹിക്കുന്ന സൂക്ഷ്മശരീരഭാഗത്തു് വിരാജിക്കുന്ന മൂലാധാരചക്രത്തിൽ ഉള്ള സ്വയം ഭൂലിംഗത്തെ വേഷ്ടനം ചെയ്തിരിക്കുകയാണത്രെ. മൂലാധാരമാണു് സാധകൻെറ ആദ്ധ്യാത്മിക പ്രയാണത്തിൻെറ ആരംഭസ്ഥാനം, കുണ്ഡലിനി പ്രബോധനം ഉണ്ടായിക്കഴിഞ്ഞ സാധകൻെറ ശക്തി സാധാരണക്കാരിൽ അടഞ്ഞു കിടക്കുന്ന മദ്ധ്യമാർഗ്ഗമായ സുഷുമ്നാനാഡിയെത്തുറന്നു്, താമരനൂൽ പോലെ നേർത്തതായ ആ മാർഗ്ഗത്തിലൂടെ ഉപര്യുപരി വിരാജമാനങ്ങളായ ആധാരചക്രങ്ങളെയും ഭേദിച്ചു് ദിവ്യമായ ആത്മീയാനുഭൂതികളും തജ്ജന്യമായ സിദ്ധികളും നേടിഒടുവിൽ ശിരസ്സിൽ സഹസ്രാരപത്മത്തിൽ സ്ഥിതിചെയ്യുന്ന പരമാത്മ ചൈതന്യത്തിൽ വിലയം പ്രാപിക്കുന്നു. യോഗികളുടെ ആദ്ധ്യാത്മശാസ്ത്രത്തിൻെറ, മുക്തിയുടെ സ്വരൂപമാണിതു്. ഈ പരമസ്ഥാനത്തെയാണു് പരമശിവൻ എന്നു വ്യവഹരിക്കുന്നതു്. ശിവശക്തികളുടെ നിഗൂഢമായ സംയോഗമാണിവിടെ സൂചിപ്പിക്കുന്നതു്.

പക്ഷെ സാധാരണക്കാരനായ സാധകൻ ഇങ്ങനെ കുണ്ഡലിനിപ്രബോധനം വന്ന യോഗീശ്വരനല്ലല്ലോ. അങ്ങനെയുള്ള ഏതൊരുത്തനിലും ഉറങ്ങിക്കിടക്കുന്ന കുണ്ഡലിനിയുടെ ലേശാംശം ശ്വാസോച്ഛ്വാസരൂപേണ പ്രവർത്തിക്കുന്നുണ്ടു്. സ്ഥൂല സൂക്ഷ്മശരീരങ്ങളിലെ പ്രാണശക്തി ഇതുതന്നെയാണു്. ഇതുതന്നെയാണു് ശരീരത്തിനു ജീവനുണ്ടെന്നു പറയുന്നതു്. സാധാരണക്കാരനിൽ അടഞ്ഞുകിടക്കുന്ന സുഷുമ്നാനാഡിയുടെ വലത്തുഭാഗത്തായുള്ള പിംഗളാ നാഡിയിലൂടെയും ഇടത്തുഭാഗത്തുള്ള ഇഡാ നാഡിയിലൂടെയും ആണു് മൗലികമായ പ്രാണശക്തി മുകളിലേക്കും താഴേക്കുമായി ചലിച്ചുകൊണ്ടിരിക്കുന്നതു്. ഈ മഹത്തായ പ്രവാഹത്തിൽനിന്നു് വഴിതിരിഞ്ഞു് മററെല്ലാ അവയവങ്ങളിലേക്കും സചേതനനായ ഒരു ജീവിയുടെ പ്രാണൻ ദേഹവ്യാപകമായി ചരിക്കുന്നു. അതിനാൽ പിംഗളാ നാഡിയായ സൂര്യമാർഗ്ഗത്തിലൂടെയും ഇഡാനാഡിയായ ചന്ദ്രമാർഗ്ഗത്തിലൂടെയും സാധാരണക്കാരിൽ പ്രാണസഞ്ചാരത്തിൻെറ മൗലികഗതിവിഗതികരം ഉണ്ടെന്നു പറയണം. ആദ്യത്തേതു് ഏററവും മുകളിൽ വിരാജിക്കുന്നതായ പരമാത്മചൈതന്യത്തിലേക്കും രണ്ടാമത്തേതു് ആചൈതന്യത്തിൽ നിന്നു് ഏററവും താഴെക്കി

ടക്കുന്ന സാധാരണസാധകൻെറ ജീവനിലേക്കും പ്രവഹി ക്കുന്നു. മുകളിലേക്കു പോകുന്ന പ്രക്രിയ സംഹാരവും സൂര്യ സംബന്ധിയും ശിവാത്മകവുമാണെങ്കിൽ താഴേക്കു വരുന്ന ശക്തി പ്രവാഹം സൃഷ്ടിയും ചന്ദ്രസംബന്ധിയും ശക്ത്യാ ത്മകവുമാണ്. ഈഇഡാപിംഗളാനാഡികൾ മൂലാധാരത്തിൽ നിന്ന് സുഷുമ്നയോടൊപ്പം പുറപ്പെട്ട് സുഷുമ്നയുടെ ചുററുമായി കെട്ടിപ്പിണഞ്ഞാണ് കിടക്കുന്നത്. അപ്പോൾ വാസ്തവത്തിൽ ഇഡാമാർഗ്ഗവും പിംഗളാ മാർഗ്ഗവും ഒരു സ്ക്രൂവിൻെറ പിരിപോലെയാണ് അനുഭവ പ്പെടുക. ഇതുതന്നെയാണല്ലോ മേൽകൊടുത്ത ശംഖിൻെറ ഉദാ ഹരണത്തിലൂടെ വ്യക്തമാക്കിയത്. ഇതിൽ ഊർദ്ധ്വഗാമി യായ പിംഗളയിലൂടെയുള്ള സൂര്യപ്രവാഹത്തെ പ്രദക്ഷിണ മായും അധോഗാമിയായ ഇഡാനാഡിയിലൂടെയുള്ള ചാന്ദ്രപ്ര വാഹത്തെ അപ്രദക്ഷിണമായും കരുതാം. ക്ഷേത്രത്തിൽ ചെ യ്യേണ്ട പ്രദക്ഷിണവും അപ്രദിക്ഷണവും അങ്ങനെ സാധക ശക്തിയുടെ ഈ യോഗമാർഗ്ഗാനുസാരിയായ ഊർദ്ധ്വാധോഗമ നങ്ങൾ ആണ്. ഈശ്വരത്വത്തിലേക്കുയരുവാൻ സാധകൻ അവലംബിക്കേണ്ടതായമാർഗ്ഗം ഊർദ്ധ്വഗമനം തന്നെയാണെന്ന് സംശയലേശംകൂടാതെ പറയാമെങ്കിൽ ക്ഷേത്രത്തിൽ പ്രതീകാ ത്മകമായി അതു ചെയ്യേണ്ടതു് പ്രദക്ഷിണത്തിൽ കൂടിയാണ് എന്നതും വ്യക്തമാണ്.

## ശിവക്ഷേത്രത്തിൽ ചെയ്യേണ്ട പ്രദക്ഷിണത്തിൻെറ പ്രത്യേകത

ഇവിടെ ഒരു സംശയം വരാം. ശിവക്ഷേത്രത്തിൽ സാ ധാരണ ക്ഷേത്രത്തിലുള്ളതുപോലെയല്ലല്ലോ പ്രദക്ഷിണം ചെ യ്യുന്നതു്. അവിടെ പ്രതിഷ്ഠ കിഴക്കോട്ടു തിരിഞ്ഞാണെങ്കിലും പടിഞ്ഞാറോട്ടു തിരിഞ്ഞാണെങ്കിലും വടക്കുഭാഗത്തേക്ക് ശ്രീ കോവിലിൽനിന്ന് അഭിഷേകജലംഒഴുകിപോകുന്ന ഓവിൻെറ സമീപം വരെ പ്രദക്ഷിണമായി വരുകയും വീണ്ടും അപ്രദക്ഷി ണമായി അതേ സ്ഥാനംവരെ വന്നു തിരിച്ചു നടയിൽ പോവു കയുമാണല്ലോ ചെയ്യുന്നതു്. അപ്പോൾ പ്രദക്ഷിണവും അപ്രദ ക്ഷിണവും ഒരുമിച്ചിവിടെ നടത്തുന്നു. സവ്യാപസവ്യമാർഗ്ഗ ങ്ങളെന്ന് ഇവയെ വിളിക്കാറുണ്ട്. ഓവിനെ ആരും മറി കട ക്കാറില്ല. ഇതിനെപ്പററി "സോമസൂത്രം നലംഘയേൽ" എ ന്നാണ് ശിവാഗമത്തിൽ പറഞ്ഞിട്ടുള്ളതു്. ശിവലിംഗത്തിനു




നേരെ ഉത്തരഭാഗത്തുള്ള സോമസ്ഥാനം വരെ ഒരു ഋജുരേഖ വരച്ചാൽ അതിനെയാണ് സോമസൂത്രം എന്നു പറയുന്നത്. അതിനെ ലംഘിക്കാതെ സവ്യാപസവ്യമായിട്ടാണ് ശിവക്ഷേത്രത്തിൽ പ്രദക്ഷിണം നടത്താറുള്ളത്.

## യോഗമാർഗാനുസന്ധാനമാകുന്ന പ്രാണായാമ പ്രക്രിയതന്നെയാണ് ശിവപ്രദക്ഷിണം

യോഗശാസ്ത്രത്തിൽ ശിവന്റെ സ്ഥാനം ശരീരത്തിന്റെ ഏറ്റവും ഉപരി സഹസ്രാരപത്മത്തിലുള്ള ബ്രഹ്മരന്ധ്രസ്ഥാനമാണെന്ന് മനസ്സിലാക്കിയാൽ ഇതിന്റെ തത്വം മനസ്സിലാകും. വർത്തുളാകൃതിയായി സ്ക്രൂവിന്റെ പോലെ മേലോട്ടുമേലോട്ട് പോകുന്ന ഈ മാർഗ്ഗത്തിന്റെ അവസാനത്തെ ബിന്ദുവാണല്ലോ ആസ്ഥാനം. അതിനപ്പുറത്തേക്ക് ആവർത്തുളമാർഗ്ഗം നീണ്ടുപോകുന്നില്ല. അവിടെ അവസാനിക്കുകയേ ചെയ്യുന്നുള്ളൂ. എല്ലാ ദേവന്മാരിലും വച്ച് ഉപരിസ്ഥാനത്ത്

തന്ത്രശാസ്ത്രത്തിൽ വർത്തിക്കുന്നതു് ശിവനാണെന്നോർക്കുക. ശിവന്റെ മൂന്നു കണ്ണുകളും ചന്ദ്രക്കലാഞ്ചിതമായ മകുടപ്രദേശവും ഈ സ്ഥിതിയെ തന്നെയാണ് സൂചിപ്പിക്കുന്നത്. തന്ത്രശാസ്ത്രത്തിന്റെ അടിസ്ഥാന തത്വങ്ങളായ 36 തത്വങ്ങളിൽ പ്രഥമസ്ഥാനത്തുള്ളതുശിവതത്വം തന്നെയാണ്. അവിടെ നിന്നാണ് ബ്രഹ്മാണ്ഡം ഉൽഭവിക്കുന്നതു തന്നെ. കിഴക്കു തുടങ്ങിയ അഷ്ടദിക്കുകളുടെ പ്രതീകത്വം നമ്മുടെ യോഗമാർഗ്ഗങ്ങളായ ഇഡാപിംഗളാസുഷുമ്നകൾക്ക് കൊടുക്കുകയാണെങ്കിൽ വടക്കുഭാഗത്തായിരിക്കും സഹസ്രാരപത്മം. അവിടുത്തെ ലോകപാലകൻ സോമനാണല്ലോ. സോമഖണ്ഡമായിട്ടാണ് യോഗികൾ ആ സ്ഥാനത്തെ അറിയുന്നതും. അമൃതരസം നിറഞ്ഞുനിന്നുകൊണ്ട് കുണ്ഡലിനീ പരമശിവ സമ്മേളനത്തോടെ ഉരുകി താഴോട്ട് യോഗി ദേഹത്തിലെ 72000 നാഡീഞരമ്പുകളിലൂടെയും ഒലിച്ചിറങ്ങുന്ന പരമാനന്ദ പ്രദായകമായ അമൃതധാരയുടെ ഉറവിടം അതുതന്നെയാണല്ലൊ. അതിനുതൊട്ടു പ്പുറത്തുതന്നെയാണു് ഈശാനൻ എന്നദിഗ്ദേവതയും സ്ഥിതി ചെയ്യുന്നതു്.

കിഴക്കുനിന്നു് പുറപ്പെട്ടു് പ്രദക്ഷിണമായി ക്ഷേത്രാങ്കണത്തിലൂടെ ഈ സ്ഥാനം വരെ ചെല്ലുമ്പോൾ അത് ശിവക്ഷേത്രമാണെങ്കിൽ സഹസ്രാരത്തിലുള്ള ബ്രഹ്മരന്ധ്രംവരെ സാധകൻ പോകുകയാണ് ചെയ്യുന്നതു്. മററു ദേവീദേവന്മാർ ശിവസ്ഥാനത്തിനുതാഴെ മാത്രം വർത്തിക്കുന്നതിനാൽ ആ ദേവന്മാരെയെല്ലാം മുഴവനായും പ്രദക്ഷിണംവെക്കാമെന്നു വരുന്നു. പക്ഷെ ശിവനാണെങ്കിൽ ഉപരിതമമായ ബിന്ദുവാണെങ്കിൽ ഈ പ്രദക്ഷിണമാർഗ്ഗം വടക്ക് സോമബിന്ദുവിൽ അവസാനിക്കുകയാണ് ചെയ്യുന്നത്. ക്ഷേത്രഗണിത പ്രകാരം (Geometrical) ചിന്തിക്കുകയാണെങ്കിൽ ആസ്ഥാനത്തിനപ്പുറത്തേക്കു് ആ ഊദ്ധ്വഗമന രേഖ നീട്ടുവാൻ വയ്യാത്ത ഒരവസ്ഥയാണ് ഉള്ളത്, അതിനാൽ ശിവക്ഷേത്രത്തിൽ പ്രദക്ഷിണം വടക്കു് സോമസൂത്രം വരെ മാത്രമെ ചെയ്യുവാൻ പാടുള്ളു അഥവാ സാധിക്കുകയുള്ളു. അവിടെനിന്നു് ശ്രീകോവിലിൽ ഇരുന്നരുളുന്ന ശിവലിംഗത്തെ വന്ദിച്ച് അഥവാ ബ്രഹ്മരന്ധ്രത്തിന്റെ സാക്ഷാൽ സ്ഥാനമായ താഴികക്കുടത്തെ നോക്കി തൊഴുതു്, ആരാധകൻ അപ്രദക്ഷിണമായി മടങ്ങുന്നു. അങ്ങിനെ മടങ്ങുന്നത് സോമനാഡിയിലൂടെ വേണമെന്നുള്ളതിനാൽ ബലിക്കല്ലു

കടംക്കപ്പുറമായി സോമദ്യോതകമായ മനോമണ്ഡലത്തിലൂടെ തന്നെ വേണമെന്ന നിർബ്ബന്ധമാണ്. അപ്പോഠം ശിവക്ഷേത്രത്തിൽ നടയ്ക്കൽ നിന്നു പുറപ്പെട്ട് സോമസൂത്രം വരെ ബലിക്കല്ലുകഠംക്ക് പുറത്തുകൂടി പ്രദക്ഷിണമായി പോയി വീണ്ടും അപ്രദക്ഷിണമായി ബലിക്കല്ലുകഠംക്കിടയിലൂടെ മടങ്ങുന്നു. കിഴക്ക് നടയാണെങ്കിൽ അതു സൂചിപ്പിക്കുന്ന മൂലാധാരം വരെ വീണ്ടും വന്ന് അതിനപ്പുറത്തേക്ക് മടങ്ങിതൊഴുതശേഷം വീണ്ടും പ്രദക്ഷിണം ഊദ്ധ്വഗമനം തുടങ്ങുന്നു. അങ്ങനെ ഇഡാപിംഗളാനാഡിയിലൂടെ പൂരകരേചകങ്ങളാകുന്ന പ്രാണായാമ പ്രക്രിയ നടത്തുന്നപോലെയൊരു ക്രിയയാണു ശിവക്ഷേത്രത്തിലെ പ്രദക്ഷിണം. ഇത് ഉയർന്ന ഒരു യോഗമാർഗ്ഗത്തെയാണ് സൂചിപ്പിക്കുന്നതെന്ന് വ്യക്തമാണല്ലോ. അതിലെ കുംഭകാവസ്ഥയാണ് സോമസൂത്രത്തിനപ്പുറത്തും ഇപ്പുറത്തും വന്ന് (തത്വം ലംഘിക്കാതെ) അന്തർവത്തിയായ പരമാത്മചൈതന്യത്തെ വന്ദിക്കുന്ന രംഗം.

അങ്ങനെ യോഗാമാർഗ്ഗത്തിൻെറ അന്യാദൃശമായ സാദൃശ്യം വഹിക്കുന്ന ഒന്നാണ് ശിവക്ഷേത്രത്തിലെ പ്രദക്ഷിണം. അത് മൂന്നാകയാൽ ഉത്തമമായിഎന്നു നേരത്തെ കണ്ടുവല്ലോ. സാധാരണ ക്രിയാദികഠംക്ക് മൂന്ന് പ്രാണായാമമാണ് വിധിച്ചിട്ടുള്ളത് എന്ന് ഓർത്താൽ ഈ അടിസ്ഥാനം പിടികിട്ടുന്നതാണ്. സാധാരണദേവന്മാർക്കു സാധാരണ പ്രദക്ഷിണവും ശിവന്ന് സവ്യാപസവ്യമാകുന്ന പ്രദക്ഷിണവും ചെയ്യുന്നതിൻെറ പൊരുഠം ഇപ്പോഠം വ്യക്തമായല്ലോ.

സാധാരണ കർമ്മങ്ങഠം ചെയ്യുമ്പോഴും വിദ്യാഭ്യാസത്തിൻെറ അവസാന ഭാഗത്തും ഗുരുദക്ഷിണ ചെയ്യണമെന്നാണ് വ്യവസ്ഥ. കർമ്മങ്ങഠം ചെയ്യുമ്പോഠം നാം ചെയ്യുന്നതു് പുരോഹിതനെ താൽക്കാലിക ആചാര്യനായി വരിക്കുകയാണ്. ആചാര്യവരണം എന്ന് ഇതിനെ പറയാവുന്നതാണ്. അങ്ങനെ ഒരു ക്രിയ യാഗാദി കമ്മങ്ങളിലും ഉയർന്ന താന്ത്രിക കമ്മങ്ങളിലും പതിവുണ്ട്. അപ്പോഠം പുരോഹിതൻ താൽക്കാലികാചാര്യനാണ്, ഗുരുവാണ്. ആ ഗുരുവിൻെറ പ്രഭാവം കൊണ്ട് നമ്മുടെ ആദ്ധ്യാത്മിക ശക്തിയുടെ പ്രബോധനം ഉണ്ടാവുകയാണ് ചെയ്യുന്നത്. പുരോഹിതനും ഗുരുനാഥനുമെല്ലാം ഇതാണ് ചെയ്യുന്നത്. അപ്പോഠം ഉണർന്ന ഈശ്വര ശക്തി നമ്മുടെ കമ്മമാർഗ്ഗത്തിലൂടെ ചരിക്കുമ്പോഠം കാര്യപ്രാപ്തിയും കമ്മഫലവും ഉണ്ടാകുന്നു. വിദ്യാഭ്യാസമാണെ

ങ്കിൽ അതിന്റെ പ്രാപ്തിയും. അങ്ങനെ ഉണർത്തിവിട്ട ഈശ്വരശക്തിയെ വേണ്ട മർഗ്ഗത്തിൽ പിംഗളാമാർഗ്ഗത്തിലൂടെ കൊണ്ടുപോകണമെന്നുള്ളതിന്റെ സൂചനയാണ് ഗുരുവിനായി നാം ചെയ്യുന്ന ദക്ഷിണ. ആ ദക്ഷിണ വലതുകൈകൊണ്ട് നമ്മുടെ സ്വയാർജ്ജിതവിത്തം പൗരുഷത്തിന്റെ പ്രതിരൂപം ഗുരുവിന്, ആചാര്യന്, ഈശ്വരന്റെ പ്രതിപുരുഷന് നാം അർപ്പിക്കുന്നു. അതായത് ഈശ്വരാഭിമുഖമായി നാം ചരിക്കുവാൻ തുടങ്ങുന്നു, ഇതാണ് ഏത്ര ക്രിയയുടേയും അവസാന ചടങ്ങ്. അതുകൊണ്ടാണ് ദക്ഷിണചെയ്തില്ലെങ്കിൽ കർമ്മ ഫലപ്രാപ്തി ഉണ്ടാവുകയില്ലെന്ന് പറയുന്നത്. ഗുരു ദക്ഷിണയുടേയും കഥ ഇതുതന്നെ. ഗുരു സാധകനിൽ നിക്ഷേപിച്ച ഈശ്വരചൈതന്യത്തെ സ്വന്തം തപസ്സിനാൽ, പ്രയത്നത്താൽ വളർത്തിയെടുക്കുന്ന പ്രക്രിയതന്നെയാണ് ദക്ഷിണ. പ്രദക്ഷിണവുമായി അതിന് ബന്ധമുണ്ട്; അദ്ധ്യാത്മിക ശക്തിയുടെ ഊർദ്ധ്വപ്രവാഹമാണത്. പൗരുഷംകൊണ്ടും തപസ്സുകൊണ്ടും സാധിക്കേണ്ടതാണ്. ദക്ഷിണയെന്ന പൗരുഷപ്രധാനമായ സ്വപ്രയത്നം കൊണ്ടല്ലാതെ ഈശ്വരശക്തിയും അനുഗ്രഹങ്ങളും ഫലിക്കാതെ പോകുന്നതിന്റെ പൊരുൾ ഇതാണ്. താൻപാതി ദൈവംപാതി എന്നുണ്ടല്ലോ. ഉയന്ന ആദ്ധ്യാത്മികസാധനകളുടെ കാര്യത്തിലും ഇതുതന്നെയാണ് പ്രമാണം എന്നുവരുന്നു. ദക്ഷിണയും പ്രദക്ഷിണവും വാസ്തവത്തിൽ ഒരേ ആശയത്തെയാണ് സൂചിപ്പിക്കുന്നതെന്ന് നാം വ്യക്തമായി ധരിക്കേണ്ടിയിരിക്കുന്നു.

അങ്ങനെ ചുഴിഞ്ഞാലോചിക്കുമ്പോൾ ക്ഷേത്രങ്ങളിൽ സാധാരണക്കാർചെയ്യുന്ന പ്രദക്ഷിണം മുതലായ ചടങ്ങുകളിൽ പോലും അതിരഹസ്യങ്ങളായ ആദ്ധ്യാത്മിക സാധനാമാർഗ്ഗങ്ങൾ ഒളിഞ്ഞിരിക്കുന്നുണ്ടെന്ന് വ്യക്തമാകും. പൂജചെയ്യാൻ അറിയാത്ത ഒരാൾ ഈശ്വരനെ ആരാധനചെയ്യേണ്ടത് ഇങ്ങനെയാണ്. വാസ്തവത്തിൽ പ്രദക്ഷിണ നമസ്കാരാദികൾ ആരാധനയുടെ സാധാരണ രൂപമായ അർഘ്യം പാദ്യം തുടങ്ങിയ ഷോഡശോപചാരപൂജയുടെ അവസാനത്തെ ചടങ്ങുകളാണ്. പൂജചെയ്യാൻ സാധാരണക്കാരന് അവകാശമില്ലെന്ന അവകാശവാദത്തിന്റെ അടിത്തറ ഇവിടെ ഇളകുകയാണ് എന്ന് സൂചിപ്പിക്കേണ്ടിയിരിക്കുന്നു. പക്ഷെ സാധാരണ ക്ഷേത്രങ്ങളിൽ ഇങ്ങനെയെല്ലാവരും അകത്തുകയറി പൂജ ചെയ്തുതുടങ്ങിയാലത്തെ കുഴപ്പമോർത്തുകൊണ്ട് അതിനു യോഗ്യരായ പരിശീലനം ലഭിച്ച ശാന്തിക്കാരായി നിയമിച്ചി

രിക്കുകയാണ് ക്ഷേത്രങ്ങളിൽ. ഒരു ബാങ്കിൽ കാഷ്യർ ആകുവാൻ എല്ലാ മനുഷ്യർക്കും അധികാരമുണ്ടെങ്കിലും അതിനു യോഗ്യതയും പരിശീലനവുമുള്ളയാളിനെ നിയമിക്കുന്നതു പോലെയുള്ള ഒരു പ്രക്രിയയാണതു്. നേരെമറിച്ചു വരുന്നവരെല്ലാം ക്യാഷിൽ കയറിയിരുന്നു് ക്യാഷ് കൈകാര്യം ചെയ്യുമ്പോഴുണ്ടാകുന്ന അവസ്ഥയും കുഴപ്പങ്ങളും ആലോചിച്ചുനോക്കുക. അത്തരത്തിലുള്ള ദുരവസ്ഥ വന്നു് സ്ഥാപനം താറുമാറായിപ്പോകാതിരിപ്പാനാണ് ക്ഷേത്രങ്ങളിൽ ഇത്തരം ചിട്ടകൾ നിശ്ചയിച്ചിട്ടുള്ളതു്. ഇത്തരം ചിട്ടകളെ സാധാരണക്കാർ പൂർണ്ണമനസ്സോടെ ഭക്തിശ്രദ്ധാദികളോടെ അനുഷ്ഠിക്കുകയാണെങ്കിൽ തങ്ങളിൽ ലീനമായ ഈശ്വരശക്തി ഉണർന്നു് കിട്ടുകയും അങ്ങനെ കിട്ടുന്ന ഭഗവൽ പ്രസാദത്തിന്റെ മാഹാത്മ്യംകൊണ്ടു് ആത്മീയങ്ങളും ഭൗതികങ്ങളുമായ നമ്മുടെ എല്ലാ ആഗ്രഹങ്ങളും സാധിത പ്രായങ്ങളാകുകയും ചെയ്യും.

## ദേവദർശനമെന്ന യോഗാനുഭൂതി

പ്രദക്ഷിണം കഴിഞ്ഞു നടയ്ക്കൽ എത്തുന്ന ആരാധകൻ അവന്റെ ദീർഘമായ ആദ്ധ്യാത്മിക പ്രയാണം കഴിഞ്ഞു് ഈശ്വരന്റെ പ്രത്യേക ദർശനമനുഭവിക്കുകയാണ്. അവിടെ നാം നമ്മുടെ സങ്കല്പത്തിനനുസരിച്ചും ആ ക്ഷേത്രത്തിലെ ദേവന്റെ മൂലമന്ത്രാനുസാരിയായ ധ്യാനരൂപത്തിനനുസരിച്ചുമുള്ള കരചരണാദ്യവയവങ്ങളോടുകൂടിയ സർവ്വാഭരണാലങ്കാരായുധങ്ങളോടുകൂടിയ ദേവവിഗ്രഹത്തെ കാണുകയാണ്. ദീപങ്ങളാകുന്ന പ്രകാശപ്പൊലിമയിലാണു് നാം ഈ വിഗ്രഹത്തെ ദർശിക്കുന്നതു്. ആദ്ധ്യാത്മിക അനുഭൂതിയിൽ ആദ്യം ദൃശ്യമാകുന്നതു് ഒരു പ്രകാശവും പിന്നീടു് ധ്യാനോക്തരൂപവുമായിരിക്കും.

> "അഗ്രേപശ്യാമി തേജോനിബിഡ
> തരകളായാവലി ലോഭനീയം
> പീയൂഷാപ്ലാവിതോഹം തദനുതദുദരേ
> ദിവ്യകൈശോരവേഷം"

എന്ന നാരായണീയ ശ്ലോകത്തെ ഇവിടെ ഓർത്തുപോവുകയാണ് ഘനീഭൂതമായ തേജസ്സിന്റെ അന്ത്യന്ത മനോഹരമായൊരു പ്രകാശധോരണിയെ ഞാൻ കാണുന്നുവെന്നും അതിന്റെ അമൃതധാരയിൽ ഞാൻ ആപ്ലാവിതനായെന്നും ആ തേജോഗോളത്തിന്റെ ഉദരത്തിൽ ഭഗവാന്റെ ദിവ്യമായ ലീലാകോ

മളകിശോരവേഷം ഞാൻ കാണുന്നുവെന്നുമാണിവിടെ ഭട്ടതിരിപ്പാട് പറയുന്നത്. തികഞ്ഞ ഒരു യോഗികാനുഭൂതിയാണിതു്. ഈ അനുഭൂതിയുടെ നേർപകർപ്പ് തന്നെയാണ് ശ്രീകോവിലിൽ ദേവവിഗ്രഹദർശനം. യോഗികൾക്ക് ഈ പ്രകാശദർശനത്തോടൊപ്പം നാദാനുഭൂതിയും ഉണ്ടാകും. ചിണിചിഞ്ചിണീത്യാദി ഭാവത്തിലുള്ള ഈ നാദാനുഭൂതിയുടെ പ്രതീകമാണ് മണിയടിയിൽ നിന്നുൽഭവിക്കുന്ന നാദം. വലിയ മണികളിൽ നിന്നുൽഭവിക്കുന്ന നാദധാര ദീർഘപ്രണവത്തെ അനുസ്മരിപ്പിക്കുന്നതാണ്. അതു കൊണ്ടാണ് ദേവനെ തൊഴുമ്പോൾ മണിയടിച്ചാവണമെന്ന ആചാരമുണ്ടായത്. അധികാരീഭേദം വിവേചനാശൂന്യമായ ജാതി വ്യത്യാസത്തോളം അധഃപതിച്ചപ്പോൾ ബ്രാഹ്മണർ മാത്രമെ മണിയടിച്ചുതൊഴുതു കൂടൂ എന്ന അനാചാരമായി ഇതു പരിണമിച്ചു. ആനാദധാരയിൽ ലയിച്ചുമിക്കവാറും തൻെറ ആജ്ഞാചക്രത്തിൻെറ മുമ്പിൽ തന്നെ കാണുമാറാകുന്ന പൂർണ്ണ ചൈതന്യവിഗ്രഹത്തിന്മേൽ മനസ്സുറപ്പിച്ച് ധ്യാനനിരതനായിട്ടാണ് ദേവദർശനം നടത്തേണ്ടത്.

**വന്ദനം**

കൈകൂപ്പിതൊഴുന്നതിനും പ്രമാണമുണ്ട്. 'കരാംബുജം കോരകതാമുപൈതു'' എന്ന ശ്ലോകപാദം കരങ്ങൾ ഒരു പൂമൊട്ടിൻെറ ആകൃതിയിൽ ആകേണമെന്നാണ് പറയുന്നതു്. അതു് ഹൃദയത്തിൻെറ പ്രതീകവുമാകാം 'ഈശ്വരസർവ്വഭൂതാനാം ഹൃദ്ദേശോജ്ജുനതിഷ്ഠതി' എന്ന ഗീതാവചനപ്രകാരം ഹൃദയസ്ഥിതനാണല്ലോ ജീവാത്മാവ്. ആ ജീവാത്മാവിനെ അഥവാ സ്ഥൂലമായ ഭാഷയിൽ തൻെറ സമ്പൂർണ്ണജീവിതകുസുമത്തെ ആരാധ്യദേവനു് സമർപ്പിച്ച് മുക്തിപ്രദമടയുകയാണ് തൊഴുമ്പോൾ നാം ചെയ്യുന്നത്.

വന്ദനമെന്ന മുദ്രയെപ്പററി ഇതിനെക്കാൾ ആഴത്തിൽ നാം ചിന്തിക്കേണ്ടതുണ്ട്. ഊർദ്ധ്വാഭിമുഖമായി അംഗുലികൾ വിടർത്തിയ രണ്ടുകൈകളും ദേഹമദ്ധ്യത്തിൽ ഹൃദയത്തിനടുത്തോ തലമുകളിലോമററോ പിടിച്ചായിരിക്കുമല്ലോ നാം വന്ദനമുദ്ര ചെയ്യുന്നതു്, ഓരോ കൈകളിലേയും അഞ്ചുവിരലുകൾ പെരുവിരൽ മുതൽ ചെറുവിരൽവരെ ആകാശം, വായു, അഗ്നി, ജലം, പൃഥ്വി എന്നീ പഞ്ചഭൂതങ്ങളെ പ്രതിനിധാനം ചെയ്യുന്നവയാണെന്നു് മാനസപൂജയുടെ, വിവരണത്തിൽ പറഞ്ഞിരുന്നതു് ഓർക്കുക. ആ വിരലുകൾ ഊർദ്ധ്വമുഖമാകുമ്പോൾ

ആ പഞ്ചഭൂതശക്തികളും ഊർദ്ധ്വഗാമിയായി ചരിക്കുന്നതിനെയാണല്ലോ സൂചിപ്പിക്കുന്നതു്. അതായതു് മൂലാധാരത്തിൽ നിന്നു് സഹസ്രാരത്തിലേക്കുള്ളതായ പ്രയാണമാണതു്. ആ കൈകൾ ഒന്നിച്ചുചേക്കുന്നതിനുമുമ്പു് അവ ഇഡനാഡിയിലേയും പിംഗളയിലേയും ചലനത്തെ സൂചിപ്പിച്ചിരുന്നു. ആ കൈകൾചേർത്തു് നാം തൊഴുമ്പോൾ ആ രണ്ടു ചലനങ്ങളും ഒന്നായി സുഷുമ്നയിൽ മേളിക്കുന്ന പ്രക്രിയയെ ആണ് സൂചിപ്പിക്കുന്നതു് എന്നു് മനസ്സിലാക്കുവാൻ വിഷമമില്ല. യോഗി ആദ്യമാദ്യം പ്രാണായാമ പ്രക്രിയയിലൂടെ ഇഡാപിംഗളാ നാഡികളിലൂടെയുള്ള പ്രാണനെ ക്രമേണ ആയാമംചെയ്തു കേവല കുംഭകത്തിൽ അതായതു് ധ്യാനത്തിൻെറ പരമകാഷ്ഠയിൽ വരുമ്പോൾ ആ ചലനങ്ങൾ മെല്ലെമെല്ലെ ഇല്ലാതായി സുഷുമ്നയിലേക്കു് പ്രാണൻ വരുന്നു.

കുണ്ഡലിനുത്ഥാപനവേളയിൽ ഇഡാപിംഗളാ ചലനങ്ങൾ നിശ്ശേഷമായി നശിക്കുകയും മഹത്തായ പ്രാണശക്തി അതായത് ഈശ്വരീയ ശക്തി സുഷുമ്നയിലൂടെ തന്നെ ഊർദ്ധ്വഗാമിയായി പ്രവഹിക്കുകയും ചെയ്യുന്നു. അതോടെ അഞ്ചു ഭൂതങ്ങളും ഓരോന്നും ക്രമത്തിൽ ഉപര്യുപരി വിലയം പ്രാപിച്ചു് അവസാനം എല്ലാം തന്നെ ശിരസ്ഥിതനായ പരമാത്മാവിൽ ലയിക്കുകയും ചെയ്യുന്നു. ഈ മോക്ഷപ്രക്രിയയാണ് യോഗസാധനയുടെ അന്ത്യം. ദ്വന്ദ്വഭാവങ്ങളിൽ നിന്നു് ഉൽഭവിച്ച പ്രപഞ്ചത്തിൻെറ ഏകതയുടെ അനുഭൂതി എന്നീ കാര്യങ്ങളെയാണ് നാം സാധാരണ ഉപയോഗിക്കുന്ന ഈ വന്ദനമുദ്ര പ്രതിനിധാനം ചെയ്യുന്നത്, ഒരാളെ വന്ദിക്കുമ്പോൾ ഞാനും നീയും ഒന്നു് എന്ന ഭാവമാണ് സ്ഫുരിക്കുന്നത്. ഈശ്വരനെ തൊഴുമ്പോഴും അതുതന്നെയാണ് ഭാവം. യോഗമാർഗ്ഗത്തിൻെറ ഉദാത്ത തലത്തിലുള്ള അനുഭൂതിയാണത്. ഹൃദയത്തിനടുത്തു് വന്ദനമുദ്ര പിടിക്കുമ്പോൾ പ്രാണൻെറ തലത്തിലും ഭ്രൂമദ്ധ്യത്തിൽ ആമുദ്രപിടിക്കുമ്പോൾ മനസ്സിൻെറ തലത്തിലും സഹസ്രാരത്തിൽ ആമുദ്ര പിടിക്കുമ്പോൾ ആത്മതലത്തിലും ഈ ഐക്യഭാവന ദൃഢതരമാവുകയാണ് ഇതുതന്നെയാണ് നമസ്കാരത്തിൻെറ പൊരുൾ— മന' എന്ന പദത്തെ തിരിച്ചിട്ടാൽ നമ:എന്നായിത്തീരുമെന്നു് ഓർക്കുക. അതായത് മനോജന്യമായ വികാരവിക്ഷേപങ്ങളെ പ്രപഞ്ചത്തിൻെറ ഉല്പത്തി പ്രക്രിഅതിൻെറ ഗതി തിരിച്ചുവിട്ടാൽ ആയിതീരുന്ന അവസ്ഥയയാണ് നമ: എന്നത്. ചുരുക്കത്തിൽ വന്ദനമാകുന്ന നമസ്കാര മുദ്രമനോലയത്തെ കാണിക്കുന്നു. ഇന്നു് ജനങ്ങൾ പരസ്പരം

അഭിവാദ്യം ചെയ്യാനുപയോഗിക്കുന്ന ഈ താന്ത്രിക മുദ്രയുടെ ആഴം ഇത്രത്തോളം വരുമെന്ന് ചിന്തിക്കുമ്പോൾ നമ്മുടെ സംസ്കാരത്തിന്റെ സങ്കൽപ്പങ്ങളുടെ മുമ്പിൽ നാം നമ്രശിരസ്കരാകാതിരിക്കുകയില്ല.

## നമസ്കാരം

അതു കഴിഞ്ഞോ അതിനുശേഷമോ നമസ്കാരമാകാം. ദണ്ഡനമസ്കാരത്തിൽ ദേഹം മുഴുവൻ ദണ്ഡുപോലെ നിലം പതിക്കും. സാഷ്ടാംഗനമസ്കാരം എട്ടംഗങ്ങൾ കൊണ്ടാണ് നിർവ്വഹിക്കുന്നത്.

ഉരസാശിരസാവാചാ മനസാഞ്ജലി നാദൃശാ
ജാനുഭ്യാം ചൈവപാദാഭ്യാം പ്രണാമോഷ്ടാംഗഈരിത

എന്ന ശ്ലോകം സാഷ്ടാംഗപ്രണാമത്തെ വിവരിക്കുന്നു നെഞ്ച്, ശിരസ്സ്, വാക്ക്, മനസ്സ്, അഞ്ജലി കണ്ണുകൾ, മുട്ടുകൾ, പാദങ്ങൾ എന്നിവയാണ് ആ എട്ട് അവയവങ്ങൾ. തിരക്കുള്ള അമ്പലനടയിൽ പൂർണ്ണ നമസ്കാരം ഒരു പക്ഷെ വിഫലമായേക്കും. ശ്രീകോവിലിന്റെ മുമ്പിലുള്ള നമസ്കാരമണ്ഡപം ഉത്തമനായ സാധകന്മാർക്ക് ജപം, നമസ്കാരം മുതലായ സാധനാകർമ്മങ്ങൾ അനുഷ്ഠിക്കുവാൻ പ്രത്യേകം നിർമ്മിതമായ ഒരു ഏർപ്പാടാണ്. അഞ്ജലി ദേവന്റെ മുമ്പിലേക്ക് നാം സമർപ്പിക്കുകയാണ്. അതേ സമയത്തു് കണ്ണുകൊണ്ട് ദേവവിഗ്രഹദർശനവും മനസ്സുകൊണ്ട് ദേവരൂപധ്യാനവും വാക്കുകൊണ്ട് മന്ത്രോച്ചാരണവും വേണമെന്നാണ്. വിധി മററ് അവയവങ്ങൾ ഭൂസ്പർശം ചെയ്തിരിക്കും.

## തീർത്ഥാടന വ്രതങ്ങൾ

ഇത്തരുണത്തിൽ തീർത്ഥാടനമെന്ന സാമാന്യജനങ്ങളുടേതായ ആചാരങ്ങളെക്കൂടി പരാമർശിക്കുന്നതു് പ്രസക്തമാണ്. വാസ്തവത്തിൽ തീർത്ഥാടനം എന്ന പദത്തിൽ ക്ഷേത്രം അന്തർഭവിക്കുന്നില്ല. തീർത്ഥങ്ങളാണ് അതിലെ പ്രതിപാദ്യ വിഷയം. ഗംഗ തുടങ്ങിയ പവിത്രങ്ങളായ സരിത്തുകൾ ഭാരതഭൂമിയിലുള്ളതു് വളരെ പവിത്രങ്ങളാണെന്നും അവയിൽ പോയി മുങ്ങിക്കുളിയ്ക്കുന്നതുകൊണ്ട് പാപങ്ങളെല്ലാം കഴുകികളയുമെന്നും നാമാത്മീയമായി പരിശുദ്ധിയാർജ്ജിക്കുമെന്നുമുള്ള വിശ്വാ

സം ഇവിടെ രൂഢമൂലമായിട്ടുണ്ട്. ക്ഷേത്രങ്ങളെപ്പററിയുള്ള പരാമർശത്തിൽ കളി എന്നതു് ബാഹ്യസ്ഥാനമല്ലെന്നും സഹസ്രാരപത്മത്തിൽനിന്നുള്ള അമൃതവർഷണത്തിൻെറ ആപ്ലാവനമാണെന്നും മനസ്സിലായല്ലോ. ഭാരതം ഒരു യോഗീശരീരമാണെന്നു് ഇതിനു ശേഷം വരുന്ന ലേഖനങ്ങളിൽ കാണാം. അങ്ങിനെ ആകുമ്പോൾ ആ യോഗി ശരീരത്തിലുള്ള അമൃതവാഹികളായ നാഡികളും കോശങ്ങളുമായിരിക്കണം ഭാരതത്തിൻെറ തീർത്ഥാടനകേന്ദ്രങ്ങൾ. അതുകൊണ്ടു് ഈ വിശ്വാസത്തിനു് ശാസ്ത്രീയതയുണ്ട്. അതു് വെറുമൊരു അന്ധവിശ്വാസമാണെന്നു് പറയുന്നതു് ശരിയല്ല. പിൽക്കാലത്തു് ക്ഷേത്രങ്ങളുടെ പ്രാധാന്യം വർദ്ധിച്ചപ്പോൾ പവിത്രതയേയും ആദ്ധ്യാത്മികതയേയും തേടിയുള്ള ഈ യാത്ര ഭാരതത്തിലുള്ള മഹാക്ഷേത്രങ്ങളിലേക്കുമായി. അങ്ങനെ നമ്മുടെകേരളത്തിലും വളരെ നൂററാണ്ടുകൾതന്നെ പഴക്കമുള്ള ശബരിമല, കൊട്ടിയൂർ, തുടങ്ങിയ ചൈതന്യക്ഷേത്രങ്ങളിലേക്കു് ഏതാണ്ടു് സംഘടിതമായ രീതിയിൽ തീർത്ഥാടനം ആരംഭിച്ചു. അതിൻെറ പിന്നിൽ ഐതിഹ്യവും ചരിത്രവും മററും കൂട്ടികുഴഞ്ഞു കിടക്കുന്നുണ്ടാകാം. അത്തരം തീർത്ഥാടനങ്ങൾക്കു് പ്രത്യേകം വ്രതാനുഷ്ഠാനങ്ങളും പതിവുണ്ട്. വ്രതധാരികളായി നെയ്തേങ്ങയുമായി ശബരിമലയിൽ ചെല്ലുകയും അതിനടുത്തുള്ള പമ്പാനദിയിൽ സ്നാനം ചെയ്യുകയും ഈ തേങ്ങയിലെ നെയ്യ് അയ്യപ്പനു് ആടുകയും ചെയ്യുക എന്നതാണ് ഈ തീർത്ഥാടനത്തിൻെറ മുഖ്യ ചടങ്ങു്. നെയ്യ് സൂര്യൻേറയും മുകളിലേക്കുയരുന്ന ആദ്ധ്യാത്മികചൈതന്യത്തിൻേറയും പ്രതീകമാണ്. നാളികേരം സഹസ്രാരപത്മത്തിൻേറയും. അങ്ങനെ നെയ്തേങ്ങ നമ്മുടെ ആദ്ധ്യാത്മിക ചൈതന്യം സഹസ്രാരത്തിലെത്തിയതിനെ സൂചിപ്പിക്കുന്നു. ഇതിൽ നിറഞ്ഞുനിൽക്കുന്ന ചൈതന്യം പിന്നീടു് ഈ തീർത്ഥാടനത്തിൻെറ ആരാദ്ധ്യദേവതയായ ഹരിഹരപുത്രൻെറ വിഗ്രഹത്തിൽ ആടുമ്പോൾ അതു് അമൃതവർഷണം തന്നെയാണ്. ഈ ശബരിമല അയ്യപ്പവിഗ്രഹം ഒരു മലമുകളിൽ പ്രതിഷ്ഠിച്ചിരിക്കുന്നതിനാലും അതു് ഒരു യോഗീശ്വരപദവിയിലിരിക്കുന്ന ഒരു ദിവ്യചൈതന്യമായതിനാലും ശബരിമല കൈലാസം പോലെ സഹസ്രാരത്തെ സൂചിപ്പിക്കുന്നു എന്നു മൊത്തത്തിൽ പറയാം. അതിനുപുറമെ മൊത്തത്തിൽ ഏതു ക്ഷേത്രത്തിൻെറ ശ്രീകോവിലും സഹസ്രാരസൂചകമാണല്ലോ. ഇതിനു വേണ്ടി ഒരു മണ്ഡലകാലത്തെ വൃശ്ചികം 1 മുതൽ 41 ദിവസങ്ങളിലെ കഠി

നമായ തപസ്സ് അനുഷ്ഠിക്കേണ്ടതുണ്ട്. അതിന്റെ ഫലമായി ഉണ്ടാകുന്ന ആദ്ധ്യാത്മിക ശക്തിയാണ് നെയ്യ്. തീർത്ഥാടനത്തിന്റെ തൊട്ടു മുമ്പിലായി നെയ്യ് നിറക്കുന്ന ചടങ്ങുണ്ട്. അതിന് കെട്ടു നിറക്കുക എന്നു പറയുന്നു. ക്ഷേത്രത്തിലേയ്ക്കുള്ള വഴിപാടും നെയ്ത്തേങ്ങയും മുൻവശത്തുള്ള കെട്ടിലും സ്വന്തമാവശ്യമുള്ള സാധനങ്ങളും പിൻവശത്തിലുള്ള കെട്ടിലും ആണ് വയ്ക്കുക പതിവ്. ഈ വ്രതനിഷ്ഠയോടുള്ള തപസ്സിൽ നമുക്കു മാർഗ്ഗദർശനം തന്ന ഗുരുഭൂതനായ വ്യക്തിയെ അയ്യപ്പന്റെ പ്രതിനിധിയായി കല്പിച്ച് ഗുരുസ്വാമി എന്നു വിളിക്കുന്നു. ശബരിമല തീർത്ഥാടനത്തിൽ ഈ ഗുരുസ്വാമി പ്രത്യേകം പ്രാധാന്യം അർഹിക്കുന്നു.

അങ്ങനെ ഓരോ ഗുരുസ്വാമിയും തന്റെ ശിഷ്യന്മാരായ കുറച്ചു പേരെ കൂട്ടിയ ഒരു ഗ്രൂപ്പ് ആയി ഘോരവനാന്തരങ്ങളിലൂടെ കാടും മേടും കടന്ന് പമ്പാതീരത്തെത്തുന്നു. അവിടെ സ്നാനവും സ്നാനത്തിനു മുമ്പ് പിതൃക്രിയയാണ് പ്രധാനം. ഏതു തീർത്ഥാടനത്തിലും ഈ പ്രക്രിയ പതിവുണ്ട്. മന്ത്രദീക്ഷക്കും മറ്റേതു പവിത്ര കർമ്മത്തിനും സന്ധ്യാവന്ദനത്തിനും മുമ്പായി നമുക്കു ജന്മം നൽകിയിട്ടുള്ള പിതൃക്കളെ തൃപ്തിപ്പെടുത്തുക എന്നതു് ഒരു അനിവാര്യ ഘടകമാണ്. മനുഷ്യന്റെ ജൈവശാസ്ത്രപരമായ വേരുകളിൽ എല്ലാ കുഴപ്പങ്ങളും തീർത്തിട്ടു വേണമല്ലോ വാസ്തവത്തിൽ ജീവിക്കുവാൻതന്നെ. ആദ്ധ്യാത്മികപ്രയാണത്തിൽ ഇതിനു പ്രസക്തിയുണ്ട്. കാശിയിലും, രാമേശ്വരത്തും, കുരുക്ഷേത്രത്തിലും തുടങ്ങിയ എല്ലാ തീർത്ഥാടനകേന്ദ്രങ്ങളിലും പിതൃക്രിയക്ക് അങ്ങിനെയാണ് പ്രാധാന്യം നൽകിയിരിക്കുന്നതു്. ഇതു് പമ്പയിലും പ്രസക്തമാണ്. അങ്ങിനെ പമ്പയിൽ പിതൃക്രിയ കഴിഞ്ഞു് തീർത്ഥസ്നാനം നടത്തി ദർശനത്തിനെത്തുമ്പോൾ അതിനു തൊട്ടുമുമ്പ് 18-ാം പടി കയറുക എന്ന ചടങ്ങുകൂടിയുണ്ട്. പഴയ കാലത്ത് മലമ്പ്രദേശത്തുള്ള 18 പ്രതിഷ്ഠകളെ കടന്നു വേണമായിരുന്നുവത്രെ ശബരിമലയിലെത്തുവാനെന്നും അവസ്ഥ് ലോപം വന്ന കാലത്ത് ആ ദേവന്മാരുടെ ചൈതന്യങ്ങളെ പ്രതിഷ്ഠിച്ച പടികളാണ് ഈ 18 പടികളെന്നും ഈ 18 പടികളിലൂടെ ചവിട്ടി പോകുന്നതു് ആ 18 മലകളിലെ തീർത്ഥാടനത്തിന്റെ ഫലമുളവാക്കുമെന്നും ശബരിമലയിലെ തന്ത്രിമുഖ്യനും, കേരളത്തിലെ എണ്ണപ്പെട്ട താന്ത്രികാചാര്യനുമായിരുന്ന ശ്രീ താഴമൺ ശങ്കരര് ഈ ലേഖകനോട് പറഞ്ഞതു് ഇവിടെ ഓർക്കുകയാണ്. അയ്യപ്പ

ന്റെ നിറമായ കറുപ്പണിഞ്ഞുകൊണ്ട് കാണുന്നതെല്ലാം അയ്യപ്പനെന്ന് ചിന്തിച്ചുകൊണ്ട് സ്വാമി ശരണമയ്യപ്പാ എന്ന് ശരണാഗതിവാക്യം മന്ത്രരൂപേണ എപ്പോഴും ഉരുവിട്ടുകൊണ്ട് സ്വന്തം ഗുരുനാഥന്റെ മാർഗ്ഗദർശനം സദാ സ്വീകരിച്ചു കൊണ്ടുമുള്ള തന്റെ തപശ്ശക്തിയുടെ പ്രതീകമായ നെയ്യ് സഹസ്രാരത്തിൽ എത്തിച്ചുകൊണ്ടുള്ള ഈ തീർത്ഥാടനം വളരെ ഉയന്ന പ്രതീകാത്മകത്വം വഹിക്കുന്നതും അതിശക്തവുമായ ഒന്നത്രെ. 41ദിവസം നീണ്ടുനിൽക്കുന്ന ഈ വ്രതം ആർത്തവകാലാവർത്തനം അനുഭവിക്കുന്ന യുവതികൾക്ക് ആ കാരണം കൊണ്ടുതന്നെ നിഷിദ്ധമാണ്. അശുദ്ധമായിട്ടാചരിക്കുന്നതിന്റെ പിന്നിലുള്ള ശാസ്ത്രീയ വശത്തിലേക്ക് ലേഖനദൈർഘ്യത്താൽ കടക്കുന്നില്ല. കൊട്ടിയൂരും ഇതേ വ്രതാനുഷ്ഠാനവും നെയ്ത്തേങ്ങയുമെല്ലാം പ്രയോഗത്തിലുള്ളതായി കാണാം, 'ഗോവിന്ദ' എന്ന നാമജപത്തോടും സ്മരണയോടും കൂടിയ ഈ തീർത്ഥയാത്ര ദക്ഷന്റെ യാഗധ്വംസനം ചെയ്ത ശിവന്റെയടുത്തേക്കാണെന്നത് രസകരമായ ഒരു കാര്യമാണ്. മററുള്ള ഗുരുവായൂർ തുടങ്ങിയ മഹാക്ഷേത്രങ്ങൾ എന്നും പോകാനുള്ളവയാണ്. ശബരിമലതീർത്ഥാടനം മകരസംക്രമത്തിനും കൊട്ടിയൂരിൽ ഉത്തരായനത്തിന്റെ മദ്ധ്യാഹ്നത്തിലും ആലുവായിൽ ശിവരാത്രി ഉത്സവത്തിനും മററുമാണ് തീർത്ഥാടന സമയങ്ങളായി കണക്കാക്കപ്പെട്ടിട്ടുള്ളത്. മകരസംക്രമം എന്ന സൂര്യന്റെ ഊർദ്ധ്വമുഖപ്രയാണം ഭ്രൂമദ്ധ്യരേഖയുടെ മനുഷ്യദേഹത്തിലുള്ള കുണ്ഡലിനീ ശക്തിയുടെ ഊർദ്ധ്വപ്രവാഹത്തോടുബന്ധപ്പെട്ടിരിക്കുന്നു. അതിന്റെ ആരംഭമായ മകരസംക്രമം ആ തരത്തിൽ ഒരു കുണ്ഡലിനി പ്രബോധനകാലമാണ്. ദിവസത്തിന്റെ പകൽഭാഗം ഈ ഊർദ്ധ്വപ്രയാണമായും രാത്രിഭാഗം അധഃ പ്രയാണവുമായി കൽപ്പിക്കുകയാണെങ്കിൽ പ്രഭാതം മൂലാധാര സംബന്ധിയാണെന്നും അതെപോലെ മകരസംക്രമം മൂലാധാരസംബന്ധിയാണെന്നും മനസ്സിലാക്കാം. ഉത്തരായണത്തിന്റെ മദ്ധ്യകാലമെന്നത് ഹൃദയപത്മത്തോടുബന്ധപ്പെടുന്ന ഒരു കാലഘട്ടമാണ്. പ്രഭാതത്തിന്ന് തൊട്ടുമുമ്പുള്ള ബ്രാഹ്മമുഹൂർത്തം തപസ്സിനുനന്നെന്നു പറയാറുണ്ടല്ലോ. ആസമയത്തെ തപസ്സിന്റെ ഫലമായിട്ടാണ് മൂലാധാരത്തിൽ കുണ്ഡലിനീ പ്രബോധനമുണ്ടാകേണ്ടത്. സൂര്യോദയത്തിന്ന്മുമ്പുള്ള ഏതാണ്ട് ഒരു മണിക്കൂർസമയം ഗുരുവിന്റെ യാമമാണെന്നും തന്ത്രശാസ്ത്രത്തിൽ കാണാം. ദിവസത്തിന്റെ ഈ കാലഘട്ടത്തോടുസാദൃശ്യമുള്ളതായിട്ടാണ് മകരസംക്രമത്തിനുതൊട്ടുമുമ്പുള്ള മണ്ഡലകാലം അങ്ങനെ മണ്ഡ

ലത്തോടുകൂടി ആരംഭിച്ച് മകരസംക്രമദിവസം സന്നിധാനത്തിലെത്തി നെയ്യഭിഷേകവും കഴിച്ച് ആകാശത്തിൽ ജ്യോതിസ് കാണുന്നത് കുണ്ഡലിനി പ്രബോധനത്തിന്റേയും അതിനുവേണ്ടിയുള്ള ആദ്ധ്യാത്മികതീർത്ഥ യാത്രയുടേയും കവിതാമയമായ ഒരു ചിത്രീകരണമാകുന്നു.

## ക്ഷേത്രാരാധനയുടെ സാമൂഹ്യപ്രാധാന്യം

യോഗശാസ്ത്രപരവും വൈദികവും താന്ത്രികവുമായ ക്രിയാഭാഗങ്ങൾ വളരെ സമഞ്ജസമായി സമ്മേളിച്ച ഒരു സുന്ദര ക്രിയയാണ് സാധാരണയായി നാം ചെയ്യാറുള്ള ക്ഷേത്രദർശനം. അതിന്റെ പ്രാധാന്യവും ഗൗരവവും മനസ്സിലാക്കി ക്ഷേത്രദർശനം ചെയ്യുന്നതുതന്നെ പൂർണ്ണമായ ഒരു ഉപാസനയാണ്. മറ്റൊരു ഉപാസനയും ചെയ്യുവാൻ അശക്തരായ സാധാരണക്കാരുടെ ആദ്ധ്യാത്മികോന്നമനത്തിനുവേണ്ടി തന്നെയാണ് ഗ്രാമങ്ങൾ തോറും ക്ഷേത്രങ്ങൾ നിർമ്മിച്ചിട്ടുള്ളത്. മററു ഉപാസനാമാർഗ്ഗങ്ങളിലെ കൃച്ഛ്രതയൊന്നും ക്ഷേത്രദർശനത്തിനില്ല. ഗ്രാമജീവിതവുമായി ബന്ധപ്പെട്ടതിനാൽ സാമൂഹ്യമായ പ്രാധാന്യവും അതിനുണ്ട്. അങ്ങനെ വ്യക്തിയുടെയും നാടിന്റേയും ഭൗതികവും ആദ്ധ്യാത്മികവുമായ ഉത്കർഷത്തിനുവേണ്ടി നമ്മുടെ പൂർവ്വികന്മാർ മെനഞ്ഞെടുത്ത ഈ ലളിതസുന്ദരമായ പരിപാടി ഭാരതത്തിലെ ഓരോ ഗ്രാമത്തിലും സശ്രദ്ധം ബോധപൂർവ്വം ആചരിക്കേണ്ടതാണ്. അങ്ങനെ ചെയ്താൽ നമുക്കും നമ്മുടെ കുടുംബത്തിനും തദ്വാരാസമാജത്തിനും രാജ്യത്തിനു തന്നെയും ഉത്തരോത്തരം അഭിവൃദ്ധിയുണ്ടാകുമെന്നതിന് സംശയമേയില്ല. അതാണ് ഹൈന്ദവധർമ്മത്തിന്റെ ആദ്ധ്യാത്മിക ലക്ഷ്യം.



# വഴിപാടുകൾ

ക്ഷേത്രാരാധനയിൽ പ്രമുഖമായ സ്ഥാനമാണ് ഭക്തജനങ്ങൾ ആചരിച്ചുവരുന്ന വഴിപാടിനുള്ളത്. ഭൂപരിഷ്കരണ നിയമം മൂലവും മറ്റും സാമ്പത്തിക വിഷമം അനുഭവിക്കുന്ന ക്ഷേത്രങ്ങളിൽ നിത്യനിദാനാദികളും മറ്റും നിർവ്വഹിച്ചുപോരുന്നത് ഭക്തന്മാരുടെ വഴിപാടുകൾകൊണ്ടാണ്. അനേകം ക്ഷേത്രങ്ങളിൽ ഉത്സവാദികൾ, ജീർണ്ണോദ്ധാരണം, ശുദ്ധികലശം, നവീകരണകലശം എന്നീ ക്രിയകളുടെ ഭാരിച്ച ചിലവിൽ ഏറിയ പങ്കും ഭക്തജനങ്ങൾ നൽകുന്ന ദ്രവ്യ–ധനരൂപേണയുള്ള വഴിപാടുകൊണ്ടാണ് നിർവ്വഹിക്കപ്പെടുന്നത്. ഏതു ക്ഷേത്രത്തിലും അവിടത്തെ പ്രധാനപ്പെട്ട വഴിപാടുകളെക്കുറിച്ചുള്ള ബോർഡുകൾ കാണാൻ കഴിയും.

ലൗകികമായ കാര്യസിദ്ധിയെ കാംക്ഷിച്ചുകൊണ്ടാണല്ലോ മിക്കവാറും വഴിപാടുകൾ കഴിച്ചുവരുന്നത്. വഴിപാടുകളിലൂടെ അത്ഭുതകരമായ ഫലം ലഭിക്കുന്നതായി പലർക്കും അനുഭവവേദ്യമായിട്ടുള്ളതാണ്. ആധുനികലോകത്തിൽ ലഭ്യമാകുന്ന അനേകം ഉപാധികളെ ആശ്രയിച്ചിട്ടും തങ്ങളുടെ പ്രശ്നങ്ങൾ ചിലപ്പോൾ പരിഹൃതമാകാറില്ല. ജീവിതത്തിൽ അഭിമുഖീകരിക്കുന്ന അത്തരം സങ്കീർണ്ണമായ പ്രശ്നങ്ങൾപോലും ഒരു ഗ്രാമക്ഷേത്രത്തിൽ ആചരിച്ചുവരുന്ന ഏറ്റവും ലളിതമായ ഒരു “വിളക്കും മാല”യിലൂടെയോ “പുഷ്പാഞ്ജലി”യിലൂടെയോ നിഷ്പ്രയാസം പരിഹരിക്കപ്പെടുന്നുണ്ട് എന്നുള്ളത് പകൽവെളിച്ചംപോലെ യാഥാർത്ഥ്യമാണ്. തിരുപ്പതി ക്ഷേത്രത്തിലെ വെങ്കിടേശ്വര ഭഗവാനെ തങ്ങളുടെ വ്യവസായങ്ങളിലും വ്യാപാരങ്ങളിലും കക്ഷി (Partner) യായി ചേർക്കുന്ന ഒരു സമ്പ്രദായമുണ്ട്. വർഷാന്തം കണക്കുപ്രകാരം, ലഭ്യമായ ലാഭത്തിന്റെ പാർട്ട്ണർ എന്ന നിലയ്ക്കുള്ള ഭഗവാന്റെ വിഹിതം ഭണ്ഡാരത്തിൽ നിക്ഷേപിക്കുന്നതിന്റെ ഫലമായാണത്രെ പലപ്പോഴും അവിടെ വൻ സംഖ്യകൾ ‘കാണിക്ക’യായി ലഭിക്കുന്ന

 തു്. അപ്പോഠ ഭഗവാനെ കൂട്ടുപിടിച്ചാൽ ധനലാഭം ഉണ്ടാക്കു വാൻ കഴിയും എന്നുള്ള സ്വാനുഭവത്തിന്റെ വെളിച്ചത്തിലാണ് ഇത്തരം വഴിപാടുകളുടെ എണ്ണം ഓരോ വർഷം കൂടുന്തോറും വർദ്ധിച്ചുകൊണ്ടിരിക്കുന്നതു്. കാര്യങ്ങളുടെ നിർവിഘ്ന പരി സമാപ്തിക്കു് രോഗശാന്തിക്കു്, ഉദ്യോഗസമ്പാദനത്തിനു്, എ ന്നിങ്ങനെ അഭീഷ്ടസിദ്ധിയ്ക്കായി ഈ പ്രക്രിയയെ ആശ്രയിക്കാ ത്തവർ വിരളമാണ്. ചുരുക്കം ചിലർ 'രിക്തഹസ്തേന നോ പേയാദ് രാജാനാം ദേവതാം ഗുരും' എന്ന ശാസ്ത്രവചനത്തി ന്റെ അടിസ്ഥാനത്തിലും വഴിപാട്ട് കഴിക്കുന്നുണ്ട് എന്നുള്ള കാര്യം ഇവിടെ വിസ്മരിക്കുന്നില്ല.

## വഴിപാട് ശബ്ദത്തിന്റെ അർത്ഥവ്യാപ്തി

സ്വകാര്യസിദ്ധിക്കായി ക്ഷേത്രത്തിൽ ദേവനു് പ്രതി ഫലമായി കൈക്കൂലി കൊടുക്കുക എന്നാണോ ഈ ആചാര ത്തിന്റെ അത്ഥം? ഒരിക്കൽ ഒരു വിദ്യാർത്ഥിയുടെ ചോദ്യാ വലിവാങ്ങി വായിച്ചപ്പോഠ വാക്യമുണ്ടാക്കി എഴുതാൻ നൽ കിയ പദാവലികളിൽ "വഴിപാടു കഴിക്കുക" എന്നപ്രയോഗം കാണാനിടയായി. മററു യാതൊരു പോംവഴിയുമില്ലാത്തതി നാൽ മനമില്ലാമനസ്സോടെ എന്തെങ്കിലും കാട്ടിക്കൂട്ടുക എന്ന ഒരു പ്രവൃത്തി എന്ന നിലയ്ക്കാണ് സാമാന്യമായി ഈ പദപ്ര യോഗത്തിനു് ഭാഷയിൽ അത്ഥം കല്പിച്ചുവരുന്നത്. വഴിപാ ടിനെക്കുറിച്ചുള്ള ഉപരിപ്ലവമായ ധാരണ വെച്ചു പുലത്തി വന്ന തിന്റെ ഫലമായിട്ടായിരിക്കണം ഭാഷയിൽ പോലും തെററാ യ രീതിയിൽ ഈ പദം പ്രയോഗിച്ചുവരുന്നത്. ഈ പ്രക്രിയ യുടെ വിശദാംശങ്ങളിലേക്ക് കടന്നാൽ മാത്രമേ ഇതിന്റെ അർത്ഥവ്യാപ്തിയും മഹത്വവും എത്രയുണ്ടെന്നു് സ്പഷ്ടമാകൂ. അ ന്ധവും അനാചാരബദ്ധവും ആയ അനുസന്ധാനം മൂലം ഒരു കർമ്മത്തിന്റെ അർത്ഥത്തിന്നു് പരിണാമപ്രക്രിയയിൽ എത്ര ത്തോളം മൂല്യശോഷണം സംഭവിക്കുന്നു എന്നു കാണാൻ കഴിയും. വഴിപാട്ട് എന്നതിന്റെ അത്ഥം "ആരാധന" എന്നാ ണ്. ആയതു് ഈശ്വരസന്നിധിയിൽ വെച്ചു് ചെയ്യപ്പെടുന്ന ത്യാഗമല്ലാതെ മറെറാന്നുമല്ല.

'ത്യാഗൈ നൈകേനാമൃതത്വമാനശു"

എന്നാണ് ശ്രുതി. ത്യാഗംകൊണ്ടു് മാത്രമാണ് അ മൃതം ലഭിക്കുക. മോക്ഷപ്രാപ്തിയടയുക എന്നാണിതിന്റെ

**അർത്ഥം**. മോക്ഷപ്രാപ്തിക്ക് ഈശ്വരസാക്ഷാത്കാരത്തിന് ഉള്ള മാർഗ്ഗമാണ് ആരാധന. അതു ത്യാഗപൂർണ്ണമായ അർപ്പണം കൊണ്ടായിരിക്കണം എന്നാണ് വിവക്ഷ. അവരവക്കുള്ള സർവ്വസ്വവും മററുള്ളവർക്കായി ഭഗവൽസന്നിധിയിൽ അർപ്പിക്കുന്നതാണ് വഴിപാട്. യോഗവാസിഷ്ഠത്തിൽ പറയുന്ന ''സർവ്വംത്യജതിയസ്ത്തസ്യ സർവ്വമേവോപതിഷ്ഠതേ'' (സർവ്വം ത്യജിക്കുന്നവനു സർവ്വവും കൈവരുന്നു) വൈദികവും താന്ത്രികവും ആയ യജ്ഞങ്ങളും, അനുഷ്ഠാനങ്ങളും മുതൽക്ക് സാധാരണ ഭക്തൻെറ ലളിതമായ ആരാധനാക്രമം വരെയുള്ള പ്രക്രിയയുടെസ്വരൂപം ത്യാഗമയമായ അർപ്പണമാകുന്നു.

## യജ്ഞസങ്കൽപ്പം എന്ന ദാർശനിക സിദ്ധാന്തം

ഓരോ ജീവിയും നിലനിൽക്കുന്നത് മററു ജീവികളുടെ ജീവാർപ്പണം കൊണ്ടാണെന്നുള്ള ശാസ്ത്രീയമായ വസ്തുനിരീക്ഷണമാണ് യജ്ഞസങ്കൽപ്പത്തിന് ദൃഷ്ടാന്തം. യജിക്കുക എന്നത് ത്യാഗപൂർവ്വം ചെയ്യുന്ന അനുഷ്ഠാനമാണ്. ജഗത് സൃഷ്ടി തന്നെ ഉണ്ടായത് യജ്ഞത്തോടു് കൂടിയാണ്.

ഉഷാവാ അശ്വസ്വമേധ്യസ്യശിരഃ—

ബൃഹദരണ്യകോപനിഷത്ത്—ഈ ഉഷസ്സ് ബ്രഹ്മാവിൻെറ പകലിൻെറ സൃഷ്ടിയുടെ ആരംഭമത്രെ. നാനാത്വത്തെ വഹിക്കുന്ന ഏകത്വത്തെ പ്രപഞ്ചാത്മകമായ അശ്വത്തെയജ്ഞപശുവാക്കുന്നതിനെ അതിലെ അനന്തരമന്ത്രം പ്രതിപാദിക്കുന്നു. ശതപഥബ്രാഹ്മണം ഇതിനെ കുറച്ചുകൂടി വിസ്തരിക്കുന്നു,

> ''ബ്രാഹ്മവൈഃസ്വയം ഭൂസ്തപോതപ്യത തദൈക്ഷത
> നവൈ തപസ്യനന്ത്യമസ്തി ഹന്താഹം
> ഭൂതേഷ്വാത്മാനം ജുഹവാനി ഭൂതാനി
> ചാത്മാനിതി
> തത്സർവ്വേഷു ഭൂതേഷ്വാത്മാനാം ഹുത്വാ
> ഭൂതാനി
> ചാത്മനി സർവ്വേഷാം ഭൂതാനാം ശ്രൈഷ്ഠ്യം
> സ്വാരാജ്യമാധിപത്യം പര്യൈൻ''

(സ്വയംഭൂവായ ബ്രഹ്മാവ് തപസ്സനുഷ്ഠിച്ചു, തപസ്സിനു ശാശ്വതമില്ലെന്നു കണ്ടു. ഞാൻ ഭൂതങ്ങളിൽ ആത്മാവേയും ആത്മാവിൽ ഭൂതങ്ങളേയും ഹോമിക്കും എന്നു സർവ്വഭൂതങ്ങളിലും സ്വാത്മാവിനെ അർപ്പിച്ചു. ഭൂതങ്ങളെ സ്വാത്മാവിലും ഹോമിച്ചു. അങ്ങിനെ സർവ്വഭൂതങ്ങളിലും വെച്ച് ശ്രേഷ്ഠതയും അവയുടെ മേൽ ആധിപത്യവും നേടി) പുരുഷൻ പ്രകൃതിയിൽ സംബദ്ധനായി എന്നതാണ് ഈ ശ്രുതി പ്രഖ്യാപിതമായ പുരുഷയജ്ഞം. അങ്ങനെ ഏകനായ ഈശ്വരൻ ആത്മാർപ്പണം മൂലം നാനാത്വരൂപമായ പ്രപഞ്ചത്തെ സൃഷ്ടിച്ചു. അതുകൊണ്ടു സർവ്വവും ഈശ്വരാംശമാണെന്നു് പറയപ്പെടുന്നു. 'മമൈവാംശഃ'' വേദോക്തമായ പുരുഷസൂക്തത്തിലും മററും ഈശ്വരൻ സ്വാംശത്താൽ ജഗത്തിനെ സൃഷ്ടിച്ചതിനെ വിഷയീഭവിപ്പിച്ചിരിക്കുന്നു. ഈശ്വരനിൽ ജീവിക്കുന്ന ഈശ്വരാത്മകമായി വർത്തിക്കുന്ന പരമാണു മുതൽ മനുഷ്യൻ വരെയുള്ള സകല ജീവജാലങ്ങളിലും തങ്ങളുടെ സൃഷ്ടിക്കു്കാരണമായ 'യജ്ഞം' എന്ന പ്രതിഭാസം അന്തർലീനമായിരിക്കുന്നു എന്നു് കാണാൻ പ്രയാസമില്ല, തിര്യക്കുകളിലും സസ്യജാലങ്ങളിൽപോലും മറേറതു പ്രതിഭാസത്തേക്കാളും ഈ യജ്ഞപരമായ വീക്ഷണമാണ് പ്രകാശിച്ചു കാണുന്നതു്. തെൻെറ ഫലങ്ങളും ഈർക്കിലയും, ഓലയും, ചകിരിയും അങ്ങനെ സർവ്വവും ലോക ഹിതത്തിന്നായി പ്രദാനംചെയ്യുന്ന ഒരു കല്പവൃക്ഷത്തിൻെറ ധന്യമായ ജീവിതം യജ്ഞപൂർവ്വകമല്ലെങ്കിൽ മറെറന്താണ്? എന്തിനേറെ പറയുന്നു, ആ തെങ്ങ് കായ്ക്കുന്നതു് നിർത്തുമ്പോഴം അതിൻെറ ഛേദിക്കപ്പെട്ട തടിപോലും നമ്മുടെ ഗ്രാമങ്ങളിലെ പാലങ്ങളായും തൊഴുത്തുകളിലെ പാത്തിയായും ഉപയോഗിക്കപ്പെടുന്നു.

ശ്രേഷ്ഠജന്മം ലഭിച്ച മനുഷ്യൻ തന്നിൽ അന്തർലീനമായിരിക്കുന്ന ഈ യജ്ഞമനോഭാവത്തെ പോഷിപ്പിച്ചുകൊണ്ടുള്ള പ്രക്രിയയാണ് വിവിധ ഈശ്വരാരാധനാമാർഗ്ഗങ്ങളിലൂടെ നിർവ്വഹിക്കുന്നതു്. ''സ്വർഗ്ഗകാമോയജ്ഞ'' എന്ന ബൃഹദാരണ്യകോപനിഷത്തിലെ ഉപദേശം ഇവിടെ സ്മരണീയമാണ്.

## ജീവൽബ്രഹ്മൈക്യമെന്ന ലക്ഷ്യത്തിലേക്കുള്ള പ്രയാണം

ഓരോ ശരീരത്തിലുമുള്ള അസംഖ്യം അണുക്കളിൽ ഓരോന്നിൻെറയും ജീവിതം ശരീരത്തിലെങ്ങും വ്യാപിച്ചിരി

കുന്ന ജീവിതത്തോട് സംബന്ധപ്പെട്ട് അതിനോട് വഴങ്ങിയാഴി യുമ്പോലെ ഓരോ ചരാചരത്തിൻെറയും ജീവിതം സമഷ്ടിയുടെ ഈശ്വരൻെറ ജീവിതവുമായി സംബന്ധപ്പെട്ടിരിക്കുന്നു. ഓരോ പരമാണുവിനും ശരീരത്തിന് ഓരോ ജീവിതസ്ഥാനമുള്ള പോലെ തന്നെ ഓരോ ജീവിക്കും പ്രപഞ്ചത്തിൽ ഓരോ സവി ശേഷസ്ഥാനമുണ്ട്. എല്ലാ ജീവാത്മാക്കളിലും വ്യാപിക്കുന്ന ഒരു ജീവിത പ്രവാഹമുള്ളതിനാൽ ഓരോ വ്യക്തിയുടെയും ജീ വിതം ആജീവിതൈക്യത്തോട് യോജിച്ച് പ്രവർത്തിക്കേണ്ടി യിരിക്കുന്നു. അങ്ങനെ എല്ലാ ജീവിതങ്ങളും പരസ്പരം സംബ ന്ധങ്ങളാണ്, ഈ സംബന്ധം മൂലം ഓരോ ജീവിയും മററു ജീവികൾക്കായി ആത്മാർപ്പണം ചെയ്യുവാൻ കടപ്പെട്ടിരി ക്കുന്നു എന്നുള്ളതാണ് യജ്ഞസങ്കല്പത്തിൻെറ ധാർമ്മിക രൂപം. അങ്ങിനെ ഓരോ ജീവാത്മാവിലും അതിലും മഹത്തരമായ എന്തോ ഒന്നുണ്ടെന്നും ആ മഹത്വത്തിന് കീഴ്‌വഴങ്ങാതെ ഗത്യ ന്തരമില്ലെന്നും അനുഭവപ്പെടുന്നതാണ് വാസ്തവത്തിൽ യജ്ഞം. അതുകൊണ്ട് ദൈവികമായും മാനസികമായും താൻ സമ്പാ ദിച്ചുവച്ചിട്ടുള്ളതിനെ മററു സകലത്തിനുമായി നൽകുകയും പ കരം കിട്ടുന്നതിനെ വാങ്ങിവയ്ക്കുകയും ചെയ്യാതിരിക്കാൻ നിർ വ്വാഹമില്ല. ഈ കൊടുക്കലും, വാങ്ങലും) വഴിയായി (give & take process) ഓരോരുത്തരും സ്വയം അഭിവൃദ്ധി പ്രാപിക്കുകയും അതോടുകൂടി മററുള്ളവരുടെ അഭിവൃദ്ധിയെ സ ഹായിക്കുകയും ചെയ്യുന്നു. ജഗത്തിൻെറ ഹിതത്തിനായി കൊ ണ്ടാണ് ആത്മസാക്ഷാല്ക്കാരത്തിനുള്ള ശ്രമം പോലും ചെയ്യേ ണ്ടത്. പടിപടിയായുള്ള ഈ യജ്ഞപരമായ പന്ഥാവിലൂടെ യുള്ള പ്രയാണത്തിൽ അപൂർണ്ണമായ ജീവാത്മാവ് പരി പൂർണ്ണമായ പരമാത്മാവാണെന്ന അനുഭൂതി ഉണ്ടാവുന്ന അ വസ്ഥയിലേക്ക് മനുഷ്യൻ എത്തിച്ചേരുന്നുഎന്നുള്ളതാണ്. ബൃ ഹദാരണ്യകോപനിഷത്തിൽ.

> ''ഏതേഷുയശ്ചരതോ ഭ്രാജമാനേഷു യഥാകാലം
> ചാഹൂത യോഹ്യാദായൻതം ന്യായന്നേതാഃ
> സൂര്യസ്യരശ്മയോ യത്ര ദേവാനാം
> പതിരേ കോ ധിവാസു ഏഹ്യേ ഹിതി
> തമാഹുതയഃ സുവർച്ചസഃ സൂരസ്യരശ്മിഭ്യര്യജമാനം
> വഹന്തിപ്രിയം വാചമഭിവദന്ത്യോ ർച്ചയന്ത്യ
> ഏഷവഃ പുണ്യം സുകൃതോ ബ്രഹ്മലോകഃ''

പ്രകാശമാനങ്ങളായ ഇവയിൽ (യജ്ഞത്തിലെ അഗ്നിയിൽ) ആഹൂതികൾ ചെയ്തുപോരുന്ന ആളെ സൂര്യരശ്മികൾ യഥാകാ

ലം ദേവാധിദേവൻെറ സ്ഥാനത്തെത്തിക്കുന്നു. തേജസ്സുററ ആഹുതികൾ വരൂ വരൂ എന്നു വിളിച്ചുംകൊണ്ടും ഇതാ നിങ്ങൾ സുകൃതംകൊണ്ടു നേടിയ പവിത്രമായ ബ്രഹ്മലോകം എന്നിങ്ങനെ ഇഷ്ടവാക്കുകൾ പറഞ്ഞാദരിച്ചും കൊണ്ടു് സൂര്യരശ്മികൾ വഴി വിളിച്ചും കൊണ്ടുപോകുന്നു)

## ക്ഷേത്രാരാധന എന്ന യജ്ഞം

ക്ഷേത്രത്തിൻെറ സംവിധാനം, പ്രതിഷ്ഠ എന്നിവകൂടി സ്ഥാനം ഈ യജ്ഞസങ്കല്പവും തുടർന്നുള്ള പൂജാദിക്രിയകൾ യജ്ഞക്രിയകളുടെ തുടർച്ചയുമാണെന്നു് ക്ഷേത്രസങ്കല്പത്തെക്കുറിച്ച് സാമാന്യജ്ഞാനം ലഭിച്ചിട്ടുള്ളവക്കു് മനസ്സിലാക്കുവാൻ പ്രയാസമില്ല. ഒരു ജനപദത്തിൻെറ മുഴുവൻ അഭ്യുദയത്തേയും. ശ്രേയസ്സിനേയും ലക്ഷ്യമാക്കി അതാതു ദേവതകളുടെ സാന്നിദ്ധ്യം പ്രത്യക്ഷമായി അനുഭവപ്പെടുത്തുന്ന തരത്തിൽ, തൻെറ കഠിനമായ മന്ത്രസാധനയുടെ ഫലമായി ഉണന്നുകഴിഞ്ഞ തന്നിലുള്ള ആത്മീയചൈതന്യാംശത്തെ നിക്ഷേപിക്കുകയാണല്ലോ പ്രതിഷ്ഠയിലൂടെ തന്ത്രി ചെയ്യുന്നതു്. ഈ പ്രക്രിയതന്നെ ഒരു മഹാ യജ്ഞമാകുന്നു. പ്രസാദം മുതൽ പ്രാകാരം വരെ വ്യാപ്തമായിരിക്കുന്ന അനുസ്യൂതം സ്പന്ദിച്ചുകൊണ്ടിരിക്കുന്ന ഈ ചൈതന്യത്തിൻെറ സ്വരൂപമാവട്ടെ അതാതു്ദേവൻെറ മൂലമന്ത്രരൂപത്തിലുള്ള സജീവ സ്പന്ദനവിശേഷങ്ങളാകുന്നു. ക്ഷേത്രത്തിൽ പ്രാത്ഥിക്കുന്ന ഭക്തൻ താനും ദേവനുമായി മാനസികമായ ഏകീഭാവം കൈവരിക്കുമ്പോൾ ക്ഷേത്രത്തിൽ വിരാജിക്കുന്ന ജാജ്വല്യമാനവും അനുഭൂത്യാത്മകവുമായ തത്തന്മന്ത്രസ്പന്ദനങ്ങളെ താനറിയാതെതന്നെ തന്നിൽ കുണ്ഡലിതമായിരിക്കുന്ന ആത്മശക്തിയുടെ ലേശാംശത്തെയെങ്കിലും ഉണത്തുവാനായി ഉപയോഗപ്പെടുത്തുന്നുണ്ടു്. അനുദിനം ക്ഷേത്രത്തിൽ ദർശനം ചെയ്യുന്ന അനേകം ഭക്തന്മാരുടെ ആത്മശക്തിയുടെ ഉത്ഥാപനംകൊണ്ടു് (അതായതു് നേരിയ തോതിലുള്ള കുണ്ഡലിനി പ്രബോധനം) ആണല്ലോ പ്രാർത്ഥന ഫലിച്ചു, ദേവൻ അനുഗ്രഹിച്ചു; എന്നെല്ലാം പറയുന്നതു്. ഭക്തന്മാരുടെ ഇച്ഛാശക്തിയെ ഫലവത്താക്കി തീക്കുവാൻ ക്ഷേത്രത്തിൽ പ്രതിഷ്ഠിതമായ ശക്തിസഞ്ചയം വിനിയോഗിക്കപ്പെടുന്നുണ്ടു്. വിളക്കിലൊഴിച്ചിരിക്കുന്ന എണ്ണ കത്തി തീന്നുപോകുമ്പോൾ വീണ്ടും വീണ്ടും ഒഴിച്ചുകൊടുക്കുന്നതുപോലെ ക്ഷേത്രത്തിൽ പ്ര

തിഷ്ഠയിലൂടെ വിരാജമാനമായ ചൈതന്യത്തെ വീണ്ടും പോഷിപ്പിക്കുവാനുള്ള സംവിധാനമാണല്ലോ പൂജ. ജലഗന്ധാദികളെക്കൊണ്ട് സാമാന്യമായി അനുഷ്ഠിക്കുന്ന ഷോഡശോപചാര പൂജയുടെ സ്വഭാവവും യജുഷമാകുന്നു. പ്രപഞ്ചസാരതന്ത്രത്തിൽ പ്രതിപാദ്യമായ ഷോഡശോപചാരം 1) ആസനം 2) സ്വാഗതം 3) അർഘ്യം 4) പാദ്യം 5) ആചമനം 6) മധുപർക്കം 7) ആചമനം [കുലുക്കുഴിയൽ] 8) സ്നാനം 9) വസനം 10) ആഭരണം 11) ഗന്ധം 12) പുഷ്പം 13) ധൂപം 14) ദീപം 15) നൈവേദ്യം 16) വന്ദനം, ദേവങ്കൽ പ്രതീകാത്മകതയോടെ തൻെറ സർവ്വവും സമർപ്പിക്കുന്ന പ്രക്രിയയത്രെ ഉപചാര പദ്ധതി.

ഗന്ധാദ്യുപചാര പഞ്ചകത്തിൻെറ അർത്ഥം തന്ത്രസമുച്ചയവ്യാഖ്യാനമായ വിവരണത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

'തദാത്മനാം (പഞ്ചഭൂതാത്മനാം) തേഷാം യജ്വനാം നിജനിജാരംഭക പഞ്ചഭൂതാത്മകൈരു പഹരണൈ ജലഗന്ധപുഷ്പാദ്യുപഹരണവിധൌ തദ്വാരാ ദേവൈസ്വകീയ കൃത്സ്ന സമർപ്പണമേവ യജ്വഭിര ഹിതൈരനുസന്ധേയം' ശരീരം പഞ്ചഭൂതാത്മകമാണല്ലൊ. ശരീരത്തിൻെറ മൗലിക ഘടകങ്ങളായിട്ടുള്ള പഞ്ചഭൂതങ്ങളെ ഗന്ധാദ്യുപഹാരങ്ങളിലൂടെ ഈശ്വരങ്കൽ സമർപ്പിക്കുകയാണല്ലൊ പൂജയിലൂടെ ചെയ്യുന്നത്. തൻെറ പാഞ്ചഭൗതിക ശരീരത്തിലെ പാർത്ഥിവാംശത്തെ ഗന്ധം (ചന്ദനം) കൊണ്ടും ആകാശാംശത്തെ പുഷ്പംകൊണ്ടും വായ്വംശത്തെ ധൂപംകൊണ്ടും അഗ്ന്യംശത്തെ ദീപംകൊണ്ടും സമർപ്പിക്കുന്നു എന്നാണ് ഇതിൻെറ അർത്ഥം. ക്രമാനുഗതമായ പഞ്ചോപചാരത്തിലൂടെ സാധകൻ/പൂജകൻ താൻ ദേഹമാണെന്ന ബോധതലത്തിൽനിന്ന് ഉയന്ന മാനസികഭാവത്തെ കൈക്കൊള്ളുന്നു എന്നാണിവിടെ വിവക്ഷ. (Higher Consciousness) ഉപര്യുപരിയുള്ള ഈ പ്രക്രിയയിലൂടെ യോഗസാധനയുടെ പരമകാഷ്ഠയിൽ, സ്വാത്മാവ് സർവ്വാത്മാവുമായി ഐക്യം കൊള്ളുന്ന അവസ്ഥയിലേക്ക് സാധകനെ കൈപിടിച്ചുയർത്തുകയാണ് ചെയ്യുന്നത്.

## ശിവം ഭൂതാശിവം യജേൽ

നിവേദ്യത്തിനു ശേഷം നടയടച്ചുള്ള പ്രസന്ന പൂജയിങ്കൽ ഷോഡശോപചാരങ്ങളുടെയും അന്ത്യത്തിൽ ദേവൻ സന്തു

ഷ്ടനായി ഭവിക്കുന്നതിന്റെ പാശ്ചാത്തലത്തിലാണല്ലോ ഈ അവസരത്തിലെ പൂജസ്സ് ഇങ്ങനെ പേർ നൽകിയിരിക്കുന്നത്. പ്രസന്നാർഗ്ഘ്യത്തിനു ശേഷം മാം മദിയഞ്ചസകലമസ്തൽ സ്വാമിനെ സദാശിവപരമാത്മനെ തുഭ്യം സമ്യക്സമർപ്പയാമി ഇത്യാദി ബ്രഹ്മാർപ്പണപര്യന്തമുള്ള ക്രിയാന്ത്യത്തിൽ പൂജകൻ താൻ അർച്ചിക്കുന്ന ദേവനുമായി അഭിന്നത്വം പ്രാപിക്കുന്ന അവസ്ഥാവിശേഷത്തെ അനുസന്ധാനം ചെയ്യുന്ന അനുഭൂതി ഉണ്ടാവേണ്ടതാണ്. ഇവിടെ എന്നെയും എന്റേതായിട്ടുള്ള സർവ്വസ്വവും പരമാത്മസ്വരൂപനായ ദേവനു് പരിപൂർണ്ണമായി യഥാവിധി സമർപ്പിച്ചിരിക്കുന്നു എന്ന മന്ത്രത്തോടെയുള്ള ആത്മാർത്ഥമായ പൂജയുടെ ഫലം യോഗശാസ്ത്രത്തിന്റെ മൗലിക സിദ്ധാന്തമായ 'ശിവം ഭൂത്വാശിവംയജേൽ' (ശിവനെ യജിക്കുന്നവൻ ശിവനായി ഭവിക്കുന്നു) എന്നതിനെ അനുസന്ധാനം ചെയ്യുകയാണ്.

## ക്ഷേത്രാരാധനയിൽ വഴിപാടിന്റെ സ്ഥാനം

ഇങ്ങനെ യജ്ഞപരമായ അനുഷ്ഠാനങ്ങളുടെ സമ്മിളിത സ്വരൂപമായ ക്ഷേത്രത്തിൽ ആരാധനസ്സായി പോകുന്ന ഭക്തന്മാർ പ്രദക്ഷിണം, വന്ദനം, നമസ്കാരം എന്നീ ഉപചാരങ്ങളിൽ കൂടിയാണല്ലോ ക്ഷേത്രജ്ഞനെഉപാസിക്കുന്നത്. രണ്ടു കൈകളും അഞ്ജലിബദ്ധമായി തൊഴുന്നത് പ്രകൃതിപുരുഷയോഗത്തെ അനുധാവനം ചെയ്യലാണ്. പ്രദക്ഷിണത്തോടെ ഒരു സ്ക്രൂ ആണി എങ്ങനെ ബിന്ദുസ്ഥാനമായ ലക്ഷ്യത്തിലേക്ക് തിരിച്ചുറപ്പിക്കുന്നുവോ അതുപോലെ ഭക്തൻ താനും താന്ത്രിക യന്ത്രമായ ക്ഷേത്രത്തിലെ ബിന്ദു സ്ഥാനത്ത് വിരാജിസ്സുന്ന ബിംബസ്ഥനായ ദേവനുമായി താദാത്മ്യം പ്രാപിസ്സുന്നു. പരമമായ ഗൌണീഭക്തിയുടെ ബാഹ്യപ്രകടനമായ നമസ്കാരത്തിലൂടെയും ഇതേ പ്രക്രിയ മറെറാരു രൂപത്തിൽ അനുവർത്തിക്കുകയാണല്ലോ. ക്ഷേത്രാരാധനയുടെ അടുത്ത പ്രമുഖഇനം വഴിപാടുകഴിക്കലാകുന്നു. ഈ പദ്ധതിയുടെ സാമാന്യസ്വഭാവം നിരീക്ഷിച്ചാൽ ആയത് പൂജാംഗമായ ഒന്നാണെന്നും, പൂജയിൽ ഭക്തനെ ഭാഗികമായോ പൂർണ്ണമായോ ഭാഗഭാക്കാക്കിത്തീർക്കുന്ന ഉപാധിയാണെന്നും കാണാൻ വിഷമമില്ല.

## പൂജാംഗമായ വഴിപാടുകൾ

സാമാന്യമായി മിക്കക്ഷേത്രങ്ങളിലും നിലവിലുള്ളവഴിപാടുകൾ വിളക്ക്, മാല, പുഷ്പാഞ്ജലി, വിവിധ ദ്രവ്യ

ങ്ങളെകൊണ്ടുള്ള അഭിഷേകം, പായസം, മുതലായ നിവേദ്യങ്ങൾ എല്ലാം തന്നെ പൂജയുടെ ഭാഗമാണെന്നും ഓരോന്നിനും ഷോഡശോപചാരങ്ങളുമായി ബന്ധമുണ്ടെന്നും കാണാൻ കഴിയും. ദീപം അഥവാ വിളക്ക് ആഗ്നേയാംശത്തിന്റെ സമർപ്പണമാണ്. പൂജാംഗമായ ദീപദർശനത്തിൽ ഭക്തൻ പങ്കാളിയാവുന്നതോടെ തന്നെ ബാധിച്ചിരിക്കുന്ന തമസ്സിനെ—ദുഃഖത്തെ ഇല്ലാതാക്കാൻ കഴിയുന്നുണ്ട്. നെയ്‌വിളക്കിനു പ്രത്യേകം പ്രാധാന്യം കല്പിക്കുന്നുണ്ട്. പഞ്ചഗവ്യം എന്നറിയപ്പെടുന്ന, പശുവിൽ നിന്നു കിട്ടുന്ന അഞ്ചുവസ്തുക്കളിൽ ഒന്നായ ആജ്യം(നെയ്യ്)സൂര്യദ്യോതകമാണ്. ചിദാകാശത്തിലെ സൂര്യദർശനത്തോളം സാധകന്റെ പ്രജ്ഞയുയരുമ്പോൾ വസ്തുവിന്റെ സ്വരൂപജ്ഞാനമുണ്ടാവുന്നു. അതുകൊണ്ടു ആരാധനയിൽ ആഗ്നേയാംശത്തിൽ സൂര്യദ്യോതകമായ ആജ്യത്തിനു ശ്രേഷ്ഠത കല്പിച്ചുവരുന്നു. ഗായത്ര്യാദി അനേകം വിശിഷ്ട ഹോമകർമ്മങ്ങളിൽ അഗ്നിയിൽ ആധാനം ചെയ്യപ്പെടുന്ന വസ്തുക്കളിൽ നെയ്യിനു് പരമപ്രധാന്യം കല്പിക്കപ്പെട്ടുവരുന്നതിന്റെ കാരണം ഇതായിരിക്കണം. പുഷ്പാവൃതമായ മാലയാകട്ടെ, ആകാശഭൂതപ്രതീകമായതിനാൽ സർവ്വഭൌതിക സുഖങ്ങളെയും പ്രദാനം ചെയ്‌വാൻ പര്യാപ്തമാണ്. കാരണം സൃഷ്ടിപ്രകിയയിൽ ആദ്യത്തെ സ്ഥൂലഭൂതം ആകാശമായതിനാൽ, മററു നാലു ഭൌതിക ഘടകങ്ങളും (പൃഥ്വി അപ്പ്, തേജസ്, വായു) സൂക്ഷ്മമായി അടങ്ങിയിരിയ്ക്കണമല്ലൊ. ദേവനുള്ള ആഭൂഷണങ്ങളിൽ വസ്ത്രത്തെ പോലെത്തന്നെ പുഷ്പമാല്യവും പ്രാധാന്യമർഹിയ്ക്കുന്നു. വിവിധ പുഷ്പങ്ങളെക്കൊണ്ടു് മനോഹരമായി മാല കെട്ടുന്ന കഴകപ്രവർത്തിയ്ക്കു് ശാന്തിക്കാരനു് തൊട്ടടുത്ത സ്ഥാനം കൽപ്പിയ്ക്കപ്പെട്ടിരിക്കുന്നു. പൂവുകളുടെ എണ്ണംകൊണ്ടുള്ള പ്രത്യേക ഗണിത പദ്ധതിയനുസരിച്ചു് അക്ഷരസംഖ്യകളെ അടിസ്ഥാനപ്പെടുത്തി അതാതു് ദേവന്റെ മൂലമന്ത്രാക്ഷരങ്ങൾ ദേവസ്തുതികൾ എന്നിവകൊണ്ട് മാലകെട്ടുന്ന സമ്പ്രദായം പലക്ഷേത്രങ്ങളിലും കണ്ടുവരുന്നുണ്ടു്. ഈ സമ്പ്രദായം പഠിച്ചിട്ടുള്ള കഴകപ്രവൃത്തിക്കാരുടെഎണ്ണം തുലോം പരിമിതമാണെന്നുള്ളതു് നിർഭാഗ്യകരമാണ്.

## അഭിഷേകം

വിവിധ ദ്രവ്യങ്ങളെക്കൊണ്ട് ബിംബത്തിൽ സമന്ത്രമായി അഭിഷേകം ചെയ്യുമ്പോൾ അഭിഷിക്തമായ തീർത്ഥജലം

വടക്കുവശത്തുള്ള ഓവിലൂടെ വിനിർഗ്ഗളിച്ച് മതിൽ കെട്ടുവരെ ഒഴുകുന്നു. സാധകനും സിദ്ധയോഗീശ്വരനുമായ ദേവൻെറ സ്ഥൂല സൂക്ഷ്മദേഹത്തെ മുഴുവൻ കുളിർപ്പിക്കുന്ന അമൃത വർഷണമെന്ന യോഗസാധനകൊണ്ട് സിദ്ധമാകുന്ന അവ സ്ഥയെ ഉളവാക്കുന്ന പ്രക്രിയയാണിത്. പരമശിവാഭിന്നത്വം പ്രാപിച്ച കുണ്ഡലിനി ശക്തിയുടെ ഉത്ഥാപനത്തിൻെറ പരമകാഷ്ഠയിൽ എത്തുമ്പോഴാണല്ലോ ദിവ്യാനുഭൂതി കൾ സാധകന് അനുഭവപ്പെടുന്നത്. ഈ അവസ്ഥയിൽ സ്വ ന്തം ഇച്ഛാശക്തികൊണ്ടു മാത്രം ഇന്ദ്രിയങ്ങളെന്ന മാദ്ധ്യമങ്ങ ളുടെ സഹായം കൂടാതെ തന്നെ പ്രപഞ്ചത്തിൽ വ്യാപരിക്കു വാനും പ്രാപഞ്ചിക ഊർജ്ജത്തെ ഉൾക്കൊള്ളുവാനും സാധകനു കഴിയുന്നു. പ്രപഞ്ചത്തിൻെറ വിരാട്ട് രൂപം പ്രകീർത്തനം ചെ യ്യപ്പെടുന്ന വേദമന്ത്രമായ പുരുഷസൂക്തം കൊണ്ടും ശ്രീരുദ്രം, രുദ്രസൂക്തം, മുതലായ മററു വൈദികമന്ത്രങ്ങളെക്കൊണ്ടും അ ഭിഷേകം ചെയ്യപ്പെടുന്നു. ആപോഹിഷ്ഠാദി പുണ്യാഹമന്ത്ര ങ്ങൾ തുടങ്ങി അതത് ദേവപ്രതിഷ്ഠകൾ അനുസരിച്ചുള്ള സമ ന്ത്രമായ ഈഅഭിഷേകത്തിൽ ഭാഗഭാക്കാകുന്ന ഭക്തനു തൻെറ ഇച്ഛാശക്തിയുടെ ലേശാംശത്തെയെങ്കിലും ഫലപ്രദമായി ഉണർത്തി വിടാൻ കഴിയുന്നുണ്ട്. ശിവക്ഷേത്രങ്ങളിലും മററും ധാരക്കിടാരങ്ങളിലൂടെ ദേവബിംബ ശിരസ്സിൽ അനുസ്യൂതം അണമുറിയാതെ ധാരകഴിക്കാറുണ്ടല്ലോ. അഗ്നിസ്വരൂപനായ ദേവനെ ഈ നിരന്തരമായ ധാരകൊണ്ട് അമൃതമായ അവസ്ഥ യിലേക്കുയർത്തുന്ന ഈ ക്രിയയിൽ പങ്കുകൊള്ളുന്ന ഭക്തൻെറ സകല പാപങ്ങളും നീങ്ങി കിട്ടുന്നു. കർമ്മഫലമായുള്ള വിവി ധ രോഗങ്ങളിൽ നിന്നും ദുഃഖങ്ങളിൽ നിന്നും മോചനം ലഭി ക്കാനായി ശിവനു ധാരകഴിക്കാറുള്ളത് ഇവിടെ സ്മർത്തവ്യമാ ണ്. ഭസ്മം, ചന്ദനം, കളഭം, തേൻ, പാൽ നെയ്യ്, പഞ്ചാമൃതം ഇളനീർ, പനിനീർ, എണ്ണ എന്നിവ കൊണ്ടെല്ലാം ചെയ്യുന്ന അഭിഷേകങ്ങൾക്ക് പ്രത്യേകം പ്രത്യേകം ഫലപ്രാപ്തിയും അ ർത്ഥവും ഉണ്ടെന്നു മാത്രം ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. ശബ രിമലയിലെ ഏററവും ശ്രേഷ്ഠമായ വഴിപാട് ഭക്തന്മാരുടെ ഇരുമുടിക്കെട്ടിൽ നാളികേരത്തിൽ നിറച്ചുകൊണ്ടുപോകുന്ന നെയ്യ് കൊണ്ടുള്ള അഭിഷേകമാണല്ലോ അഭിഷേക പ്രസാദം സ്വീകരിച്ചുകൊള്ളുന്നതോടെ സിദ്ധമാകുന്ന ഫലപ്രാപ്തിയെക്കു റിച്ച് ഇവിടെ പറയേണ്ട ആവശ്യമില്ല. ലക്ഷോപലക്ഷം ഭക്ത ന്മാർക്കു അനുഭവൈകവേദ്യമായിട്ടുള്ള വിഷയമാണത്.

## പായസം മുതലായ നിവേദ്യങ്ങൾ

നിവേദ്യത്തിലൂടെ പഞ്ചഭൂതാത്മകമായ ദേഹത്തിൻെറ പ്രാണമനോമയകോശങ്ങളുടെയും രസാംശത്തെ ദേവങ്കൽ ആഹുതിയായി സമർപ്പിക്കുന്നുണ്ട്. ആയതിനാൽ വഴിപാടുകാരന് മുഴുവൻ പൂജയും നിർവ്വഹിച്ചതിൻെറ ഫലം സിദ്ധമാകുന്നുണ്ട്. അന്നമയകോശത്തോളം വ്യാപ്തമായ വഴിപാടുകാരൻെറ പ്രതീകമെന്ന നിലക്ക് നിവേദ്യത്തിനുള്ള ദ്രവ്യത്തെ സങ്കല്പിച്ചാണ് ഈ ക്രിയ ചെയ്യുന്നത്.

ഓരോ ദേവൻെറയും പ്രത്യേകം പ്രത്യേകം അവസ്ഥാവിശേഷത്തിനനുസൃതമായ ദ്രവ്യങ്ങളായിരിക്കും അതാതു് ക്ഷേത്രങ്ങളിലെ മുഖ്യമായ വഴിപാട്. പ്രശാന്തവും സാത്വികവുമായ ഭാവത്തിലുള്ള മഹാവിഷ്ണുവിന് പാൽപായസമാണെങ്കിൽ ഉഗ്രസങ്കല്പത്തിലുള്ള ഭദ്രകാളി ക്ഷേത്രങ്ങളിൽ കഠിനപായസം (അത്യന്തം മധുരിക്കുന്ന) ആയിരിക്കും. ഇങ്ങനെ വ്യത്യസ്ഥ ഭാവവിശേഷങ്ങളോടെയുള്ള പ്രക്രിയയാണ് അനുവർത്തിക്കപ്പെടുന്നത്.

## പുഷ്പാഞ്ജലി

അതാതു് ഭക്തൻെറ പേരും നാളും ഉച്ചരിച്ചുകൊണ്ട്, ദേവൻെറ മൂലമന്ത്രംകൊണ്ടും, മൃത്യുഞ്ജയം, സുദർശനം മുതലായ ഇച്ഛാശക്തിയെ സവിശേഷാവസ്ഥയിൽ ചലിപ്പിക്കാവുന്ന മന്ത്രങ്ങളെക്കൊണ്ടും പുഷ്പാഞ്ജലി ചെയ്യാറുണ്ട്. ഓരോ ദേവൻെറയും, അഷ്ടോത്തരശതനാമം, സഹസ്രനാമം എന്നീ മന്ത്രങ്ങളെക്കൊണ്ട് അർച്ചന ചെയ്യാറുണ്ടല്ലോ. ഓരോ തരം പുഷ്പങ്ങളെക്കൊണ്ടും ചെയ്യുന്ന അർച്ചനയ്ക്കു് സവിശേഷമായ ഫലപ്രാപ്തിയുണ്ടെന്നു് ആഗമങ്ങൾ സിദ്ധാന്തിക്കുന്നുണ്ട്. ചില ദേവന്മാർക്ക് ചില പ്രത്യേക പുഷ്പങ്ങൾ വർജ്ജ്യവും ചിലതു് അഭിലഷണീയവുമാണ്. ഉദാഹരണമായി, ശിവനു് വില്വപത്രം (കൂവളം), വിഷ്ണുവിനു് തുളസി, സരസ്വതിക്കു് താമര, ദേവിക്കു് കുങ്കുമപൂവ്, ഭദ്രകാളിക്കും മററും രജോഗുണസ്ഥമായ രക്തപുഷ്പങ്ങൾ (ജപാപുഷ്പം എന്നറിയപ്പെടുന്ന ചെമ്പരത്തിപ്പൂവ്) എന്നിവ അതാതു് ദേവതകളുടെ സവിശേഷ ഭാവത്തിനനുസരിച്ചു് ആഗമങ്ങളിൽ നിബന്ധിച്ചിരിക്കുന്നു. ഏതായാലും ഭക്തൻെറ (ആകാശഭൂതത്തെ ചന്ദനജലം തളിച്ചതിനാൽ

ദേഹപ്രതീകമായ ദ്യാവാപൃഥിവി എന്നും കൂടെയുണ്ട്) ദേവ ങ്കൽ അർപ്പിക്കപ്പെടുന്ന ഈ പ്രക്രിയയിലൂടെ ആകാശോപരി വ ത്തിക്കുന്ന മനോമയാദി കോശങ്ങളിലെ അവൻെറ പ്രജ്ഞയെ കൈപിടിച്ചുയർത്താൻ പുഷ്പാഞ്ജലികൊണ്ട് സാധിക്കേണ്ട താണ്. സഹസ്രനാമാദി അർച്ചനകൾകൊണ്ടും മററും ലഭ്യമാ കുന്ന ദൂരവ്യാപകമായ ഫലപ്രാപ്തിയെപ്പററി ഓരോ സഹസ്ര നാമത്തിൻെറ ഉത്തരാർദ്ധത്തിലും പ്രതിപാദിച്ചിട്ടുണ്ടെന്നും കാണാം.

ധാരാളം ക്ഷേത്രങ്ങളിൽ അടുത്ത കാലത്തായി ലക്ഷാർ ച്ചന, കോടി അർച്ചന എന്നിങ്ങനെ മൂലമന്ത്രങ്ങൾകൊണ്ടും സഹസ്രനാമങ്ങളെകൊണ്ടും അർച്ചന തുടർച്ചയായി ചെയ്യുന്നതു സാർവ്വത്രികമായിട്ടുണ്ട്. ഇത്തരം യജ്ഞങ്ങൾ കൊണ്ട് ദേവ ചൈതന്യം കൂടുതൽ ശക്തിപ്പെടുകയും, ആയതിൽ പങ്കെടുക്കുന്ന ഭക്തന്മാക്ക് അത്ഭുതകരമായ ഫലപ്രാപ്തി ഉണ്ടാവുകയും ചെയ്യുന്നുണ്ട്.

ഏററവും വലിയ വേദപണ്ധിതനായിരുന്ന വേദരത്നം ഏർക്കര രാമൻനമ്പൂതിരി, പ്രശസ്ത കവിയും വേദ പണ്ധിതനുമായ ശ്രീ. ഒ. എം. സി. നാരായണൻ നമ്പൂതിരി പ്പാട് തുടങ്ങിയ മഹാത്മാക്കളുടെ ശ്രമഫലമായി പല മഹാ ക്ഷേത്രങ്ങളിലും വേദലക്ഷാർച്ചനാ യജ്ഞങ്ങൾ നിർവ്വഹിക്ക പ്പെട്ടുവരുന്നുണ്ട്. അക്ഷയജ്ഞാനധാരയായ ഋഗ്-യജൂർവേ ദാന്തർഗ്ഗതമായ മന്ത്രങ്ങൾ ഉച്ചരിച്ചുകൊണ്ടുള്ള ഈ മഹായജ്ഞ ത്തിൻെറ ഫലം അവാച്യമത്രെ. ഋഗ്വേദാന്തർഗതമായ ആയു സ്സൂക്തം, ഭാഗ്യസൂക്തം, സംവാദസൂക്തം മുതലായ സൂക്തങ്ങൾ പ്രത്യക്ഷമായ അഭീഷ്ട പ്രാത്ഥനകളോടുകൂടിയ അനേകം മന്ത്ര ങ്ങൾ എന്നിവകൊണ്ട് മനുഷ്യജീവിതത്തിനാവശ്യമായ എല്ലാ കാര്യങ്ങളുടെയും ഫലപ്രാപ്തിയും സുലഭമായിത്തന്നെ ലഭ്യ വുമാണ്.

## നാളികേരമടിക്കൽ

മിക്ക ക്ഷേത്രങ്ങളിലും ഗണപതിഭഗവാന് സങ്കല്പിച്ചു ചെയ്യുന്ന നാളികേരം അടിച്ചുടയ്ക്കുന്ന വഴിപാട് സർവ്വസാധാരണ മാണല്ലോ. ക്ഷേത്രത്തിൽ ഇതിനായി സംവിധാനം ചെയ്തി രിക്കുന്ന ശിലയിലോ, കരിങ്കൽ തറയിന്മേലോ നാളികേരം ആഞ്ഞടിക്കുമ്പോൾ ബാഹ്യാവരണമായ ചിരട്ടയും അകത്തെ

കഴമ്പും ചേർന്ന് ഛിന്നഭിന്നമാവുകയും അന്തർഭാഗത്തുള്ള ജലം ബഹിർഗ്ഗമിച്ചൊഴുകുകയും ചെയ്യുന്നുണ്ടല്ലോ. അനേകം സാധനാമാർഗ്ഗങ്ങളിലൂടെ യോഗശാസ്ത്ര ദൃഷ്ട്യാ മൂലാധാരപത്മത്തിൽ സുപ്താവസ്ഥയിലുള്ള കുണ്ഡലിനീ ശക്തിയിൽ ആഞ്ഞടിക്കുമ്പോഴാണല്ലോ ഈ ശക്തി ഉപര്യുപരിയായുള്ള ഷഡാധാരങ്ങളെയും ഭേദിച്ച് തന്റെ ലക്ഷ്യസ്ഥാനമായ സഹസ്രാരപത്മത്തിലെ പരമശിവപദത്തിൽ ലയിക്കുന്നത്. ഗാണപത്യസങ്കല്പമാകട്ടെ, പൃഥ്വീസ്ഥാനമായ മൂലാധാരചക്രത്തിന്റെ അധിഷ്ഠാന ദേവതയാണ് ഗണപതി എന്നതാണ്. അതായത്തു് യോഗമന്ത്രസാധനകളിലൂടെ ഉയർന്ന ബോധതലത്തിലേക്ക് കുതിച്ചുയരാൻ തയ്യാറായിട്ടുള്ള കുണ്ഡലിന്യഗ്നിയുടെ സ്വരൂപമാണെന്നർത്ഥം. നാളികേരത്തിന്റെ പുറംതോട് സ്ഥൂലശരീരപ്രതീകവും, അകത്തെ കഴമ്പ് സൂക്ഷ്മശരീരവും, അതിനകത്തെ മധുരപൂർണ്ണമായ വെള്ളം കാരണജലമെന്ന ആപസ്സിന്റെ പ്രതീകവുമാണ്. അന്തർമുഖമായ സാധനയിലൂടെ തന്റെ ബോധതലത്തെ (പാർത്ഥിവമായതിനാൽ ഞാൻ ദേഹമാണെന്ന ബോധമാണ്) ഉയർത്തി "അഹം ബ്രഹ്മാസ്മി" എന്ന ബോധതലത്തിലേക്ക് (consciousness plane) എത്തിക്കുന്ന പ്രക്രിയയാണിത്. അഭീഷ്ടകാര്യസിദ്ധിക്ക് നേരിടുന്ന പ്രതിബന്ധങ്ങളെ തരണം ചെയ്യുവാൻ വിഘ്നവിനാശകനായ വിനായക ഭഗവാന്റെ ആരാധനയ്ക്കു് അനുയോജ്യമായ വഴിപാട് തന്നെയാണ്. ഛിന്നഭിന്നമായ നാളികേരത്തെ പോലെ തന്റെ വിഘ്നനിവാരണ ഈ ആരാധനയിലൂടെ സാധിതപ്രായമാകാത്ത ഭക്തന്മാർ ആരുണ്ട്?

## ഏത്തമിടൽ എന്ന ആരാധന

ഏതു പ്രതിഷ്ഠയുള്ള ക്ഷേത്രങ്ങളിലും കന്നിമൂലയിൽ പ്രതിഷ്ഠിക്കപ്പെട്ട ഉപദേവനായ ഗണപതി മൂലാധാരചക്രത്തിന്റെ അധിദേവതയും, പരമശിവമേളനത്തിന് തയ്യാറായി കുതിച്ചുയരാൻ നിൽക്കുന്ന കുണ്ഡലിന്യഗ്നിയുടെ സ്വരൂപവുമാണെന്ന് നാം കണ്ടുവല്ലോ, ആയതുകൊണ്ടാകണം തനി വൈഷ്ണവമായ പാഞ്ചരാത്രക സിദ്ധാന്തത്തെ മാത്രം അനുവർത്തിക്കുന്നവർ പോലും 'ഗണപതിയെ വിഷ്വക്സേനൻ എന്ന രൂപത്തിൽ (സാങ്കേതികമായി) ഉപാസിക്കുന്നത്. ഇടതുകൈ വലതുചെവിയിലും വലതുകൈ ഇടതുചെവിയിലും ഇതുപോലെ രണ്ടു കാലുകളും അവയുടെ സ്ഥാനം മാററി നിന്നു

കൊണ്ടു് രണ്ടു കൈമുട്ടുകളെയും തറയിൽ നന്നായി മുട്ടുന്ന സമ്പ്രദായമാണല്ലോ ഏത്തമിടൽ. രണ്ടു് കൈകളും കാലുകളും സൂക്ഷ്മശരീരത്തിൽ സുഷുമ്നാനാഡിയെ വേഷ്ടനം ചെയ്തു നിൽക്കുന്ന ഇഡാപിംഗളാനാഡികളുടെ ചിത്രമാണ് നമുക്കു കാണിച്ചുതരുന്നത്. മൂലാധാര പത്മസ്ഥാനമായ താഴത്തെ പടിയിൽ സാധനയാകുന്ന മുകളിൽ നിന്നുള്ള ശക്തിപാതത്തെയാണ് ഈ അനുഷ്ഠാനം കൊണ്ടു നാം അനുധാവനം ചെയ്യുന്നത്. ഗണപതി ഹോമം ഗണപതി നിവേദ്യം ഗണപതിക്കു് വിളക്ക് മുതലായ എല്ലാ ഗാണപത്യആരാധനയും, ആത്മീയസാധനയുടെ ആദ്യപ്രക്രിയ, മൂലാധാരസ്ഥമായ ആത്മശക്തിയെ ഉണർത്തുവാനുള്ള സാധനയുടെ അനിവാര്യവും പ്രഥമവുമായ കാൽവെയ്പ്പാകുന്നു. കൂടാതെ ശബ്ദതന്മാത്രയെ അനുഭവിച്ചറിയാനുള്ള ഇന്ദ്രിയമായ ചെവികളിൽ പിടിച്ചു, പൃത്ഥ്വീഭൂതമായ ഭൂമിയിൽ സ്പർശിച്ചുകൊണ്ടുള്ള ഈ പ്രക്രിയ ശബ്ദതന്മാത്രയുടെ ഭൂതമായ ആകാശം മുതൽ ഭൂമി തത്വംവരെ വ്യാപ്തമായ പാർത്ഥിവ സ്വരൂപത്തോടുകൂടിയ ഈശ്വരചൈതന്യമായ ഗണപതിയെ ആരാധിക്കുന്നു എന്ന സങ്കല്പവും ഇവിടെ യുക്തി സഹമാണ്.

ഏത്തമിടുന്നത് ചുരുങ്ങിയത് 12 പ്രാവശ്യം വേണമെന്നു് പറയുന്നു. ഈ പന്ത്രണ്ടു് എന്ന സംഖ്യ ദ്വാദശാന്തപത്മസ്ഥമായ ശിവപദത്തെ സൂചിപ്പിക്കുന്നു. ശിവപദപ്രാപ്തിയ്ക്കുള്ള ഉപാസനയുടെ പരിവർത്തിത രൂപം തന്നെ ഏത്തമിടൽ!

ഒററ, അപ്പം, മോദകം എന്നീ ദ്രവ്യങ്ങളുടെ നിവേദ്യം ഗാണപത്യസങ്കല്പത്തിൻെറ സവിശേഷഭാവത്തെ ദ്യോതിപ്പിക്കുന്നു.

## വെടി വഴിപാട്

കതിന വെടി പൊട്ടിക്കുന്നത് പ്രപഞ്ചത്തിൻെറ സൃഷ്ടി പ്രക്രിയയ്ക്കു കാരണമായ ശബ്ദബ്രഹ്മത്തിൻെറ സ്ഫോടനം. (Explosion) എന്ന നിലയ്ക്കു് പ്രതീകാത്മകമായിട്ടാണ്. 'ഈശാവാസ്യമിദം സർവ്വം'' ഈ ജഗത്തിലെ സർവ്വവും ഈശ്വരസൃഷ്ടമാണ്. എന്നുള്ള ബോധം ഉണ്ടാവുമ്പോഴാണല്ലോ ഈശ്വര സാക്ഷാൽക്കാരത്തിനുള്ള അഭിലാഷം ഉണ്ടാകുന്നതും മന്ത്രസാധനയിൽ ചൈതന്യസ്വരൂപനായ ദേവതയുടെ ആറംഗങ്ങളിൽ ഒന്നായ 'ഫട്'' എന്ന അസ്ത്രമന്ത്രം കൊണ്ടാണല്ലോ അണ്ഡഭേദനവും ദിക്ബന്ധാദി

കളും മററും അനുഷ്ഠിയ്ക്കുന്നത്. മന്ത്രയോഗത്തിലെ ഫട്കാരവും വെടിപൊട്ടിയ്ക്കുന്ന ശബ്ദവും എല്ലാം ഉളവാക്കുന്നതു് തരംഗരൂപിയായ സ്പന്ദന വിശേഷത്തെയാണല്ലോ. ഈ വിശേഷം തന്നെയാണല്ലോ വസ്തുവിൻെറ ഏററവും മൗലികമായ ഭൗതികഘടകവും.

## തുലാഭാരം തുടങ്ങിയവ

ഗുരുവായൂരും മററും പതിവുള്ള തുലാഭാരം തൻെറയത്ര തന്നെ തൂക്കം വരുന്ന പഴമോ. ശർക്കരയോ തുടങ്ങിയ പൂജസ്സും നിവേദ്യത്തിനും മററും ആവശ്യമായ ദ്രവ്യങ്ങളെക്കൊണ്ട്, ദേവങ്കൽ സമർപ്പിക്കുന്ന രീതി തന്നെ. 'മാംമദീയഞ്ച' (എന്നെയും എൻെറ സർവ്വസ്വവും) ദേവപാദത്തിങ്കൽ അർപ്പിച്ച് കൃതകൃത്യതയടയുന്ന പരമ ഭാഗവതനായ ഭക്തൻെറ അനുഷ്ഠാനമാകുന്നു. പലതരം ലോഹങ്ങളാലും ഉണ്ടാക്കിയ ആൾരൂപം, കൈകാലുകൾ ഇത്യാദികൾ സമർപ്പിക്കുന്നതിൻെറയും പൊരുൾ മററൊന്നല്ല.

വഴിപാടായിത്തന്നെ ക്ഷേത്രവൃദ്ധിയ്ക്കാവശ്യമായ അന്നദാനം കാലുകഴകിച്ചൂട്ട് (ബ്രാഹ്മണ ഭോജനം) ഇത്യാദികൾ കഴിയ്ക്കുന്നതുകൊണ്ട് ഭക്തൻ കൈവരിയ്ക്കുന്ന അഭിവൃദ്ധി അതുല്യമാണ്.

പൂജാംഗമായിട്ടുള്ള മേൽപറഞ്ഞ വഴിപാടുകൾ കൂടാതെ മുഴവൻ പൂജയിലും ഭക്തനെ പങ്കാളിയാക്കുന്ന ഉപാധികളാണ് ത്രികാലപൂജ മുതലായ സംവിധാനങ്ങളെ വഴിപാടായി നടത്തുന്നത്. ഉദയം മുതൽ അസ്തമനം വരെ അനുസ്യൂതം ആവർത്തന സ്വഭാവത്തോടെയുള്ള പൂജയിങ്കൽ, സുദീർഘമായ ആത്മീയാനന്ദാനുഭൂതി ഉണ്ടാവേണ്ടതാണ്. ഗുരുവായൂരും മററും ഉദയാസ്തമന പൂജകഴിയ്ക്കാൻ, എത്രയോ മാസങ്ങൾക്ക് മുമ്പ് തന്നെ ബുക്ക് ചെയ്താലെ അവസരം ലഭിയ്ക്കുകയുള്ളു എന്ന വസ്തത തന്നെ ഈ പ്രക്രിയയുടെ പ്രാധാന്യത്തിന്നു് മകുടോ ദാഹരണമാകുന്നു.

## മന്ത്രശാസ്ത്രത്തിലെ പ്രയോഗ വിധികൾ അനുസരിച്ചുള്ള വഴിപാടുകൾ

നിർവിഘ്നതയ്ക്കായും കാര്യവിജയത്തിനും വേണ്ടി അനുഷ്ഠിക്കുന്ന ഗണപതിഹോമം, ആരോഗ്യപ്രദമായ ദീർഘായുസ്സി

നം, രോഗശമനത്തിനും മററും കഴിക്കുന്ന കറുകഹോമം, മൃത്യുഞ്ജയഹോമം, ശത്രുബാധാ നിവൃത്തിക്കായുള്ള സുദർശനാദി ഹവനങ്ങൾ, ശീഘ്രമംഗല്യത്തിനായുള്ള സ്വയംവരപൂജ, ഹോമം, ദുരിതനിവാരണത്തിനായുള്ള ഭഗവതിസേവ എന്നിങ്ങനെ അനേകം പ്രയോഗസംബന്ധമായ വഴിപാടുകളും കഴിയ്ക്കാറുണ്ടല്ലോ. ചുരുക്കം ചില വഴിപാടുകളുടെ നിരൂപണം നിർവ്വഹിയ്ക്കുക മാത്രമേ ഇവിടെ ചെയ്തിട്ടുള്ളൂ.

## വഴിപാട് എങ്ങനെ ഫലവത്തായിത്തീരുന്നു?

കാര്യസിദ്ധിക്ക് മുൻപും. ശേഷവും വഴിപാട് നേരുന്ന സമ്പ്രദായങ്ങളുണ്ടല്ലോ. ഒരു വഴിപാട് നേരുന്ന ഭക്തൻെറ മനസ്സ് തത്സമയം മുതൽ പ്രാർത്ഥനാനിർഭരമാകാൻ തുടങ്ങുന്നു. ഉദ്ദിഷ്ടകാര്യസിദ്ധിക്കായുള്ള ഇച്ഛയും, ഒപ്പംതന്നെ ഉണ്ടാകുമല്ലോ. നിരന്തരമായി പ്രാർത്ഥിച്ചുകൊണ്ട് മനസ്സ് പൂർണ്ണമായി ഭഗവാനിൽ കേന്ദ്രീകരിച്ചുതുടങ്ങുമ്പോൾ തന്നിൽ കുണ്ഡലിതമായിരിക്കുന്ന ആത്മശക്തിയുടെ ലേശാംശത്തെയെങ്കിലും ഉണർത്തിവിടുന്നതുകൊണ്ട് തൻെറ ഇച്ഛാശക്തി ഫലപ്രദമായി പ്രാവർത്തികമായിത്തീരുന്നു എന്നുള്ളത് ശാസ്ത്രസിദ്ധമാണല്ലോ. ക്ഷേത്രത്തിൽ വെറുതെപോയി പ്രാർത്ഥിക്കുന്നതുകൊണ്ടുണ്ടാവുന്ന കുണ്ഡലിനീപ്രത്ഥാപനമെന്ന അവസ്ഥയേക്കാൾ എത്രയോ പതിന്മടങ്ങ് ഫലപ്രദമാണ് വഴിപാട് കഴിച്ചുകൊണ്ടുള്ള പ്രാർത്ഥന. പൂജാംഗമായി തൻേറതായിരിക്കുന്ന ഏതെങ്കിലും മൗലികഘടകാംശത്തെ പ്രതീകാത്മകമായി സമർപ്പിക്കുമ്പോൾ ''സർവ്വം ത്യജ തിയസ്തസ്യ'' എന്ന അവസ്ഥാവിശേഷത്തിലേക്ക് ഭക്തൻ ഉയരുന്നുണ്ട്. ത്യജിച്ചുകൊണ്ടുള്ള യജ്ഞപരമായ അനുഷ്ഠാനംകൊണ്ട് ഭൗതികവും, ആത്മീയവുമായി, അത്യത്ഭുതകരമായ നേട്ടം കൈവരിക്കാൻ സാധിക്കുന്നു എന്നതിൻെറ പ്രകടമായ ദൃഷ്ടാന്തമാണ് വഴിപാട് എന്ന് ഈ പഠനത്തിലൂടെ സിദ്ധമാണല്ലോ.

## വഴിപാടുകൊണ്ട് ഭക്തനുണ്ടാകുന്ന പരിണാമം

കാര്യസിദ്ധിക്ക് വേണ്ടിയാണെങ്കിൽ പോലും ത്യാഗപൂർണ്ണവും ആയതിനാൽ യജ്ഞസങ്കല്പത്തിനനുസൃതമായ അനുഷ്ഠാനം നിരന്തരം ചെയ്തുകൊണ്ടിരിക്കുന്ന ഒരു വ്യക്തിയുടെ ജീവിതത്തിൽ ഈ സ്വഭാവം ഒരു ഭാഗമായി തീരേണ്ടതാണ്. ഈ വീക്ഷണം ജീവിതത്തിൻെറ എല്ലാ മണ്ഡലങ്ങളിലും സമഗ്രമായ സ്വാധീനം ചെലുത്തുമ്പോൾ വ്യക്തിയുടെ സ്വഭാ

വത്തിലും, കാഴ്ചപ്പാടിലും വ്യതിയാനം ന്യായമായും ഉണ്ടായിതീരേണ്ടതാണ്. തന്റെ ജീവിതം കേവലം സ്വാർത്ഥപരമായ രീതിയിൽ സങ്കുചിതമായി തീരരുതെന്നും(Self centred life) കൂടുതൽ വിശാലമായ സമാജം, രാഷ്ട്രം എന്നീ ഭാവനകളോടുകൂടിയ ഒരു കാഴ്ചപ്പാടാണ് ജീവിതത്തിനടിസ്ഥാനമെന്നും ഉള്ള ചിന്താഗതി തന്നിൽ സ്വാധീനം ചെലുത്തേണ്ടതാണ്. യജ്ഞകർമ്മങ്ങളുടെ നിരന്തരമായ അനുഷ്ഠാനംകൊണ്ടു വൈദികഋഷിമാർ ലോകത്തിന്റെ മുഴുവൻ ശ്രേയസ്സിനും, മംഗളത്തിനും വേണ്ടിയാണ് പ്രാർത്ഥിച്ചതു്. അത്രത്തോളം ഉയന്നില്ലെങ്കിൽ സമാജത്തിന്റേയും രാഷ്ട്രത്തിന്റേയും വികാസത്തിനും വളർച്ചക്കും തന്റെ ജീവിതം ഉപകരിക്കേണ്ടതുണ്ടെന്ന ബോധം ഭക്തജനങ്ങൾക്കുണ്ടാവാൻ ഈ അനുഷ്ഠാനംകൊണ്ടു് സിദ്ധമാകുന്ന സംസ്കാരത്തിനു് നിശ്ചയമായും സാധിക്കേണ്ടതാണ്. അതുകൊണ്ട് ക്ഷേത്രങ്ങളിൽ ഒരുമിച്ചുകൂടുന്ന ഭക്തജനങ്ങൾക്കു് സമാജബോധം (Social consciousness) ആദർശനിഷ്ഠ, വിശാലഹൃദയത്വം, സർവ്വോപരി ധർമ്മത്തെ വേണ്ടുംവിധം അനുസന്ധാനംചെയ്യൽ എന്നീ കാര്യങ്ങളിൽ സാമാന്യജ്ഞാനം നൽകുവാൻ പ്രഭാഷണങ്ങൾ, പുരാണ പാരായണം, സത്സംഗം എന്നീ പരിപാടികൾ സംഘടിപ്പിക്കേണ്ടിയിരിക്കുന്നു. അങ്ങനെ വഴിപാട് എന്ന ആരാധനയിലെ മനശ്ശാസ്ത്രപരവും യജ്ഞാപരവുമായ പ്രതിഭാസത്തിലൂടെ ഉരുത്തിരിയുന്ന ധാർമ്മികാടിസ്ഥാനമുള്ള സംഘടിതമായ ഒരു സാമൂഹ്യവ്യവസ്ഥ പ്രദാനം ചെയ്വാൻ ഉപകരിക്കട്ടെ എന്നു് പ്രാർത്ഥിയ്ക്കാം.

ഓം തത് സത്

# പുരോഹിതവർഗ്ഗം

മേൽപറഞ്ഞ തരത്തിലുള്ള ഒരു സങ്കല്പത്തിൻെറ അടിസ്ഥാനത്തിൽ ക്ഷേത്രങ്ങളെ എങ്ങനെ സംരക്ഷിക്കണം എന്നതിനെപ്പററി ഒരു പദ്ധതി ഉണ്ടാക്കുമ്പോഠം അതിൽ സുപ്രധാനമായൊരു സ്ഥാനം ഈ സാങ്കേതിക വിദഗ്ദ്ധരെ സൃഷ്ടിക്കുന്നതിനു കൊടുക്കേണ്ടിവരും. ഇന്ന് ഈ തന്ത്രിമാരുടേയും ശാന്തിക്കാരുടേയും അവസ്ഥ വളരെ ദയനീയവും ശോചനീയവുമാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. നമ്മുടെ രാഷ്ട്രത്തിനും സമാജത്തിനും വൈദേശിയരുടെ സൈനികവും സാംസ്കാരികവുമായ ആക്രമണങ്ങഠംമൂലവും ആന്തരിക ഛിദ്രശക്തികഠം മൂലവും നേരിട്ട അധോഗതിയിൽ ഒരുപക്ഷേ ഏററവുമധികം കോട്ടം പററിയതു് ഈ വിഭാഗത്തിനല്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഇന്നു സാമ്പത്തികമായി കാര്യമായൊന്നും പ്രതീക്ഷിക്കാനില്ലാത്ത ഒരു ജോലിയായിത്തീന്നിട്ടുണ്ടു് ഇവ. അതുകൊണ്ടു് സമാജത്തിലെ ഒന്നിനുംകൊള്ളാത്ത കുറെ പേർ മാത്രമാണ് ഈ തൊഴിലിൽ ഇന്നു പ്രായേണ വ്യാപൃതരായിട്ടുള്ളതു്. പഠിപ്പും യോഗ്യതയുമുള്ള ദുർലഭം ചില തന്ത്രിമാരേയും ശാന്തിക്കാരേയും ഒഴിച്ചുനിർത്തി മാത്രമേ ഈ നിഗമനത്തിൽ എത്തിച്ചേന്നിട്ടുള്ളുവെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. പക്ഷേ പ്രായേണ ബുദ്ധിശക്തിയും പഠിപ്പുമൊക്കെയുള്ളവർ മററു ജീവസന്ധാരണ മാർഗ്ഗങ്ങഠം അന്വേഷിച്ചു പോകുന്നതാണ് ഇന്നത്തെ സ്ഥിതി. ഈ അധഃപതനത്തിൻെറ കാരണം സാമ്പത്തികമായ നേട്ടക്കുറവല്ല. നേരെമറിച്ചു നൂററാണ്ടുകളായുള്ള ക്രമത്തിലുള്ള അധഃപതനവും സമാജത്തിനും അതിൻെറ കേന്ദ്രബിന്ദുവായ ആദ്ധ്യാത്മികമൂല്യത്തിനും കിട്ടിയ ആഘാതവും മററുമാണ് ഇതിൻെറ പ്രധാന കാരണങ്ങഠം.

കുളിച്ചു കുററിത്തലയും കുടഞ്ഞി
ട്ടമന്ത്രകുംഭം ചൊരിയുന്ന നേരം
ഭ്രമിച്ചുദേവൻ ചുമരോടലച്ചു

നീരോവിലൂടെ ഗമനം ചകാരം
ശാന്തിദ്വിജപ്രകരതേ ബഹ്വദീപശാന്തിം
ക്ഷീരാജ്യപായസഗളൈർജ്ജരാഗ്നി ശാന്തിം
തത്രേത്യബാലവനിതാമദനാർത്തി ശാന്തിം
കാലക്രമേണ പരമേശ്വരശക്തി ശാന്തിം.

എന്നും മററുമുള്ള നമ്മുടെ പഴയ ശ്ലോകങ്ങൾ നൂററാണ്ടുകളായുള്ള അധഃപതന പ്രക്രിയയെ ചിത്രീകരിക്കുകയാണ്.

കേരളത്തിലെങ്കിലും പതിനായിരത്തോളം വരുന്ന ശാന്തിക്കാരെ ശരിയായ ആഗമതന്ത്രശാസ്ത്രങ്ങളും പ്രസക്തവേദഭാഗങ്ങളും, നിഷ്കർഷയോടെ അഭ്യസിപ്പിക്കുക, അവർക്ക വിധിപ്രകാരം മന്ത്രദീക്ഷയെ കൊടുത്ത് തുടർന്ന് മന്ത്രസിദ്ധി വരുത്തുവാൻ ഉള്ള ഉപാസന ക്രമങ്ങളിലൂടെ പ്രാഥമികമായിട്ടെങ്കിലും ഒരു തപസ്സിദ്ധി വരുത്തിയെടുക്കുക എന്നതാണിന്ന് നമ്മുടെ മുമ്പിലുള്ള പ്രഥമകർത്തവ്യം. പഴയകാലത്ത് മിക്ക മഹാക്ഷേത്രങ്ങളിലും ശാന്തിക്കാരായി അവരോധിക്കപ്പെടുന്നവർ അവർ ജോലി ചെയ്യുന്ന കാലത്തോളമെങ്കിലും കർശനമായ ബ്രഹ്മചര്യനിഷ്ഠയും വ്രതങ്ങളും പരിപാലിക്കണമെന്നും അവർക്ക് അതാതുദേവൻെറ മൂലമന്ത്രത്തിൻേറതായ ദീക്ഷ അഥവാ ഉപദേശം തന്ത്രശാസ്ത്രവിധിയനുസരിച്ച് കലശാഭിഷേകത്തോടെ തന്നെ തന്ത്രിയോ ആചാര്യനോ നിർവ്വഹിച്ചിരുന്നുവെന്നും മനസ്സിലാകുമ്പോൾ ഈ കാര്യത്തിൽ വളരെയേറെ ശ്രുഷ്കാന്തി ഈ പദ്ധതിയുടെ ആവിഷ്കർത്താക്കൾക്കുണ്ടായിരുന്നതായി നമുക്ക് കാണാവുന്നതാണ്.

അത്തരം ശാന്തിക്കാർ സ്വഗൃഹങ്ങളിൽ പോകാതെ ക്ഷേത്രത്തോടനുബന്ധിച്ച് അവർക്ക് വേണ്ടി പ്രത്യേകം സജ്ജീകരിച്ച കെട്ടിടത്തിൽ തന്നെ താമസിച്ച് കൊള്ളണമെന്നും അധികമൊന്നും ബാഹ്യലോകബന്ധം കൂടാതെ ജപതപാദികളിൽ മുഴുകിക്കഴിയണമെന്നുമായിരുന്നു അടുത്തകാലംവരെ കേരളത്തിലെ ചിട്ട. അതെല്ലാം നാം ലംഘിച്ചു കഴിഞ്ഞു. ഇന്നത്തെ നിലയ്ക്കുള്ള അശിക്ഷിതരും അയോഗ്യരുമായ ശാന്തിക്കാരെ വേണ്ട രീതിയിൽ പരിവർത്തനം ചെയ്യുവാൻ നമുക്ക് പദ്ധതിയിലെങ്കിൽ ക്ഷേത്രങ്ങൾ പുതുക്കി പണിയുന്നതുകൊണ്ടും ഉൽസവാദികൾ മേളയായി നടത്തുന്നതുകൊണ്ടും വിശേഷിച്ച ഫലമൊന്നുമുണ്ടാവുകയില്ല. വെള്ളത്തിൽ വരച്ചവരപോലെ അതെല്ലാം വ്യർത്ഥമായി കലാശിക്കാനാണ് വഴി. മേല്പറഞ്ഞ

കാര്യങ്ങളും ക്ഷേത്രത്തിന്റെ നിത്യനിദാനച്ചെലവുകളിലേക്ക് വരുമാനമുണ്ടാക്കിക്കൊടുക്കുന്ന പദ്ധതികൾ ആവിഷ്കരിക്കുന്നതും നഷ്ടപ്പെട്ടുപോയ ദേവസ്വം സ്വത്തുക്കളെ തിരിച്ചുകിട്ടുവാൻ വേണ്ടി സംഘടിതയജ്ഞങ്ങൾ നടത്തുന്നതും അനുകൂലമായ നിയമനിർമ്മാണത്തിന്നും മററും സമ്മർദ്ദം ചെലുത്തേണ്ടതുമായ മററു കാര്യങ്ങൾ അപ്രധാനങ്ങളാണെന്ന് ഇതിനർത്ഥമില്ല. ആവക കാര്യങ്ങളെപ്പററി പ്രൌഢഗംഭീരങ്ങളായ നിർദ്ദേശങ്ങൾ നടത്തുന്ന കാര്യത്തിൽ നിഷ്ണാതരായ പ്രഗത്ഭമതികൾ അവ അവതരിപ്പിക്കുവാൻ ഇടയുണ്ടല്ലോ എന്നു കരുതിയാണ് സാധാരണഗതിയിൽ മററുള്ളവർ അവഗണിക്കുന്ന ഈ കാര്യത്തിലേക്ക് ശാസ്ത്രത്തിന്റെ അടിസ്ഥാനത്തെ വിവരിച്ചു കൊണ്ടു വിരൽ ചൂണ്ടുവാൻ ഇവിടെ ഒരുമ്പെട്ടതു്.

ഒരു ശാന്തിക്കാരന്റെ ഏററവും കുറഞ്ഞ യോഗ്യത എന്തായിരിക്കണമെന്ന് അടുത്ത കാലത്തൊന്നും ആധികാരികമായി ആരും നിശ്ചയിച്ചിട്ടില്ല. പക്ഷെ ഇത്തരം ചിന്താഗതിയുടെ ഫലമായി 1968-ൽ ഗുരുവായൂരിൽവെച്ചുകൂടിയ കേരളത്തിലെ തന്ത്രിമാരുടെ ഒരു പൊതുയോഗം ആ കാര്യത്തെക്കുറിച്ച് ആധികാരികമായി ചിന്തിക്കുകയും വളരെ തൃപ്തിയോടെയല്ലെങ്കിലും ഒരു പ്രമേയരൂപത്തിൽ ഈ കാര്യം ആവിഷ്കരിക്കുകയും ചെയ്തിട്ടുള്ളതു് ഇവിടെ ചേർക്കുന്നതു് യുക്തമായിരിക്കും.

ഹൈന്ദവ ജനതയുടെ ഇന്നത്തെ അധഃപതനത്തിനു പ്രധാന കാരണം അവരുടെ ആദ്ധ്യാത്മിക കേന്ദ്രങ്ങളായ ക്ഷേത്രങ്ങളിൽ എത്രയോ കാലമായി തുടന്നുവരുന്ന കർമ്മശുദ്ധിയില്ലായ്മയാണെന്നു തന്ത്രശാസ്ത്രദൃഷ്ട്യാ കാണാവുന്നതാണ്. ഈ അധഃപതനത്തിനു മുഖ്യമായി ക്ഷേത്രത്തിൽ പൂജാദികർമ്മങ്ങൾ ചെയ്യുന്നവരുടെ നിലവാരം കണക്കിലേറെ താണുപോയതുതന്നെയാണ് കാരണം, കർമ്മങ്ങളെപ്പററി പിഴവററ പ്രായോഗികപരിജ്ഞാനവും അതിന്റെ പുറകിലുള്ള ഭാവനകളെ സംബന്ധിക്കുന്ന ശരിയായ ബോധവും സർവ്വോപരി ഭക്തികൊണ്ടും ഉപാസനകൊണ്ടും നേടിയ മനഃശക്തിയും ഈശ്വരാനുകൂല്യവും ഉള്ള അർച്ചകന്മാർ ക്ഷേത്രങ്ങളിൽ നിയുക്തരാവുക എന്നതാണ് ഈശ്വരചൈതന്യത്തെ സംപുഷ്ടവും ലോകാനുഗ്രഹദായകവും ആക്കിത്തീർക്കുന്നതിന്ന് ആദ്യമായി ചെയ്യേണ്ടതു്. ഈ പശ്ചാത്തലത്തിൽ അർച്ചകന്മാക്ക് അവശ്യം ഉണ്ടാ

യിരിക്കേണ്ടതായ യോഗ്യതയുടെ മാനദണ്ഡം നിശ്ചയിക്കേണ്ടതു് എത്രയും ആവശ്യമാണ്.

അതുകൊണ്ടു് ക്ഷേത്രങ്ങളിൽ നിത്യപൂജ നടത്തുന്ന അച്ഛന്മാക്കു് ഏററവും കുറഞ്ഞതു് താഴെ പറയുന്ന യോഗ്യതകളെങ്കിലും ഉണ്ടായിരിക്കേണ്ടതാണെന്നു് കേരളത്തിലെ തന്ത്രിമാരുടെ ഈ സദസ്സു് തീരുമാനിക്കുന്നു.

1. ശാന്തിക്കാരൻ സന്ധ്യാവന്ദനാദി നിത്യകമ്മങ്ങരം നിഷ്കൃഷ്ടമായി അനുഷ്ഠിച്ച് സ്വന്തം ഉപാസനാബലം വദ്ധിപ്പിക്കുവാൻ ശ്രദ്ധിക്കുന്ന ആളായിരിക്കണം.

2. നിത്യപൂജയിൽ അവശ്യം വേണ്ടതായ വേദഭാഗങ്ങരം (പുണ്യാഹം, സപ്തശുദ്ധി, ഭാഗ്യസൂക്തം, പുരുഷസൂക്തം, ശ്രീരുദ്രം) മുതലായവ അക്ഷരശുദ്ധിയോടുകൂടി ശാന്തിക്കാരൻ അഭ്യസനം നടത്തിയിരിക്കേണ്ടതാണ്.

3. ഗണപതി, വിഷ്ണു, ശിവൻ, ദുർഗ്ഗ, ഭദ്രകാളി, സുബ്രഹ്മണ്യൻ, ശാസ്താവു് എന്നീ ദേവീദേവന്മാരുടെയെങ്കിലും ചെറിയ പൂജയും ഹോമാചാരവും പിഴവുകൂടാതെ ചെയ്യുവാൻ ശാന്തിക്കാരൻ പഠിച്ചിരിക്കണം. ക്ഷേത്രദർശനം ചെയ്യുന്ന ആരാധകന്മാക്കു മാർഗ്ഗദശ്കമായ രീതിയിൽ ശാന്തിക്കാരൻ സദാചാരനിരതനും ക്ഷേത്രാചാരങ്ങളിലും അനുഷ്ഠാനങ്ങളിലും അറിവുള്ളവനും ആയിരിക്കണം.

ശാസ്ത്രദൃഷ്ട്യാ ഈ പ്രമേയത്തിൽ പറഞ്ഞിട്ടുള്ളതുമാത്രം പോരെന്നും അതതു മന്ത്രദേവതകരംക്കുള്ള മന്ത്രദീക്ഷ വേറെതന്നെ നടത്തണമെന്നും ഉള്ളതാണ് പരമാർത്ഥം. പക്ഷെ അങ്ങനെയൊരു നിർദ്ദേശം ഇന്നു നടപ്പിലാക്കുവാൻ മാത്രമല്ല പറയുവാൻപോലും വൈഷമ്യമാണെന്നു തോന്നുന്നതിനാലാണ് പ്രസ്തുത പ്രമേയം മേൽകാണിച്ച രൂപത്തിൽ ആവിഷ്കരിക്കുവാൻ സംഗതി വന്നതു്. ഇന്നാകട്ടെ തന്ത്രിമാക്കുപോലും ഇക്കാര്യത്തിൽ വേണ്ട നിഷ്ഠയോ ആചാരമോ ഇല്ലെന്നു് ഖേദപൂർവ്വം പറയേണ്ടിയിരിക്കുന്നു. (ചുരുക്കം ചിലരെ ഒഴിച്ചുനിർത്തിക്കൊണ്ടാണ് പറയുന്നതു്).

വിപ്ര: കുലീന: കൃതസംസ്ക്രിയൗഘ:<br>
സ്വധീതവേദാഗമതത്ത്വവേത്താ<br>
വർണ്ണാശ്രമാചാരപരോ ƒധിദീക്ഷോ<br>
ദക്ഷസ്തപസ്വീ ഗുരുരാസ്തികോ ƒസ്തു.

എന്ന തന്ത്രസമുച്ചയ പ്രസിദ്ധമായ ശ്ലോകത്തിൽ ശരിയായ തന്ത്രി വിപ്രനും കുലപാരമ്പര്യമുള്ളവനും ഷോഡശാദിസംസ്കാര ക്രിയകൾ കഴിഞ്ഞവനും പഠിച്ചവനും വേദാഗമങ്ങളുടെ പൊരുൾ അറിഞ്ഞവനും വർണ്ണാശ്രമാചാരങ്ങളിൽ നിഷ്ഠയുള്ളവനും അധിദീക്ഷിതനും സമർത്ഥനും തപസ്വിയും ഈശ്വരവിശ്വാസിയുമായിരിക്കണമെന്നു പറയുന്നുണ്ട്. ഇവിടെ അധിദീക്ഷ എന്ന പദം നോക്കുക. അവനവന്റെ കുലാചാരമായ പൂജാദി മന്ത്രോപാസനാകർമ്മങ്ങളിൽ ദീക്ഷിതനാവണം എന്നാണ് ഇതിനർത്ഥം. ദീക്ഷ തന്ത്രശാസ്ത്രത്തിലെ ഒരു സാങ്കേതിക പദമാണ്.

വിധിപ്രകാരം ഒരു ആചാര്യനിൽ നിന്നും മന്ത്രചൈതന്യം സ്വീകരിക്കുക എന്നതാണ് അതിനർത്ഥം. വെറുതെ മന്ത്രം പറഞ്ഞുകൊടുത്താൽ പോരാ, ഇതുഗായത്രീ ഉപദേശമായ ഉപനയനംകൊണ്ടു സാധിക്കുന്നുണ്ടെന്നും മറെറാരു ദീക്ഷവേണ്ടെന്നും പൊതുവിൽ ചില തന്ത്രിമാർ തന്നെയും സമാധാനിക്കുന്നത് ഈ ലേഖകൻ കണ്ടിട്ടുണ്ട്. പക്ഷെ ഗായത്രി, വേദമന്ത്രാനുഷ്ഠാനങ്ങൾക്കുള്ള താക്കോൽ മാത്രമേ ആകുന്നുള്ളു. മിക്ക താന്ത്രിക മന്ത്രങ്ങൾക്കും പ്രത്യേക ദീക്ഷ ആവശ്യമാണെന്നാണ് അനുശാസനം. മന്ത്രസിദ്ധിവന്നു കഴിഞ്ഞാൽ പിന്നെ പ്രത്യേക ദീക്ഷയൊന്നും ഒരു പക്ഷേ ആവശ്യമുണ്ടാവില്ല. കുണ്ഡലിനീ പ്രബോധനത്തിന്റെ ആദ്യകർമ്മം താന്ത്രികദീക്ഷയാണ്. കഴിഞ്ഞ കാലത്തു കാഞ്ചികാമകോടി ശങ്കരാചാര്യസ്വാമികൾ വിളിച്ചു കൂട്ടിയ തന്ത്രിസമ്മേളനത്തിൽ വച്ചു പണ്ടുണ്ടായിരുന്ന അവരോധന സമ്പ്രദായവും ദീക്ഷാസമ്പ്രദായവുമെല്ലാം ലുപ്തപ്രായങ്ങളായി എന്നു് അവിടെ കൂടിയ പഴയ തലമുറയിലെ തന്ത്രി പ്രമുഖന്മാർ വേവലാതിപ്പെട്ടിരുന്നു.

ഏതായാലും പഴയ ദീക്ഷാസമ്പ്രദായം പുനരുദ്ധരിക്കുവാനും ശാന്തിക്കാരെ ഉപാസകധർമ്മം അനുഷ്ഠിപ്പിക്കുവാനും ഉള്ള പ്രയത്നങ്ങൾ സുചിന്തിതമായൊരു പദ്ധതി ആവിഷ്കരിച്ചേ മതിയാകൂ. അത്തരം യോഗ്യതയുള്ളവരെ മാത്രമെ ശാന്തിക്കാരായി ജനങ്ങൾ വച്ചുപൊറുപ്പിക്കുകയുള്ളുവെന്ന തരത്തിൽ ഒരു ശക്തമായ പൊതുജനാഭിപ്രായത്തെ വളർത്തുകയാണ് ഇതിനു മുന്നോടിയായി ചെയ്യേണ്ടത്. ക്ഷേത്രങ്ങളെ ഇന്നത്തെ ദയനീയ സ്ഥിതിയിൽ നിന്നും ഉദ്ധരിച്ചു കൊണ്ടു വരുവാനുള്ള പൊതുജനാഭിപ്രായം ശക്തിനേടുകയും ഗ്രാമങ്ങൾ

വരെയും അതിനു ചില ചലനങ്ങളുണ്ടാവുകയും ചെയ്തു ഈ അവസരത്തിൽ ഇതിനു് അധികം പ്രയാസമുണ്ടാവുമെന്നു തോന്നുന്നില്ല. ഈ കാര്യത്തിൽ ദേവസ്വം ബോർഡുകാക്കും ക്ഷേത്രമുടമകാക്കും ഉള്ള കടമ വ്യക്തമാണ്'.

ഇതിൽ ഒരു ചെറിയ വിഷമമുണ്ട്. ഇന്നുക്ഷേത്രങ്ങളിലെ ശാന്തിക്കാർ എല്ലാം ബ്രാഹ്മണസമുദായത്തിലുള്ളവരാണല്ലോ. അബ്രാഹ്മണസമുദായത്തിൽനിന്നും ഇതിനു യോഗ്യതയുള്ളവരെ സ്വീകരിച്ചു പരിശീലനം കൊടുത്തു ശാന്തിക്കാരായി വയ്ക്കുന്നതിൽ എന്താണ് അപാകതയുള്ളത് എന്ന ഒരു ചോദ്യം ഇവിടെ ഉത്ഭവിക്കാം. ഈ പ്രശ്നത്തെപ്പററി ആധികാരികമായി ഒരഭിപ്രായം ഇവിടെ പറയുന്നില്ല. കാരണം അങ്ങനെ ഒരഭിപ്രായം രൂപീകൃതമാകേണ്ടത് ഹിന്ദുധർമ്മത്തിന്റേയും ആഗമശാസ്ത്രത്തിന്റേയും മർമ്മങ്ങാ ഗ്രഹിച്ച പണ്ഡിതന്മാരുടെ സദസ്സിൽ നിന്നാണ്. അതല്ലാതെ ശാസ്ത്രം എന്തെന്നറിയാത്ത ആധുനിക സാമൂഹ്യനേതാക്കളിൽനിന്നും അല്ലെന്നുള്ളതു് വ്യക്തമാണ്. ആധുനിക ചിന്താഗതികാ ഉപയോഗിച്ചു് ക്ഷേത്രം എന്തെന്നറിയാതെ പൊതുജനസൗകര്യാത്ഥം ക്ഷേത്രശില്പത്തെത്തന്നെ മാററി മറിച്ച പരിഷ്കരിക്കുന്നതിന്റെ നിരത്ഥകതയും അശാസ്ത്രീയതയും മേൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. അതുപോലെ ശാസ്ത്രീയാടിസ്ഥാനമില്ലാതെ പൊതുജനാഭിപ്രായം മാത്രം നോക്കി ഇക്കാര്യത്തിൽ പ്രവർത്തിക്കരുതെന്നു് വ്യക്തമാണ്. ഈ പ്രശ്നത്തെ പുരോഗമനത്തിന്റേയോ രാഷ്ട്രീയത്തിന്റേയോ ഇന്നത്തെ പൊതുജനപ്രവണതകളുടെയോ അടിസ്ഥാനത്തിലല്ല കൈകാര്യം ചെയ്യേണ്ടത്. ക്ഷേത്രവും ക്ഷേത്രചടങ്ങുകളും മററും മേൽ വിവരിക്കപ്പെട്ടപോലെ തികച്ചും ശാസ്ത്രീയാടിസ്ഥാനത്തിലുള്ളവയാകയാൽ ഇവ തികച്ചും ഒരു ശാസ്ത്രീയ പ്രശ്നമാണ്, സാങ്കേതിക വിദഗ്ദ്ധന്മാരുടെ യോഗ്യതയാണിതിന്റെ മർമ്മം. "വിപ്ര: കലീന" എന്ന ശ്ലോകത്തിലെ വിപ്രപദം തന്നെ ബ്രാഹ്മണരായിരിക്കണം ഇത്തരം കാര്യങ്ങാ കൈകാര്യം ചെയ്യേണ്ടത് എന്നു സൂചിപ്പിക്കുന്നുണ്ട്.

പക്ഷെ വിപ്രപദത്തിൽ ഇന്നുള്ള ബ്രാഹ്മണരിൽ ബഹുഭൂരിപക്ഷവും ഉൾപ്പെടുമോ എന്നത് സംശയമുള്ള കാര്യമാണ്. ജനനം മാത്രമല്ല ബ്രാഹ്മണ്യം. ചുരുക്കിപ്പറഞ്ഞാൽ ആദ്ധ്യാത്മിക വിഷയങ്ങളിൽ താൽപ്പര്യമുള്ളവരേയും സാധനാപാഠ

ത്തിലൂടെ മുന്നേറുന്നവരേയും ആവകകാര്യങ്ങളിൽ സമുദായത്തിന് നേതൃത്വം കൊടുക്കുവാൻ കഴിവുള്ളവരേയുമാണ് വേദങ്ങളും ആഗമങ്ങളും സ്മൃത്യാദികളും വിപ്രന്മാരായി അംഗീകരിച്ചിട്ടുള്ളത്. യജനം, യാജനം,അദ്ധ്യയനം, അദ്ധ്യാപനം, ദാനം പ്രതിഗ്രഹം, എന്നീ ഷഡ്കർമ്മങ്ങൾ മാത്രമേ ബ്രാഹ്മണർക്കു വിധിച്ചിട്ടുള്ളു. ഇന്നു ബ്രാഹ്മണ സമുദായത്തിൽപ്പെട്ടവരിൽ തൊണ്ണൂററി ഒൻപതു ശതമാനവും ഈ ഷഡ്കർമ്മങ്ങൾക്ക് പുറമെയുള്ള ജീവസന്ധാരണമാർഗ്ഗങ്ങൾ അവലംബിക്കുന്നവരാണ്. ജനനം മാത്രമല്ല. ബ്രാഹ്മണ്യം എന്ന സിദ്ധാന്തപ്രകാരം ഈ തൊണ്ണൂറെറാൻപതു ശതമാനത്തേയും ബ്രാഹ്മണേതരരായി പ്രഖ്യാപിക്കേണ്ടിവരും. അപ്പോൾ പിന്നെ അവശേഷിക്കുന്നവർ വളരെ ചുരുക്കമേ കാണൂ. അതിലും ആദ്ധ്യാത്മികകാര്യത്തിൽ താൽപ്പര്യമുള്ളവർ എത്രയുണ്ടാവുമെന്ന് കണ്ടറിയേണ്ടതാണ്. ഇക്കൂട്ടരെയാണ് നമുക്ക് ശാന്തിക്കാരായി തിരഞ്ഞെടുക്കേണ്ടത്. വളരെ സമൃദ്ധിയോടുകൂടി ജീവിക്കുവാനുള്ള വരുമാനം ഇവർക്കു കൊടുക്കുവാൻ പാടില്ല. ഒരു തപസ്വിയുടെ ജീവിതം മാനമായികൊണ്ടുപോകുവാൻ വേണ്ട ചുററുപാടുകൾ ഉണ്ടാക്കിക്കൊടുക്കുക മാത്രമേ ഒരു ശാന്തിക്കാരനെ സംബന്ധിച്ചിടത്തോളം വേണ്ടതുള്ളു. അങ്ങനെയുള്ളവരുടെ സംഖ്യ കേരളത്തിലോ ഭാരതത്തിലോ ക്ഷേത്രകാര്യങ്ങൾ നിർവ്വഹിക്കുവാൻ തികയാതെ വരുകയാണെങ്കിൽ ഇതര സമുദായങ്ങളിൽ നിന്നും അത്തരം ആളുകളെ അടർത്തിയെടുത്ത് ഒരു പുതിയ ബ്രാഹ്മണ്യം നിറഞ്ഞ വിഭാഗത്തെ സൃഷ്ടിക്കേണ്ടിവരും. ആവശ്യമുള്ള സന്ദർഭങ്ങളിൽ പുരാതനമഹർഷിമാരും ആധുനിക ധാർമ്മികാചാര്യന്മാരും അങ്ങനെ ചെയ്തിട്ടുള്ളതായി പുരാണവും ചരിത്രവും ഘോഷിക്കുന്നു. ആവശ്യമുണ്ടെങ്കിൽ അത്തരം പ്രക്രിയകൾക്ക് സമാജത്തിൽ കളമൊരുക്കേണ്ടി വന്നേക്കും. പക്ഷേ എടുത്തു ചാട്ടത്തിനല്ല ഇവിടെ പ്രസക്തിയുള്ളതെന്നും സമുദായത്തിലെ ചിരസ്ഥായിയായ ധർമ്മത്തെ തകർക്കാതെ കാലാനുസൃതമായ രീതിയിൽ ശാസ്ത്രത്തിൻെറ അടിസ്ഥാനം വിടാതെ പരിഷ്കരിക്കുകയാണ് കരണീയമെന്നും ഇവിടെ ഓർമ്മപ്പെടുത്തിക്കൊള്ളുന്നു. പക്ഷെ, ഈ പ്രക്രിയ നമ്മുടെ ഇന്നത്തെ ചർച്ചകൾക്കപ്പുറമുള്ള ഒരു സാമൂഹ്യപ്രക്രിയയാണ്.

ഏതെങ്കിലും വിധത്തിൽ യോഗ്യരായ ശാന്തിക്കാർ ഉണ്ടായേ പററൂ എന്നും അതിനായി പൊതുജനാഭിപ്രായം സൃ

ഷ്ടിച്ച് വേണ്ട പ്രസ്ഥാനങ്ങളും സ്ഥാപനങ്ങളും നിർമ്മിക്കേണ്ടതിന് ഒട്ടുംതന്നെ കാലവിളംബമുണ്ടായിക്കൂടെന്നും മാത്രം ഇവിടെ ഊന്നിപ്പറയുന്നു.

ഇത്തരം ആയിരക്കണക്കിനു ശാന്തിക്കാരേയും ക്ഷേത്രകർമ്മങ്ങളേയും നിയന്ത്രിക്കുവാനായി ഇവിടെ തന്ത്രിമാർ തന്നെ ഒരു പ്രത്യേക വിഭാഗക്കാരുണ്ട്. പരശുരാമൻ തന്ത്രാധികാരം രണ്ടില്ലക്കാർക്കാണ് കൊടുത്തതെങ്കിലും അവരാവശ്യമനുസരിച്ച് മററുള്ളവർക്കും തന്ത്രദീക്ഷ കൊടുത്തു് തന്ത്രിമാരാക്കി. കേരളത്തിൽ ഇന്നുള്ള അവസ്ഥ ഇവിടെയുള്ള ഓരോ ക്ഷേത്രത്തിനും ഓരോ തന്ത്രിമാരുണ്ടെന്നുള്ളതാണ്. ഈ തന്ത്രിമാരെ കുറെക്കൂടി ബോധവാന്മാരാക്കുകയും അവരുടെ ഇടയിൽ തന്ത്രശാസ്ത്രപഠനം നിർവ്വഹിക്കുവാൻ ഇളംതലമുറക്കാരെ പ്രേരിപ്പിക്കുകയും ചെയ്യേണ്ടതുണ്ട്. അവർക്കായി തന്ത്രവിദ്യാഭ്യാസത്തിന്റെ ഒരു ഉപരിപീഠം അഥവാ യൂണിവേഴ്സിററി തന്നെ ഉണ്ടാകുന്നതു് എന്തുകൊണ്ടും അഭിലഷണീയമാണ്. ഇന്ന് തന്ത്രികുടുംബത്തിലുള്ളവർതന്നെ അടുത്ത തലമുറക്കുടി കഴിയുമ്പോഴേക്കു് തന്ത്രിമാരായി അവശേഷിക്കാതിരിക്കാനാണ് സാദ്ധ്യത. ഇത്തരുണത്തിൽ പാരമ്പര്യമായി കിട്ടിയ അനുഷ്ഠാന മുറകളും ശാസ്ത്രവും ഗ്രഹിച്ച തലമുറ അററുപോകാനാണ് ഇടയുള്ളതു്. ക്ഷേത്രസംരക്ഷണത്തിന്റെ കാര്യത്തിൽ ഈ കുറവു നികത്തിയെടുത്തില്ലെങ്കിൽ ആയതു തികച്ചും ആത്മഹത്യാപരമായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. ഭാഗ്യവശാൽ ചുരുക്കം ചില തന്ത്രിമാരുടേയും മററു ക്ഷേത്ര സംരക്ഷണത്തിൽ താല്പര്യമുള്ളവരുടേയും പരിശ്രമഫലമായി കാഞ്ചികാമകോടി പീഠാധിപതി ശ്രീമത് ശങ്കരാചാര്യ സ്വാമികളുടെ സാമ്പത്തിക സഹായത്തിൽ സ്ഥാപിതമായ തന്ത്രവിദ്യാപീഠം ആലുവ പ്രദേശത്തു് പെരിയാറിന്റെ തീരത്തു് വെളിയത്തുനാട്ട് ഗ്രാമത്തിൽ ഇന്ന് ഒട്ടനേകം വിദ്യാർത്ഥികളെ ചേർത്തു് തന്ത്രവേദ സംസ്കൃതങ്ങളിൽ വിദഗ്ദ്ധമായ പരിശീലനം നൽകിക്കൊണ്ട് നടന്നുവരുന്നുണ്ടെന്നും സാന്ദർഭികമായി ഇവിടെ പറഞ്ഞുകൊള്ളട്ടെ. ഈ സ്ഥാപനത്തിന് കേരളത്തിൽനിന്നുതന്നെ സാമ്പത്തികാടിസ്ഥാനം ഉണ്ടാകുകയും കൂടുതൽ വിദ്യാർത്ഥികളെ ചേർത്തു് ഉപരിപഠനത്തിനും ഗവേഷണത്തിനും സൗകര്യമായ വിധത്തിൽ വികസിപ്പിച്ചെടുക്കുകയും വേണമെന്നുള്ളതു് ഈ കാലഘട്ടത്തിന്റെ ഒരു ആവശ്യം മാത്രമാണ്. ക്ഷേത്ര ശാസ്ത്രജ്ഞന്മാരെ വാർത്തെടുക്കുവാൻ ഒരു യൂണിവേഴ്സിററി നമുക്കുണ്ടായേ പററൂ.

അതിൻെറ കീഴിൽ തന്നെ ശാന്തിക്കാരേയും അഭ്യസിപ്പിച്ചെടു ക്കുവാൻ കാലക്രമേണ ഏർപ്പാടുകഠം ഉണ്ടാക്കുവാൻ കഴിയും. ഇങ്ങനെ തന്ത്രിമാരുടേയും ശാന്തിക്കാരുടേയും ഒരു വിഭാഗത്തെ സൃഷ്ടിക്കുമ്പോഠം മററു സ്ഥലങ്ങളിൽ ചെയ്യുന്നതുപോലെ ഉദ്യോഗാത്ഥികഠംക്കു പ്രവേശനം കൊടുത്തു ശിക്ഷണം കൊടുക്കു കയല്ല വേണ്ടതെന്നു വ്യക്തമാണല്ലോ. ആത്മാർപ്പണബുദ്ധി യോടെ സമൂഹത്തിൻെറ ആദ്ധ്യാത്മികാവശ്യങ്ങഠംക്കായി നി സ്വാത്ഥമായ ജീവിതം ഉഴിഞ്ഞുവെക്കുവാൻ സന്നദ്ധരായ ചെറു പ്പക്കാരാവണം പരിശീലനം കഴിഞ്ഞു്, ഇന്നത്തെ തലമൂത്ത ശാന്തിക്കാരുടെ പിൻതുടർച്ചക്കാരായി വരേണ്ടവർ. അവി ടെ വിദ്യാഭ്യാസത്തിൽ ശിക്ഷണത്തിനു മാത്രമല്ല അനുഷ്ഠാന ത്തിനും തപസ്യക്കും പ്രധാനമായ ഒരു സ്ഥാനമുണ്ടാകുകയും വേണം. ഇത്തരം ചെറുപ്പക്കാർ സമൂഹത്തിൽ വേണ്ട അള വിൽ ഉണ്ടാവാൻ തക്കവണ്ണം ഹിന്ദുക്കളുടെ സാമൂഹ്യമനശ്ശാസ്ത്ര ത്തിൽ ഗണ്യമായ ഒരു പരിവത്തനം വരുവാനുള്ള പരിപാടിക ളും സാമൂഹ്യതലത്തിൽ ആവിഷ്ക്കരിക്കേണ്ടതുണ്ടു്. ധാമ്മികവും മററുമായ കാര്യങ്ങളിൽ ഗ്രാമവാസികഠംക്കാകെ നേതൃത്വം കൊ ടുക്കുവാൻ ഉതകുന്ന തരത്തിലുള്ള പരിശീലനങ്ങഠം ഇവക്കു കൊ ടുക്കുകയും വേണം. കേരളത്തിലെ ക്ഷേത്രങ്ങളിൽ ദേവന്മാരെ യഥാവിധി പൂജിക്കുന്നതിനുവേണ്ട പൂജാദ്രവ്യങ്ങളിൽ ഏററവും പ്രധാനപ്പെട്ടതു അർച്ചകർ എന്ന പൂജാദ്രവ്യമാണ്. ആ ദ്രവ്യ ത്തെ ഒരുക്കിയെടുക്കുകയാണ് മുഖ്യ കത്തവ്യം.

ക്ഷേത്രങ്ങളെപ്പററി ആധികാരികമായി ചില വസ്തുത കഠം മുമ്പ് പ്രസ്താവിച്ചുവല്ലോ. പക്ഷെ ക്ഷേത്രം എന്ന സങ്ക ല്പം കേരളീയം മാത്രമല്ല ഭാരതത്തിൻേറതാണ്. ഭാരതത്തിലു ടനീളം വ്യാപിച്ചുകിടക്കുന്ന ഹിന്ദുധമ്മത്തിൻേറയും അതിൻെറ ആദ്ധ്യാത്മിക പശ്ചാത്തലത്തിൻേറയും അടിസ്ഥാനമായി സമുദ്രംപോലെ പരന്നുകിടക്കുന്ന വേദാഗമ ഗ്രന്ഥസമുച്ചയമാ ണിതിനാധാരം. ഈ ഗ്രന്ഥസമുച്ചയം ഭാരതത്തിലുടനീളം പ്രചാരത്തിലുള്ളവയാണ്. അതിനാൽ ക്ഷേത്രത്തെ സംബ ന്ധിച്ച ആധികാരിക ചർച്ചകഠംക്കും മററും ഒരു അഖില ഭാര തീയ അടിസ്ഥാനമുണ്ടാക്കിയാൽ അതു് ഏററവും ഉത്തമമായി രിക്കും. മാത്രമല്ല കേരള ക്ഷേത്രങ്ങളിൽ മററു സംസ്ഥാനക്കാ രും ഇതര സംസ്ഥാനങ്ങളിലെ ക്ഷേത്രങ്ങളിൽ കേരളീയരും ഭക്തിപൂവ്വം പോകാറുണ്ടല്ലോ. ഉപരിപ്ലവമായ ദേശാചാര ങ്ങളിൽ ചില വ്യത്യാസം കാണാമെന്നല്ലാതെ തത്വങ്ങളിൽ

**അവിടത്തേയും ഇവിടത്തേയും ക്ഷേത്രവിധികൾക്കും** പൂജാസമ്പ്രദായങ്ങൾക്കും മൗലികമായ വ്യത്യാസമൊന്നുമില്ലെന്നുംകൂടി ഇവിടെ വ്യക്തമാക്കിക്കൊള്ളട്ടെ. ''ഗംഗേ ച യമുനേ ചൈവ ഗോദാവരി സരസ്വതി നർമ്മദേ സിന്ധു കാവേരി ജലേസ്മിൻ സന്നിധിം കുരു'' എന്ന സാധാരണ ഉപയോഗിക്കുന്ന തീർത്ഥാവാഹനമന്ത്രത്തിലെ പുണ്യസരിത്തുകൾ എല്ലാം തന്നെ കേരളത്തിനു വെളിയിലുള്ളവയാണ്. കേരളീയ ആചാര്യന്മാരും മററു പല വിഷയങ്ങൾക്കുമുള്ളതുപോലെ തന്ത്രശാസ്ത്രത്തിനും ഗണ്യമായി സംഭാവനകൾ നൽകിയിട്ടുണ്ട്. ആധുനിക ശാസ്ത്രത്തിൽ ഒരു ബ്രിട്ടീഷ് പദ്ധതിയും ഒന്നും കാണാത്തതുപോലെ തന്ത്രശാസ്ത്രത്തിലും മററും ഒരു അഖില ഭാരതീയ പദ്ധതി തന്നെയാണ് ഉത്തമം. ദേശാചാരങ്ങളെ നാം മാനിക്കേണ്ടത് ഭാരതീയമായ ഈ ശാസ്ത്രാടിസ്ഥാനത്തിലായിരിക്കണം എന്നു മാത്രം. അങ്ങനെ ഈ പ്രസ്ഥാനം ഭാരതത്തിലെ ഇതരപ്രസ്ഥാനങ്ങളുമായും മൊത്തത്തിൽ ഹിന്ദുജനതയുടെ സാംസ്കാരിക നവോത്ഥാനമായും അഭേദ്യമാംവിധത്തിൽ ബന്ധപ്പെടേണ്ടതുണ്ട്.

# ക്ഷേത്രവും സമാജവും

പ്രകൃതിരമണീയമായ കേരളത്തിന്റെ പച്ചപിടിച്ച ഗ്രാമഭംഗികൾക്കിടയിൽക്കൂടി ഗ്രാമീണസൗന്ദര്യത്തിന്റെ തൊടുകുറിയെന്ന വണ്ണം തലയുയർത്തി നിൽക്കുന്ന നമ്മുടെ ക്ഷേത്രങ്ങൾക്ക് ഒരു കാലത്തെ പ്രതാപൈശ്വര്യങ്ങളുടേയും പിൽക്കാലത്തെ വിധിവൈപരീത്യങ്ങളുടേയുമായ നൂററാണ്ടുകളുടെ കദനകഥകൾ പറയുവാനുണ്ടാകും. ഇടിഞ്ഞുപൊളിഞ്ഞ ക്ഷേത്ര പ്രാകാരങ്ങൾ, അശ്ലീലവാക്യങ്ങളും രാഷ്ട്രീയ മുദ്രാവാക്യങ്ങളും എഴുതിവച്ചിരിക്കുന്ന അതിന്റെ അവശേഷിക്കുന്ന ഭിത്തികൾ, പുല്ലും കാട്ടുചെടികളും വളർന്നു നിൽക്കുന്ന ക്ഷേത്രമുററം, ചോർന്നൊലിച്ചു തകർന്നു വീഴാറായ ശ്രീകോവിൽ, അതിനുള്ളിൽ അന്തിവിളക്കു കൊളുത്തി നറുക്കില നിവേദ്യവുമായി പൂജയ്ക്കിരിക്കുന്ന വയോവൃദ്ധനും പട്ടിണിക്കോലവുമായ ശാന്തിക്കാരൻ ശ്രീകോവിലിനു മുൻപിൽ തൊഴുകൈയ്യുയർത്തിപ്പിടിച്ചു നിൽക്കുന്ന വാർദ്ധക്യം ബാധിച്ച രണ്ടോ മൂന്നോ സ്ത്രീ പുരുഷന്മാർ ഈ ദയനീയ ചിത്രം കേരളത്തിന്റെ മനസ്സാക്ഷിയെ മഥിക്കാൻ തുടങ്ങിയിട്ട് പതിററാണ്ടു കാലത്തിലധികമായി. രാജവാഴ്ചയുടേയും പ്രഭുത്വത്തിന്റെയും മററുമായ ഭഗ്നചരിത്രാവശിഷ്ടങ്ങളെ കാലത്തിന്റെ ചവററുകുട്ടയിലേയ്ക്കു ഒരു കണ്ണീർക്കണം പോലും ഉതിർക്കാതെ വലിച്ചെറിയാൻ തയ്യാറായ കേരളീയജനത മേൽ പറഞ്ഞ ക്ഷേത്രങ്ങളെ അങ്ങനെ കണക്കാക്കുവാൻ കൂട്ടാക്കാതെ പുതുക്കി പണിയുവാനും നന്നായി നടത്തുവാനുമുള്ള ശ്രമങ്ങൾ ആരംഭിച്ചതിന്റെ പിന്നിലുള്ള മനശ്ശാസ്ത്രഘടകങ്ങൾ ചരിത്രവിദ്യാർത്ഥിയുടെ നിഷ്കൃഷ്ടമായ അന്വേഷണത്തിനു വിധേയമാക്കേണ്ടതാണ്. ജനതയുടെ അബോധതലത്തിൽ ആദ്യമായി കണ്ട ഈ വികാരവേലിയേററത്തിന്നു് ക്രമേണ ഒരു സംഘടിത രൂപമുണ്ടാവുകയും ശ്രീ. കെ. പി. കേശവമേനോൻ, യശശ്ശരീരനായ ശ്രീ. കേളപ്പൻ, ശ്രീ. ടി നാരായണൻനമ്പ്യാർ എന്നീ സ്വാതന്ത്ര്യസമരസേനാനികൾ സമുചിതമായ നേതൃത്വം നല്കുകയുംചെയ്തതിന്റെ പ്രകടമാണ് 'മലബാർ ക്ഷേത്രസംരക്ഷ

ണ സമിതി' എന്നു പറയുന്നതിൽ തെററില്ല. ഈ ആവശ്യം മലബാറിൻെറതു മാത്രമല്ല, സമസ്തകേരളത്തിൻേറതുമാണെന്നു മനസ്സിലാക്കിയതോടെ അതു 'കേരളക്ഷേത്രസംരക്ഷണ സമിതി യായി വികസിച്ചത് ഈയിടെ മാത്രമാണ്. ചരിത്രപരമായ ഒരു ചോദനയുടെ അടിസ്ഥാനത്തിൽ വളരുവാൻ തുടങ്ങിയ ഈ പ്രസ്ഥാനം ഗ്രാമീണ ക്ഷേത്രസംരക്ഷണസമിതികളിലൂടെ ജനതാമധ്യത്തിൽ വേരുറസ്സുവാൻ ആരംഭിച്ചിരിക്കുന്ന ഈ സന്ദർഭത്തിൽ അതിൻെറ സൈദ്ധാന്തികമായ പാശ്ചാത്തലത്തെയും അതിൽ നിന്നു രൂപം കൊള്ളുന്ന ജനകീയ പരിപാടികളെയും പററിയുള്ള ഒരു പ്രാഥമിക പഠനമാണ് ഈ പ്രബന്ധം.

## ചരിത്രവസ്തുതകൾ വിരൽ ചൂണ്ടുന്നത്

നാശോന്മുഖങ്ങളായി കിടക്കുന്ന നമ്മുടെ ക്ഷേത്രങ്ങളുടെ ഇന്നത്തെ ദയനീയാവസ്ഥയുടെ പുറകിലുള്ള ചരിത്രവസ്തുതകളെ നാം ശരിക്കും മനസ്സിലാക്കേണ്ടതുണ്ട്. ടിപ്പുവിൻേറയും ഹൈദരിൻെറയും ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെയും കാലം മുതൽ ഇതരമതാനുയായികളുടെ സംഘടിതവും അല്ലാതെയുമുള്ള ആക്രമണങ്ങളും മററും ചിലർ ഇതിനു കാരണമായി പറയാറുണ്ട്. അതിനുംപുറമെ സ്വാതന്ത്ര്യസമ്പാദനത്തിനുശേഷമുള്ള ഇന്നത്തെ കാലഘട്ടത്തിൽ നാടിൻെറ രാഷ്ട്രീയമണ്ഡലത്തിലുണ്ടായ അഭാരതീയ ദർശനങ്ങളുടെ വദ്ധമാനമായ സ്വാധീനം അതിൻേറതായ പ്രശ്നങ്ങളും സൃഷ്ടിക്കാതിരുന്നില്ല. ഗ്രാമങ്ങളുടെയും നഗരങ്ങളുടെയും സാമൂഹ്യരംഗത്തു് ഈ വേലിയേററം സൃഷ്ടിച്ച പരിവർത്തനത്തിൻെറ തീവ്രത ക്ഷേത്രങ്ങളുടെ സുഗമമായ നടത്തിപ്പിനെ സാരമായി ബാധിക്കുക മാത്രമല്ല, ക്ഷേത്ര ഭരണത്തെക്കൂടി കൈയടക്കി ക്ഷേത്രപരിസരങ്ങളെയും ഉത്സവങ്ങളെയും മററും വെറും പാർട്ടി പ്രചരണരംഗങ്ങളാക്കി അധഃപതിപ്പിക്കുകക്കൂടി ചെയ്തിട്ടുണ്ട്. സംസ്ഥാനതലത്തിൽ ദേവസ്വം ഡിപ്പാർട്ടുമെൻറിൻെറയും ബോർഡുകളുടെയും മററും ഭരണം ക്ഷേത്രവിശ്വാസം തൊട്ടുതെറിച്ചിട്ടില്ലാത്ത തനി രാഷ്ട്രീയക്കാരുടെ കൈകളിലമരുകയും മറെറാരു വശത്തു് സാമ്പത്തിക പരിഷ്കാരങ്ങളുടെ മറവിൽ ക്ഷേത്രസ്വത്തുക്കൾ ഇങ്ങിനി വരാത്തവണ്ണം അന്യാധീനപ്പെടുകയും ചെയ്തതോടെ പല മഹാക്ഷേത്രങ്ങളിലെയും പൂജാദികർമ്മങ്ങൾക്ക് ലോപം സംഭവിക്കുകയും അവ പൂട്ടിയിടപ്പെടേണ്ടിവരുകയും ചെയ്ത ദുര്യോഗമാണിവിടെ സംഭവിച്ചതു്. ഇങ്ങനെ വളരെ സങ്കീർണ്ണമായ നശീകരണ പ്രവർത്തനങ്ങൾക്കിടയിലൂടെയാണ് ഇന്നു നാം കണ്ടുവരുന്ന ക്ഷേ

ത്രോദ്ധാരണ പ്രവണത ജനതയിൽ നാമ്പെടുത്തതും വളർന്നുവരുന്നതുമെന്ന വസ്തുത നമുക്കേവർക്കും ആശ്വാസം നൽകുന്ന ഒരു അത്ഭുത പ്രതിഭാസമായി വിരാജിക്കുകയാണിവിടെ.

അങ്ങനെ മതത്തിന്റെയായാലും ആദർശത്തിന്റെയായാലും ഹൈന്ദവേതരമായൊരു ഭാഗത്തുനിന്നുണ്ടായിക്കൊണ്ടിരിക്കുന്ന തകർപ്പൻ ആഘാതങ്ങളുടെ ഫലമായാണ് ഇന്നു നമ്മുടെ ക്ഷേത്രങ്ങൾ നശിച്ചുകൊണ്ടിരിക്കുന്നതെന്ന വസ്തുത സത്യത്തിന്റെ ഉപരിപ്ലവമായ മുഖം മാത്രമാണ്. സൂക്ഷ്മദൃഷ്ടിയിൽ മേൽപറഞ്ഞ ആക്രമണങ്ങളുടെ ഫലമായി ഉണ്ടായ നാശങ്ങളെക്കാൾ എണ്ണത്തിലും വണ്ണത്തിലും വലിയവ ഹിന്ദുസമാജത്തിനകത്തുതന്നെയുള്ള ദുഷ്പ്രവണതകൾ മൂലം സംഭവിച്ചവയാണെന്ന് കാണാം. തൃക്കണാമതിലകമെന്ന പ്രാചീനകേരള ക്ഷേത്രസങ്കേതം എത്രയോ നൂററാണ്ടുകൾക്കു മുമ്പ് ഒരവശിഷ്ടംപോലും ബാക്കിയാകാതെ തകർന്നതു ഊരാളന്മാർ തമ്മിലുണ്ടായ വഴക്കിന്റേയും ഒരു വിഭാഗം ബ്രാഹ്മണരുടെ ഉപജാപപ്രവർത്തനങ്ങളുടെയും ഫലമായിട്ടാണെന്നും അതിന്റെ പിന്നിൽ ഹൈന്ദവേതരമായ ഭാഗത്തുനിന്നുണ്ടായ ശ്രമങ്ങളൊന്നുമുണ്ടായിരുന്നില്ലെന്നും ശ്രീ. അപ്പൻ തമ്പുരാന്റെ ഒരു ലേഖനം വ്യക്തമാക്കുന്നുണ്ട്. (റഫറൻസ് ഗദ്യമാലിക). ഇന്നും ക്ഷേത്രനാശീകരണശ്രമങ്ങളുടെ സിംഹഭാഗത്തിനും ഉത്തരവാദികൾ ഹിന്ദുക്കളുടെ ഇടയിൽത്തന്നെയുള്ള സാമൂഹ്യവിരുദ്ധന്മാരാണെന്നു കാണാൻ പ്രയാസമില്ല. അക്കൂട്ടരെ സാമൂഹ്യവിരുദ്ധരെന്ന് പറയുന്നതു് കുറച്ചു കടന്ന പദപ്രയോഗമായിരിക്കാമെങ്കിലും ഇന്നതു വാസ്തവം തന്നെയാണ്. പലപ്പോഴും ക്ഷേത്രവിശ്വാസികളുടെ ഇടയിൽത്തന്നെയുള്ള കടുത്ത യാഥാസ്ഥിതികന്മാരും പാരമ്പര്യത്തിന്റെ ഏതെങ്കിലുംവിധത്തിലുള്ള ശക്തി അവകാശപ്പെടുന്നവരും ആയിരിക്കും അവർ. അത്തരം ഊരാളന്മാരുടെയും ട്രസ്റ്റിമാരുടെയും ദുർഭരണത്തിൻ കീഴിൽ എത്രയെത്ര ക്ഷേത്രങ്ങൾ നിലംപതിച്ചില്ല? എത്രയെത്ര ക്ഷേത്രസ്വത്തുക്കൾ അല്പം ചില്ലിക്കാശിന്റെയും കള്ളിന്റെയും മററും ലഹരിയിൽ അന്യാധീനപ്പെട്ടില്ല? അങ്ങനെ സർവ്വസ്വവുംനശിച്ചു തറപററിയ ക്ഷേത്രമാണെങ്കിലും എന്തുചെയ്തും ആ ക്ഷേത്രത്തെ സമുദ്ധരിക്കുവാൻ നാട്ടുകാർ സംഘടിച്ചു മുന്നോട്ടുവരുമ്പോൾ ഇത്തരക്കാർ എന്തെല്ലാംവിഷമങ്ങളാണ് ഇന്നും സൃഷ്ടിക്കാറുള്ളതു്? ക്ഷേത്രസംരക്ഷണസമിതികളെപ്പോലും ഇത്തരക്കാർ സൗകര്യപൂർവ്വം തങ്ങളുടെ വൃത്തികെട്ട ഉപജാപങ്ങൾക്കു് ആയുധമാക്കാറില്ലെ? വാ

സ്വത്തിൽ കുടുംബവഴക്കുകരം, ജാതിക്കശ്രുമുകരം, രാഷ്ട്രീയ വഴക്കുകരം തുടങ്ങി ഒരു അസംഘടിത സമുദായത്തിൽ ഉണ്ടാകുന്ന തീരാൽ തീരാത്ത, ഒട്ടവളരെ പുഴുക്കുത്തുകരം ക്ഷേത്രകാര്യങ്ങരംക്കിടയിൽക്കിടന്നു ചീഞ്ഞു നാറി ഒരു തരം രോഗാവസ്ഥ ഇവിടെ സൃഷ്ടിച്ചിട്ടുണ്ട്. ഇതെല്ലാം കണ്ടിട്ടും കേട്ടിട്ടും അറിഞ്ഞില്ലെന്നനടിച്ചു ക്ഷേത്രനശീകരണത്തിൻെറ ഉത്തരവാദിത്വം മുഴുവനും അഹിന്ദുക്കളുടെ മേലും ഗവമ്മെണ്ടിൻെറ മേലും വെച്ചു കെട്ടുന്നതു ചരിത്രവിജ്ഞാനത്തിൻെറ പാപ്പരത്വത്തെ മാത്രമെ സൂചിപ്പിക്കുന്നുള്ളുവെന്നു പറയാതെ തരമില്ല.

## സമാജത്തിൻെറ ഛിദ്രാവസ്ഥ മാറണം

വാസ്തവത്തിൽ വെളിയിൽ നിന്നു ഒളിഞ്ഞും തെളിഞ്ഞുമുണ്ടാകുന്ന ആക്രമണങ്ങരം ഇവിടെ ഫലപ്രദമായതു് ഹിന്ദുസമുദായം ഛിന്നഭിന്നമായി അസംഘടിതാവസ്ഥയുടെ നെല്ലിപ്പലകയോടടുത്തപ്പോഴാണ്. കെട്ടുറപ്പും ഓജസ്സും നശിച്ചു് ഒരു ജീവച്ഛവമായിത്തീന്ന അവസ്ഥയിലാണല്ലോ, വെളിയിൽ നിന്നുണ്ടാകുന്ന രോഗാണുക്കളുടെ ആക്രമണം ഫലപ്രദമാകാറുള്ളതു്. ഭാരതരാഷ്ട്രത്തിൻെറ ചരിത്രത്തിൽ പ്രകടമായിക്കാണവാൻ സാധിക്കുന്ന ഈ പാഠം ക്ഷേത്രനശീകരണ കാര്യത്തിലും പ്രസക്തമാണ്. ടിപ്പുവിൻെറയും ഹൈദരിൻെറയും പടയോട്ടവും മൺറോ പ്രഭു ചെയ്തുവെന്നു് പറയപ്പെടുന്ന ക്ഷേത്രസ്വത്തുക്കളുടെ സക്കാരീകരണവും മററും നടന്ന സമയത്തെ ഇവിടുത്തെ സമൂഹത്തിൻെറ ദുഃസ്ഥിതി ചരിത്ര വിദ്യാത്ഥികരംക്കു് അറിയാവുന്ന കാര്യമാണ്. ഇന്നാണെങ്കിൽ പോലും ഒരു നൂറുകൂട്ടം ഛിദ്രവാസനകരം തലപൊക്കി കാട്ടാളനൃത്തം ചവിട്ടുന്ന ഹിന്ദുസമുദായമാണ് നമ്മുടെ കൺമുമ്പിലുള്ളത്. ഇത്തരം അസംഘടിതമായ ഒരു സമാജമാണ് വെളിയിൽ നിന്നുള്ള ആക്രമണത്തിനിരയാവുക എന്നത് ഒരു ചരിത്രയാഥാത്ഥ്യമാണ്. ക്ഷേത്ര നശീകരണങ്ങളെ സംബന്ധിച്ചിടത്തോളം പ്രകടമായി കാണാവുന്നതും എന്നാൽ ബാഹ്യതല സ്പർശികളെന്നു് നേരത്തെ വിശേഷിപ്പിച്ചവയും ആയ പുറമെ നിന്നുള്ള ആക്രമണങ്ങളുടെ മൂലകാരണം ഹിന്ദുക്കളുടെ ഉള്ളിൽത്തന്നെയാണ് കിടക്കുന്നതെന്നാണ് ഇതുകൊണ്ടു് വ്യക്തമാകുന്നത്, അസംഘടിത സമാജത്തിൻെറ മാനബിന്ദുക്കളായ ക്ഷേത്രങ്ങരം നശിക്കുന്നതിനു് ഉള്ള ആത്യന്തികമായ കാരണമന്വേഷിച്ചു് നാം ഗവമ്മെണ്ടിലേക്കോ ഇതരസമുദായങ്ങളിലേക്കോ നോക്കേണ്ട കാര്യമില്ല. സമാജത്തിനുള്ളിൽ തന്നെ ഇന്നു് വ്യക്ത

മായി കാണുന്ന അന്തഃഛിദ്രവും തജ്ജന്യമായ ദുഷ്പ്രവണതകളും മാത്രമാണ് എല്ലാവിധ നാശനഷ്ടങ്ങൾക്കും മൗലികമായ കാരണം. ആവക ദുഷ്പ്രവണതകളെ ദൂരികരിക്കാനുള്ള മൗലികപ്രയത്നം കൊണ്ടേ ക്ഷേത്രങ്ങളുടെ ഇന്നത്തെ ദുരവസ്ഥ ദൂരീകരിക്കാനാവൂ എന്നതു ചരിത്രത്തിൻെറ ഒരു പാഠമാണ്.

## ക്ഷേത്ര ചൈതന്യലോപം ഇന്നത്തെ ദുരവസ്ഥയുടെ ഒരു മുഖ്യ ഘടകം

സമാജത്തിനു നേരിട്ട ഈ ഛിദ്രാവസ്ഥയെക്കുറിച്ച് ചിന്തിക്കുമ്പോൾ അതിനു കാരണമായി സാമ്പത്തികവും സാമൂഹ്യവും രാഷ്ട്രീയവുമായ പല പൊരുത്തക്കേടുകളേയും അടിസ്ഥാനപരമായി ചൂണ്ടിക്കാണിക്കുവാനുണ്ടാകും. പക്ഷേ അതിനെല്ലാമുപരിയായി മറ്റൊരു ഘടകംകൂടി ഇവിടെ പ്രവർത്തിക്കുന്നുവെന്ന് പറയാതെ തരമില്ല. അതുക്ഷേത്രത്തിൽ പ്രതിഷ്ഠിക്കപ്പെട്ട കഴിഞ്ഞ ചൈതന്യത്തിൻെറ ലോപമാണെന്ന് ക്ഷേത്രസങ്കല്പത്തെക്കുറിച്ച് ചിന്തിച്ചാൽ മനസ്സിലാക്കാവുന്നതേയുള്ളൂ. ക്ഷേത്രമെന്നത് വെറും കല്ലിലും കുമ്മായത്തിലും കെട്ടിപ്പടുത്ത ഒരുക്കൂട്ടം കെട്ടിടങ്ങളല്ലെന്നും അവ ശാസ്ത്രീയമായി കണക്കൊപ്പിച്ച് സംവിധാനം ചെയ്ത മാനവ ദേഹപ്രതീകങ്ങൾ തന്നെയാണെന്നും അവയിൽ താന്ത്രികവിധികൾക്കനുസരിച്ച് ചെയ്യുന്ന പ്രതിഷ്ഠ ആചാര്യദേഹത്തിൽ നടന്ന ചിരകാല തപസ്സിൻെറയും ഉപാസനയുടെയും ഫലമായി ജ്വലിച്ചുയർന്ന ആത്മീയശക്തി കണത്തിൻെറ നിക്ഷേപമാണെന്നും ആ ആത്മീയശക്തി കണത്തിൻെറ പരിപോഷണത്തിന്ന് വേണ്ട ഏർപ്പാടുകളാണ് നിത്യനൈമിത്തികങ്ങളായ പൂജാഉത്സവാദികൾ എന്നും മററുമുള്ള ആഗമശാസ്ത്രസിദ്ധാന്തങ്ങൾ നാമിവിടെ അനുസ്മരിക്കേണ്ടതുണ്ട്. ചൈതന്യമുള്ളൊരു ക്ഷേത്രം അതാതു ദേവൻെറ മൂലമന്ത്രചൈതന്യം സ്പന്ദിക്കുന്ന സാധകദേഹപ്രതീകം തന്നെയാണ്. ആ ക്ഷേത്രത്തിന് സദൃശമായ ശാരീരിക ഘടകങ്ങൾ ഉള്ള സാധാരണ ഭക്തൻ ക്ഷേത്രത്തിൽ പോയി പ്രാർത്ഥിക്കുമ്പോൾ അവൻെറ ദേഹത്തിലും ക്ഷേത്രത്തിൽ സ്പന്ദിച്ചു കൊണ്ടിരിക്കുന്ന മന്ത്രചൈതന്യം അനുരണന പ്രക്രിയ മൂലം സ്പന്ദിക്കുവാൻ തുടങ്ങും. അതു് അവനിൽ ഉറങ്ങിക്കിടക്കുന്ന ആത്മീയമായ ചൈതന്യത്തെ ശാസ്ത്രീയമായ വിധത്തിൽ തട്ടിയുണർത്തുകയും, അങ്ങനെ ഉണർന്ന കണികയുടെ പ്രവർത്തനം മൂലം ഭക്തൻെറ ഭൗതികവും ആത്മീയവുമാകുന്ന ആവശ്യങ്ങൾ സാധിക്കുകയുമാണ് ചെയ്യുന്നത്. ആ കണിക ഭക്ത

നിൽ ഉറങ്ങിക്കിടക്കുന്ന പരമേശ്വര ചൈതന്യം തന്നെയാണ്. തൻമൂലം മനുഷ്യസാധാരണമായ നിലവാരത്തിൽ നിന്നുയന്നു തായിരിക്കും ആ കണികയുടെ ശക്തി വിശേഷം എന്നു സിദ്ധമാകുന്നു. അതാണല്ലോ അത്ഭുതകരമായ വിധത്തിൽ പലകാര്യസാധ്യതകളും ക്ഷേത്രോപാസനകൊണ്ടു് നേടുന്നത്. ഇപ്രകാരം ചിന്തിക്കുകയാണെങ്കിൽ അതാതു ഗ്രാമത്തിലെ ജനങ്ങളുടെ മുഴവൻ സമുൽക്കർഷത്തിനു വേണ്ടി ശാസ്ത്രീയമായി സംവിധാനം ചെയ്ത മനശ്ശാസ്ത്ര യന്ത്രങ്ങൾ തന്നെയാണ് ക്ഷേത്രങ്ങളെന്നു വരുമ്പോൾ, ക്ഷേത്രവും ദേശവും തമ്മിലുള്ള അഭേദ്യബന്ധമെന്തെന്നു് മനസ്സിലാക്കാൻ വിഷമമില്ല. ഇത്തരത്തിലൊരു ശാസ്ത്രീയ സംവിധാനം ഇതരമതക്കാരുടെ ആരാധനാലയങ്ങൾക്ക് അവകാശപ്പെടാൻ സാദ്ധ്യമല്ല. അങ്ങേയററം ഒരു പ്രാത്ഥനാഹാളോ ഭജനമുറിയോ മറേറാ മാത്രമേ അവ ആകുന്നുള്ളു. എന്നാൽ ഹൈന്ദവ ക്ഷേത്രങ്ങളാവട്ടെ പ്രപഞ്ചത്തെയാകമാനം നിയന്ത്രിക്കുന്ന പരമേശ്വര ശക്തിയെ തദ്ദേശവാസികളുടെ ഉപയോഗത്തിനുവേണ്ടി കാര്യമായി ഒരുക്കി നിർത്തിയ മനശ്ശാസ്ത്രഎൻജിനിയറിങ്ങ് (Phycho Engineering Scheme) പദ്ധതിയിലെ സുപ്രധാനഘടകങ്ങളാണെന്നു് നിസ്സംശയം പറയാം. മന്ത്രതന്ത്രാദി ശാസ്ത്രങ്ങളിൽ അവഗാഹവും പാണ്ഡിത്യവും കൃച്ഛ്രമായ തപസ്സും ഉണ്ടായാൽ മാത്രം സാധിക്കാവുന്ന മന്ത്രചൈതന്യസ്ഫുരണം, അതൊന്നും കൂടാതെ ക്ഷേത്രദശ്നം നടത്തുന്നതുകൊണ്ടുമാത്രം സാധാരണക്കാരനു് ലഭ്യമാണ്. വിദ്യുച്ഛക്തിയുടെ ശാസ്ത്രീയവശം പഠിക്കാതെ വെറുമൊരു സ്വിച്ച് അമത്തി ആവശ്യമുള്ള വെളിച്ചവും കാററും മററു് സൗകര്യങ്ങളും കിട്ടുമാറാക്കുന്ന ആധുനിക ശാസ്ത്രീയ സാങ്കേതിക സംവിധാനങ്ങളെപ്പോലെ തന്നെയുള്ള ഒന്നാണ് നമ്മുടെ പൂവ്വീകന്മാർ ആദ്ധ്യാത്മികസാധനാ ശാസ്ത്രത്തിൽ നിന്നു ആവിഷ്കരിച്ചെടുത്ത സാങ്കേതിക പദ്ധതിയായി നാടെങ്ങും വിരാജിക്കുന്ന നിരവധി ക്ഷേത്രങ്ങൾ,

## ക്ഷേത്രവും നാടും തമ്മിലുള്ള ബന്ധം

പരശുരാമൻ കേരളം സൃഷ്ടിക്കുമ്പോൾ രാജ്യത്തിൻെറ രക്ഷയ്ക്കുവേണ്ടി നൂറെറട്ട് ദുർഗ്ഗാലയങ്ങളും നൂറെറട്ട് ശിവാലയങ്ങളും പ്രതിഷ്ഠിച്ചുവെന്നും മററും പറയുന്നതിൻെറ ശാസ്ത്രീയവശം മേൽപറഞ്ഞതുതന്നെയാണ്. സമുദ്രതീരത്തു ദുർഗ്ഗാലയങ്ങളും മലയോരപ്രദേശങ്ങളിൽ അയ്യപ്പൻകാവുകളുമാണ് കേരളത്തിൻെറ സംരക്ഷണത്തിനു വേണ്ടി സ്ഥാപിച്ചതെന്നു പറയു

ന്നതിൻെറ കാര്യവും മറെറാന്നാവാൻ തരമില്ല. ക്ഷേത്രവും നാട്ടും തമ്മിലുള്ള അഭേദ്യബന്ധത്തെയാണിതു കാണിക്കുന്നതു്. ക്ഷേത്രവും ആരാധകന്മാരും ശരിക്കു പ്രവർത്തിക്കുന്നുണ്ടെങ്കിൽ ആരാധകരുടെ മാനസിക–ആദ്ധ്യാത്മികതലത്തിൽ ചില പ്രക്രിയകളൊക്കെ നടന്നേ പററൂ. ചരിത്രഗതിയുമായി നിശ്ചയമായും അതിനു ബന്ധമുണ്ടാവാതെ തരമില്ലല്ലോ. ഇന്നും ക്ഷേത്രം അധഃപതിക്കുന്നതോടെ നാട്ടും അധഃപതിക്കുന്നതും ക്ഷേത്രം നന്നായി നടക്കുമ്പോറം നാട്ടും നന്നാകുന്നതും നമ്മുടെ അനുഭവങ്ങളിൽ കാണാവുന്നതേയുള്ളു. ഭാരതത്തിലെ ഇതര സംസ്ഥാനങ്ങളെ അപേക്ഷിച്ചു് ക്ഷേത്രകർമ്മങ്ങളുടെ കാര്യത്തിൽ കേരളം അനുഷ്ഠിച്ചുവരുന്ന നിഷ്കർഷ ഒന്നു പ്രത്യേകമാണെന്നു പറയാതെ തരമില്ല. വളരെയധികം ലോപങ്ങറം വന്നിട്ടുണ്ടെങ്കിലും ഇന്നും നാം ആ ചട്ടക്കൂട്ടിൽ മുറുകെ പിടിച്ചു നിൽക്കുകയാണെന്നു വ്യക്തമാണ്. ഒരു പക്ഷേ, അതുകൊണ്ടു തന്നെയല്ലേ ഇവിടെ കേരളത്തിൽ വലുതായ പ്രകൃതിക്ഷോഭങ്ങളും മനുഷ്യ കലാപങ്ങളും ഉണ്ടാകാത്തതു് എന്ന ചോദ്യം പ്രസക്തമാണ്. ധർമ്മവും സാമ്പത്തിക സുസ്ഥിതിയും ആക്രമണങ്ങളിൽനിന്നുള്ള രക്ഷയും മററും ഉണ്ടാകുന്നതിനു് മനുഷ്യപ്രയത്നത്തിൽനിന്നു് അതീതമായ ശക്തികളുടെ സഹകരണം വേണമെങ്കിൽ അതിനുള്ള ശാസ്ത്രീയപദ്ധതിയാണ് ക്ഷേത്രാരാധന. ഇന്നു നമ്മുടെ നാട്ടിലുണ്ടായിട്ടുള്ള ധാർമ്മികാധഃപതനത്തിനു മൂലകാരണമന്വേഷിച്ചുപോകുന്നവർ ഈ കാര്യത്തിൽ ക്ഷേത്രത്തിനുള്ള പ്രാധാന്യം മനസ്സിലാക്കുന്നതു നന്നായിരിക്കും. ഇടിഞ്ഞുപൊളിഞ്ഞുകിടക്കുന്ന ഒരു ക്ഷേത്രത്തിൽ ആരുടെയെങ്കിലും പ്രയത്നഫലമായി പുതുക്കത്തിൽ പൂജാദികാര്യങ്ങറം ശ്രദ്ധയോടെ നടക്കുവാൻ തുടങ്ങുമ്പോറം ആ നാട്ടിലെ കഷ്ടപ്പാടുകറം തീർന്നു് ജനചേതന ഉണരുകയും സാമ്പത്തികമായും ധാർമ്മികമായും ആ നാട്ടു് തന്മൂലം പുരോഗമിക്കുകയും ചെയ്യുന്നതിൻെറ ഉദാഹരണങ്ങറം അടുത്ത കാലത്തുണ്ടായവ എത്ര വേണമെങ്കിലും പറയുവാൻ കഴിയും. ''പർജ്ജന്യാദന്ന സംഭവഃ യജ്ഞാദ് ഭവതിപർജ്ജന്യോ'' എന്ന ഗീതാവചനപ്രകാരവും യജ്ഞങ്ങറം ചെയ്യുന്നതിൽനിന്നാണ് അന്നവൃദ്ധി–അഥവാ ഇന്നത്തെ ഭാഷയിൽ പറഞ്ഞാൽ സാമ്പത്തികാഭിവൃദ്ധി–പോലും ഉണ്ടാകുന്നതു്. ക്ഷേത്രത്തിൽ നടക്കുന്ന പൂജാദികർമ്മങ്ങറം യജ്ഞംതന്നെയാണെന്നു് വരുമ്പോറം നാടിൻെറ പുരോഗതിയുമായി അവശ്യം ബന്ധപ്പെട്ടുകിടക്കുന്ന ഒരു പ്രധാന ഘടകം തന്നെയാണ് ക്ഷേത്രമെന്നു മനസ്സിലാക്കാൻ പ്രയാസമില്ല.

### ക്ഷേത്ര സംരക്ഷണത്തിലെ രണ്ടു മുഖ്യ ഘടകങ്ങൾ

അങ്ങനെ ഈ നാടിന്റെ പുരോഗതിയുടെ ഒരു സവിശേഷഘടകം ക്ഷേത്രങ്ങളുടെ സുസ്ഥിതിയാണെന്നു വരുമ്പോൾ ക്ഷേത്രോദ്ധാരണ പരിശ്രമങ്ങൾ ദേശീയതലത്തിൽതന്നെ പ്രാധാന്യമർഹിക്കുന്നു. ശാസ്ത്രീയമായി പറയുകയാണെങ്കിൽ ക്ഷേത്രഗാത്രത്തിന്റെ സുസ്ഥിതിയും അതിൽ പ്രതിഷ്ഠിച്ച മൂല ചൈതന്യത്തിന്റെ പരിപോഷണവുമാണ് വാസ്തവത്തിൽ ക്ഷേത്രോദ്ധാരണ പ്രയത്നത്തിലെ മുഖ്യ ഘടകങ്ങളാകേണ്ടതു്. മററുള്ള പരിപാടികൾ എല്ലാംതന്നെ ആർഭാടങ്ങളും അലങ്കാരങ്ങളുമാകയാൽ അവയെ ഒഴിച്ചുനിത്തിയും ക്ഷേത്ര കാര്യങ്ങൾ നടത്തുവാൻ കഴിയും. ചുരുക്കത്തിൽ ക്ഷേത്രോദ്ധാരണ പ്രക്രിയയിൽ രണ്ടു മുഖ്യ ഘടകങ്ങളുണ്ടു്. ഒന്നു്, മൂലചൈതന്യത്തിന്റെ നിലനില്പിനും പരിപോഷണത്തിനും വേണ്ട സാങ്കേതികവിദഗ്ദ്ധരെ ആവശ്യമായ അളവിൽ വാർത്തെടുക്കുക. രണ്ടാമതു്, ആ പ്രക്രിയയെ അടിസ്ഥാനമാക്കി ഒരു ജനകീയശക്തിയുണ്ടാക്കുക. ക്ഷേത്രത്തിൽ പോയി ദർശനം നടത്തുന്നതുകൊണ്ടു ഭക്തന്റെ സ്ഥൂല സൂക്ഷ്മദേഹങ്ങളിലുണ്ടാകുന്ന ചൈതന്യപ്രസരണത്തിന്റെ രീതി മേൽ വിവരിച്ചിട്ടുണ്ടല്ലോ. രണ്ടാമത്തേതായ ജനകീയശക്തി വളർത്തിയെടുക്കുന്നതിൽ നിത്യേന ക്ഷേത്രദർശനം നടത്തുകയെന്ന പരിപാടിക്കുള്ള പ്രാധാന്യത്തെയാണിതു സൂചിപ്പിക്കുന്നതു്.

### ശാസ്ത്രപാണ്ഡിത്യമുള്ള പുരോഹിത വർഗത്തിനു വേണ്ടി തന്ത്രവിദ്യാപീഠം

സാങ്കേതിക വിദഗ്ദ്ധരെ, അതായതു് തന്ത്രിമാരെയും ശാന്തിമാരെയും വളർത്തിയെടുക്കുവാനുള്ള സംവിധാനം ക്ഷേത്രസമുദ്ധാരണ ശ്രമത്തിൽ ഒരു സുപ്രധാന കാര്യം തന്നെയാണ്. പഴയ കാലങ്ങളിൽ ഗുരുകുല സമ്പ്രദായത്തിൽത്തന്നെ തന്ത്രിഗൃഹങ്ങളിലും മററും നടത്തിവന്നിരുന്ന താന്ത്രിക വിദ്യാഭ്യാസവും ഉപാസനയും വളരെ ഉയർന്ന ഉപാസനാദാർഢ്യമുള്ള ആചാര്യന്മാരെ വാർത്തെടുത്തിരുന്നു. ആ തലമുറയുടെ അവസാന കണ്ണികൾ മാത്രമേ ഇന്നു അവശേഷിക്കുന്നുള്ളു. ഒരു പക്ഷെ, അവരുടെ കാലശേഷം ഒരു കൂരിരുട്ടു് തന്നെയാതിരിക്കും ആ രംഗത്തു് ഉണ്ടാവുക. ഏതായാലും ഈ വിടവിനെ നികത്താൻ ഗുരുകുല സമ്പ്രദായത്തിൽത്തന്നെ സ്ഥാപിതമായ 'തന്ത്രവിദ്യാപീഠം'

നിസ്തുലമായൊരു സേവനമാണ് ഈ രംഗത്ത് അനുഷ്ഠിക്കുന്ന തെന്നു പറയാതെ തരമില്ല, കാഞ്ചി കാമകോടി ശങ്കരാചാര്യരുടെ ഔദാര്യപൂർവ്വമായ അനുഗ്രഹവും ചുരുക്കം ചില വ്യക്തികളുടെയും തന്ത്രിമാരുടെയും തളരാത്ത പരിശ്രമവും കൂടി ചേർന്നപ്പോഴാണീ സ്ഥാപനം രൂപംകൊണ്ടതു്. ഇന്നു് അതിന്റെ ആസ്ഥാനം ആലുവയ്ക്കടുത്തുള്ള വെളിയത്തുനാടാണ്. വേദ, തന്ത്ര, സംസ്കൃതനിഷ്ഠമായ ഒരാറു വർഷത്തെ പാഠ്യപദ്ധതിക്കനുസരിച്ച് മുൻ തലമുറയിലെ പ്രഗത്ഭരായ ഒന്നു രണ്ടു തന്ത്രിമാർ യുവാക്കളായ ചിലരെ അവിടെ പരിശീലിപ്പിക്കുന്നുണ്ടു്. സാമ്പത്തിക ഞെരുക്കങ്ങളുണ്ടെങ്കിലും കേന്ദ്രഗവണ്മെൻറിൽനിന്നും മററും ചുരുങ്ങിയ ചില സാമ്പത്തിക സഹായങ്ങൾ സ്ഥാപനത്തിനു കിട്ടിവരുന്നുണ്ടു്. പക്ഷേ, ഈ ചുരുങ്ങിയ വരുമാനം കൊണ്ടു് തന്ത്രവിദ്യാപീഠത്തെ അതർഹിക്കുന്ന സ്ഥാനത്തേക്ക് ഉയർത്തുവാൻ പ്രയാസമാണ്. കേരളത്തിലെങ്കിലും വിദഗ്ദ്ധരായ ആചാര്യന്മാരെ വാർത്തെടുക്കുകയും തന്ത്രശാസ്ത്രത്തിൽ ഉപരിഗവേഷണം നടത്തുകയും പൊതുജന സെമിനാറുകൾ സംഘടിപ്പിക്കുകയും മററും ചെയ്യുന്ന ഒരു താന്ത്രിക സർവ്വകലാശാലയായി ഉയരുവാനുള്ള സാദ്ധ്യത ഈ സ്ഥാപനത്തിനുണ്ട്. ക്ഷേത്ര സംരക്ഷണ പരിശ്രമങ്ങളോടനുബന്ധിച്ച് ഇത്തരത്തിലൊരു സ്ഥാപനം വളർന്നു വരേണ്ടതു് വളരെ അത്യാവശ്യമാകയാൽ ക്ഷേത്രവിശ്വാസികളുടെയും ക്ഷേത്രഉടമകളുടെയും അടിയന്തിര ശ്രദ്ധ പതിയേണ്ടതാണ്.

## നിത്യക്ഷേത്ര ദർശനമെന്നത് സമിതിയുടെ അടിസ്ഥാന പശ്ചാത്തലം

രണ്ടാമത്തെ ഘടകത്തിനു് നാമിന്നു് മുഖ്യമായും ആശ്രയിക്കേണ്ടതും കേരളക്ഷേത്ര സംരക്ഷണ സമിതിയേയും അതിന്റെ പ്രാദേശിക ഘടകങ്ങളെയുമാണ്, മേൽപറഞ്ഞ ശാസ്ത്രീയ പഠനത്തിൽ നിന്നു് ഈ പ്രാദേശിക ഘടകങ്ങളുടെ അടിസ്ഥാനം സജീവമായൊരു ഭക്തജനസമൂഹമാണെന്നു് വരുന്നുണ്ടല്ലോ. ഈ ഭക്തസമൂഹം നിത്യേന ക്ഷേത്രദർശനം നടത്തേണ്ടതിന്റെ പ്രാധാന്യം മേൽ സൂചിപ്പിച്ചുകഴിഞ്ഞു. ഇതിൽ നിന്നും ക്ഷേത്രസംരക്ഷണസമിതിയുടെ പ്രാദേശിക ഘടകത്തിന്റെ പ്രവർത്തനരീതിയെ നമുക്കാവിഷ്കരിക്കാം. സാധാരണ ഇത്തരമൊരു സംഘടന നടത്തുവാൻ വേണ്ട നാട്ടിലെ ഒരു പ്രമുഖവ്യക്തിയെ പ്രസിഡണ്ടായും മറേറതെങ്കിലുമൊരാളെ സെക്രട്ടറിയായും മററു ചിലരെ അംഗങ്ങളായും തെരഞ്ഞെടുക്കുന്ന

ഒരു പ്രാദേശിക സമിതി പലപ്പോഴം ഈ ഉദ്ദേശപൂർത്തിക്ക് സഹായകമായെന്ന് വരില്ല. ഒന്നുകിൽ കമ്മിററി നിർജീവമായിരിക്കും. അല്ലെങ്കിൽ കക്ഷിവഴക്കുകളുടെ കൂത്തരങ്ങായിരിക്കും. ആദർശപ്രേരിതരായ ഒരു കൂട്ടം യുവജനങ്ങൾ, അഥവാ പ്രവർത്തന ശേഷിയുള്ളവർ ഇതിലിറങ്ങിയാലല്ലാതെ ഈ പ്രവർത്തനം വിജയപ്രദമാവില്ല അത്തരത്തിൽ ആദർശപ്രേരിതമായൊരു ജനസമൂഹത്തെ വാർത്തെടുക്കുവാൻ വ്യക്തവും ആദർശത്തിൻെറ പശ്ചാത്തലത്തിൽ ആവിഷ്കരിച്ചതുമായ ദൈനംദിന കാര്യപരിപാടി വേണ്ടതാണ്. അതിൻെറ പ്രാരംഭമായ ഈ ആദർശം ഗ്രഹിച്ച് അതിനുവേണ്ടി ആത്മാർപ്പണം ചെയ്യാൻ തയ്യാറായ ഒന്നോ രണ്ടോ ആളുകളെ പ്രാദേശികമായി കണ്ടുപിടിച്ച് പ്രവർത്തനത്തിൻെറ ചുമതല അവരെ ഏല്പിക്കുകയാണ് ആദ്യമായി ചെയ്യേണ്ടത്. സംഘടിതമായ ജനസമ്പർക്ക പരിപാടിയിലൂടെ ഒരു പത്തുമുപ്പതു കുടുംബങ്ങളെങ്കിലുമുൾപ്പെട്ട ഒരു ഭക്തജനസമൂഹത്തെ വാർത്തെടുക്കുകയെന്നതായിരിക്കണം അവരുടെ പ്രാഥമികലക്ഷ്യം. പ്രാദേശികമായ സമിതിയുടെ സജീവമായ അടിസ്ഥാനം ഈ സമൂഹമായിരിക്കണം. മേല്പറഞ്ഞ പ്രവത്തകർ അവരുടെ നിത്യസമ്പക്കവും സേവനവും സ്നേഹപൂർണ്ണമായ നിർബ്ബന്ധവും ഉപയോഗിച്ച് നിത്യേന ക്ഷേത്രദർശനം നടത്തുന്ന ഇത്തരമൊരു ഗ്രൂപ്പ് നാട്ടിൽ ഉണ്ടാക്കിയാൽമാത്രമെ ഒരു സജീവ ക്ഷേത്രസംരക്ഷണസമിതി ഉടലെടുക്കുകയുള്ളു. നിത്യ ക്ഷേത്രദർശനം കൊണ്ടു നമുക്കു കിട്ടാവുന്ന 1. വ്യക്തിപരവും 2. സാമൂഹ്യവും 3. ഭൗതികവും 4. ആത്മീയവുമായ നാലുതരം നേട്ടങ്ങളെപ്പററി സാമാന്യജനങ്ങളെ ഉൽബുദ്ധരാക്കിയാൽ മേല്പറഞ്ഞതു് എളുപ്പത്തിൽ നടത്താവുന്നതേയുള്ളു.

## ഭക്തജനങ്ങൾ നിത്യേന ഒത്തുചേരുന്ന ക്ഷേത്ര പരിപാടി

ഈ പ്രാരംഭപ്രവത്തനങ്ങളുടെ ഫലമായി ഒരു പത്തുമുപ്പതു് പുരുഷന്മാരും ഏതാണ്ടു് അത്രതന്നെ സ്ത്രീകളുമുൾപ്പെടുന്ന കുറച്ചു പേർ നിത്യേന ക്ഷേത്രത്തിൽ ഒത്തുചേരുവാൻ തുടങ്ങുമ്പോഴാണ് ഒരു സജീവ ക്ഷേത്രസംരക്ഷണസമിതി ഉദയംകൊള്ളുന്നതു്. ഒരുപക്ഷേ നിത്യനിദാന ചെലവുകളെ പങ്കിട്ടെടുക്കേണ്ടിവരുന്നഘട്ടത്തിൽമാസത്തിലോരോദിവസം ഒരു കുടുംബമെന്നനിലയിൽ ആ ചുമതല ഏറെറടുക്കുവാൻസൗകര്യമുണ്ടാകട്ടെ എന്നു് കരുതിയാണ് അംഗസംഖ്യ മുപ്പതു് കുടുംബങ്ങളെ

കിലും വേണമെന്നു് ക്ലിപ്തപ്പെടുത്തിയതു്. അങ്ങിനെ നിത്യേന ക്ഷേത്രത്തിൽ ഒത്തുചേരുന്ന ഈ സമൂഹത്തിന് വ്യക്തിപരമായും സാമൂഹ്യമായും ചില ഗുണഗണങ്ങളെ ഉണ്ടാക്കുവാനുള്ള പരിപാടിയായി ക്ഷേത്രദർശന പരിപാടിയെത്തന്നെയാണിവിടെ ഉപയോഗിക്കുവാൻ പോകുന്നതു്. വാസ്തവത്തിൽ ക്ഷേത്രാചാരങ്ങൾ അപ്രകാരം സൗകര്യപ്പെടുത്തിയവ തന്നെയാണെന്നു് ആലോചിച്ചാൽ മനസ്സിലാവും. സൗകര്യമായ ഏതെങ്കിലുമൊരു പൂജാസമയം ഇതിനായി നമുക്കു തെരഞ്ഞെടുക്കേണ്ടിവരും. ആ പൂജാകാലത്തിനു പത്തുപതിനഞ്ചു മിനിട്ടു മുമ്പുതന്നെ മേൽപറഞ്ഞ പ്രവർത്തനങ്ങളുടെ ഫലമായി ആണുങ്ങളും പെണ്ണുങ്ങളുമുൾപ്പെട്ട ഒരു നല്ല ഭക്തജനസമൂഹം ക്ഷേത്രത്തിൽ വന്നുചേരുന്നു. സാധാരണ ഗ്രാമങ്ങളിൽ വൈകുന്നേരത്തെ ദീപാരാധനാസമയമാണിതിന് ഏറ്റവും സൗകര്യമായിട്ടുള്ളത്. ക്ഷേത്രാരാധനയിലെ സാമൂഹ്യവശത്തിനു ഒരു പ്രാധാന്യം ഈ സമ്മേളനത്തിൽ കൊടുക്കേണ്ടതാണ്. അതിനായി ചില ചിട്ടകൾ പരിപാലിക്കുകയും ക്ഷേത്രാന്തരീക്ഷം മാലിന്യങ്ങളൊന്നുമില്ലാതെ ശുദ്ധമായി നിലനിറുത്തുവാൻ പരമാവധി പരിശ്രമിക്കുകയും വേണ്ടതാണ്.

## “സവർണ്ണ” ക്ഷേത്രങ്ങൾ മാത്രമല്ല

നിത്യപൂജയില്ലാത്ത ക്ഷേത്രങ്ങളും നമ്മുടെ നാട്ടിൽ കുറവല്ല. ആവകക്ഷേത്രങ്ങളിലും മേൽപറഞ്ഞ ക്ഷേത്രാരാധനാസമ്പ്രദായം നടപ്പിലാക്കാൻ വിഷമമില്ല, സാധാരണ രീതിയിൽ പൂട്ടിയിട്ട ദേവഗൃഹത്തിനു മുമ്പിൽ ഒന്നു രണ്ടു് വിളക്കുകൾ തെളിയിച്ചാൽ ഈ ക്ഷേത്രദർശനത്തിന് ഒരു രംഗമൊരുക്കുവാൻ കഴിയും. ഇതു് ആനാട്ടിലെ ഭക്തന്മാർക്കു് സാധിക്കാവുന്ന കാര്യമാണ്. പിന്നീടു് ജനകീയ സമ്മർദ്ദമുണ്ടെങ്കിൽ അവിടെ നിത്യപൂജയോ ഏതാനും ദിവസങ്ങൾ കൂടുമ്പോൾ ഒരു പൂജയോ പതിവാക്കാവുന്നതേയുള്ളു. വിശിഷ്യ ഹിന്ദുസമുദായത്തിന്റെ കീഴ്ഘടകങ്ങളെന്നു പറഞ്ഞുവരുന്ന അവശസമുദായങ്ങളുടെ നിരവധി ദേവാലയങ്ങൾ ഇത്തരത്തിലുള്ളവയാണ്. അവയെയും ക്ഷേത്രസംരക്ഷണസമിതിയുടെ പ്രവർത്തനത്തിൽ ഉൾപ്പെടുത്തേണ്ടതു് ഒരു സുപ്രധാന സാമൂഹ്യ ആവശ്യമാണ്. ഒരു പക്ഷെ അവിടെ ബ്രാഹ്മണന്റെ പൂജയില്ലായിരിക്കാം. അതുകൊണ്ടു് അവിടെ നടക്കുന്ന ആരാധനകൾ ശരിയല്ലെന്നു വച്ചു് തള്ളിക്കളയുന്നതു നല്ലതല്ല. ശാസ്ത്രീയമായ

ഏതെങ്കിലും ഒരടിസ്ഥാനമില്ലാതെ ഒരാരാധനയും ഈ ഹിന്ദു സമുദായത്തിൽ വേരൂന്നിയിട്ടില്ലെന്നുള്ളത് ഒരു പരമാർത്ഥം മാത്രമാണ്. അതിനാൽ ആവക ആരാധനകളെ സനിഷ്കർഷം അതേപടി പാലിക്കുവാനാണ് നാം ശ്രമിക്കേണ്ടത്. ക്രമേണ ആവക ആരാധനകളുടെ ശാസ്ത്രീയ സങ്കേതങ്ങളിലേക്ക് ഗവേഷണങ്ങളിലൂടെ കടന്നു ചെല്ലുവാൻ കഴിഞ്ഞാൽ സംഗതികാം നമുക്ക് മനസ്സിലാക്കാനുണ്ടായിരിക്കും. അതോടെ ഒരു പക്ഷെ ആരാധനാ സമ്പ്രദായങ്ങൾക്ക് ഒരു ഏകീകരണം സാദ്ധ്യമാണോ എന്നതും തെളിഞ്ഞുവരും. ക്ഷേത്രസംരക്ഷണ സമിതിയുടെ ക്ഷേത്രങ്ങളിൽ കേവലം 'സവർണ്ണ'ക്ഷേത്രങ്ങൾ മാത്രമല്ല ഇത്തരം ക്ഷേത്രങ്ങൾ കൂടി ഉൾപ്പെടുമെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

## ക്ഷേത്രദർശനത്തിന്റെ യൂനിഫോറം ധരിച്ച്

ക്ഷേത്രത്തിൽ മേല്പറഞ്ഞ ഭക്തജനങ്ങൾ സംഘടിതരായി വരുമ്പോൾ ചില കാര്യങ്ങൾ ശ്രദ്ധിക്കുന്നതു കൊള്ളാം. ഒന്നാമതായി ദേഹശുദ്ധി ചെയ്തു സൗകര്യപ്രദവും നാട്ടുനടപ്പനുസരിച്ചുള്ളതും നിർമ്മലവും ആയ വസ്ത്രങ്ങൾ ധരിക്കണം. അവ ക്ഷേത്രാചാരങ്ങൾക്കനുരൂപമായിരിക്കുകയും വേണം. പുരുഷന്മാർ കേരളത്തിൽ ഷർട്ടിടാതെയാണല്ലോ ക്ഷേത്രങ്ങളിൽ പോവുക പതിവുള്ളതു്. അത്തരം ആചാരങ്ങളെ നാം അനുസരിക്കുന്നതാണ് നല്ലതു്. പുരോഗമനത്തിന്റെ പേരിൽ അവയെ മാററിമറിക്കുവാനുള്ള വെമ്പലിൽ അശാസ്ത്രീയത കടന്നുകൂടുകയോ ജനങ്ങളുടെ വിശ്വാസത്തിനു് ക്ഷതമേൽക്കുകയോ ചെയ്തിട്ടുണ്ടോ എന്നു് പ്രായേണ ആരും അന്വേഷിക്കാറില്ല. ഏതായാലും ദേഹശുദ്ധിവരുത്തി ക്ഷേത്രദർശനത്തിന്റെ ഒരു യൂനിഫോറം ധരിച്ച് ഗ്രാമത്തിന്റെ നാനാ ഭാഗങ്ങളിൽനിന്നും കൂട്ടം കൂട്ടമായി ആളുകൾ നിത്യേന വൈകുന്നേരം ദീപാരാധനയ്ക്കു് തടിച്ചുകൂടുന്ന രംഗം ആ ഗ്രാമപ്രദേശത്തു സൃഷ്ടിക്കുന്ന ചലനങ്ങൾ ബഹുദൂരവ്യാപകമായിരിക്കും. ഭാവിയിൽ വളരെയേറെ വാഗ്ദാനങ്ങൾക്കു് പ്രതീക്ഷ നൽകുന്ന ഒന്നാണിതു്.

## ഒരു കുമ്പിളിൽ പുഷ്പമെങ്കിലും അർപ്പിക്കുവാൻ കൊണ്ടുവരുക

രണ്ടാമതായി ചെയ്യേണ്ടതു് ക്ഷേത്രയജ്ഞത്തിൽ നാം പങ്കാളികളാകത്തക്കവണ്ണം എന്തെങ്കിലും കൊണ്ടുവന്നു് അർപ്പി

ക്കുവാനുള്ള പ്രേരണ ഓരോരുത്തനിലും വളർത്തിയെടുക്കുകയെന്നതാണ്. സ്നേഹപൂർണ്ണസമ്പർക്കം കൊണ്ടു് ഈ മനോഭാവം സൃഷ്ടിക്കാവുന്നതേയുള്ളൂ. നമ്മുടെ ത്യാഗപൂർണ്ണമായ സഹകരണമാണിതു്. അഥവാ ഒരു സംഘടിതമായ ത്യാഗയജ്ഞമായിരിക്കുമതു്. ക്ഷേത്രഭണ്ഡാരത്തിലിടുവാൻ അല്പം പണമോ അർച്ചനക്കു് വേണ്ടി കുറച്ചു പുഷ്പങ്ങളോ വിളക്കിനു വേണ്ടി നെയ്യോ എണ്ണയോ അങ്ങനെ എന്തെങ്കിലും ക്ഷേത്രത്തിൽ കൊണ്ടുവന്നു് ദിനംപ്രതി സമർപ്പിക്കുന്നതു് ഗ്രാമീണ ജനങ്ങൾക്കു് ഒരിക്കലും ബുദ്ധിമുട്ടാവുകയില്ലെന്നു മാത്രമല്ല അവർക്കു സന്തോഷകമായ ഒരു കാര്യം കൂടിയായിരിക്കും. ക്ഷേത്ര പൂജാകാര്യങ്ങൾക്കു് അതു് അത്യന്തം സഹായകരവും കൂടിയായിരിക്കും. നിവേദ്യത്തിനുള്ള സാധനങ്ങളും ഇങ്ങനെ ഭക്തജനങ്ങൾക്ക് അർപ്പണമായി കൊണ്ടുവരാവുന്നതാണ്. നിത്യനിദാനത്തിനു പോലുംബുദ്ധിമുട്ടുന്ന ക്ഷേത്രങ്ങളാണെങ്കിൽ ഈവക സാധനങ്ങൾ ഭക്തജനങ്ങളിൽ നിന്നു് ശേഖരിക്കുവാൻ കെട്ടുതെങ്ങ്പ്രസ്ഥാനമോ പിടിയരി പ്രസ്ഥാനമോ ഗ്രാമീണ തലത്തിൽ എളുപ്പത്തിൽ ആരംഭിക്കാവുന്നതേയുള്ളൂ. അവ ആഴ്ചതോറും ശേഖരിച്ചു് ക്ഷേത്രത്തിൽ എത്തിക്കുവാനുള്ള എന്തെങ്കിലും ഒരു പദ്ധതി സംരക്ഷണസമിതിക്ക് ചെയ്യാം. ഒന്നുമില്ലെങ്കിൽ ഒരു ചെറിയ ഇലക്കുമ്പിളിൽ അഞ്ചാറുപുഷ്പങ്ങളെങ്കിലും സംഭരിച്ചു് ദേവന്റെ മുമ്പിൽ കൊണ്ടുവരുന്നത് ഓരോരുത്തക്കും ഒരു ചിലവുമില്ലാതെ ചെയ്യാൻ കഴിയുന്നതാണ്. ഈ ഉപഹാരം ചെറുതാണെങ്കിലും സ്വന്തം ജീവിതപുഷ്പം ഈശ്വരപാദങ്ങളിൽ സമർപ്പിക്കുവാൻ സഹായിക്കും. അത്തരത്തിലുള്ള ഉപഹാരസമർപ്പണത്തിന്റെ മുഖ്യഉദ്ദേശ്യം ക്ഷേത്രത്തിലെ നിത്യനിദാന ചിലവുകളുടെ നിർവ്വഹണമെന്നതിനേക്കാൾ അവനവന്റെ ആത്മസംസ്കരണം തന്നെയാണെന്നു മനസ്സിലാക്കി സമിതി പ്രവർത്തകർ പ്രവർത്തിച്ചാൽ ഭക്തജനങ്ങളിൽ വളർന്നുവരുന്ന അർപ്പണമനോഭാവം സംഘടനാപരമായ ഒരടിസ്ഥാനഘടകമായിരിക്കും

## അച്ചടക്കം ക്ഷേത്രാന്തരീക്ഷത്തെ വൈദ്യുതീകരിക്കും

കഴിയുന്നതും അച്ചടക്കത്തോടെയും മൌനമായും പ്രാർത്ഥനാനിരതനായുമാണ് ക്ഷേത്രത്തിലേക്കു് പോകേണ്ടതു്. ക്ഷേത്രപരിസരത്തിലെത്തിയാലെങ്കിലും ഒരു മഹാപുരു

ന്റെ സന്നിധാനത്തിലെത്തിയ പ്രതീതിയുളവാകത്തക്കവണ്ണം നാം മൌനം ദീക്ഷിക്കേണ്ടത് അത്യാവശ്യമാണ്. സാധാരണ ജീവിതത്തിൽ മേലുദ്യോഗസ്ഥന്റെയും യജമാനന്റെയും മുമ്പിൽ പഞ്ചപുച്ഛമടക്കിയില്ലെങ്കിൽത്തന്നെയും ബഹുമാനാദരങ്ങളോടെ നില്ക്കുകയെന്നത് നാട്ടുനടപ്പാണല്ലോ. ക്ഷേത്രമെന്നതു് ഋഷി തുല്യനായ നിഗ്രഹാനുഗ്രഹ ശക്തിയുള്ള ഒരു ഉത്തമ സാധകനാണെന്നും അദ്ദേഹം സർവ്വശക്തനായ ഈശ്വരൻ തന്നെയാണെന്നുമുള്ള ബോധോദയത്തിന്റെ ഭാഗമായിരിക്കണം ഈ മൌനം. അനാവശ്യമായ ഒരു വാക്കു പോലും അവിടെ ഉച്ചരിക്കാനിടവരരുതു്. ക്ഷേത്രാരാധനാരംഗം സാധാരണ അർത്ഥത്തിൽ ഒരു സാമൂഹ്യസമ്മേളനരംഗമല്ല. സാധാരണ നാട്ടുവർത്തമാനം പറയുകയോ പരദൂഷണം നടത്തുകയോ മറ്റോ ചെയ്യുന്ന ഇന്നത്തെ സാധാരണ സമ്പ്രദായം ക്ഷേത്രാങ്കണത്തിൽ ഒട്ടും തന്നെ അനുയോജ്യമല്ല. ക്ഷേത്രാങ്കണത്തിലേക്ക് വരുമ്പോഴും അവിടെ കഴിയുമ്പോഴും അനാവശ്യമായ സംസാരം ഒഴിവാക്കുകയും ഒന്നുകിൽ മൌനമായോ അഥവാ ലഘുവായ ശബ്ദത്തോടെയുള്ള നാമജപത്തോടു കൂടിയോ അവിടെ കഴിച്ചുകൂട്ടുകയും ചെയ്യുന്നത് അന്തരീക്ഷത്തെ വൈദ്യുതീകരിക്കുകയും നമ്മെയെല്ലാം സാധനയുടെ ഉയർന്ന മണ്ഡലങ്ങളിലേക്ക് ഉയർത്തുകയും ചെയ്യും

ഇങ്ങനെ അച്ചടക്കത്തോടെ വേണ്ട ചിട്ടകളും അനുസരിക്കുന്ന ഭക്തന്മാർ ക്ഷേത്രത്തിലെത്തിയാൽ ആദ്യമായി അവർ ചെയ്യേണ്ടതു് കൊണ്ടുവന്ന ഉപഹാരങ്ങൾ ക്ഷേത്രത്തിലേക്ക് സമർപ്പിക്കുകയാണ്. ശാന്തിക്കാരനോ മറ്റു വല്ലവരുമോ, അഥവാ ക്ഷേത്രസംരക്ഷണസമിതി നിശ്ചയിക്കുന്ന ഒരു ഭാരവാഹിയോ ഇതിനായി നിയുക്തനായിരിക്കണം. അതു കഴിഞ്ഞു് ക്ഷേത്രത്തിൽ ആരാധനകൾ നടയടയ്ക്കുന്നതുവരെയുള്ള സമയം മേല്പറഞ്ഞവിധം മൌനിയായോ അഥവാ വളരെ ഉച്ചത്തിലല്ലാതെ നാമം ജപിച്ചുകൊണ്ടോ പ്രദക്ഷിണം വയ്ക്കുന്നതു് നന്നായിരിക്കും. പ്രദക്ഷിണമെന്നു വലംവെക്കൽ. ദേവനെ നമ്മുടെ വലതുവശത്താക്കിയിട്ടാണല്ലോ സാധാരണ ചെയ്യുക പതിവ്. അതും വൃത്താകാരത്തിലായിരിക്കും. വാസ്തവത്തിൽ മൂലാധാരത്തിൽനിന്നു് സഹസ്രാരത്തിലേക്ക് പോകുന്ന പിംഗളാനാഡിയുടെ സർപ്പിളാകൃതി (Spiral)യിലുള്ള ചലനമാണിവിടെ നടക്കുന്നതു്. ദേവനെ പ്രാപിക്കുവാൻ നാം ചെയ്യുന്ന സാധനയുടെ ഉത്തമ പ്രതീകമാണിതു്. പൂജക്കുപയോഗിക്കുന്ന ഇടംപിരി ശംഖിന്റെ പിരി പ്രദക്ഷിണമായിരിക്കുമെന്നതു ശ്രദ്ധിക്ക

ക. ആ ശംഖുകൊണ്ടാണ് സാധനയുടെ പ്രതീകമായ അർഘ്യത്തെയും മററും നാം ദേവന് അർപ്പിക്കുന്നത്. അപ്രദക്ഷിണമായ പിരികളുള്ളതാണ് വലംപിരി ശംഖ്. ആ ശംഖുകൊണ്ട് പൂജിക്കുക പതിവില്ല. അത് ദേവസ്ഥാനത്തുവെച്ച് പൂജ സ്വീകരിക്കുകയേ പതിവുള്ളു. അപ്രദക്ഷിണമായ അതിന്റെ ചലനം ദേവനിൽനിന്നും സാധകനിലേക്ക് അതായത് യോഗശാസ്ത്രത്തിന്റെ ഭാഷയിൽ സഹസ്രാരത്തിൽനിന്നും മൂലാധാരത്തിലേക്കുള്ളതാണ്. പ്രദക്ഷിണമായ ചലനം മൂലാധാരത്തിൽനിന്ന് സഹസ്രാരത്തിലേക്ക്, അതായത് സാധാരണ സാധകന്റെ സ്ഥൂല നിലവാരത്തിൽനിന്ന് ദേവന്റെ ഉച്ചകോടിയിലേക്കുള്ളതാണ്. ഈ തത്വം ശരിക്കും മനസ്സിലാക്കിയാൽ നട തുറക്കുന്നതിനു മുൻപു ചെയ്യുന്ന ഈ പ്രദക്ഷിണത്തിന്റെ തത്വം മനസ്സിലാകും. പ്രദക്ഷിണം ചെയ്യേണ്ടത് ശ്രീകോവിലിനു ചുററുമുള്ള ബലിക്കല്ലുകളുടെ പുറത്തുകൂടിയാണ്. ദേവന്റെ സൂക്ഷ്മശരീരത്തിന്റെ വ്യാപ്തി ആ ബലിക്കല്ലുകളോളം വരുന്നുണ്ട്. അങ്ങനെ മൂന്നോ അഥവാ ഏഴോ പ്രദക്ഷിണങ്ങൾ സമയത്തിന്റെ സൗകര്യംപോലെ ചെയ്യുന്നതു് ഉത്തമമാണ്. മിക്കവാറും ദീപാരാധനയ്ക്ക് നടയടക്കുന്നതിന്റെ ഒരു പത്തുപതിനഞ്ചു മിനിററ് മുമ്പേ അമ്പലത്തിലെത്താമെങ്കിൽ ഇതിനുള്ള സമയം കാണാതിരിക്കുകയില്ല. സാധനചെയ്യുന്ന സമയത്തുണ്ടാകേണ്ട മാനസികഏകാഗ്രത കിട്ടുവാൻ മൗനമോ മാനസിക ജപമോ അഥവാ അധികം ഉച്ചത്തിലല്ലാതെയുള്ള നാമജപമോ ആകാം. സാമൂഹ്യമായി ഈ നാമജപത്തിനൊരു നിയന്ത്രണം കൊടുക്കുന്നത് സംഘടനാപരമായ നിയന്ത്രണത്തെ വളരെയധികം സഹായിക്കും.

## പൂജാസമയത്ത് നടയുടെ മുമ്പിൽ

ഈ പ്രദക്ഷിണം കഴിഞ്ഞു് നടയിൽ വരുമ്പോൾ ദീപാരാധനക്ക് നടയടക്കുവാനുള്ള സമയമായിരിക്കും. രണ്ടു വരികളായി നടുവൊഴിച്ച് സ്ത്രീകൾ ഒരു വശത്തും പുരുഷന്മാർ മറെറാരുവശത്തുമായി നിൽക്കുന്നതാണ്അച്ചടക്കത്തിനു് അനുയോജ്യമാവുക. സംഖ്യ കൂടുതലുണ്ടെങ്കിൽ സ്ത്രീകൾ ശ്രീകോവിലിനു മുമ്പിലും പുരുഷന്മാർ മുഖമണ്ഡപത്തിനു മുമ്പിലുമായി നിരനിൽക്കുന്ന രീതി സ്വീകരിക്കുന്നതു് നന്നായിരിക്കും. നടയടച്ചിരിക്കുന്ന പത്തു പതിനഞ്ചു നിമിഷങ്ങൾ നിശബ്ദമായ നാമജപത്തിനും പ്രാർത്ഥനയ്ക്കും വേണ്ടിയുള്ളതാണ്. ഭക്തി പാര

വൾ്യത്താൽ വളരെ ഉച്ചത്തിൽ വിളിച്ചു നിലവിളിക്കുന്നതു് മററു ഭക്തന്മാരുടെ ഏകാഗ്രതക്കു് ഭംഗം വരുത്തുന്നതാകയാൽ വജ്ജിക്കുന്നതാണ് ഉത്തമം. ആ സമയത്തു് ക്ഷേത്രവാദ്യങ്ങ ളും പതിവുള്ള കൊട്ടിപ്പാടിസേവയോ മാത്രമേ ഒരു ശബ്ദമായി അവിടെ ഉണ്ടാകുവാൻ പാടുള്ളു. കാരണം ഭക്തിവദ്ധകങ്ങളും താളലയങ്ങളിലൂടെ ഒരു നാദാനുഭൂതി ജനിപ്പിക്കുന്നതുമായ ഏർപ്പാടുകൾ ആയിരിക്കുമവ എന്നുള്ളതത്രെ. അല്ലാത്ത ശബ്ദ മെല്ലാം ഒഴിവാക്കി പ്രാർത്ഥനയ്ക്കുള്ള സൗകര്യങ്ങൾ ഇവിടെ നൽകേണ്ടതാണ്.

## മന്ത്രകലശാഭിഷേകമായ ശംഖതീർത്ഥ പ്രോക്ഷണവും ആത്മജ്യോതി സമർപ്പണമായ ദീപാരാധനയും

നട തുറക്കുമ്പോൾ ചെയ്യേണ്ട കാര്യങ്ങൾ വ്യക്തമായി മനസ്സിലാക്കേണ്ടതുണ്ടു്. ആദ്യമായി ശാന്തിക്കാരൻ പുറത്തു വന്നു് ശംഖുതീർത്ഥം ഭക്തജനങ്ങളുടെ മേൽ തളിക്കുകയാണ് ചെയ്യേണ്ടതു്. ദേവൻെറ മൂലമന്ത്ര സ്പന്ദനങ്ങൾ സന്നിഷ്കർഷം ആവാഹിച്ചു പൂജിച്ചതായ ഈ തീർത്ഥജലപ്രോക്ഷണം ഒരു മന്ത്രകലശാഭിഷേകത്തിൻെറ ഫലമാണ് ചെയ്യുന്നതു്. ഇതു് ശിരസ്സിൽസ്വീകരിക്കുമാറു് കുനിഞ്ഞുകൊടുക്കുന്നതു നല്ലതാണ്. മന്ത്രകലശാഭിഷേകം സ്വീകരിക്കേണ്ടതു് ശിരസ്സിൽത്തന്നെയാ ണ്. അപ്പോൾ നാം മന്ത്രദീക്ഷ സ്വീകരിച്ചതിനു തുല്യമാ യി. എന്നിട്ടാണ് നാം ദേവനെ കാണേണ്ടതു്. ദൈവചൈ തന്യം ഈ പ്രോക്ഷണത്തിലൂടെ നമ്മുടെ ഉള്ളിൽ പ്രവേശിക്കു ന്നു. 'ശിവോഭൂത്വാ ശിവംയജേൽ' എന്ന തന്ത്രശാസ്ത്രപ്രമാണമ നുസരിച്ചു് ദേവനെ യജിക്കുവാൻ നാം യോഗ്യരായിക്കഴിഞ്ഞു. അതു കഴിഞ്ഞാണ് നാം ദേവനെ ദർശിക്കേണ്ടത്. അല്ലാതെ നടതുറന്ന ഉടൻതന്നെ തിക്കിത്തിരക്കി ക്ഷേത്രനടയെ ഒരു ചന്ത സ്ഥലമാക്കി അധഃപതിപ്പിക്കുന്നത് ശരിയല്ല. ഉന്തും തള്ളും ഉണ്ടാക്കാതെ എല്ലാവരും സൗകര്യമായി ദേവദർശനം ചെയ്യ ണം. ദേവൻെറ ദർശനസമയത്തായിരിക്കും പൂജാരി അക ത്തു് ദീപാരാധനയും കർപ്പൂരാരാധനയും മററും ചെയ്യുന്നത്. തൻെറ പ്രാണജ്യോതിസ്സ് ദേവനിൽ സമർപ്പിക്കുന്നതിൻെറ പ്രതീകമാണിത്. ആ ഭാവമാണ് ആ സമയത്ത് ഭക്തന്മാ രുടെ മുമ്പിൽ സ്ഫുരിക്കേണ്ടതു്. കണ്ണുതുറന്നു് മൂലമന്ത്രത്തി

ൻെറ സ്ഥൂലരൂപമായ ദേവ വിഗ്രഹത്തെ കൺകുളിർക്കെ കാണുകയും മനസ്സിലുറപ്പിക്കുകയും തൻെറ ജീവനെയും ജീവിതത്തെയുമെല്ലാംതന്നെ അവിടുത്തെ പാദാരവിന്ദങ്ങളിൽ ലയിപ്പിക്കുകയാണ്. ആസമയത്തു് എല്ലാവരും നടത്തുറക്കുമ്പോൾ ചെയ്യേണ്ട ഈ മാനസികക്രിയ ശരിക്കും ഒരു യജ്ഞമാണെന്നും നാം മനസ്സിലാക്കണം. അതിൻെറ പ്രതീകമാണ് അഗ്നിരൂപമായ ദീപാരാധന.

ഈ സമയത്താണ് വലിയ തിരക്കുംശബ്ദവും സാധാരണ ഉണ്ടാകാറുള്ളത്. ആ സമയത്തു് സാധാരണ ശംഖനാദംമുഴക്കുകയോ വലിയ മണി അടിക്കുകയോ ചെയ്യുമ്പോൾ ഉണ്ടാകുന്ന നാദം ഓങ്കാരരൂപിയാണ്. മണിനാദം ദീർഘഘണ്ടാനാദമായിരുന്നാൽ നന്നു്. അനേകം മണികൾ ഒന്നായി കൂട്ടിയടിക്കുകയും ആളുകൾ പലനാമങ്ങളും വിളിച്ചു നിലവിളിക്കുകയും ചെയ്യുമ്പോൾ ഈ ഓങ്കാരത്തിൻെറ സ്വരത്തിനു പകരം ശബ്ദവൈകൃതങ്ങൾ മാത്രമേ അവിടെ ഉണ്ടാകൂ. അത്തരത്തിലുള്ള അനുമഞ്ജനസ സ്വരങ്ങളും അപസ്വരങ്ങളും(disharmonious sounds) വ്യക്തിജീവിതത്തിലും സാമൂഹ്യജീവിതത്തിലും പൊരുത്തക്കേടുകൾ മാത്രമേ വരുത്തുകയുള്ളുവെന്നതു് ഒരു ശാസ്ത്രീയ സത്യം മാത്രമാണ്. ദീർഘഘണ്ടാനാദത്തിൻെറ ആവർത്തനരൂപത്തിലുള്ള മുഴക്കം ശരിക്കും ദീർഘപ്രണവസ്വരൂപമാണ്. അതിൻെറ അന്ത്യമായ നിശബ്ദതയാണ് നാദയോഗികളുടെ ലയസ്ഥാനം. വാസ്തവത്തിൽ ദേവൻെറ മുമ്പിൽ ഉണ്ടാകുന്ന പ്രകാശവും തൽസമയത്തുണ്ടാന്ന നാദങ്ങളും ,യോഗാനുഭൂതികളുടെ ഉദാത്ത മണ്ഡലങ്ങളാണെന്നു് യോഗശാസ്ത്രം പഠിച്ചവർക്കറിയാം. ആ പ്രതീകങ്ങൾ ശാസ്ത്രീയമായി ഉപയോഗിച്ചു് ഭക്തസാധകന്മാരുടെ സാധനയെ ത്വരിതപ്പെടുത്തുകയാണിവിടെ ചെയ്യേണ്ടത്. ഭക്തജനങ്ങൾ അച്ചടക്കത്തോടെ ഇങ്ങനെയൊരു ഏർപ്പാടിനു് പൂർണ്ണമായി സഹകരണം കൊടുക്കുന്നത് നന്നായിരിക്കും. വിദഗ്ധ ശിക്ഷണത്തിൽ കീഴിൽ ഓരോ ക്ഷേത്രത്തിലും ഇതു നടപ്പിലാക്കുവാൻ വലിയ പ്രയാസമൊന്നുമുണ്ടാവില്ല.

## ദൈവചൈതന്യ സ്വീകരണവും

## ദിവ്യദേഹസൃഷ്ടിയുമായ പ്രസാദ സ്വീകരണം

ഇതു കഴിഞ്ഞാൽ പുറത്തു പ്രതിഷ്ഠിച്ചിട്ടുള്ള ഉപദേവന്മാരുടെ സ്ഥാനങ്ങളിലും ശാന്തിക്കാരൻ വിളക്കു് വെക്കുകയോ ദീ

പാരാധന ചെയ്യുകയോ പതിവുണ്ട്. അതിനാൽ ഭക്തജന ങ്ങൾക്ക് ആ ആരാധനകളിലും പങ്കു ചേരുവാനുള്ള അവസരമാണിവിടെ. ഒരു പ്രദക്ഷിണം കൂടി അതോടെ നടക്കുകയും ചെയ്യും, അതിനു ശേഷമോ അതിനു മുമ്പോ ആയിരിക്കും പ്രസാദവിതരണം നടക്കുന്നത്. തീർത്ഥവും പൂവും ചന്ദനവുമാണ് സാധാരണ പ്രസാദമായി ലഭിക്കുക. അവ ദേവന് അർപ്പിച്ചു കഴിഞ്ഞതാകയാൽ ദേവചൈതന്യം ഉൾക്കൊള്ളുന്നതിനു തുല്യമാണ്. യജ്ഞശിഷ്ടം തന്നെയാണിത്. തീർത്ഥം തലയിലും ദേഹത്തിലും തളിക്കുകയും ആചമിക്കുകയുമാണ് വേണ്ടത്. സ്ഥൂലസൂക്ഷ്മദേഹങ്ങൾ ദേവചൈതന്യമാകുന്ന അമൃതാപ്ലാവനത്തിൽ പൂർണ്ണമായി മജ്ജനം ചെയ്കയാണിവിടെ. ഉപാസനയുടെ ഫലമായി ഉണ്ടാകുന്ന ഈശ്വരശക്തിയുടെ അധഃസ്രോതസ്സാണിത്. യോഗികളുടെ സഹസ്രാരത്തിൽനിന്നും വിനിർഗ്ഗളിക്കുന്ന അമൃതധാര തന്നെയാണിത്. ആദ്യത്തെ തളിക്കലിൽ ദേവചൈതന്യം ഇറങ്ങിവന്നു നമ്മുടെ മൂലാധാരത്തിലുള്ള കുണ്ഡലിനീശക്തിയെ ഉണർത്തുന്നു. പിന്നീട് ആ ചൈതന്യം അഗ്നിരൂപിണിയായ കുണ്ഡലിനിയുടെ ഊർദ്ധ്വപ്രവാഹമായി ദേവസ്ഥാനമായ സഹസ്രാരപത്മത്തിൽ വിലയം പ്രാപിക്കുന്നു. അവിടെയുണ്ടാകുന്ന ആനന്ദാനുഭൂതിയിൽനിന്നു സ്രവിക്കുന്ന അമൃതധാര നമ്മുടെ ദേഹത്തിലെ സകല നാഡീഞരമ്പുകളിലൂടെയും പ്രവഹിച്ച് ദേഹത്തെ ആപ്ലാവനം ചെയ്യിക്കുന്നു, ഇതാണ് രണ്ടാമത്തെ തീർത്ഥസ്വീകരണം. കുണ്ഡലിനീ ഉത്ഥാപനത്തിൽ ഉണ്ടാകുന്ന അഗ്നിജ്വാലയിൽ നമ്മുടെ പാപശരീരം ദഹിച്ച് അതിൻെറ ചാമ്പലിൽനിന്ന് ഈ അമൃതജലസ്പർശനത്താൽ ഒരു ദിവ്യദേഹം ഉണ്ടാകുന്നു. ഈ ദേഹവും പാഞ്ചഭൗതികമാണ്. അതിനാൽ പൂവും ചന്ദനവും സ്വീകരിക്കുന്നതു് ഈ ദിവ്യദേഹത്തിൻെറ സൃഷ്ടി തന്നെയാണ്. പുഷ്പം ആകാശപ്രതീകവും ചന്ദനം ഭൂപ്രതീകവുമാകയാൽ പൂവും ചന്ദനവും സ്വീകരിക്കുന്നതുകൊണ്ട് ആകാശം മുതൽ ഭൂമിവരെ വ്യാപ്തമായ ദിവ്യദേഹത്തിൻെറ സൃഷ്ടിയാണ് ഇവിടെ നടക്കുന്നതു്. അതോടുകൂടി ഭക്തജനങ്ങൾ ദേവചൈതന്യം കുടികൊള്ളുന്ന ദിവ്യശരിരങ്ങളായിത്തീന്നു, ഭക്തജനങ്ങൾ ഓരോരുത്തരും ക്ഷേത്രത്തിലെ കർമ്മങ്ങൾ കൊണ്ട് പരിപുഷ്ടമായ ദേവചൈതന്യത്തിൻെറ ഒരു കണികയും വഹിച്ചാണ് ക്ഷേത്രദർശനം കഴിഞ്ഞു തിരിച്ചുപോകുന്നതു് എന്നത് പുളകോൽഗമകാരിയായ ഒരു ചിത്രമാണ്. ഈചിത്ര

സാക്ഷാൽക്കരിക്കുവാൻ ക്ഷേത്രസംരക്ഷണസമിതിയുടെ പ്രവ ർത്തനങ്ങൾക്ക് കഴിയണം.

ഇതോടുകൂടിതന്നെ മേല്പറഞ്ഞപ്രകാരം അർപ്പിച്ചുകഴി ഞ്ഞ ധൂപദീപാദികളും ഭക്തജന സ്വീകരണാർത്ഥം വെളിയിൽ കൊണ്ടുവരാറുണ്ട്. ആകാശം മുതൽ ഭൂമിവരെ എന്നു പറയുന്ന തിനു് പകരം അവയുടെ ഇടയിലുള്ള വായ്വഗ്നികളെക്കൂടി നാം വ്യക്തമായി സ്വീകരിക്കുന്നുവെന്നേ അതിനർത്ഥമുള്ളു. തീർത്ഥ ത്തിലൂടെ ജലം നാം സ്വീകരിച്ചു കഴിഞ്ഞുവല്ലോ. പഞ്ചഭൂത ങ്ങളെ ഇങ്ങനെ ശുദ്ധീകരിച്ചു ദിവ്യ ശരീരികളായിത്തീരുന്നതു തന്നെയാണ് ദേവപ്രസാദം. ആ പ്രസാദം ഇഹത്തിലും പര ത്തിലും നമ്മെ സകലാഭീഷ്ട സിദ്ധിയിലേക്കും പരമാനന്ദാനഭൂ തിയിലേക്കും നയിക്കും.

## ശാസ്ത്രീയമായ ക്ഷേത്രദർശനം

## മന്ത്രോപാസനയുടെ ഫലം ചെയ്യും

ദേവചൈതന്യം സ്വീകരിച്ച് ദിവ്യശരീരികളായി നാം കൃതകൃത്യരായി പുറത്തു കടക്കുകയാണിനി ചെയ്യുന്നതു്. പി ന്നീടു് പുറത്തു് ഒരു പ്രദക്ഷിണം വെച്ച് അധർമ്മപരമായോ അധഃപതിപ്പിക്കുന്നതായോ ഉള്ള ഒരു ചിന്തയും പ്രവർത്തനവും കൂടാതെ നമ്മുടെ ഗൃഹങ്ങളിലേക്കും മററു ലൗകിക കാര്യങ്ങളി ലേക്കും നാം ഇറങ്ങിവരണം. ഇങ്ങനെ നിത്യേന ദേവനെ പ്രാപിക്കുകയും ആ പവിത്ര ചൈതന്യമുൾക്കൊണ്ടുകൊണ്ട് നാം ലോകജീവിതത്തിലിടപെടുകയും ചെയ്യുകയാണെങ്കിൽ സ്വർഗ്ഗരാജ്യം ഭൂമിയിൽത്തന്നെ വരുമെന്നതിനു് സംശയമുണ്ടാ കേണ്ടതില്ല. ഈ പരിപാടി കഴിയുന്നതോടെ ക്ഷേത്രസംരക്ഷ ണസമിതിയുടെ നിത്യ പരിപാടി അവസാനിപ്പിക്കുകയാണ്. അതിനുശേഷം ഭക്തജനങ്ങൾക്കു് വീടുകളിൽ പോകാം. ഈ പരിപാടിയുടെ വിശദാംശങ്ങൾ ഗ്രഹിച്ച്ബോധപൂർവ്വം നടത്തു ന്ന ക്ഷേത്രാരാധന ഒരു നല്ല മന്ത്രോപാസനയുടെ ഫലം ചെയ്യു മെന്നതിനു്സംശയമില്ല. സാക്ഷാൽ മന്ത്രോപാസനയുടെ കഠി ന നിയമങ്ങൾ അനുസരിക്കുവാൻ സാദ്ധ്യതയില്ലാത്ത സാധാര ണക്കാരന്റെ ജീവിതത്തിൽ സുഗമമായംഗീകരിക്കുവാൻ കഴി യുന്ന എളുപ്പത്തിലുള്ള ഒരു സാധനാ ക്രമമാണ് ക്ഷേത്രാരാധന. അതിന്റെ ഫലം മേല്പറഞ്ഞതിനു തുല്യം തന്നെയാണ്. ദേവ ദർശനത്തിനു ശേഷം സമർപ്പണത്തിന്റെ പൂർണ്ണത കുറിക്കുവാൻ ഒരു നമസ്കാരവുംകൂടി ചെയ്യുന്നതു് നന്നു്. തിരക്കു വർദ്ധിച്ചാൽ

ആയത്ത് മാനസികമായെങ്കിലും ചെയ്യാൻ ഭക്തജനങ്ങളെ പ്രേരിപ്പിക്കണം. അതേപോലെ നടയടച്ച സമയത്ത് അധികം ഉച്ചത്തിലല്ലാതെ അക്ഷര സ്ഫുടതയോടെ സാധാരണ ഭക്തന്മാക്ക് അർത്ഥം ഗ്രഹിക്കമാറ് ഏതെങ്കിലുമൊരു സ്തുതിഗീതം ആലപിക്കുന്നതോ ഏററു പാടുന്നതോ ആരാധനയുടെ സ്പിരിട്ടിനനുകൂലമായിരിക്കും. ഏതായാലും ആരാധനയുടെ ഏകാഗ്രതക്ക് ഭംഗം വരുത്തുന്ന യാതൊന്നുംതന്നെ ആ സമയത്ത് ക്ഷേത്രാന്തരീക്ഷത്തിൽ പ്രതിധ്വനിക്കുവാൻ പാടില്ല. ഇത്തരം പരിപാടികൾ വേണ്ടി ഭക്തജനങ്ങളെ സംഘടിപ്പിക്കുകയും സ്നേഹനിർഭരമായ നിർബ്ബന്ധമുപയോഗിച്ച് ക്ഷേത്രത്തിലേക്ക് ആനയിക്കുകയും ചെയ്യുന്നത് ഏതൊരു ക്ഷേത്രമുടമയും നിശ്ചയമായും സമ്മതിക്കുന്നതാണ് എന്നതിന് സംശയമില്ല.

## ഈ ഭക്തജനസമൂഹമാണ് ക്ഷേത്ര സംരക്ഷണ സമിതിയുടെ ജനറൽബോഡി

ഇങ്ങനെയുള്ള പരിപാടികൾക്ക് രൂപംകൊടുത്തു കഴിഞ്ഞാൽ ക്രമേണ നാല്പതോ അമ്പതോ ആളുകൾ ഉൾപ്പെടുന്ന ഒരു സംഘടിതവും അച്ചടക്കപൂർണ്ണവുമായ ഭക്തജനസമൂഹം അവിടെ വളന്ന് വികസിക്കുന്നതു കാണാൻ കഴിയും. ഈ ഭക്തജനസമൂഹമാണ് ആ ഗ്രാമത്തിലെ ക്ഷേത്രസംരക്ഷണ സമിതിയുടെ ജനറൽബോഡി. സംഘടനയുടെ രൂപത്തിലാകുമ്പോൾ അതിനൊരു അദ്ധ്യക്ഷനും കാര്യദർശിയും മററും ഉണ്ടാവുകയും വരിസംഖ്യ പിരിക്കുകയും മററും ചെയ്യാം. പക്ഷേ അതെല്ലാം ഒരു ചട്ടക്കൂടുമാത്രമാണ്. ജഡമായ ചട്ടക്കൂടിനേക്കാൾ ജീവനുള്ള സംഘടനയെയാണ് നാം ശ്രദ്ധിക്കേണ്ടത്. ഈ പരിപാടികളുടെ താല്പര്യം മനസ്സിലാക്കി സ്വജീവിതത്തിൽ ആവിഷ്ക്കരിക്കുന്ന കർമ്മധീരന്മാരും നേതൃത്വശക്തിയുള്ളവരുമായ പ്രവർത്തകർതന്നെ അധികാരസ്ഥാനങ്ങളിൽ വരുന്നവരായി പ്രത്യേകം ശ്രദ്ധിച്ചാൽ സമിതിയുടെ പ്രവർത്തനം സുഗമവും സജീവവും ആയിരിക്കുമെന്ന് ഉറപ്പായി പറയാം.

## ക്ഷേത്രഭരണമല്ല സമിതിയുടെലക്ഷ്യം

മേൽപറഞ്ഞരീതിയിൽ രൂപംകൊള്ളുന്ന ക്ഷേത്രസംരക്ഷണസമിതി ക്ഷേത്രത്തിൻെറ ഭരണാധികാരത്തിനുവേണ്ടി കൊതിക്കേണ്ടതില്ല. സേവനവും സംഘടനയും വ്യക്തി

പരവും സാമൂഹ്യവുമായ സാധനയുമായിരിക്കണം അവരുടെ മുദ്രാവാക്യം. നമ്മുടെ രാജ്യത്തു് ആ വക ധർമ്മങ്ങൾ ഇന്നു് ജനത മറന്നുകഴിഞ്ഞു. അന്ധമായ അധികാരമത്സരം നാലു പാട്ടം നടക്കുകയാണു്. അതിന്റെ തിക്തഫലങ്ങളാണിന്നു് നാം അനുഭവിക്കുന്നതു്. അതിനാൽ അധികാരമോഹം തൊട്ടു തെറിക്കാതെ ക്ഷേത്രങ്ങൾക്കു് ചുററുമായി ഇത്തരത്തിൽ സജീവമായൊരു ഭക്തജനസമൂഹത്തെ വാർത്തെടുക്കുവാനായിരിക്കണം സമിതി പ്രവർത്തിക്കേണ്ടതു്. അന്തിമമായി ക്ഷേത്രത്തിന്റെ മാത്രമല്ല സമൂഹത്തിന്റെതന്നെ നേതൃത്വം ഇങ്ങനെ ത്യാഗസുരഭിലവും സേവനനിർഭരവുമായ പ്രവർത്തനങ്ങൾക്കായിരിക്കും വന്നു ചേരുകയെന്ന ചരിത്രസത്യം നാം വിസ്മരിക്കരുതു്. അതിനാൽ ദേവസ്വം ബോർഡായാലും ട്രസ്റ്റിമാരായാലും ഊരാളന്മാരായാലും അവരുടെ ഭരണം ദുഷിച്ചതോ നല്ലതോ എന്നു നോക്കാതെ ഭക്തജനങ്ങളെ മേൽപ്പറഞ്ഞ രീതിയിൽ സംഘടിപ്പിക്കുകയെന്നതായിരിക്കണം ക്ഷേത്രസംരക്ഷണസമിതിയുടെ അടിയന്തിര കർത്തവ്യം. ഒരു വൈദ്യുതദീപമോ പങ്കയോ അതിന്റെ ഉടമസ്ഥനു് മാത്രമല്ലല്ലോ വെളിച്ചവും കാററും കൊടുക്കുക. അതേപോലെ തപസ്വിയായൊരാചാര്യൻ കൊളുത്തിവെച്ച ക്ഷേത്രജ്യോതിസ്സു് ഉടമസ്ഥനു മാത്രമല്ല അനുഗ്രഹങ്ങൾ ചൊരിയുക എന്ന ശാസ്ത്രസത്യവും നാം ഓർക്കേണ്ടതുണ്ടു്. ആ ചൈതന്യത്തെ പരിപോഷിപ്പിക്കുവാൻ വേണ്ട കർമ്മങ്ങൾ നിർവ്വഹിക്കുകയും ആ ചൈതന്യത്തിൽനിന്നു് വ്യക്തിപരമായും, സാമൂഹ്യമായും, ഭൗതികമായും ആത്മീയമായും നേട്ടങ്ങൾ ലഭിക്കുമാറു് ഭക്തജനങ്ങളെ അണിനിരത്തുകയുമാണു് ക്ഷേത്രസംരക്ഷണസമിതി ഉടനടി ചെയ്യേണ്ടതു്. ക്രമേണ അങ്ങനെ രൂപീകൃതമാകുന്ന ഭക്തജനസമൂഹത്തിനു് ആ ഗ്രാമത്തിലെ ക്ഷേത്രത്തിന്റെ സുഗമമായ നടത്തിപ്പിനുവേണ്ട സമ്മർദ്ദം ചെലുത്താനുള്ള ശക്തിയാർജ്ജിക്കുവാൻ കഴിയും. ഭരണക്കൊതിയുടെ കറ സ്വൽപം പോലും ഈ സമ്മർദ്ദത്തിലുണ്ടാവാൻ പാടില്ല. നല്ല നിലയിൽ നടക്കുന്ന ക്ഷേത്രങ്ങളിൽ ഉടമസ്ഥനെക്കൂടി സമിതി പ്രവർത്തനങ്ങളിൽ സഹകരിപ്പിച്ചാൽ ഇതിനു് ഒട്ടുംതന്നെ വൈഷമ്യം ഉണ്ടാവില്ല. ക്ഷേത്രഭരണം ഏറെറടുക്കുന്നതു് സമിതിയുടെ ഉത്തരവാദിത്വങ്ങൾ വർദ്ധിപ്പിക്കുകയേയുള്ളൂ. സംസ്ഥാനവ്യാപകമായി നിരവധി ക്ഷേത്രങ്ങളുടെ ഭരണഭാരം ക്ഷേത്രസംരക്ഷണസമിതി ഏൽക്കേണ്ടിവരുകയാണെങ്കിൽ അതു് വമ്പിച്ച ഒരു ഭാരമായിത്തീരുകയും സംഘടനാപരമായ പ്രവ

ത്തനങ്ങൾക്ക് പുറമെ സ്ഥാപനങ്ങൾ നടത്തുവാൻ നമ്മുടെ ശക്തിയുടെ സിംഹഭാഗവും ചിലവഴിക്കേണ്ടിവരുകയും ചെയ്യുന്ന ദുര്യോഗത്തിനു് ഇടയാവുന്നതാണ്. ഗ്രാമീണതലത്തിലുണ്ടാവുന്ന ഈ സമ്മർദ്ദശക്തിയെ സംസ്ഥാനവ്യാപകമായി വളർത്തിയെടുത്ത് ക്ഷേത്രസംരക്ഷണത്തിനുവേണ്ട കാര്യങ്ങൾ ഇന്നത്തെ സംവിധാനത്തിൽനിന്നുതന്നെ നേടിയെടുക്കുവാൻ സാധിക്കുമെന്നത് ഇതുവരെ പറഞ്ഞതിൽനിന്നു സിദ്ധമാകുന്നതേയുള്ളു. അതിലൊട്ടുംതന്നെ പരിഭ്രാന്തിക്കവകാശമല്ല.

## സമിതിയുടെ സമ്മർദ്ദത്തിന്റെ മററുവശങ്ങൾ

മറെറാരുതരം സമ്മർദ്ദം ഗ്രാമീണതലത്തിൽ ക്ഷേത്രസംരക്ഷണസമിതിക്ക് ചെയ്യേണ്ടിവരും. അതു് പൂജാരികളുടെ കാര്യത്തിലാണ്. ഇന്നത്തെ പുരോഹിതവർഗ്ഗം വളരെ ഉയർന്ന മാനദണ്ഡമൊന്നും പുലർത്തുന്നില്ലെന്നു മാത്രമല്ല വളരെ ശോചനീയമായ നിലപാടിലാണ് കഴിയുന്നതെന്ന പരമാർത്ഥം നാം മറക്കുവാൻ പാടില്ല. മേൽപറഞ്ഞ ഭക്തജനങ്ങളുടെ സാധനാപരിപാടി ഫലപ്രദമായിത്തീരണമെങ്കിൽ ഉത്തമനും ശാസ്ത്രപരിചയമുള്ളവനും തപസ്വിയുമായൊരു ശാന്തിക്കാരൻ അവിടെ വേണ്ടതാണെന്നു് സിദ്ധിയ്ക്കുന്നുണ്ടല്ലോ. ഒരു പക്ഷെ അശ്രദ്ധകൊണ്ടും അറിവില്ലായ്മകൊണ്ടും മററും ശാന്തിക്കാരനിൽ വന്നുചേരുന്ന ന്യൂനതകൾ പരിഹരിക്കണമെന്നതു് ക്ഷേത്രസംരക്ഷണസമിതിയുടെ ഒരു അടിയന്തിര കർത്തവ്യമാണ്. ന്യായമായി സംഘടിപ്പിച്ച സമിതികളോടു് സഹകരിക്കുവാൻ ശാസ്ത്രജ്ഞരും മര്യാദക്കാരുമായ പുരോഹിതന്മാർക്ക് വിഷമമുണ്ടാവില്ല. അവരുടെ അറിവില്ലായ്മയെ ദൂരീകരിക്കുവാൻ തന്ത്രവിദ്യാപീഠം പോലെയുള്ള സ്ഥാപനങ്ങളെ നമുക്കു ഉപയോഗിക്കാം. അതേപോലെ പൂജാനിവേദ്യദ്രവ്യങ്ങളുടെ പരിശുദ്ധിയുടെ കാര്യത്തിലും ക്ഷേത്രസംരക്ഷണസമിതി ശ്രദ്ധിക്കേണ്ടതുണ്ടു്. നേരത്തെ വിവരിച്ചമാതിരിയുള്ള സമർപ്പണമനോഭാവത്തെ വർദ്ധിപ്പിച്ച് ക്ഷേത്രത്തിലേക്കു് നിത്യവും എന്തെങ്കിലും കൊണ്ടുവന്നു് സമർപ്പിക്കുന്ന പ്രവണത സമിതി അംഗങ്ങൾക്ക് വദ്ധിച്ചുവരുകയാണെങ്കിൽ ഈ കാര്യത്തിൽ ഗണ്യമായ സംഭാവന പ്രാദേശിക ക്ഷേത്രസംരക്ഷണ സമിതിക്കു് ചെയ്യാൻ കഴിയുമെന്നതിനു് സംശയമേ ഇല്ല. അതു് ഇന്നു ക്ഷേത്രഭാരവാഹികൾക്കുകൂടി സ്വാഗതാർഹമായ കാര്യ

മായിരിക്കും. അതിൻെറഫലം സമിതിഅംഗങ്ങളുടെ ധാർമ്മികവും ആത്മീയവുമായ ഉയർച്ചയായിരിക്കുകയും ചെയ്യും.

## സമിതിയുടെ ചുമതല ഉത്സവാവസരങ്ങളിൽ

മേല്പറഞ്ഞ രീതിയിൽ ജനങ്ങളെ ക്ഷേത്രത്തിനു ചുററും സംഘടിപ്പിക്കുന്ന ഒരു ധാർമ്മിക ശക്തിയാക്കിത്തീർക്കുവാൻ കഴിഞ്ഞാൽ ചെയ്യാൻ കഴിയുന്ന നൈമിത്തിക പരിപാടികളുടേയും ഏകദേശ രൂപം ഇവിടെ കൊടുക്കുകയാണ്. ആദ്യമായി ഉത്സവാഘോഷങ്ങളിൽ ക്ഷേത്രസംരക്ഷണസമിതി സ്വാശയങ്ങളെ നടപ്പിൽ വരുത്തുവാൻ ശ്രമിക്കണം. ക്ഷേത്ര ചൈതന്യത്തിൻെറ വർദ്ധനവും ഗ്രാമത്തിലേക്ക് ആ ചൈതന്യത്തിൻെറ പ്രസരണവുമാണല്ലോ ഉത്സവത്തിൻെറ ആത്യന്തികലക്ഷ്യം. പള്ളിവേട്ടയും ആറാട്ടുമെല്ലാം അതാണ് സൂചിപ്പിക്കുന്നത്. സാമൂഹിക ജീവിതത്തിലെ മൃഗീയ പ്രവണതകളെ വേട്ടയാടുകയും അവസാനമായി ശുദ്ധ ആദ്ധ്യാത്മികചൈതന്യത്തിൻെറ അമൃതപ്രവാഹത്തിൽ ഗ്രാമത്തെയാകെ മജ്ജനം ചെയ്യിപ്പിക്കുകയുമാണ് ആ ഉത്സവ പ്രതീകങ്ങൾ ചെയ്യുന്നത്. അതിന് മുമ്പുള്ള സങ്കീർണ്ണ താന്ത്രികക്രിയകൾ ഇതിനുള്ള തയ്യാറെടുപ്പുകളാണ്. അതിനിടയിൽ കേവലം ഉല്ലാസത്തിനും നേരംപോക്കിനും കച്ചവടത്തിനും പാർട്ടി പ്രചരണത്തിനും മററുമായി നടത്തുന്ന പരിപാടികൾ ഈ ആത്മീയലക്ഷ്യത്തിൽനിന്നും വളരെ ദൂരം അകന്നുപോകുമെന്ന് പറയേണ്ടതില്ലല്ലോ. അത് അക്ഷന്തവ്യമായ ഒരു അപരാധമായിരിക്കും. കലാപരിപാടികളോ മററോ തീരെ ഉപേക്ഷിക്കണമെന്നല്ല ഇതിനർത്ഥം. നേരെമറിച്ച് അവയെല്ലാം മേല്പറഞ്ഞ സാധനയ്ക്ക് അനുരൂപങ്ങൾ ആക്കിത്തീർക്കണമെന്നാണ് ഇതിൻെറ സൂചന. അതേപോലെ ഉത്സവാവസരത്തിൽ സാമൂഹ്യമായി ഒരച്ചടക്കബോധം ജനതയിൽ വളർത്തുന്ന തരത്തിലുള്ള സേവനങ്ങളും സമിതികൾക്ക് ഏറെറടുക്കുവാൻ കഴിയും. സാധാരണ ജനതയ്ക്ക് അച്ചടക്കത്തിനു പുറമെ ആത്മബോധവും ഈശ്വരഭക്തിയും വളർത്തുവാനുതകുന്ന പരിപാടികളാണ് ആവശ്യമുള്ളത്. ഉത്സവത്തിനുവേണ്ട സാധനസാമഗ്രികൾ ഒരുക്കുന്നതിലും അമ്പലം വൃത്തിയാക്കി അലങ്കരിക്കുന്നതിലും ചുററുവിളക്കുകൾ കൊളുത്തുന്നതിലും മററും അവയെ ദേവാരാധനയുടെ ഒരു ഭാഗമായി കണക്കാക്കി സമിതിക്ക് ക്രിയാത്മകമായ നേതൃത്വം കൊടുക്കാൻ കഴിയണം.

**മററു സേവനരംഗങ്ങൾ കഴിയാവുന്നത്**

**നടപ്പിലാക്കാം**

മതപ്രബോധനങ്ങളം, വിശിഷ്യ ക്ഷേത്രാചാരങ്ങളെക്കുറിച്ചുള്ള പഠനങ്ങളം, പുരാണ കഥാപ്രവചനങ്ങളം തുടങ്ങിയവ ഉത്സവാവസരത്തിൽ മാത്രം ചെയ്യേണ്ടവയല്ല. സാധാരണ അവസരങ്ങളിൽപോലും ഇടക്കിടെ സൗകര്യമുള്ള ദിവസങ്ങളിൽ അവ നടത്താവുന്നതേയുള്ളു. എന്നു മാത്രമല്ല ആ ദിവസങ്ങളിൽ പതിവിൽ കൂടുതൽ ജനങ്ങളെ ആ വക പരിപാടികളിൽ പങ്കെടുപ്പിക്കുവാൻ സമിതി ശ്രദ്ധിക്കേണ്ടതാണ്. നിത്യേനയുള്ള ദീപാരാധനയ്ക്ക് ശേഷം ചില ദിവസങ്ങളിൽ നല്ല ഭജനപരിപാടി സംഘടിപ്പിച്ചാൽ അത് നല്ല ആകർഷണമായിരിക്കും. കുട്ടികൾക്കും മുതിന്നവർക്കുപോലുമുള്ള മതപാഠശാലകൾ ക്ഷേത്രത്തോടനുബന്ധിച്ച് നടത്തുന്നത് ഒരു നല്ല കാര്യമാണ്. സാമാന്യമായ വയോജനവിദ്യാഭ്യാസവും വിശിഷ്യ സംസ്കൃത മതവിദ്യാഭ്യാസവും ക്ഷേത്രസംരക്ഷണ സമിതിക്ക് ചെയ്യാൻ കഴിയുന്ന സേവനങ്ങളിൽപ്പെടുന്നതാണ്. ക്ഷേത്രകലകളെ പ്രോത്സാഹിപ്പിക്കുന്നതിലും ആധുനികകലാപ്രകടനങ്ങളെ ക്ഷേത്രാരാധനയുടെ സ്പിരിട്ട് ഉൾക്കൊള്ളിച്ച് മാററിയെടുക്കുന്നതിലും ക്ഷേത്രസംരക്ഷണ സമിതികൾക്ക് മാതൃകാപരമായ നേതൃത്വം കൊടുക്കുവാൻ കഴിയണം. ചില വിശേഷാവസരങ്ങളിൽ ദരിദ്രനാരായണപൂജയായോ സാമൂഹ്യ സദ്യയായോ ക്ഷേത്രത്തിൽനിന്ന് വൻതോതിൽ പ്രസാദവിതരണം നടത്താവുന്നതാണ്. നിവേദ്യം കഴിച്ച അന്നം സാധാരണ അന്നത്തിൽ കലർത്തി അതിനെ ദേവപ്രസാദവും യജ്ഞശിഷ്ടവുമായി പരിവർത്തനം ചെയ്തിട്ടു വേണം ഇത്തരം കാര്യങ്ങൾ നടത്തുവാനെന്ന കാഞ്ചി ആചാര്യസ്വാമികളുടെ നിർദ്ദേശം ഇതിനൊരു മാർഗ്ഗദർശകമാണ്. അത് സാമൂഹ്യമായി അവശ സമുദായോദ്ധാരണ കാര്യത്തിൽ സുപ്രധാനമായൊരു പങ്കു വഹിക്കും. വർഷത്തിലൊരിക്കലെങ്കിലും ചുരുങ്ങിയ തോതിലെങ്കിലും ഇതു നിർവ്വഹിക്കുവാൻ സമർത്ഥമായി സംഘടിപ്പിച്ച ഗ്രാമീണ ക്ഷേത്ര സംരക്ഷണസമിതിക്കൊരു വിഷമമുണ്ടാവില്ല. സേവനപരമായ മററു കാര്യങ്ങളിലേക്ക് കടക്കുകയാണെങ്കിൽ വിദ്യാഭ്യാസപരമായും വൈദ്യശാസ്ത്രപരമായും ഉള്ള സാധുജനസേവനങ്ങൾ നടപ്പിലാക്കാനുള്ള ഉത്തമരംഗങ്ങൾ ക്ഷേത്രങ്ങൾതന്നെയാണ്. കിൻറർഗാർട്ടൻ തുടങ്ങി വലിയ കലാശാലകൾവരെയുള്ള വിദ്യാലയങ്ങൾ അവിടെ

നടത്താം. നല്ല രീതിയിലുള്ള വായനശാലകളും ഗ്രന്ഥാലയങ്ങളും അവിടെയുണ്ടാകാം. വിശിഷ്യ മതപരമായ പ്രസിദ്ധീകരണങ്ങൾക്ക് അവയിൽ മുഖ്യസ്ഥാനം നൽകണമെന്നേയുള്ളൂ. അതേപോലെ സാമ്പത്തികമായി ജനങ്ങൾക്ക് ഉപകാരപ്രദമായി ബാങ്കുകളും കുറികളും ക്ഷേത്രത്തോടനുബന്ധിച്ച് നടത്താവുന്നതാണ്, പക്ഷെ ഇതെല്ലാം ക്ഷേത്രചൈതന്യത്തിന് പ്രാഥമിക മുൻഗണന കൊടുത്തിട്ടുവേണം ചെയ്യേണ്ടതു് എന്നതാണ് ഒരു സുപ്രധാനകാര്യം. പഴയകാലങ്ങളിൽ ഗ്രാമപഞ്ചായത്തും ശുചീന്ദ്രം മുതലായ ക്ഷേത്രങ്ങളിൽ നടന്നുവന്നിരുന്നു. സത്യം തെളിയിക്കലും മററും നാടിന്റെ ഭരണപരവും നീതിന്യായപരവുമായ കാര്യങ്ങളുടെപോലും കേന്ദ്രങ്ങളായിത്തീരുവാൻ ക്ഷേത്രങ്ങൾക്കുള്ള കഴിവിനെയാണ് സൂചിപ്പിക്കുന്നതു്. ക്ഷേത്രസംരക്ഷണ സമിതിയുടെ വളർച്ചയുടുള്ള നാഴികക്കല്ലുകളെയാണിവിടെ സൂചിപ്പിക്കുന്നതു്. ചുരുക്കത്തിൽ അക്ഷരാർത്ഥത്തിൽത്തന്നെ സമൂഹത്തിന്റെ ആത്മീയവും ഭൗതികവുമായ ജീവിതത്തിന്റെ കേന്ദ്രബിന്ദുവായിത്തീരുവാൻ ക്ഷേത്രത്തിനൊരു പ്രയാസവുമില്ല. ശാസ്ത്രീയമായും സോദ്ദേശപൂർവ്വമായും ഉള്ള സംഘടിതയത്നങ്ങൾ ചെയ്യേണമെന്നു് മാത്രം,

ഇങ്ങനെ അടിസ്ഥാനപരമായി ഗ്രാമങ്ങളിലും നഗരങ്ങളിൽത്തന്നെയും വളർത്തിയെടുക്കാവുന്ന ഒരു അത്ഭുത സാമൂഹ്യപ്രതിഭാസമാണ് ക്ഷേത്രസംരക്ഷണസമിതി. രണ്ടോ മൂന്നോ ആത്മാർത്ഥത നിറഞ്ഞ കാര്യശേഷിയുള്ള പ്രവർത്തകന്മാർ വിചാരിക്കുകയാണെങ്കിൽ ബീജരൂപത്തിൽനിന്ന് അംബരചുംബിയായ ഒരു മഹാവൃക്ഷംവരെയും ഈ സമിതിയെ വളർത്തിയെടുക്കുവാൻ കഴിയും. നിത്യക്ഷേത്രദർശനം നടത്തുകയെന്ന സാധാരണക്കാരന്റെ സാധനാക്രമമാണ് സമിതിയുടെ രൂപീകരണത്തിന്റേയും തുടർന്നുള്ള പ്രവർത്തനത്തിന്റെയും സൈദ്ധാന്തിക പശ്ചാത്തലം. അതിൽനിന്ന് ആവിഷ്ക്കരിച്ചെടുത്തതാണ് മേല്പറഞ്ഞ പ്രവർത്തനങ്ങൾ മുഴുവൻതന്നെ. ക്ഷേത്രസങ്കല്പവും അതിൽനടക്കുന്ന താന്ത്രികക്രിയകളുടെ ഏകദേശപഠനവും മററും ഈ സമിതിപ്രവർത്തനങ്ങൾക്ക് ഉപയുക്തമായൊരു ദാർശനിക പശ്ചാത്തലം നൽകുകയും ചെയ്യും. അങ്ങനെ വ്യക്തമായൊരു സൈദ്ധാന്തിക പശ്ചാത്തലത്തിൽ സമൂഹജീവിതത്തെ ആകമാനം ഗ്രസിക്കുന്നതരത്തിലുള്ള പ്രാ

ദേശിക പരിപാടിയാണ് ക്ഷേത്രസംരക്ഷണസമിതിക്ക് ഉണ്ടാവുക. അത്തരം പ്രവർത്തനങ്ങളിലൂടെ സമിതിയുടെ പ്രവത്തനം സംസ്ഥാനവ്യാപിയായോ രാഷ്ട്രവ്യാപിയായോ പടന്നു പന്തലിക്കുകതന്നെ ചെയ്യും. നൂററാണ്ടുകളായി അപഥസഞ്ചാരം ചെയ്തുവന്നിരുന്ന സമാജത്തിൻെറ ദുഷ്പ്രവണതകളെയും വൈദേശിക സാംസ്കാരികാക്രമണത്തെയും നിലയ്ക്കുനിർത്തി ഭാരതീയമായ ആദ്ധ്യാത്മിക സംസ്കാരത്തിൻെറ അടിസ്ഥാനത്തിൽ സമൂഹത്തെ വാർത്തെടുക്കുകയെന്ന രാഷ്ട്രനിർമ്മാണപ്രക്രിയയിൽ ഒരു വലിയപങ്കു വഹിക്കുവാൻ ഒരുപക്ഷെ ഇന്നത്തെ കുഴഞ്ഞുമറിഞ്ഞ രാഷ്ട്രീയ പ്രർത്തനങ്ങളെക്കാളും ക്ഷേത്രസംരക്ഷണ സമിതിക്കായിരിക്കുകയില്ലേ കൂടുതൽ സാദ്ധ്യത?.

# ക്ഷേത്ര സംരക്ഷണ സമിതിയുടെ പ്രവർത്തനം

മേല്പറഞ്ഞ ആശയങ്ങളുടെ അടിസ്ഥാനത്തിൽ വിശദമായ ഒരു കർമ്മപരിപാടി ആവിഷ്കരിച്ച് ജനങ്ങളെ ക്ഷേത്രാഭിമുഖമായി സംഘടിപ്പിക്കുകയെന്നതാണ് കേരള ക്ഷേത്രസംരക്ഷണ സമിതി അംഗീകരിച്ചിരിക്കുന്ന മാർഗ്ഗം. ക്ഷേത്രത്തെയും സമാജത്തെയും കുറിച്ച് ഉന്നയിച്ച ആശയങ്ങളുടെ അടിസ്ഥാനത്തിൽ ഇവിടെയുള്ള ഹിന്ദുസമാജത്തിൻെറ കേന്ദ്രബിന്ദു ക്ഷേത്രമാണെന്ന് കാണാൻ കഴിയുന്നതാണ്. ഈശ്വരാരാധനയും ആദ്ധ്യാത്മിക സാധനയും അനുഷ്ഠിച്ച് പരമപദപ്രാപ്തി നേടുവാൻ മനുഷ്യാത്മാക്കൾ തങ്ങുന്ന ഒരിടമാണല്ലോ ഭാരതഭൂമി. അപ്പോൾ ഇവിടുത്തെ സാമൂഹ്യാദർശം മനുഷ്യൻെറ പരമപദപ്രാപ്തി തന്നെയാണ്. അതിനു വേണ്ട ഉപാധികൾ ഒരുക്കുന്നതേ ഭൗതികമായ ഉൽക്കർഷത്തിന് നിദാനമായിട്ടുള്ളു. ഇവ രണ്ടും ചേരുന്ന സമഞ്ജസമായ സമ്മേളനമാണ് പൗരാണികകാലം മുതൽ ആവിഷ്കരിച്ചിട്ടുള്ള ക്ഷേത്രാരാധന.

ഭൗതികമായ അഭിവൃദ്ധികൂടി ക്ഷേത്രങ്ങളിലൂടെ കൈവരുന്നുണ്ട് എന്നത് ക്ഷേത്രാരാധനയുടെ മറെറാരു രഹസ്യമാണ്. മന്ത്രചൈതന്യജന്യമായ ഈശ്വരശക്തിസ്ഥാപനത്തോടെ മനുഷ്യൻ താൽക്കാലികമായെങ്കിലും ഒരു യോഗീശ്വരപദവിയിൽ എത്തുകയാണിവിടെ ചെയ്യുന്നത്. ആ സമയത്ത് ഇച്ഛിച്ചതെല്ലാം സാധിക്കുന്ന തരത്തിൽ നമ്മുടെ ദേഹത്തിൽ ഉത്ഥാപനംചെയ്ത ആ അഭൗമമായ ശക്തി പ്രവർത്തിക്കുന്നു. ഭൗതികമായ നേട്ടങ്ങൾ അഥവാ സിദ്ധികൾ ആ ആദ്ധ്യാത്മിക പ്രയാണത്തിൻെറ ഏററവും താഴ്ന്ന പടികൾ മാത്രമാണ്. ഇന്ന് സാധാരണ വദ്ധിച്ചതോതിൽ മനുഷ്യർ ക്ഷേത്രങ്ങളിലേക്ക് പോകുന്നതും ആരാധന നടത്തുന്നതും മററും കാണാൻ കഴിയും.

ശബരിമല, ഗുരുവായൂർ തുടങ്ങിയ മഹാക്ഷേത്രങ്ങളിൽ വർഷം പ്രതി ഭക്തജനപ്രവാഹവും അവരിൽനിന്നുളവാകുന്ന നടവരവും ക്രമാതീതമായി വർദ്ധിക്കുകയാണ്. അവരിൽ ആരോടെങ്കിലും ക്ഷേത്രദർശനം നടത്തുന്നതും വഴിപാട് നടത്തുന്നതും മോക്ഷപ്രാപ്തിക്കാണോ എന്ന് ചോദിച്ചാൽ ഉത്തരം നിഷേധരൂപത്തിലായിരിക്കും. അവർ ഓരോരുത്തരും ഭൗതികമായ ഏതെങ്കിലും നേട്ടങ്ങളെ ഉദ്ദേശിച്ചാണ് ക്ഷേത്രാരാധന നടത്തുന്നത്. സാക്ഷാൽ നാരായണീയ കർത്താവായ മേല്പത്തൂർ ഭട്ടപാദർ തന്നെ സ്വന്തം ശരീരത്തിലെ വാതവ്യാധി ശമിക്കാനായിട്ടാണല്ലോ നാരായണീയം എന്ന മഹാ ഭക്തികാവ്യം രചിച്ചത്. അദ്ദേഹം ഇച്ഛിച്ചത് അദ്ദേഹത്തിനു ലഭിക്കുകയും ചെയ്തു. അങ്ങനെ നമ്മുടെ ഇടയിൽ പലർക്കും ഈ അനുഭൂതിയുണ്ട്. അതിനെ കണ്ട് പിൻതുടരുകയാണ് പരമരഹസ്യം എന്നു നാട്ടുകാർ മനസ്സിലാക്കുന്നതിൽ അപാകതയൊന്നുമില്ല. ആ വകയെല്ലാം സാധിക്കുന്നുണ്ട് എന്ന സത്യത്തിലേക്ക് വിരൽ ചൂണ്ടുകയാണിവിടെ ചെയ്യുന്നത്.

വ്യക്തിപരമായി മാത്രമല്ല സാമൂഹ്യമായും കുടുംബപരമായും ഉള്ള എല്ലാ ഭൗതിക ആദ്ധ്യാത്മിക നേട്ടങ്ങളും നേടുവാൻ പ്രാപ്തമായ ഒരു സാധനാരീതിയാണ് ക്ഷേത്രാരാധന കൊണ്ടുദ്ദേശിക്കുന്നത്. അതിന്റെ ഒരു വലിയ ഉപകരണമാണ് ഇൻഡ്യൻ ഗ്രാമങ്ങളിൽ സമുദ്രംപോലെ പരന്നുകിടക്കുന്ന ക്ഷേത്രസമുച്ചയം. അവയുടെ ചുററുപാടും ചിതറിക്കിടക്കുന്ന സമുദായം മേല്പറഞ്ഞ ആശയങ്ങൾ ഉൾക്കൊണ്ടിട്ടുണ്ടെങ്കിൽ നിത്യേന ക്ഷേത്രദർശനം നടത്തി മന്ത്രാനുഭൂതി നേടുന്ന ഉത്തമ സാധകന്മാരായി പരിണമിക്കും. അവർക്ക് ഭൗതികമായും അദ്ധ്യാത്മികമായും ഉള്ള ഉല്ക്കർഷം കരതലാമലകംപോലെ ക്ഷിപ്രസാദ്ധ്യമായിത്തീരും. ചുരുക്കത്തിൽ അങ്ങനെ നിത്യമായി ക്ഷേത്രദർശനം നടത്തുന്ന ജനസമൂഹങ്ങളിൽ വ്യക്തിപരമായും കുടുംബപരമായും സാമൂഹ്യമായും ഉള്ള ഭൗതിക ആദ്ധ്യാത്മിക നേട്ടങ്ങൾ വളരെയധികം ഉണ്ടാകും. നാടിന്റെ സുസ്ഥിതി കരസ്ഥമാക്കുവാൻ ഇന്ന് മററു തലങ്ങളിൽ പ്രവർത്തിക്കുമ്പോൾ അതിന് അവശ്യം വേണ്ടതായ ഈശ്വരശക്തിയെ ഉദ്ദീപിപ്പിക്കുന്നില്ല. അതുകൂടി ക്ഷേത്രാരാധനക്കായി വന്നുചേരുന്ന ഭക്തന്മാർക്ക് ഉണ്ടാകുന്നു.

ചുരുക്കത്തിൽ ഇന്ന് പാശ്ചാത്യആശയങ്ങൾക്ക് ചുററും തളച്ച് കെട്ടിനിർത്തി ശ്വാസംമുട്ടുന്ന ഗ്രാമ, നഗരങ്ങളിലെ ജന

ജീവിതങ്ങളെ പൗരാണികനായ ഏതോ ഒരു ഋഷീശ്വരൻ യോഗിവര്യൻ– സ്വന്തം ജീവിത കാലത്തു് സ്വദേഹത്തിൽ ആവിഷ്കരിച്ചെടുത്തുവച്ച ജീവകണികകളു ചുററും (അതാണല്ലോ പ്രതിഷ്ഠാസമയത്തു് ആ ബിംബത്തിലും ക്ഷേത്രത്തിലും നിറഞ്ഞതു്) സംഘടിപ്പിച്ചു നിർത്തുക എന്ന വിപ്ലവത്തെ സാധിക്കുകയാണു് ക്ഷേത്രസംരക്ഷണ സമിതി ചെയ്യുന്നതു്. നവീന ഭാരതത്തിൻെറ സൃഷ്ടിക്കു് അവശ്യം വേണ്ടതായ ഒരു ബഹുജന പ്രസ്ഥാനം അതിൻെറ ആദർശ ശുദ്ധിയോടും കെട്ടുറപ്പോടും കൂടി സംജാതമാക്കുകയാണിവിടെ ചെയ്യുന്നതു്.

## സാമൂഹ്യാരാധന

ഈ കാര്യത്തിനു വേണ്ടി സുചിന്തിതമായൊരു പദ്ധതി ക്ഷേത്ര സംരക്ഷണസമിതി ആവിഷ്കരിച്ചിട്ടുണ്ടു്. ഈ ആശയങ്ങൾ ഉൾക്കൊള്ളുന്ന കുറച്ചെങ്കിലും സ്ത്രീപുരുഷന്മാർ ആദർശത്തിൽ നിന്നു് പ്രചോദനം നേടി പ്രവൃത്ത്യന്മുഖരായിത്തീരണമെന്നതാണു് ഇവിടെ അടിസ്ഥാനപരമായി ചെയ്യേണ്ടതു്. അങ്ങനെയുള്ള ഒന്നോ അതിലധികമോ പ്രവർത്തകർ ഒരു ക്ഷേത്രത്തിനു ചുററും ഉണ്ടാവുകയാണെങ്കിൽ പ്രവർത്തനം ആരംഭിക്കാം. അവർ ഓരോരുത്തരും ചുററുപാടുമുള്ള ഹിന്ദുസമുദായത്തെ മുഴുവനായി ഗ്രസിക്കുവാൻ ശ്രമിക്കണം. അതിനായി അഞ്ചോ പത്തോ കുടുംബങ്ങളടങ്ങിയ ചെറിയ ചെറിയ യൂണിററുകൾ ഗണങ്ങൾ ആയി സമുദായത്തെ ഭാഗിച്ചു് അതിൽ ഓരോ ഭാഗത്തിൻെറയും ചുമതല ഓരോരുത്തർ ഏല്ക്കുക എന്നതാണു് ചെയ്യേണ്ടതു്. ഒരാൾക്കു് നിശ്ചയമായും അയാളുടെ ഗ്രാമത്തിൽ സ്വന്തക്കാരോ സുഹൃത്തുക്കളോ ആയ ഒരു പത്തു വീട്ടുകാരെയെങ്കിലും സംഘടിപ്പിക്കുവാൻ കഴിയുന്നതാണു്. അവരുമായി ഗാഢമായ സ്നേഹബന്ധം സ്ഥാപിച്ചു് നിത്യേന ആരാധനയുടെ പൂർവ്വാംഗമായി അവരെ വീടുകളിൽ പോയി വിളിച്ചുകൊണ്ടു് ക്ഷേത്രത്തിൽവരുക എന്നതുതന്നെയാണു്. ഈ ഗണനായകന്മാർ ഇങ്ങനെ അഞ്ചോ പത്തോ കുടുംബങ്ങളെ സംഘടിപ്പിക്കുന്ന നേതാക്കന്മാരായിത്തീരുന്നു. അഥവാ പ്രവർത്തകരായിത്തീരുന്നു. അവരിൽ എല്ലാവരും പ്രഥമസമ്പർക്കത്തിൽ തന്നെ വന്നു എന്നുവരില്ല. പക്ഷേ ചിലരെങ്കിലും വരാതിരിക്കുകയില്ല, ആശയം ഗ്രഹിച്ചിട്ടുള്ളവർ തന്നെ സ്വാർത്ഥ ചിന്തകൾ കൊണ്ടും ആലസ്യം കൊണ്ടും വരുവാൻ അശക്തരായിരിക്കും. സ്നേഹപൂർണ്ണമായ നിർബ്ബന്ധം നിത്യസമ്പർക്കത്തിലൂടെ പുലർത്തുവാൻ ഒരു പ്രവർത്തകനു കഴിഞ്ഞാൽ അധിക കാലതാമസമെന്യേ അതിൽ ഭൂരിപക്ഷമാളു

കളെയും ക്ഷേത്രോന്മുഖരാക്കി നിത്യദർശനത്തിനുകൊണ്ടുവരു വാൻ കഴിയുമെന്നതു് സാദ്ധ്യമായ ഒരു കാര്യമാണ്. പ്രകടന വും ജാഥയും മററുമല്ല ഇതിനാവശ്യം നിശ്ശബ്ദമായ പ്രവർത്ത നമാണ്. നിരന്തരമായ ഗൃഹസമ്പർക്കത്തിലൂടെ സാധാരണ ക്കാരൻെറ (ജാതിയൊന്നും ഇവിടെ പ്രശ്നമാക്കരുത്) ഹൃദയ ത്തെ പ്രവർത്തകൻ വശീകരിക്കണം. സ്നേഹാർദ്രമായ ഒരു ഹൃദയവും, മധുരോദാരവും, അനുഭാവ പൂർണ്ണവും, അതിൻെറ വിഷമങ്ങളിൽ താങ്ങും തണലുമായി ഈയുള്ളവനെക്കൂടി കരു താമെന്ന മനോഭാവവും ചേർന്നാൽ സാധാരണക്കാരനെ സ്ഥി രമായി ആകർഷിക്കുവാൻ കഴിയും. ഈ ഗണ പ്രവർത്തന മാണ് ക്ഷേത്രസംരക്ഷണ സമിതിയുടെ-സംഘടനയുടെ-അടി സ്ഥാനഘടകം.

ഇങ്ങനെ തരം തിരിച്ച് വേണ്ട അളവിൽ ഗണ പ്രവർ ത്തകന്മാർ സംഘടിതമായി ഗൃഹസമ്പർക്കം ചെയ്ത നിത്യവും ദീപാരാധനയ്ക്ക് നാട്ടുകാരെ കൊണ്ടുവരുവാൻ മുതിരുന്നുവെന്നു് കണക്കാക്കുക. ഒരു രണ്ടോ നാലോ ആഴ്ചകൊണ്ട് ഏതൊരു ഗ്രാമക്ഷേത്രത്തിലും നൂറോ നൂററമ്പതോ ആളുകളെ നിത്യേന സംഘടിപ്പിക്കാൻ സാധിക്കുന്നതാണ്. പ്രവർത്തകരായുള്ളവ രുടെ സംഖ്യയുടെ ഏററക്കുറച്ചിലനുസരിച്ച് ഈ സംഖ്യയിൽ വ്യത്യാസം കണ്ടേക്കാം. കാലക്രമേണ ഈ പദ്ധതിയിലൂടെ കൂടുതൽ കൂടുതൽ ആവേശം പകരുമ്പോഠം സാധാരണക്കാരിൽ നിന്നുതന്നെ പുതിയ പ്രവർത്തകർ ഉരുത്തിരിഞ്ഞ് വരും. അവരും കൂടിയാകുമ്പോഠം മേൽപറഞ്ഞ നിലവാരം നിത്യാരാ ധനയ്ക്ക് കൈവരുത്തുവാൻ കഴിയും. അങ്ങനെ നിത്യപൂജ ഒരു സാമൂഹ്യാരാധനയാക്കി മാററാൻ കഴിയും.

ഇങ്ങനെ വരുമ്പോഠം ക്ഷേത്രവും സമാജവും എന്ന അ ദ്ധ്യായത്തിൽ പറഞ്ഞ പ്രകാരത്തിലുള്ള പരിപാടികളായിരി ക്കും ആസൂത്രണം ചെയ്ത നടപ്പിലാക്കുക. കുളിച്ച് ക്ഷേത്രോപ യോഗരീതിയിലുള്ള വസ്ത്രങ്ങഠം ധരിച്ച് നാട്ടിൻപുറത്തെയും ന ഗരങ്ങളിലെയും ഇടവഴികളിലൂടെയും നിരത്തുകളിലൂടെയും ഭസ്മധാരികളായ ഭക്തജന സമൂഹങ്ങഠം ചെറിയ ചെറിയ ഗ്രൂപ്പുകളായി ആരാധനയുടെ 15മിനിട്ട് മുമ്പ്തന്നെ ക്ഷേത്ര ത്തിലെത്തുവാൻ തുടങ്ങുന്നു. അവരിൽ മിക്കവരും കൊണ്ടുവരു ന്ന ഉപഹാര ദ്രവ്യങ്ങഠം ശേഖരിച്ച വയ്ക്കുവാൻ സമിതിയുടെ മറെറാരു പ്രവർത്തകൻ ക്ഷേത്രത്തിൽ സന്നിഹിതനായിരിക്കും. പുറംമതിൽ കടന്നു് തിരുമുററത്തെത്തുന്ന ഭക്തജനങ്ങഠം പുരുഷ

ന്മാരും സ്ത്രീകളും പ്രത്യേകം വരികളായിട്ട പുറത്തെ ബലിക്കല്ലു കഠംക്ക് പുറത്തുകൂടി അതതു ദേവന് വിധിച്ചതായ എണ്ണം പ്രദക്ഷിണം നിർവ്വഹിക്കുന്നു. അത് ക്ഷേത്രനിയമങ്ങളനുസരിച്ചും അച്ചടക്കംപരിപാലിച്ചും ആയിരിക്കും. നാമോച്ചാരണങ്ങളോടു കൂടിയോ, സ്തോത്രപാഠങ്ങഠം സംഘഗാനമായി ഉച്ചരിച്ചുകൊണ്ടോ ആയിരിക്കണം ഈ പ്രദക്ഷിണം. അതിനുശേഷം വലിയബലിക്കല്ലിനെ പ്രദക്ഷിണക്രമത്തിൽ അതിക്രമിച്ച് നാലമ്പലത്തിന്റെ ഉള്ളിൽ കടക്കുന്നു. അവിടെയും അകത്തെ ബലിക്കല്ലുകഠംക്കു ചുററും പ്രദക്ഷിണം വെയ്ക്കുന്നു. കൂട്ടത്തിൽ ഉപദേവന്മാരെയും വന്ദിക്കുന്നു. ഓരോ പ്രദക്ഷിണം വയ്ക്കുമ്പോഴും തിരുനടയുടെ മുമ്പിലെത്തിയാൽ കൈകൂപ്പി തൊഴുന്നു.

പ്രദക്ഷിണമെന്ന ദേവാഭിമുഖമായ പ്രയാണം നിർവ്വഹിച്ചശേഷം ദേവന്റെ തിരുനടയിൽ ഭക്തജനസമൂഹം എത്തിച്ചേരുന്നു. അവർ അവിടെ സ്ത്രീപുരുഷന്മാർ തൊടാതെ രണ്ടു വരികളായി തിരിഞ്ഞു് അച്ചടക്കത്തിൽ നിൽക്കേണ്ടതുണ്ടു്. ദീപാരാധനക്കു് നടയടയ്ക്കാറായി. മുമ്പിൽ അച്ചടക്കത്തോടെ വന്നുനില്ക്കുന്ന ഭക്തജനങ്ങളുടെ നാമോച്ചാരണമോ അഥവാ പഴയ ചിട്ടയനുസരിച്ചുള്ള വാദ്യഘോഷമോ മുഴങ്ങുകയായി. നട തുറക്കുന്നതുവരെ ഇതായിരിക്കും പരിപാടി. അതു കഴിഞ്ഞു് നട തുറന്നാൽ ചെയ്യുന്നതും മേല്പറഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടു്. കൃത്യമായ ഭാവനയോടെ ആ കാര്യങ്ങഠം ഈ ഭക്തജനസമൂഹം നിർവ്വഹിക്കേണ്ടതാണ്. പ്രദക്ഷിണ നമസ്കാരങ്ങഠം ദേവന്റെ ഷോഡശോപചാര പൂജയുടെ ഭാഗങ്ങഠം തന്നെയാണ്. ഇങ്ങനെ ചെയ്യുന്ന ആരാധനാ പ്രക്രിയ ക്ഷേത്രാന്തരീക്ഷത്തെ വൈദ്യുതീകരിക്കുകയും നമ്മെയെല്ലാം സാധനയുടെ ഉന്നതമണ്ഡലങ്ങളിലേക്ക് നയിക്കുകയും ചെയ്യും. ഇങ്ങനെ ഒരുമിച്ച് ചെയ്യുമ്പോഠം ഉളവാകുന്ന ചലനങ്ങഠം സാമൂഹ്യബോധം, അച്ചടക്കബോധം എന്നീ ഗുണഗണങ്ങളെ വളർത്തിയെടുത്തു് ഒരു സുശക്തമായ സമൂഹത്തിന്റെ അടിത്തറയായി പരിണമിക്കുകയെന്ന ദൂരവ്യാപകമായ ഫലംകൂടി ചെയ്യുന്നുണ്ടു്. കൂടാതെ നാമജപങ്ങളിലൂടെ ക്ഷേത്രചൈതന്യവും വദ്ധിക്കുന്നു. അനുശാസനാബദ്ധമായ ദൈനംദിന ക്ഷേത്രദർശന പരിപാടികളിലൂടെ ഉരുത്തിരിയുന്ന സംസ്കാരം ഓരോ ഗ്രാമ ക്ഷേത്രത്തിലും വളന്നുവരുകയും അതു ദേശവ്യാപകമായിട്ടുള്ള ജനതയുടെ സ്വഭാവമായി പരിണമിക്കുകയും ചെയ്യും. അപ്പോഠം ശബരിമല പോലെയുള്ള മഹാക്ഷേത്രങ്ങളിൽ ഉണ്ടാകാറുള്ള തിക്കും തിരക്കും അച്ചടക്കത്തിന്നു് സ്വമേധയാ വഴിമാറിക്കൊടുക്കും. പൊതു

വിൽ സമൂഹം അനുശാസനാനിബദ്ധമാകുകയും സംഘടനാ ബോധത്തിൽ ഉറയ്ക്കുകയും ചെയ്യും. അതു കഴിഞ്ഞു് സമൂഹത്തിന്റെ ഐകമത്യത്തിനുതകുന്നതായ ഐകമത്യസൂക്തം എല്ലാവരുംകൂടി ഒരുമിച്ചു് ജപിക്കണം. ആയതു് താഴെ കൊടുക്കുന്നു.

## ഐകമത്യ സൂക്തം

ഓം സംസമിദ്യുവസേ വൃഷന്നഗ്നേ വിശ്വാന്യര്യ ആ
ഇളസ്പദേ സമിദ്ധ്യസേ സ നോ വസൂന്യാഭര.
സംഗച്ഛദ്ധ്വം സംവദദ്ധ്വം സംവോ മനാംസി
ജാനതാം
ദേവാ ഭാഗം യഥാ പൂർവ്വേ സംജാനാനാ ഉപാസതേ 2

സമാനോ മന്ത്രസ്സമിതിസ്സമാനീ
സമാനം മനസ്സഹ ചിത്തമേഷാം
സമാനം മന്ത്രമഭിമന്ത്രയേവ-
സ്സമാനേന വോ ഹവിഷാ ജുഹോമി 3

സമാനീവ ആകൂതിസ്സമാനാ ഹൃദയാനിവഃ
സമാനമസ്തുവോ മനോ യഥാവഃ സുസഹാസതി 4

അർത്ഥം:

എല്ലാ ഐശ്വര്യങ്ങളെയും വർഷിക്കുന്ന പ്രകാശരൂപിയായ ഈശ്വരാ, അങ്ങയുടെ പ്രകാശം നാംകുന്നാം വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു. ആ അങ്ങു് ഞങ്ങൾക്കു് എല്ലാ സമ്പൽ സമൃദ്ധിയേയും ഐശ്വര്യങ്ങളേയും തന്നു് അനുഗ്രഹിച്ചാലും.

നിങ്ങളെല്ലാവരും ഒന്നിച്ചുചേരുവിൻ. പരസ്പരം സംസാരിക്കുവിൻ. (ആശയവിനിമയം ചെയ്യുവിൻ) മനസ്സുകളെ നല്ലവണ്ണം അറിയുവിൻ, ദേവന്മാർ പണ്ടുകാലത്തു് അവരുടെ പങ്കുകളെ ശരിക്കും മനസ്സിലാക്കി എങ്ങിനെയാണോ പരസ്പരം സഹകരിച്ചു് പ്രവർത്തിച്ചതു്, അതുപോലെ പ്രവർത്തിക്കുവിൻ.

നിങ്ങളുടെ മന്ത്രം നന്നായിരിക്കട്ടെ (പൊതുവെയുള്ളതായിരിക്കട്ടെ) നിങ്ങൾക്കു് ഒരേ സഭ (സംഘടന) ഉണ്ടാകട്ടെ, നിങ്ങളുടെ വികാരവിചാരങ്ങൾ ഒന്നായിത്തീരട്ടെ. നിങ്ങൾക്കു് ഒരേ മന്ത്രത്തെ ഉപദേശിച്ചുതരുന്നു. അതേപോലെതന്നെ ഒരേ ഹവിസ്സിനേയും ഹോമിക്കുന്നു.

നിങ്ങളുടെ അഭിപ്രായങ്ങളും ഹൃദയങ്ങളും മനസ്സുകളും ഒന്നായിത്തീരട്ടെ. അതുപോലെ നിങ്ങളുടെ സമ്മേളനങ്ങളും ശോഭനങ്ങളായിത്തീരട്ടെ.

വേദോക്തമായ ഈ സൂക്തം അതിപ്രസിദ്ധമാണ്. കല ഹങ്ങൾ അവസാനിക്കാനും ഏകതാബോധം ഉളവാക്കുവാനും ഈ സൂക്തത്തിനുള്ള ശക്തി അനുഭവവേദ്യമാണ്. വൈദിക് സൂക്തമായതുകൊണ്ട് സ്വരത്തിൽ വേണമോ എന്നു ചിലർ സംശയം ചോദിക്കാറുണ്ട്. സ്വരമില്ലെങ്കിലും സൂക്തങ്ങൾ ജപിച്ചുകൊണ്ട തന്നെയാണ് ഇന്നു മിക്ക ബ്രാഹ്മണപുരോഹിത ന്മാരും അർച്ചനയും അഭിഷേകവും നടത്താറുള്ളത്. അതിനുള്ള ഫലം കിട്ടുകയും ചെയ്യും. പലപ്പോഴും ഈ സൂക്തങ്ങൾകൊ ണ്ട് ദേവബിംബത്തിൽ അഭിഷേകാദികൾ നടത്താറുണ്ട്. അ ങ്ങനെ ദേവസന്നിധാനത്തിൽനിന്നു ചൊല്ലുന്ന ഈ സൂക്തം നാ ടിന്റേയും സമൂഹത്തിന്റേയും ഐക്യത്തിന് കൃത്യമായി വഴി തെളിയിക്കുമെന്നതിന് സംശയമില്ല.

ഇങ്ങനെ എല്ലാം ചെയ്തുകഴിഞ്ഞാൽ പിന്നെ പ്രസാദ സ്വീകരണവും കഴിഞ്ഞു് അവരവരുടെ വീട്ടിലേക്ക് മടങ്ങാവുന്ന താണ്. ഇതാണ് സാമൂഹ്യാരാധനയുടെ ക്രമപ്പെടുത്തിയ ചിട്ടകൾ. വാസ്തവത്തിൽ സാധാരണ ക്ഷേത്രാചാരങ്ങൾക്ക് സാമൂഹ്യമായ ഒരു രൂപം കൊടുക്കുകയാണ് ചെയ്തിട്ടുള്ളത്. ഈ സാമൂഹ്യാരാധനയിൽ നിത്യേന പങ്കെടുക്കുന്നവരുടെ സംഖ്യ എഴുതി സൂക്ഷിച്ചാൽ ക്രമേണയുണ്ടാകുന്ന പുരോഗതി കൾ മാർഗ്ഗദർശകങ്ങളായിത്തീരും. അത് ശ്രദ്ധിക്കേണ്ട കാര്യമാണ്.

ഈ സാമൂഹ്യാരാധനയ്ക്കു വരുന്ന ഭക്തജന സമൂഹ മാണ് ക്ഷേത്രസംരക്ഷണ സമിതിയുടെ പ്രാദേശിക ഘടകം. വരിസംഖ്യയും തിരഞ്ഞെടുപ്പും മററും ഇതിനുള്ളിൽ നടത്തേണ്ട താണ്. എന്നാൽ ആദർശനിഷ്ഠരായ പ്രവർത്തകരിൽ നിക്ഷി പ്തമായ സുദൃഢമായ സംഘടനാശില്പം വാർത്തെടുക്കാം.

## ദ്വിതീയതലം (മാതൃസമിതി)

സമിതിയുടെ സമഗ്രമായ ക്ഷേത്രസംരക്ഷണ പ്രക്രിയ യിൽ അമ്മമാരുടേയും സഹോദരിമാരുടേയും പ്രസ്ഥാനമായ മാതൃസമിതിയ്ക്കു്, ക്രിയാത്മകമായ അനേകം കാര്യങ്ങൾ ഏ റെറടുത്തു നടത്തുവാൻ കഴിയും. മിക്ക ക്ഷേത്രങ്ങളിലും നിത്യ ദർശനം നടത്തുന്നതിൽ പുരുഷന്മാരേക്കാൾ സ്ത്രീകളാണ് മുൻ പന്തിയിൽ വരാറുള്ളത് എന്നു കാണാൻ കഴിയും. മിക്ക ക്ഷേ ത്രങ്ങളിലും മാതൃസമിതി പ്രവർത്തകർ സംഘടിപ്പിക്കുന്ന പി

ടിയരി പ്രസ്ഥാനം ക്ഷേത്രോദ്ധാരണ പ്രവർത്തനങ്ങളിലും, നിത്യനിദാനങ്ങളിലും വഹിക്കുന്ന പങ്ക് അതുല്യമാണ്. ഓരോ ഗൃഹത്തിലും അന്നം പാകം ചെയ്യുന്നതിനു മുമ്പ് ഗ്രാമദേവതക്ക് വേണ്ടി സമിതി പ്രവർത്തകർ വിതരണം ചെയ്യുന്ന കലശങ്ങളിൽ വലതുകൈകൊണ്ട് ഒരു പിടി അരി സമർപ്പിച്ചുകൊണ്ടാണ് അമ്മമാർ ഭക്ഷണം പാകം ചെയ്യുന്നത്. കയ്യിലെ അഞ്ചുവിരലുകൾ പഞ്ചഭൂതങ്ങളെ പ്രതിനിധാനം ചെയ്യുന്നു. സ്വന്തം ബോധതലത്തെ ഭൗതികാവസ്ഥയിൽ നിന്നും ഈശ്വരത്വത്തിലേക്ക് ഉയർത്തുന്ന അനുഷ്ഠാനപരമായ സമർപ്പണം തന്നെയാണ് ഈ പ്രക്രിയ. അങ്ങാടിപ്പുറം തളി ക്ഷേത്ര പുനർനിർമ്മാണത്തിൽ ഈ പിടിയരിപ്രസ്ഥാനം വഹിച്ച പങ്ക് സ്മരണീയമാണ്. ഇങ്ങനെ ശേഖരിക്കുന്ന അമ്പതോ നൂറോ വീടുകളിൽനിന്നുള്ള അരി മാസത്തിൽ ഒന്നോ രണ്ടോ തവണ ശേഖരിച്ച് ക്ഷേത്രത്തിൽവെച്ചു നടത്തുന്ന അന്നദാനത്തിന് ഉപയോഗപ്പെടുത്തുന്നു.

"ആചാര്യ തപ സാന്നായ ജപേന നിയമേന ച
ഉത്സവാന്ന ദാനേന ക്ഷേത്രവൃദ്ധിസ്തു പഞ്ചധാ"

ക്ഷേത്രചൈതന്യവൃദ്ധിക്കാവശ്യമായ അഞ്ചു ഘടകങ്ങളിൽ പ്രമുഖമായതു് അന്നദാനമാണ്. നാട്ടിലെ ദരിദ്രനാരായണന്മാരെ വിളിച്ചുകൂട്ടി ക്ഷേത്രാരാധന ചെയ്യിച്ച് അവർക്കു മൃഷ്ടാന്ന ഭോജനം നൽകുന്നതിലുപരി പുണ്യമായ മറ്റെന്തു കർമ്മമാണുള്ളതു്? താൽക്കാലികമായ വിശപ്പും ദാഹവും ശമിപ്പിക്കുക മാത്രമല്ല, യജ്ഞശിഷ്ടമായ നിവേദ്യാന്നം ഭുജിക്കുന്നതുകൊണ്ട് ഈ പാവങ്ങളുടെ കഷ്ടപ്പാടുകൾക്ക് കാരണമായ കർമ്മഫലദോഷം നീങ്ങിക്കിട്ടുവാനുള്ള ഭഗവദനുഗ്രഹം കൂടി ലഭ്യമാകുന്നുണ്ട്. ദരിദ്രനാരായണസേവ എന്ന ഈ മഹൽ ദൗത്യത്തിന് സമിതിയുടെ കർമ്മപരിപാടികളിൽ പ്രമുഖ സ്ഥാനം നൽകപ്പെടേണ്ടതുണ്ട്. ശ്രീമദ് ഭഗവത്ഗീത കാലാതിവർത്തിയായ അമൃത നിഷ്യന്ദിയായി ഇന്നും ജനഹൃദയങ്ങളിലേക്ക് പ്രവഹിക്കുന്നുണ്ടെങ്കിൽ അതിന് മുഖ്യ കാരണം ഗീത ഉപദേശിച്ച ശ്രീകൃഷ്ണ ഭഗവാൻ സ്വജീവിതത്തിൽ ഏതൽ തത്വങ്ങളെ ആചരിച്ചിരുന്നു എന്നുള്ളതാണ്. "സഹജം കർമ്മ കൗന്തേയ..." എന്ന് ഭഗവാൻ പാടിയിട്ടുണ്ടെങ്കിൽ കുചേലനായ സുദാമാവിനോട് അദ്ദേഹം ഈ തത്വം ആചരിച്ചിരുന്നു എന്നുള്ളതാണ്. അതുപോലെ എല്ലാററിനും ഈശ്വരനെ ദർശിക്കുന്ന ആദ്ധ്യാത്മിക

ത്വം പ്രബോധനത്തിനുവേണ്ടി മാത്രമുള്ളതല്ല, ആചരണത്തിനുള്ളതാണ്.

മാതൃസമിതിയ്ക്ക് ഫലപ്രദമായി ചെയ്യാൻ കഴിയുന്ന മറെറാരു വശം ക്ഷേത്ര പൂജയ്ക്കാവശ്യമായ ദ്രവ്യങ്ങൾ ഒരുക്കലാണ്. പൂജയിലെ പ്രധാനദ്രവ്യം പുഷ്പമാണല്ലോ. ഗ്രാമങ്ങളിൽ പോലും നാഗരികതയുടെ കടന്നാക്രമണം കൊണ്ട് പൂജയ്ക്കാവശ്യമായ പുഷ്പങ്ങൾ പ്രദാനം ചെയ്യുന്ന സസ്യങ്ങൾ വെച്ചു പിടിപ്പിക്കുന്നത് ഗണ്യമായി കുറഞ്ഞിട്ടുണ്ട്. "പ്രപഞ്ചസാരസാരസംഗ്രഹ'ത്തിൽ ദേവപൂജയ്ക്കുപയോഗിക്കുന്ന നൂറുകണക്കിൽ പുഷ്പങ്ങളെക്കുറിച്ചു പരാമർശിക്കുന്നുണ്ട്. ഈ പുഷ്പങ്ങളുടെയും പത്രങ്ങളുടെയും പ്രാദേശികനാമങ്ങൾ അറിയുന്നവർ വല്ലവരും ഉണ്ടോ എന്നു തന്നെ തെരഞ്ഞ് കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. ചില പ്രത്യേക പുഷ്പങ്ങളെക്കൊണ്ടു പൂജിച്ചാൽ പ്രത്യേക അഭീഷ്ട കാര്യങ്ങൾ എളുപ്പത്തിൽ സിദ്ധിക്കുന്നതിനെകുറിച്ച് ശാസ്ത്രങ്ങളിൽ പരാമർശിക്കപ്പെടുന്നുണ്ട്. അത്തരം പുഷ്പങ്ങൾ സുലഭമായി കിട്ടുന്നപക്ഷം പല ക്ഷേത്രങ്ങളെയും ഫലപ്രദമായി അഭീഷ്ടകാര്യസിദ്ധിക്ക് പ്രയോജനപ്പെടുത്താൻ കഴിയും. വില്വപത്രം, തെച്ചി, തുളസീ, ചെങ്കഴിനീർ, നീലോല്പലം, മന്ദാരം, ചമ്പകം, കരവീരകം, കുങ്കുമം മുതലായ നിരവധി പുഷ്പങ്ങൾ ഇന്നും വംശവിച്ഛേദം വരാതെ ലഭ്യമാണ്. ഗ്രാമക്ഷേത്രത്തോടനുബന്ധിച്ചു പറമ്പുകളിലും സമിതി പ്രവർത്തകരുടെ വീടുകളിലും ഇത്തരം പൂച്ചെടികൾ നട്ടുവളർത്തുന്നൊരു പരിപാടി മാതൃസമിതി പ്രവർത്തകർ ആവിഷ്കരിച്ചു നടപ്പിൽ വരുത്തേണ്ടതുണ്ട്. ലക്ഷാർച്ചനയ്ക്കും, കോടി അർച്ചനയ്ക്കും വേണ്ട പുഷ്പങ്ങൾ അതത് ഗ്രാമങ്ങളിൽ നിന്നു തന്നെ സംഭരിക്കാൻ സാധിക്കുന്ന തരത്തിൽ ധാരാളം പൂന്തോട്ടങ്ങൾ(Religious Botanical gardens) സുലഭമായി നട്ടുവളർത്തേണ്ടതാണ്.

ക്ഷേത്രകാര്യങ്ങളിൽ സജീവമായ പങ്ക് വഹിക്കുന്ന നമ്മുടെ മാതൃസമിതിപ്രവർത്തകർ നമ്മുടെ സംസ്കാരത്തിൽ സ്ത്രീത്വത്തിന്ന് നൽകിയിരിക്കുന്ന മഹത്വത്തിന്ന് അത്യുത്തമനിദർശനമായിരിക്കണം. നമ്മുടെ സംസ്കാരത്തിന്റെ അമൃതപ്രവാഹം മററു സഹോദരിമാരിലേക്കും പ്രസരിപ്പിക്കുവാനും തദ്വാരാ അവരുടെ സന്തതി പരമ്പരകൾക്കും അതിൽനിന്നും അറിവും ഉത്തേജനവും നൽകാൻ പര്യാപ്തമാകും വിധം കാര്യക്ഷമമായ പ്രവർത്തനം നടത്തുവാൻ കഴിയേണ്ടതാണ്.

## തൃതീയതലമായ മതപാഠശാല

വളൎന്നുവരുന്ന കൊച്ചു തലമുറയ്ക്കു് അനുഷ്ഠാനപരമായ ഒരു വിദ്യാഭ്യാസം നൽകാൻ വേണ്ടി ഓരോ ശാഖാസമിതിയിലും മതപാഠശാലകൾ നാം ആരംഭിച്ചുകൊണ്ടിരിക്കുന്നുണ്ടു്. സമിതി നടത്തുന്ന മതപാഠശാലകൾ സവിശേഷതകൾ നിറഞ്ഞതാണ്. പാഠ്യപദ്ധതിയുടെ രൂപരേഖ സമിതി തയ്യാറാക്കിയിട്ടുണ്ടു്. അതിനെ അവലംബിച്ചുകൊണ്ടു് ആചാര അനുഷ്ഠാനങ്ങളുടെ സമഗ്രമായ പഠനം, ബാലമനസ്സിൽ അകളങ്കമായ ഈശ്വരഭക്തി, അതിതീവ്രമായ മതബോധം, മഹത്വപൂൎണ്ണമായ സംസ്കാരം, ദേശീയബോധം, സാംസ്കാരിക പാരമ്പര്യത്തിൽ അഭിമാനം, അച്ചടക്കം, സൎവ്വോപരി ഹിന്ദുത്വാഭിമാനം എന്നിവ വളൎത്തുവാനുതകുന്ന പാഠ്യപദ്ധതിയാണ് രൂപപ്പെടുത്തിയതു്. ശാസ്ത്രീയമായ ക്ഷേത്രാരാധന, ചടങ്ങുകൾ പഠിപ്പിക്കുന്ന പ്രായോഗിക ക്ളാസ്സുകൾ, ഭസ്മധാരണം, പ്രസാദമായി കിട്ടുന്ന ചന്ദനം കുങ്കുമം എന്നിവകൊണ്ടുള്ള തിലകധാരണം, ഇവ എങ്ങനെ നിൎവ്വഹിക്കണം, അതിൻെറ അൎത്ഥവും ഉദ്ദേശവും എന്തു്, എന്നീ കാര്യങ്ങളെ സംബന്ധിച്ചു് സാമാന്യജ്ഞാനം ഉണ്ടാക്കുക എന്നിവ മതപാഠശാലയുടെ പ്രമുഖഘടകങ്ങളാണ്.

ആഴ്ചതോറും മുടങ്ങാതെ നടക്കുന്ന ഈ മത പാഠശാലകൾ പ്രാക്തന ഗുരുകുലത്തിൻെറ സജീവമാതൃകകൾ ആയിത്തീരാനുള്ള ബോധപൂൎവ്വമായ പരിശ്രമവും ഉണ്ടാകേണ്ടതുണ്ടു്. ഓരോ കൊല്ലവും മത്സരപരീക്ഷകൾ നടത്തുക, പ്രശസ്തവിജയം വരിക്കുന്ന കുട്ടികൾക്കു് സമ്മാനദാനം നൽകുക എന്നീ പരിപാടികളും ഇതിലുൾപ്പെടുന്നു. മതപാഠശാലകളുടെ സുഗമമായ പ്രവൎത്തനത്തിനു് വഴിയൊരുക്കേണ്ട ചുമതല ശാഖാ സമിതികൾക്കാണ്. മതപാഠശാലകളിൽ അദ്ധ്യാപനം നിൎവ്വഹിക്കുന്നവൎക്കു് പരിശീലനം അനിവാര്യമായും നൽകേണ്ടതുണ്ടു്. എല്ലാ വൎഷങ്ങളിലും നടക്കുന്ന പരിശീലന ക്ലാസ്സുകളിൽ മത പാഠശാലാ അദ്ധ്യാപകന്മാരും സംബന്ധിക്കേണ്ടതുണ്ടു്. ഇതുകൂടാതെ ഓരോ ജില്ലയിലേയും മത പാഠശാലാ അദ്ധ്യാപകർ മാസത്തിലൊരു തവണ ഒന്നിച്ചു കൂടി മതപാഠശാലകളുടെ പ്രവൎത്തനം അവലോകനം ചെയ്യുകയും ജില്ലയുടെ ചുമതലയുള്ള പ്രവൎത്തകൻെറ മാൎഗ്ഗനിൎദ്ദേശമനുസരിച്ചു് തയ്യാറാക്കിയ നോട്ടുകൾ എഴുതിയെടുക്കേണ്ടതുമാണ്. ബാലികാബാലന്മാരെ

മതപാഠശാലയിലേക്ക് സംഘടിപ്പിക്കാറ വേണ്ടി സമിതി പ്രവർത്തനത്തിന്റെ അടിസ്ഥാന പശ്ചാത്തലമായ ഗണപദ്ധതി മതപാഠശാലകളിലും നടപ്പിലാക്കണം. ഗണപദ്ധതിയിലൂടെ പകർന്നു കിട്ടുന്ന നേതൃത്വപരിശീലനം തുടങ്ങിയ സദ്ഗുണങ്ങറം കുട്ടികളിലും വളൻ വരുന്നതാണ്.

## വിവിധ സേവാ പ്രവർത്തനങ്ങൾ

മതപ്രബോധനങ്ങറം, വിശിഷ്യ ക്ഷേത്ര സങ്കല്പാചാരങ്ങളെക്കുറിച്ചുള്ള പഠനങ്ങറം, പുരാണാകഥാ പ്രവചനങ്ങറം തുടങ്ങിയവ ഉത്സവാവസരത്തിൽ മാത്രം ചെയ്യേണ്ടവയല്ല. സാധാരണ അവസരങ്ങളിൽ പോലും ഇടക്കിടെ നടത്താവുന്നതാണ്. ആ ദിവസങ്ങളിൽ പതിവിൽ കൂടുതൽ ജനങ്ങളെ സംഘടിപ്പിക്കാൻ സമിതി ശ്രദ്ധിക്കേണ്ടതാണ്. ചില ദിവസങ്ങളിൽ ഭജന(നാമസങ്കീർത്തനം) സംഘടിപ്പിച്ചാൽ ആകർഷണീയമായിരിക്കും. മുതിർന്നവർക്ക് മതവിദ്യാഭ്യാസം നൽകുന്നതിന്ന് ആവശ്യമായ ആദ്ധ്യാത്മിക സത്സംഗങ്ങറം നമ്മുടെ പ്രധാനമായ ഒരു പരിപാടിയാണ്. സാമാന്യമായ വയോജന വിദ്യാഭ്യാസവും വിശിഷ്യ സംസ്കൃത മതവിദ്യാഭ്യാസവും സമിതിക്ക് ചെയ്യാൻ കഴിയുന്ന സേവനങ്ങളാണ്. ക്ഷേത്രകലകളെ പ്രോത്സാഹിപ്പിക്കുന്നതിനും, ആധുനിക കലാപ്രകടങ്ങളെ ക്ഷേത്രാരാധനയുടെ സ്പിരിട്ട് ഉറക്കൊള്ളിച്ച് മാററിയെടുക്കുന്നതിനും സമിതിക്ക് മാതൃകാപരമായ നേതൃത്വം നൽകുന്നതിനു കഴിയണം. ഇതൊന്നും കൂടാതെ വിദ്യാഭ്യാസപരമായും വൈദ്യശുശ്രൂഷാപരമായും ഉള്ള സാധുജനസേവനങ്ങറം നടപ്പിലാക്കാനുള്ള ഉത്തമരംഗങ്ങറം ക്ഷേത്രങ്ങറം തന്നെയാണ്. കിൻടർ ഗാർട്ടൻ തുടങ്ങി വലിയ കലാശാലകറം വരെയുള്ള വിദ്യാലയങ്ങറം അവിടെ നടത്താം. മതപരമായ പ്രസിദ്ധീകരണങ്ങറംക്ക് മുഖ്യസ്ഥാനം നൽകികൊണ്ടുള്ള നല്ലരീതിയിലുള്ള വായനശാലകളും ഗ്രന്ഥാലയങ്ങളും സംഘടിപ്പിക്കാൻ നമുക്ക് കഴിയണം. ഇതേ പോലെ തന്നെ സാമ്പത്തികമായി ജനങ്ങറംക്ക് ഉപകാരപ്രദമായി ബാങ്കുകളും, കുറികളും ക്ഷേത്രത്തോടനുബന്ധിച്ച് നടത്താവുന്നവയാണ്. പഴയ കാലങ്ങളിൽ ഗ്രാമപഞ്ചായത്തും, സത്യം തെളിയിക്കലും മററും നാടിന്റെ ഭരണപരവും നീതിന്യായപരവുമായ കേന്ദ്രങ്ങളായിത്തീരാനുള്ള ക്ഷേത്രങ്ങളുടെ കഴിവിനെയാണ് സൂചിപ്പിക്കുന്നതു്.

ക്ഷേത്രങ്ങൾക്ക് നേരെ ബാഹ്യവും ആഭ്യന്തരവുമായ കടന്നാക്രമണങ്ങൾ സംഘടിതമായി നടന്നുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണിത് എന്ന് അറിയാമല്ലോ. 85 ശതമാനം വരുന്ന ഹിന്ദുവിന്റെ നാട്ടിൽ ഹിന്ദുവിന്റെ ക്ഷേത്രങ്ങൾക്ക് നേരെയുള്ള അത്യാചാരങ്ങളെ ശക്തിയുക്തം നേരിടുവാനും അത്തരം ക്ഷുദ്രശക്തികളെ തകർത്തു തരിപ്പണമാക്കുവാനും ആവശ്യമായ സാമൂഹ്യശക്തി സൃഷ്ടിക്കുകയാണ് നമുക്ക് കരണീയമായിട്ടുള്ള ഏക പരിഹാരമാർഗ്ഗം. മാത്രമല്ല ക്ഷേത്രത്തിലും ഇച്ഛന്നൂർ ക്ഷേത്രത്തിലും നാം സ്വീകരിച്ച പൗരുഷപൂർണ്ണവും ധീരവുമായ നിലപാട് ഇവിടെ സ്മരണീയമാണ്. നാം വളർത്തിയെടുക്കുന്ന സാമൂഹ്യശക്തിയുടെ പിൻബലത്തോടെ നാം ഉപാസിക്കുന്ന ഗ്രാമദേവതയുടെ അനുഗ്രഹത്തോടെ അത്യാചാരികൾക്കും ക്ഷേത്രവിരുദ്ധ ശക്തികൾക്കും എതിരെ നാം ഓങ്ങുന്ന ഉജ്ജ്വലമായ പടവാൾ എന്നുമെന്നും പ്രശോഭിക്കും. വിമതരും നിമ്മതരുമായ ആളുകൾ ക്ഷേത്രങ്ങളെ ഭരിച്ചു വിലസുന്ന അവസ്ഥക്ക് മാററം വന്നേ തീരൂ. ക്ഷേത്രങ്ങളിൽ പ്രവർത്തിക്കുന്ന ശാന്തിക്കാരും, കഴകക്കാരും, വാദ്യക്കാരും എല്ലാമെല്ലാം സമർപ്പണ ഭാവനയോടെ ഉപാസനാംഗമായി അവരുടെ ദൗത്യം നിർവ്വഹിക്കേണ്ട ഒരവസ്ഥ സംജാതമാക്കേണ്ടതുണ്ട്. നേരെമറിച്ച് ഒരു തൊഴിൽ എന്ന നിലക്ക് ഫാക്ടറികളെപ്പോലെ തൊഴിൽസമരങ്ങളുടെ വേദിയാക്കി ക്ഷേത്രങ്ങളെ അധഃപതിപ്പിക്കുന്നത് ഒട്ടും അനുവദനീയമല്ല. അതേ അവസരത്തിൽ കാലാനുസൃതമായി ഇവക്കെല്ലാം മാനമായി ജീവിക്കാൻ ആവശ്യമായ വേതനം നൽകുവാനുള്ള സാഹചര്യവും സൃഷ്ടിക്കപ്പെടേണ്ടതുണ്ട്. ഇതിനെല്ലാം പരിഹാരമായി ഒരേയൊരു മൃതസഞ്ജീവനി ക്ഷേത്രത്തെ കേന്ദ്രമാക്കിയുള്ള ഭക്തജനങ്ങളുടെ സജീവവും സുശക്തവുമായ ഒരാദ്ധ്യാത്മിക സംഘടന മാത്രമാണ്.

ചരിത്രപരമായ കാരണങ്ങളാൽ വൈദേശിക വിമതശക്തികളുടെ ആക്രമണംകൊണ്ടും, ആഭ്യന്തര സ്വദ്ധ്കൊണ്ടും തകർന്നുകിടക്കുന്ന ആയിരമായിരം ക്ഷേത്രങ്ങളെ സമുദ്ധരിക്കുന്ന അഭിനവ ഭഗീരഥന്മാർ ആയിത്തീരേണ്ടവരാണ് നാം. നമ്മുടെ ആദർശമായ ക്ഷേത്രസങ്കല്പത്തെ ആധാരമാക്കിക്കൊണ്ട് അതിനെ വ്യക്തമായ ഒരു സൈദ്ധാന്തിക പശ്ചാത്തലത്തിൽ സമൂ

ഹജീവിതത്തെ ആകമാനം ഗ്രസിക്കുന്ന തരത്തിലുള്ള പ്രാദേശികപരിപാടികളാണ് നാം ആവിഷ്ക്കരിച്ചിട്ടുള്ളത്. ഇത്തരം കാര്യക്രമങ്ങളിലൂടെ സമിതിയുടെ പ്രവർത്തനം സംസ്ഥാനവ്യാപിയായോ, രാഷ്ട്രവ്യാപിയായോ പടർന്ന് പന്തലിക്കുകതന്നെ ചെയ്യും. നൂററാണ്ടുകളായി അപഥസഞ്ചാരം ചെയ്തുവന്നിരുന്ന സമാജത്തിൻെറ ദുഷ്പ്രവണതകളേയും, വൈദേശിക സംസ്കാരികാക്രമണങ്ങളേയും നിലക്കുനിർത്തി തനി ഭാരതീയമായ ആദ്ധ്യാത്മിക സംസ്കാരത്തിൻെറ അടിസ്ഥാനത്തിൽ സമൂഹത്തെ വാർത്തെടുക്കുക എന്ന രാഷ്ട്രനിർമ്മാണപ്രക്രിയയിൽ ക്ഷേത്രസംരക്ഷണസമിതിക്ക് ഒരു വലിയ പങ്ക് നിർവ്വഹിക്കാൻ കഴിയും. അങ്ങനെ ആദ്ധ്യാത്മിക നഭോമണ്ഡലത്തിലെ ധ്രുവനക്ഷത്രമായി സമിതിയെ നമുക്കുയർത്താം.

# ക്ഷേത്രപുനരുദ്ധാരണത്തിന്റെ രൂപരേഖ-

# ദേവപ്രശ്നം

ക്ഷേത്ര നിർമ്മാണത്തിന്റെയും പുനരുദ്ധാരണത്തിന്റെയും മററും കാതലായ ഭാഗം പ്രപഞ്ചത്തിന്റെ ദൃശ്യവും അദൃശ്യവുമായ മേഖലകളിലെ ശക്തിചലനങ്ങൾക്കനുസരിച്ച് വിധിപ്രകാരം സാധന ചെയ്തു മന്ത്രസിദ്ധനായി ഭവിച്ച ഒരു സാധകദേഹനിർമ്മാണമാണല്ലോ. ഈ സാധകദേഹം നിർമ്മിക്കുന്നത് തത്തൽജനപദത്തിൽ നിവസിക്കുന്ന ജനങ്ങളുടെ ആദ്ധ്യാത്മികവും ഭൗതികവുമായ ശ്രേയസ്സിനെ കണക്കാക്കിയിട്ടുമാണ്. അത്തരത്തിലുള്ള ക്ഷേത്രം ഗ്രാമത്തിന്റെ ഏതു ഭാഗത്ത് ഏതു ഭൂമിയിൽ പണിയണമെന്നും എങ്ങിനെ പണിയണമെന്നും ഉള്ള ശാസ്ത്രവിചാരം ശില്പശാസ്ത്രത്തിന്റെ ഭാഗമാകുന്നു. ആ ശാസ്ത്രഭാഗം ദൃശ്യപ്രപഞ്ചത്തിന്റെയും ദൃശ്യമായ ഭൂവിഭാഗത്തേയും കണക്കാക്കിയാണല്ലോ തീരുമാനിക്കുന്നത്. പക്ഷെ പ്രപഞ്ചത്തിന്റെ സ്ഥിതി ഈ കാണുന്ന ഭൂവിഭാഗത്തിൽ മാത്രം അധിഷ്ഠിതമല്ല. ആ ഭൂവിഭാഗത്തിലും നിർമ്മിതമായ ക്ഷേത്രത്തിലും സൂക്ഷ്മവും സൂക്ഷ്മതരവുമായ തലങ്ങൾ ഉണ്ട് എന്നാണല്ലോ ഭാരതീയ പ്രപഞ്ചവിജ്ഞാനം പറയുന്നത്. അതുകൾ നഗ്നദൃഷ്ടിക്ക് ഗോചരങ്ങളല്ല. അവയെ അനുമാനിച്ചു കണ്ടുപിടിക്കുവാനും ഭൂത വർത്തമാന ഭാവി കാലങ്ങളിൽ അവ എങ്ങിനെയിരിക്കുമെന്നും ആ കാര്യങ്ങളെക്കൊണ്ട് അനുഭവയോഗ്യങ്ങളായ സൽഫലങ്ങളും ദുഷ്ഫലങ്ങളുമേതേതെല്ലാമാണെന്നും ദുഷ്ഫലങ്ങളെ നിർമ്മാജ്ജനം ചെയ്യാനുള്ള ഉപായങ്ങൾ എന്തെന്നും ഉള്ള സൂക്ഷ്മചിന്തനം ജ്യോതിശ്ശാസ്ത്രംകൊണ്ടാണ് പ്രായേണ സാധിക്കുന്നത്. സാധാരണ മനുഷ്യരിലും അദൃഷ്ടങ്ങളായ ഇത്തരം ശക്തിചലനങ്ങളും തൽഫലങ്ങളും ചിന്തിക്കേണ്ടതായി വരാം. അവയെ ചിന്തിച്ച് സാധാരണന്മാർക്ക് ജീവിതമാർഗ്ഗനിർദ്ദേശം ചെയ്തുകൊടുക്കുവാൻ വേണ്ടിയുള്ള ഏകശാസ്ത്രം

ജ്യോതിശ്ശാസ്ത്രമാണെന്നു് സുവിദിതമാണ്. പ്രപഞ്ചവിജ്ഞാനത്തിൻെറ പരമരഹസ്യങ്ങൾ അനുഭവിച്ചറിഞ്ഞ ഋഷീശ്വരന്മാരുടെ അസാധാരണപ്രതിഭയിലൂടെ രൂപംകൊള്ളുകയും വികാസം പ്രാപിക്കുകയും ചെയ്ത ഈ ശാസ്ത്രത്തിൻെറ യുക്തിവിചാരം ആധുനിക പാശ്ചാത്യ ഭൗതികശാസ്ത്രങ്ങൾക്കു് അപ്പുറമാണ്.

## ജ്യോതിഷത്തിൻെറ യുക്തിപരമായ പ്രസക്തി

ജ്യോതിശ്ശാസ്ത്രം മുഖ്യമായും ഒരു വാന നിരീക്ഷകനു് (പ്രപഞ്ചത്തെ നോക്കിക്കാണുന്നവനു്) അനുഭവമായ ഖഗോളത്തിൽ ഉള്ള അതിവിദൂരസ്ഥമായ സ്ഥിരമായ നക്ഷത്രമണ്ഡലങ്ങളെയും അവയിലൂടെ സഞ്ചരിക്കുന്ന താരതമ്യേന സമീപസ്ഥമായ നവഗ്രഹങ്ങളെയും ആധാരപ്പെടുത്തിയാണ് ഫലപ്രവചനം ചെയ്യുന്നതു്. ഈ ചലനങ്ങളെയെല്ലാം ഗണിതശാസ്ത്രമനുസരിച്ചു കൃത്യമായി ഗണിച്ചെടുക്കുന്നതിന്നു് പാശ്ചാത്യലോകത്തിനു് പോലും അത്ഭുതാവഹമായ വിധത്തിൽ നമ്മുടെ പൌരാണികാചാര്യന്മാർ തികച്ചും വിജയിച്ചിരുന്നുവെന്നു് പറഞ്ഞാൽ അവരുടെ പ്രപഞ്ചശാസ്ത്ര വിജ്ഞാനം നമുക്കു് അനുമാനിക്കുവാൻ കഴിയും. ഈ ഗണിതഭാഗം ഇന്നത്തെ ശാസ്ത്രവിജ്ഞാനത്തിനു് മനസ്സിലാക്കുവാൻ കഴിയുന്നതുകൊണ്ടു് അതിനെ ഇന്നത്തെ ജ്യോതിർഗ്ഗണിത ((Astronomy)ത്തിൻെറ പൌരാണിക രൂപമായി അവർ അംഗീകരിക്കുകയും മറിച്ചു് ജ്യോതിശാസ്ത്രത്തിൻെറ ഫലഭാഗത്തിൻെറ യുക്തി അവരുടെ ഇന്നത്തെ ശാസ്ത്രയുക്തിക്കു് അതീതവും തദ്വാരാ ദുർഗ്രഹവുമായതിനാൽ ജ്യോതിഷത്തിൻെറ ഫലഭാഗത്തെ തികഞ്ഞ അന്ധവിശ്വാസമായി അവർ പരിഗണിക്കുകയും ചെയ്യുന്നു. അവരുടെ ചുവടു് പിടിച്ചു് ഇന്നു് ആർഷ സന്താനങ്ങളായ ഭാരതീയരിൽത്തന്നെ പാശ്ചാത്യ വിദ്യാഭ്യാസം ലഭിച്ചവരിൽ ചിലർ ജ്യോതിഷത്തെ പുച്ഛിച്ചുതള്ളുന്നു. അത്തരക്കാരെ ഒട്ടൊക്കെ സമാധാനിപ്പിക്കുവാൻ ഇന്നത്തെ ജ്യോതിഷികൾ ഉന്നയിക്കുന്ന സിദ്ധാന്തമാണ് രശ്മികളുടെ സിദ്ധാന്തം. സൂര്യാദി ഗോളങ്ങളിൽ നിന്നു് പ്രവഹിക്കുന്ന രശ്മി സമൂഹങ്ങൾ ഭൂമിയേയും അതിലെ ജീവജാലങ്ങളെയും ബാധിക്കുന്നുവെന്നാണ് ആ സിദ്ധാന്തത്തിൻെറ മർമ്മഭാഗം. പക്ഷെ ഈ സിദ്ധാന്തം പൂർണ്ണമായും യുക്തിക്കു് നിരക്കുന്നതല്ല. ഈ ഗ്രഹങ്ങളിൽ നിന്നു പ്രവഹിക്കുന്ന രശ്മികൾ അങ്ങേഅററം മനുഷ്യരുടെ ശാരീരികാവസ്ഥകളെ ബാധിച്ചേക്കുമെന്നു് വേണമെങ്കിൽ പറയാം,

പക്ഷെ അവരുടെ ഭാഗ്യത്തിനും നിർഭാഗ്യത്തിനും ആ രശ്മികാം എങ്ങിനെ കാരണക്കാരാകുമെന്നു് ഈ സിദ്ധാന്തം കൊണ്ടു് വിശദീകരിക്കാൻ ആവുകയില്ല. മാത്രമല്ല നവഗ്രഹങ്ങളിൽപെട്ട രാഹുകേതുക്കാം, സൂര്യൻെറയും ചന്ദ്രൻെറയും ഭ്രമണപഥങ്ങളുടെ സംപാത (കൂട്ടിമുട്ടുന്ന) സ്ഥാനങ്ങാം മാത്രമാത്രമാണ്. ഗണിതശാസ്ത്രം ഇതിനെ ഇതേ രീതിയിൽ കണ്ടുകൊണ്ടാണു് അവയെ ഗണിച്ചെടുക്കുന്നതു്. അത്തരം ഒരു ഭ്രമണപഥരേഖയോ അവയുടെ സംപാതസ്ഥാനമോ വാസ്തവത്തിൽ ഖഗോളത്തിൽ ഭൗതിക വസ്തുവായി രേഖപ്പെടുത്താത്ത സംഗതികാം ആണ്. അത്തരം ഭാവനാപരം മാത്രമായ ബിന്ദുക്കളിൽനിന്നു് എങ്ങിനെയാണു് രശ്മിപ്രവാഹം ഉണ്ടാവുക എന്ന ചോദ്യത്തിനു് ശരിയായ ഉത്തരം പറയുവാൻ വിഷമമാണ്. അങ്ങിനെ ജ്യോതിശ്ശാസ്ത്രത്തിൻെറ ഫലഭാഗം ഇന്നു് യുക്ത്യനുസൃതമായ ഒരു വിശദീകരണം കിട്ടാതെ കിടക്കുകയാണ്.

## ഖഗോളസ്ഥിതിയും മനുഷ്യദേഹവും

ഈ കാര്യത്തിൻെറ യാഥാർത്ഥ്യത്തിലേക്കു് ഇന്നു് കടക്കണമെങ്കിൽ ആപേക്ഷികതാസിദ്ധാന്തം തുടങ്ങിയ ആധുനികശാസ്ത്രത്തിൻെറ അത്യാധുനികമേഖലകളിലേക്കു് കടന്നുവരേണ്ടിവരും. പ്രപഞ്ചവും മനുഷ്യരും ബ്രഹ്മാണ്ഡ-പിണ്ഡാണ്ഡ രീതിയിൽ പ്രതീകാത്മകമായി ബന്ധപ്പെട്ടിരിക്കുന്നുവെന്ന സിദ്ധാന്തം നാം അംഗീകരിച്ചാൽ ജ്യോതിശാസ്ത്രത്തിൻെറ ഫലഭാഗത്തെപ്പററിയുള്ള ശാസ്ത്രീയമായ വിശദീകരണം മെടഞ്ഞെടുക്കുവാൻ പ്രയാസമില്ല. ഏതാണ്ടു് അനന്തതയോളം വരുന്ന അകലത്തു് നാം കാണുന്ന നക്ഷത്രസമൂഹങ്ങാം സൂര്യചന്ദ്രാദിസൗരയൂഥസ്ഥങ്ങളായ ഗ്രഹങ്ങളെസംബന്ധിച്ചു് താരതമ്യേന സ്ഥിരങ്ങളാണെന്നു് പറയാം. അവയുടെയിടയിലൂടെ ഭൂമിയുടെ വാർഷിക ചലനങ്ങാംകൊണ്ടും ഗ്രഹങ്ങളുടെ സ്വതവേയുള്ള ചലനങ്ങാംകൊണ്ടും ഭൂമിയിൽ സ്ഥിതിചെയ്യുന്ന നമുക്കു് ആ ഗ്രഹങ്ങാം നക്ഷത്രസമൂഹങ്ങളുടെ ഇടയിലൂടെ സഞ്ചരിക്കുന്നതായി തോന്നുന്നു. ഒരു പ്രത്യേക സമയത്തു് ഭൂമിയിലുള്ള ഒരു പ്രത്യേക സ്ഥലത്തു നിൽക്കുന്ന നിരീക്ഷകനെ സംബന്ധിച്ചിടത്തോളം ആ സമയത്തെ ഗ്രഹങ്ങളുടെ സ്ഥിതികാം ഖഗോളത്തിലെ 360 ഡിഗ്രികളെ 12 ഭാഗങ്ങളായി (രാശി) ഭാഗിച്ചവയിൽ അടയാളപ്പെടുത്തിയാൽ അതു തൽസമയത്തെ ഗ്രഹസ്ഥിതിയായി. ഈ ഗ്രഹസ്ഥിതി അതായതു് ഖഗോളചക്രത്തി

ൻെറ വൃത്താകൃതിയിൽ ഉള്ള പ്രഥമബിന്ദു മേഷാദി—അഥവാ അശ്വതി നക്ഷത്രത്തിൻെറ പ്രഥമ ബിന്ദുവായി കണക്കാക്കുന്നു. അപ്പോൾ മേഷാദി പന്ത്രണ്ട് രാശികളിൽ നാം അടയാളപ്പെടുത്തുന്ന ഗ്രഹസ്ഥിതി തൽസമയത്ത് ഭൂമിയിൽ ആസ്ഥലത്തു നിന്ന് നോക്കുന്ന രീതിയിലുള്ള ബ്രഹ്മാണ്ഡത്തിൻെറ ചിത്രമോ പടമോ ആണ് എന്ന് പറയാം. ഇതിന്ന് സമാന്തരമായ ഒരു സാധനമാണ് ആ സമയത്ത് ഉദയംകൊള്ളുന്ന അഥവാ ജനിക്കുന്ന പിണ്ഡാണ്ഡം അഥവാ മനുഷ്യശരീരം. ആമനുഷ്യശരീരത്തിൻെറ സ്ഥൂലാംശം മാത്രമെ നമ്മുടെ ദൃഷ്ടിക്കും സ്ഥൂലപരിശോധനക്കും (ആന്തരികാവയവങ്ങൾ) വിഷയീഭവിക്കുന്നുള്ളു. മനുഷ്യദേഹത്തിൻെറ സൂക്ഷ്മതലത്തിലുള്ള ശക്തികളുടെ വിന്യാസം നമുക്ക് കണ്ടുപിടിക്കുവാൻ സാധ്യമല്ല. ഈ സൂക്ഷ്മതലത്തിലെ ശക്തിവിന്യാസം നമുക്കു കണ്ടുപിടിക്കുവാൻ സഹായകമാണ് ഗ്രഹസ്ഥിതി. അതിനാൽ മനുഷ്യനാകുന്ന പിണ്ഡാണ്ഡ ചിത്രത്തെയാണ്, അവൻെറ ഗ്രഹസ്ഥിതി അനാവരണം ചെയ്യുന്നത്. തൽക്കാല ഗ്രഹസ്ഥിതി വ്യത്യാസങ്ങളെ കണക്കാക്കി അവരുടെ ഭൂതഭാവി ചിത്രങ്ങളെ കണക്കാക്കാവുന്നതു്പോലെ മനുഷ്യപിണ്ഡാണ്ഡത്തിൻെറയും ഭൂതഭാവി വർത്തമാനങ്ങൾ ഗ്രഹസ്ഥിതിയിൽ നിന്ന് മെടഞ്ഞെടുക്കുവാൻകഴിയും. മനുഷ്യശരീരം നീളം വീതി കനം എന്നീ ത്രിമാനങ്ങളോടു കൂടിയതല്ല. കാലം എന്ന ചതുർത്ഥമാനവും കൂടിച്ചേർന്നതാണെന്ന് ആപേക്ഷിക സിദ്ധാന്തം പറയുന്നു. ബ്രഹ്മാണ്ഡവും അങ്ങിനെതന്നെയാണ്. അപ്പോൾ ത്രിമാനമായ മനുഷ്യദേഹം+കാലം എന്ന മാനം = മനുഷ്യജീവിതം എന്ന സമവാക്യത്തിലെത്തിച്ചേരാൻ സാമാന്യബുദ്ധി മാത്രം മതി. അതായത് ഗ്രഹസ്ഥിതി അനാവരണം ചെയ്യുന്നത് ആ സമയത്തു ജാതനായ മനുഷ്യൻെറ ജീവിതം മുഴുവനുമാണ്. രശ്മി സിദ്ധാന്തത്തിൻെറ ലേശാംശംപോലും കൂടാതെ ഇത്തരത്തിലൊരു വിചിന്തനം ജ്യോതിഷത്തിൻെറ ഫലഭാഗത്തെപ്പററിയുള്ള അന്വേഷണത്തിന്ന് ഒരു മുഖവുര മാത്രമാണ്. അതിൻെറ സങ്കീർണ്ണമായ സമ്പ്രദായവും നിയമങ്ങളും വിശദീകരണങ്ങളും ചിന്തയുമാണ് ഇന്നത്തെ മനുഷ്യന് പിടികിട്ടാത്ത ജ്യോതിശാസ്ത്ര തത്വങ്ങൾ എന്നു പറഞ്ഞാൽ ഏതാണ്ട് മനസ്സിലാക്കാമല്ലോ.

## ജ്യോതിശാസ്ത്രത്തിൻെറ അടിസ്ഥാനതത്വം

പ്രപഞ്ച രഹസ്യത്തിൽ ഇന്നത്തെ ശാസ്ത്രം അനാവരണം ചെയ്യുന്ന തത്വം Hologram model ആണ്. ഒരു

ഭാഗം മുഴുവൻ സാധനത്തിൻെറയും പ്രതീകത്വം വഹിക്കുന്ന ത്രിമാനത്തിലുള്ള ഭാഗമല്ല, ചതുർമ്മാനപ്രപഞ്ചത്തിൻെറ ഒരു ബിന്ദുപ്രപഞ്ചത്തിൻെറ പൂർണ്ണപ്രതീകത്വം വഹിക്കുകയാണ്; ഈ ബിന്ദു (point) എന്നല്ല വിവക്ഷിക്കപ്പെടുന്നത്; point event (സംഭവബിന്ദു) എന്നാണ് ആപേക്ഷിക സിദ്ധാന്തം പറയുന്നത്. അപ്പോഠം നമ്മെസംബന്ധിച്ച് നമുക്കനുഭവപ്പെടുന്ന ഓരോ സംഭവവും പ്രപഞ്ചത്തിലും സംഭവിച്ചുകൊണ്ടേയിരിക്കുന്നു. അതുപോലെ നമുക്ക് ചുററുപാടും കാണുന്ന നിരീക്ഷകനായ കർത്താവിന്ന് അനുഭവപ്പെടുന്ന ഓരോ സംഭവവും നമുക്ക് ഉള്ളതോ കഴിഞ്ഞതോ വരാൻ പോകുന്നതോ ആയ ഓരോ കാര്യങ്ങളെയും സൂചിപ്പിക്കുന്നത് യുക്തിയുക്തവും ശാസ്ത്രീയവുമാണ്. നിമിത്തങ്ങഠം ഇങ്ങിനെയാണ് സാധൂകരിക്കപ്പെടുന്നത്. ' വാസ്തവത്തിൽ ജനിക്കുന്ന ഒരു കുട്ടിയെ സംബന്ധിച്ചിടത്തോളം ബ്രഹ്മാണ്ഡത്തിലെ ഗ്രഹങ്ങളുടെ ആകപ്പാടെയുള്ള സ്ഥിതിവിശേഷം നിമിത്തങ്ങളുടെ ഒരു ആകത്തുക, ഒരു മഹാനിമിത്തം മാത്രമാണ്. ഒരു ബ്രാഹ്മണനെ ശകുനം കണ്ടാൽ കാര്യങ്ങഠം അപകടത്തിലാകുന്നുവെന്നതിന്ന് ആ സാധു ബ്രാഹ്മണൻ ഉത്തരവാദിയല്ലല്ലോ. അവൻ ആ അനുഭവത്തിൻെറ സൂചകൻ മാത്രമാണ്. അങ്ങിനെയൊരു സൂചകൻ മാത്രമാണ് ഇഷ്ടസ്ഥനോ അനിഷ്ടസ്ഥനോ ആയി നിൽക്കുന്ന ഒരു ഗ്രഹം. ആകാശത്ത് എത്രയോ അകലെ നിൽക്കുന്ന വ്യാഴമോ ശനിയോ അല്ല നമ്മുടെ അനുഭവങ്ങളുടെ കാരണം. അവ നമ്മുടെ സ്ഥൂല സൂക്ഷ്മ ശരീരങ്ങഠംക്കകത്ത് നിൽക്കുന്ന കൊച്ചു വ്യാഴത്തെയും കൊച്ചു ശനിയെയും സൂചിപ്പിക്കുക മാത്രമാണ് ചെയ്യുന്നത്. ആ കൊച്ചുവ്യാഴവും ശനിയുമാണ് നമ്മുടെ അനുഭവങ്ങഠംക്ക് കാരണം. പക്ഷെ അവയുടെ വിന്യാസം ദേഹത്തെ നോക്കിയാൽ മനസ്സിലാവുകയില്ലല്ലോ. പക്ഷെ ഗ്രഹസ്ഥിതി ഗണിതനിരീക്ഷണങ്ങളാൽ പിടിച്ചെടുക്കാം. ആയത് ശരീരത്തിൻെറ ശരിപ്പകർപ്പായതുകൊണ്ട് അതിൻെറ വിന്യാസഭേദങ്ങഠം ശാസ്ത്രീയമായി വിശകലനം ചെയ്താൽ അനുഭവങ്ങഠം കൃത്യമായി പ്രവചിക്കുകയും ചെയ്യാം എന്നതാണ് ജ്യോതിശാസ്ത്രത്തിൻെറ അടിസ്ഥാനതത്വം.

## ഗ്രഹസ്ഥിതിയിലെ ലഗ്നം

ഈ ഗ്രഹസ്ഥിതിയിൽ ഭൂമിയെ അഥവായത് നിരീക്ഷകനെ അടയാളപ്പെടുത്തിയിട്ടില്ലല്ലോ. ആ നിരീക്ഷകൻ അഥവാ ജാതനാകുന്ന ശിശു തൽസമയത്ത് ഉദയം ചെയ്യുന്നു. അതിനാൽ

തൽസമയത്തു ഉദയം കൊള്ളുന്ന പ്രപഞ്ചത്തിന്റെ കേന്ദ്രബിന്ദു ഉദയബിന്ദു തന്നെയാണ്. ആ ഉദയ ബിന്ദുവിന്നഭിമുഖമായിട്ടാണല്ലോ നിരീക്ഷകന്റെ അഥവാ ഭൂമിയുടെ സ്ഥാനം. വാസ്തവത്തിൽ 24 മണിക്കൂറിനുള്ളിൽ ഭൂസ്ഥനായ നിരീക്ഷകന്ന് ചുററും കറങ്ങുന്നുവെന്ന് തോന്നുന്ന പ്രപഞ്ചത്തിന്റെ താൽക്കാലിക സ്ഥിതിയാണ് ഗ്രഹസ്ഥിതി. പക്ഷെ അതിൽ നിരീക്ഷകന്റെ സ്ഥാനം വഹിക്കുന്ന ഭൂമിയുടെ ആഭിമുഖ്യം പ്രതിഫലിക്കുന്നത് ഉദയബിന്ദു അഥവാ മൊത്തത്തിൽ ഉദയരാശിയാണ്. ആ ബിന്ദുവാണ് വാസ്തവത്തിൽ ലഗ്നം. ഈ ജ്യോതിശ്ചക്രത്തെ നിരീക്ഷകനും ജാതകനുമായി ബന്ധിപ്പിക്കുന്ന ബിന്ദു; ലഗ്നപദത്തിന്ന് കൂട്ടിച്ചേർക്കുന്നത് എന്നർത്ഥമാണല്ലോ. അപ്പോൾ ലഗ്നം അടയാളപ്പെടുത്തിയ ഗ്രഹസ്ഥിതിയിൽ ഭൂമിയും അടയാളപ്പെട്ടിരിക്കുകയാണ്. അതിനാൽ ഉദയലഗ്നം കുറിച്ച ഗ്രഹസ്ഥിതി ജാതകന്റെ സമ്പൂർണ്ണ ദേഹത്തിന്റെ അഥവാ കാലമാനം ചേർന്ന ദേഹത്തിന്റെ അഥവാ, സമ്പൂർണ്ണജീവിതത്തിന്റെ പ്രതിഫലനമായി. അതിന്റെ ലഗ്നഭാവം തന്നിമിത്തം ദേഹത്തിന്റെയും മററു പതിനൊന്ന് ഭാവങ്ങൾ ജീവിതത്തിന്റെ വിവിധ വശങ്ങളെയും സമ്പൂർണ്ണമായി പ്രതിനിധാനം ചെയ്യുകയാണ്. ധനം, സഹോദരന്മാർ, കുടുംബം, ബുദ്ധി, പൂർവ്വപുണ്യം, ശത്രു, മദനകാര്യങ്ങൾ, ആയുസ്സ്, ഗുരുഭൃത്യന്മാർ, കർമ്മം, ലാഭം, പതനം തുടങ്ങിയ ജീവിതത്തിന്റെ വിവിധ വശങ്ങളെ അവ സൂചിപ്പിക്കുന്നതായി നമ്മുടെ ഋഷീശ്വരന്മാർ കണ്ടുപിടിച്ചു. വിശദാംശങ്ങൾ ഇവിടെ കൊടുക്കുന്നില്ല. ചുരുക്കത്തിൽ സൂചിപ്പിക്കുകയേ ചെയ്യുന്നുള്ളു. ചുരുക്കത്തിൽ ഒരു വ്യക്തിയുടെ സമ്പൂർണ്ണ ജീവിതത്തിന്റെ എല്ലാ വശങ്ങളെയും പ്രതിനിധാനം ചെയ്യുന്ന ഈ ചക്രത്തിലെ ഗ്രഹങ്ങളുടെ തൽസമയത്തെ വിന്യാസം സൂക്ഷ്മമായി ചിന്തിച്ചാൽ ആ മനുഷ്യന്റെ ജീവിതാനുഭവങ്ങൾക്ക് കാരണമായ സൂക്ഷ്മശക്തികളുടെ വിന്യാസ ക്രമമാണ്. അത് ആമനുഷ്യൻ ജനിക്കുമ്പോൾ അനുഭവിക്കേണ്ടതായ പൂർവ്വാർജ്ജിത കർമ്മബന്ധങ്ങളെ ആശ്രയിച്ചിരിക്കുകയും ചെയ്യും. ആ ഗ്രഹവിന്യാസത്തെ ആകാശത്തിൽ ദൃശ്യമായ പ്രപഞ്ചത്തിന്റെ മേപ്പ് (പടം) എന്ന് പറയാവുന്ന ഗ്രഹസ്ഥിതി ദ്യോതിപ്പിക്കുകയും ചെയ്യുന്നുവെന്നതാണ് ജ്യോതിശാസ്ത്രതത്വം.

## പൃച്ഛ അഥവാ പ്രശ്നത്തിന്റെ സ്വരൂപം

ഇതേ സംഗതിയെ ഒന്നുകൂടി വലിച്ചുനീട്ടാം. മനുഷ്യജീവിതങ്ങൾ മാത്രമല്ലല്ലോ പ്രപഞ്ചത്തിലെ സംഭവങ്ങൾ. ഈ

സംഗതി ഏതു വിഷയത്തെ സംബന്ധിച്ചും ശരിയായിരിക്കണമെന്ന് മേൽകാണിച്ച പ്രപഞ്ചത്തിന്റെ ഏതൊരു ഭാഗവും മറെറാരു ഭാഗത്തോടും പ്രപഞ്ചത്തോടും പ്രതീകാത്മകമായി ബന്ധപ്പെട്ടുകിടക്കുന്നു എന്നതിൽനിന്ന് ഉരുത്തിരിയുന്നുണ്ടല്ലോ. അപ്പോൾ ഏതൊരു സംഭവവും ആ സംഭവത്തെക്കുറിക്കുന്ന ഗ്രഹസ്ഥിതിയിൽനിന്നും നമുക്കു കണക്കാക്കിയെടുക്കുവാൻ കഴിയും. ഒരു സംഭവത്തിന്റെ സ്ഥൂല സൂക്ഷ്മാംശങ്ങൾ വ്യക്തമായും മനസ്സിലാക്കിയാൽ പിന്നെ അന്വേഷണാർഹമായി കണ്ടുപിടിക്കേണ്ടതായി ഒന്നുമില്ലല്ലോ. അങ്ങിനെ സ്ഥൂലസൂക്ഷ്മങ്ങളായ വിശദാംശങ്ങളെ അറിയാത്തതായ ഒരു സംഭവമുണ്ടെന്ന് വിചാരിക്കുക. അതു മനുഷ്യജീവിതമാകാം അഥവാ മററു വല്ല സംഭവമോ ആകാം. ആ സംഭവത്തിന്റെ ഉദയത്തെ കുറിക്കുന്നതായി ഇവിടെ കണക്കാക്കപ്പെടുന്നത് ദൈവജ്ഞനെ സംബന്ധിച്ചിടത്തോളം "ഇതെന്ത്" എന്ന ചോദ്യമാണ്. ദൈവജ്ഞൻ ആ സമയത്ത് ആ സംഭവത്തെപ്പററി ബോധവാനാകുന്നു. അതിന്നുള്ള പ്രധാന കാരണം ചോദ്യകർത്താവിന്റെ ചോദ്യമാണ്. അതായത് പൃഛകന്റെ പൃഛ തന്നെ. അജ്ഞാതമായ ഏതൊരു സംഗതിയെപ്പററിയും ചോദ്യമുൽഭവിച്ചാൽ ഉടൻതന്നെ ആ സംഗതിയുടെ ഉൽഭവത്തെ ലഗ്നമാക്കിക്കുറിക്കണം. എന്നിട്ട് തൽസമയത്തെ ഗ്രഹസ്ഥിതി കണക്കാക്കിയാൽ ആ സംഭവത്തിന്റെ സ്ഥൂല സൂക്ഷ്മങ്ങളായ ശക്തിവിന്യാസങ്ങളെ കണ്ടുപിടിക്കാവുന്നതും പ്രവചനം നടത്താവുന്നതുമാണ്. അതിനാൽ ഏതു പൃഛയേയും അഥവാ ചോദ്യത്തേയും അഥവാ പ്രശ്നത്തേയും വിശദീകരിക്കുവാൻ ജ്യോതിശ്ശാസ്ത്രത്തിന് കഴിയും. ഈ മാർഗ്ഗത്തെ ജ്യോതിശ്ശാസ്ത്രത്തിൽ പ്രശ്നം എന്ന് പറയുന്നു. ഹോര തുടങ്ങിയ ഗ്രന്ഥങ്ങൾ മനുഷ്യജീവിതത്തിന്റെ അതായത് ജാതകന്റെ ചിന്തയാണെങ്കിൽ പ്രശ്നമാർഗ്ഗം തുടങ്ങിയ ഗ്രന്ഥങ്ങൾ രണ്ടാമതു പറഞ്ഞതിന്റെ ചിന്തയാണ്.

## ജ്യോതിശാസ്ത്ര തത്വത്തിന്റെ രഹസ്യം അഥവാ പ്രശ്നചിന്തയുടെ മൗലിക തത്വം

ഈ പ്രശ്നചിന്തയിൽ പ്രശ്നം ഉത്ഭവിക്കുന്നതായ സമയത്തെ ഉദയലഗ്നം ഒരു മുഖ്യ ഘടകമാണ്. ഖഗോളത്തിലുള്ള രാശിചക്രത്തെ പന്ത്രണ്ടു രാശികൾ (360 ഡിഗ്രികൾ) അടങ്ങിയ ജ്യോതിശ്ചക്രമായി കരുതാമെങ്കിൽ ഉദയലഗ്നം അതിൽ

കണ്ടുപിടിക്കാവുന്നതേയുള്ളു. അതേപോലെ ദൈവജ്ഞൻതന്നെ ഒരു മിനി പ്രപഞ്ചമാണല്ലോ. ആ ദൈവജ്ഞൻ ഭൂമിയിൽ സ്ഥിതിചെയ്യുന്നു. ആ ദൈവജ്ഞന്റെ ദേഹം പ്രപഞ്ചത്തിന്റെ കേന്ദ്രബിന്ദുവായി ഒരു മിനി പ്രപഞ്ചമായി കൽപിക്കുകയാണെങ്കിൽ ആ ദേഹത്തിന്റെ താല്ക്കാലിക സ്ഥിതിയിലെ ദിശകൾ അവനെ പ്രപഞ്ചവുമായി ബന്ധിക്കുന്നു. കിഴക്ക് തുടങ്ങിയ അഷ്ടദിക്കുകൾ ദൈവജ്ഞ ദേഹത്തിന്റെ സമീപപരിസരങ്ങളിൽ മാത്രമല്ല പ്രപഞ്ചത്തിന്റെ അവസാനത്തതിർത്തിയോളം പോകുന്ന ദിശകൾതന്നെയാണല്ലോ. അനന്തമായികറങ്ങുന്ന പ്രപഞ്ചത്തിന്റെകേന്ദ്രം താൻതന്നെയാണ് എന്ന തത്വത്തിലാണ് (The observe in the centre of the Universe) വാസ്തവത്തിൽ പ്രപഞ്ചത്തിന്റെ കേന്ദ്രബിന്ദു കണ്ടുപിടിക്കുവാൻ ഉഴറുമ്പോൾ അവസാനമായി നാം എത്തിച്ചേരുക എന്നു് ആധുനികശാസ്ത്രവും പറയുന്നുണ്ടല്ലോ. അപ്പോൾ ആകാശത്തിലുള്ള യഥാർത്ഥ ജ്യോതിശ്ചക്രത്തിന്റെ പ്രതീകമായി തപസ്സ്കൊണ്ടും ഈശ്വരസാക്ഷാൽക്കാരംകൊണ്ടും സമാഹിതചിത്തനായിരിക്കുന്ന ജ്യോതിശ്ശാസ്ത്രജ്ഞനായ ദൈവജ്ഞന്റെ ദേഹവും അതിന്റെ അഷ്ടദിക്കുകളും പന്ത്രണ്ട്രാശികളായി വിഭജിക്കപ്പെടാവുന്നതാണ്. ദിക്കുകളെ പന്ത്രണ്ടായി വിഭജിച്ചാൽ ഏതാണ്ട് ഈ ചക്രത്തിന്റെ പൂർണ്ണരൂപംകിട്ടും. ദൈവജ്ഞൻ കിഴക്കോട്ടുഭിമുഖമായിരിക്കുകയാണെങ്കിൽ കിഴക്ക് മേടവും ഇടവവും അഗ്നികോണിൽ മിഥുനവും, തെക്ക് കർക്കിടകം ചിങ്ങങ്ങളും, നിരൃതികോണിൽ കന്നിയും പടിഞ്ഞാറ് തുലാ വൃശ്ചികങ്ങളും വായുകോണിൽ ധനുവും, വടക്ക് മകരകുംഭങ്ങളും ഈശാനകോണിൽ മീനവും വരുന്നതാണ്. ഇതു് ഭൂമിയിൽ ദൈവജ്ഞന്റെ ചുററുമായി ഉള്ള മിനി പ്രപഞ്ചമാണ്. ഇതിനെ സ്ഥിരമായ രാശിചക്രംഎന്നും ആകാശത്തിൽ ചരിക്കുന്നതിനെ ചരമായ ജ്യോതിശ്ചക്രമെന്നും പറയുന്നു. ദൈവജ്ഞന്റെ സമീപത്തു് യാദൃച്ഛികമായി ഒരു പൃച്ഛകൻവന്നു് തൊട്ടുതുവിടുന്നതായ പ്രശ്നത്തെ ഇവിടെ പൃച്ഛഎന്നു് പറയുന്നു. ആ പൃച്ഛ ഉണ്ടായതു് അതു സ്ഥിതിചെയ്യുന്നതു് അതായതു് പൃച്ഛകൻ ആ സമയത്തു് ജ്യോതിഷിയുടെ ഏതുരാശിയിൽ നില്ക്കുന്നുവോ ആ രാശിയെ പ്രശ്നത്തിന്റെ ആരൂഢമെന്ന്പറയാം. ആ ആരൂഢവും ദൈവജ്ഞന്റെ ചുററുമായി ഉള്ള സ്ഥിരചക്രത്തിലെ ലഗ്നമായി വിചാരിക്കണം. ഈ ആരൂഢലഗ്നം കൃത്യമായി അറിഞ്ഞു തൽക്കാലഗ്രഹസ്ഥിതി മനസ്സിലാക്കിയാൽ പ്രശ്നചിന്തപൂർണ്ണമാ

യം വിജയിക്കുകതന്നെ ചെയ്യുമെന്ന ജ്യോതിശ്ശാസ്ത്രതത്വത്തിന്റെ രഹസ്യമിവിടെ അനാവരണം ചെയ്യപ്പെടുന്നു

സംപ്രേര്യമാണസ്ത്വമീശഃശ്ശരീരി-
പ്രഹസ്യ ദൈവേന ശുഭാശുഭേന
ജ്യോതിർവിദ സന്നിധിമേതിയസ്മാൽ
പ്രശ്നോച്യതോ ജന്മസമഫലേഷു.

(പ്രശ്നമാർഗ്ഗ അധ്യായം 1 ശ്ലോകം 46)

[ഉപരത്നശിഖാ വ്യാഖ്യാനം:—ശുഭമോ അശുഭമോ വരാൻപോകുന്നതു നിമിത്തം ഈശ്വരന്റെ പ്രേരണയാൽ പൃച്ഛകൻ ജ്യോതിഷക്കാരന്റെ സമീപത്തിൽ വരുന്നു എന്നതു ഹേതുവായിട്ട് പ്രശ്നവും ഫലങ്ങളിൽ ജാതകംപോലെയാകുന്നു. ഈശ്വരപ്രേരണയാൽ കർമ്മഫലാനുസാരേണ മനുഷ്യൻ ജനിക്കുന്നതുപോലെ ഈശ്വരപ്രേരണയാൽ പൃച്ഛകൻ ജ്യോതിഷക്കാരന്റെ സമീപത്തിൽ വരുന്നതുകൊണ്ട് പ്രശ്നത്തിന് ജാതകത്തോട് സാമ്യമുണ്ടെന്ന് സാധിക്കുന്നു]

എന്ന് പ്രസിദ്ധമായ ശ്ലോകം ഈ തത്വത്തെയാണ് പറയുന്നതു്. പ്രശ്നചിന്തയുടെ മൂലം ഇതാണ്. അങ്ങിനെ പറയുമ്പോൾ ആ പൃച്ഛകൻ നിൽക്കുന്ന രാശി പ്രശ്നാരൂഢരാശിയാണ്.

ഐന്ദ്ര്യാം മേഷവൃഷാവഗ്നി കോണേ മിഥുന
ഭാസ്ഥിത.
യാമ്യാം കർക്കിടസിംഹൌസ്ഥോ നൈരൃത്യാം
ദിശികന്യകാ
വാരുണ്യാം സ്തുതലാകിടൌ വായുകോണേ ധനസ്ഥിതി
സൌമ്യാംമ്ഗഘടൌ സ്യാതാമൈശാന്യം ദിശി മീനഭാ
ഭൂമിചക്രമിതി പ്രോക്തം വിഷ്വഗ്ദൈവവിദഃ
സ്ഥിതം
തത്രയത്ര സ്ഥിതാപ്രഷ്ടാ പൃഛത്യാരൂഢഭാനിതൽ
ആരൂസ്തുത്വാൽവൃഛകേത രാശി രാരൂഢതുച്യതേ
അസ്മിൻസമ്യക് പരിജ്ഞാതേ സർവ്വംതേനൈവ
ചിന്തിതാ

(പ്രശ്നമാർഗ്ഗം അദ്ധ്യായം 2 ശ്ലോകം 7, 8, 9)

[വ്യാഖ്യാനം: മേടം ഇടവം എന്നീ രാശികൾ കിഴക്ക് ദിക്കിലും മിഥുനം രാശി അഗ്നികോണിലും കർക്കിടകവും ചിങ്ങവും തെക്കെ ദിക്കിലും കന്നി രാശി നിരൃതി കോണിലും തുലാവൃ

ശ്ചിക രാശികൾ പടിഞ്ഞാറെ ദിക്കിലും ധനുരാശി വായുകോണിലും മകരം കുംഭ രാശികൾ വടക്കെ ദിക്കിലും മീനം രാശി ഈശാനകോണിലും ഇങ്ങിനെ ജ്യോതിഷക്കാരൻെറ നാലുപുറത്തുമായി രാശിചക്രം നില്ക്കുന്നുവെന്നു് കല്പിക്കണം. ജ്യോതിഷക്കാരൻെറ ചുഴലവും ഇങ്ങിനെ രാശിചക്രമെന്നു് കല്പിച്ചാൽ അതുകളിൽ ഏതു രാശിയിൽ നിന്നിട്ടു് പൃച്ഛകൻ ചോദിക്കുന്നുവോ ആ രാശിയെ ആരൂഢമെന്നു് പറയുന്നു. പൃച്ഛകനാൽ ആരോഹിക്കപ്പെട്ടതുകൊണ്ടു് ആരൂഢം എന്നു് പേരാകുന്നു. ജ്യോതിഷക്കാരൻെറ നേരെ നിന്നു് പൃച്ഛകൻ ചോദിച്ചാൽ മേടമോ ഇടവമോ ആരൂഢമാകും. അതു അല്പം വടക്കു നീങ്ങിയാണെങ്കിൽ മേടവും തെക്കു് നീങ്ങിയാണെങ്കിൽ ഇടവവും ആരൂഢമായിരിക്കും. ഈ ആരൂഢരാശി നല്ലവണ്ണം അറിഞ്ഞാൽ എല്ലാ ഫലങ്ങളും ഈ ആരൂഢംകൊണ്ടു് തന്നെ വിചാരിക്കണം. ഇതിനെത്തന്നെ ലഗ്നമെന്നും പറയുന്നു,]

എന്ന ശ്ലോകത്രയങ്ങൾ മേല്പറഞ്ഞ തത്വത്തെത്തന്നെയാണ് കാണിക്കുന്നതു്.

## പ്രശ്നാരൂഢ രാശിയും സ്വർണ്ണ പ്രശ്നവും

മേൽപറഞ്ഞ രീതിയിൽ ആരൂഢലഗ്നം ഉറപ്പിക്കുന്നേതിന്നു് പ്രയാസമുണ്ടെങ്കിൽ ചെയ്യേണ്ട രീതിയും പ്രശ്നമാർഗ്ഗത്തിൽ കൊടുത്തിട്ടുണ്ടു്.

> തസ്മിന്നനിശ്ചിതേ ചക്രം വിധിവ്യാസ്യിൻ സുപൂജ്യതേ
> പൃഷ്ടാസ്വർണ്ണേനയം രാശിം സ്പൃശേദാരൂഢ ഏവസ:
> [പ്രശ്നമാർഗ്ഗം അദ്ധ്യായം 2 ശ്ലോകം 11]

[വ്യാഖ്യാനം: പൃച്ഛകൻ വന്നുനിന്നതു് രാശി സന്ധിദിക്കിലാകകൊണ്ടോ നടന്നുകൊണ്ടു് ചോദിക്കുകയാലോ മറ്റോ ആരൂഢരാശി ഇന്നതെന്നു് നിശ്ചയിപ്പാൻ കഴിയാതെ വന്നാൽ പറയാൻ പോകുന്ന വിധിപ്രകാരം ചക്രലേഖനം ചെയ്തു രാശി പൂജയും കഴിച്ചു ആ രാശിചക്രത്തിൽ ഏതുരാശിയിൻമേലാണു് പൃച്ഛകൻ സ്വർണ്ണം വെക്കുന്നതു് ആ രാശിയെ ആരൂഢരാശി എന്നു് കൽപ്പിച്ചു് അതുകൊണ്ടു് ഫലം പറഞ്ഞുകൊള്ളുക. ആരൂഢവിധി ഈ വണ്ണം പറഞ്ഞുകൊള്ളുന്നു]

ഇതാണ് സ്വർണ്ണപ്രശ്നം വളരെ സൂക്ഷ്മമായി. ആരൂഢം ഇങ്ങിനെ കണ്ടുപിടിച്ചു് പറയുന്ന ഫലം വളരെയധികം

സൂക്ഷ്മവും കറിക്കുകൊള്ളുന്നതുമായിരിക്കുമെന്നു് അനുഭവസിദ്ധമാണ്. പക്ഷെ സമർത്ഥനായ ജ്യോതിഷികൾ് സ്വർണ്ണപ്രശ്നത്തിന്റെ ആവശ്യം ഉൽഭവിക്കുന്നില്ല. ദൈവജ്ഞന്റെ പൃഛാസമയത്തുള്ള അവസ്ഥകളും പൃഛകന്റെ രാശിസ്ഥിതിയും മനസ്സിലാക്കി പ്രശ്നമാർഗ്ഗോപാംഗങ്ങളനുസരിച്ച് ഫലം പറഞ്ഞാൽ അത് കൃത്യമായി ഫലിക്കുന്നതാണ് എന്നാണ് ശാസ്ത്രം.

ഇവിടെ സ്വർണ്ണപ്രശ്നത്തിൽ വരയ്ക്കുന്ന രാശിചക്രത്തെ വിധി പ്രകാരം പൂജിച്ച് അതിൽ ഗ്രഹങ്ങളെ അടയാളപ്പെടുത്തി അവയേയും പൂജിച്ച് ആ രാശി ദ്വാദശങ്ങളിൽ ഒന്നിലാണല്ലോ സ്വർണ്ണം വെയ്ക്കുന്നത്. ആ രാശി ചക്രപൂജയും ഗ്രഹപൂജയും ചെയ്യുന്നത് അതിന്റെ നടുവിൽ ഉള്ള ചതുദ്ദളത്തിന്റെ മദ്ധ്യത്തിൽ വിരാജിക്കുന്ന ദക്ഷിണാമൂർത്തി രൂപത്തിൽ ഉള്ള പരമശിവനെ പൂജിച്ച് അതിന്റെ പരിവാര രൂപേണയാണ്. ഈ പരമാത്മ സ്വരൂപനായ പരമശിവൻ തന്നെയാണ് ദൈവജ്ഞൻ എന്നു് മനസ്സിലാക്കണം. അപ്പോൾ ഈ പരമശിവനായ ദൈവജ്ഞന്റെ അഷ്ടദിക്കുകളിലും വ്യാപ്തമായ രാശി ചക്രവും അവയിൽ വിന്യസ്തങ്ങളായ ഗ്രഹങ്ങളുമെല്ലാം ആദ്യം പറഞ്ഞരീതിയിൽ ആണ് ഗ്രഹിക്കേണ്ടതു് എന്നു വ്യക്തമാകുന്നു. അതിന്നു് തപശ്ശക്തിയുള്ള ദൈവജ്ഞൻതന്നെ വേണം. ഏതായാലും അതിന്റെ അടുത്ത പടിയാണ് സ്വർണ്ണപ്രശ്നത്തിന്റെ രൂപരേഖയെന്നു് ഇവിടെ വെളിവാകുന്നുണ്ടല്ലോ:

**ദൈവജ്ഞൻ ചിന്തിക്കേണ്ട കാര്യങ്ങൾ**

ഈ ആരൂഢമാസ്പദമാക്കിയുള്ള ചിന്ത മാത്രമല്ല പ്രശ്നത്തിന്റെ നിദാനം. ദൈവജ്ഞന്റെ അനുഭൂതി വിശേഷങ്ങൾ ഓരോന്നും മേൽപറഞ്ഞ പ്രശ്നത്തോട് അന്വയിക്കാവുന്നതാണെന്നു് മേൽ സമർത്ഥിച്ചുവല്ലോ. അങ്ങിനെ ബ്രഹ്മാണ്ഡത്തിൽ നടക്കുന്ന സംഭവമാണ് ആരൂഢവും ഗ്രഹസ്ഥിതിയും. കൂടാതെ മററു സംഭവങ്ങളും ഉണ്ടാകും. അവയെല്ലാം നിമിത്തങ്ങൾ എന്ന പറയപ്പെടുന്ന കാര്യങ്ങൾ. ഈ ബ്രഹ്മാണ്ഡ സംഭവവും അവിടെ ദൈവജ്ഞനു് സംഭവിക്കുന്ന എത്ര നിസ്സാരമായ സംഭവവും പ്രശ്നമാകുന്ന സംഭവത്തിന്റെ ഉള്ളടക്കത്തിലേക്ക് വിരൽ ചൂണ്ടുന്നവയാണ്. അതിനാൽ ദൈവജ്ഞൻ അവയെ പ്രത്യേകം ശ്രദ്ധിക്കണം. അങ്ങിനെ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ പ്രശ്നമാർഗ്ഗം വിവരിക്കുന്നതിങ്ങിനെയാണ്.

ദൈവജ്ഞേനസമാഹിതേന സമയോ ദേശസ്വവായൃദ്ദശാ
പ്രഷ്ടഃസ്പർശനമാശ്രിതർക്ഷഹരിതൌ
പ്രശ്നാക്ഷരാണിസ്ഥിതി
ചേഷ്ടാ ഭാവവിലോചനേച വസനാഭന്യേച്ച തൽക്കാലജം
പൃച്ഛായാ: സമയേ തദേതദഖിലം ജ്ഞേയാനി
വക്തും ഫലം
[പ്രശ്നമാർഗ്ഗം 2ാം അദ്ധ്യായം ശ്ലോകം 12]

[വ്യാഖ്യാനം:—പൃച്ഛകൻ വന്ന് അഭീഷ്ടം ചോദിക്കു ന്ന സമയം ജോതിഷക്കാരൻ രണ്ടാം ശ്ലോകത്തിൽ പറഞ്ഞ പ്ര കാരം അവിഹിത ചിത്തനായിരുന്നു താഴെ പറയുന്നവയെ സൂ ക്ഷിച്ചറിഞ്ഞു കൊള്ളണം. അതുകൾ മേലിൽ ഫലം പറയേ ണ്ടതിലേക്ക് അപാശ്രയങ്ങളാകുന്നു. (1) സമയം, (2) പൃച്ഛ കൻ വന്ന് ചോദിച്ച ദേശം, (3) ജോതിഷക്കാരന്റെ ശ്വാസ ഗതി, (4) അവസ്ഥ എന്നാൽ മനസ്സ് കൊണ്ടോ ശരീരം കൊ ണ്ടോ താനും ദൂതനും ചെയ്യുന്ന വ്യാപാരം, (5) പ്രഷ്ടാവ് സ്പർ ശിച്ചിരിക്കുന്ന സാധനം (6) പൃച്ഛകൻ നില്ക്കുന്ന രാശി (7) കി ഴക്ക് മുതലായ ഏതു ദിക്കിൽ പൃച്ഛകൻ നില്ക്കുന്നുവെന്ന്, (8) ചോദ്യത്തിന്നുപയോഗിച്ച അക്ഷരങ്ങൾ, (9) പൃച്ഛകൻ ഏതുമാതിരി നിൽക്കുന്നുവെന്ന്, (10) പൃച്ഛകന്റെ കയ്യ്, കാ ല് മുതലായ അവയവങ്ങളെക്കൊണ്ടു് എടുക്കുന്ന വ്യാപാരം, (11) പൃച്ഛകന്റെ പ്രസാദം ദുഃഖം മുതലായ ഭാവവിശേഷം, (12) പൃച്ഛകൻ എവിടേക്ക് നോക്കിയിരിക്കുന്നുവെന്നതു്, (13) ഉടുത്തിരിക്കുന്ന വസ്ത്രത്തിന്റെ നിറം അവസ്ഥ മുതലായ വ, (14) കടകം, കുണ്ഡലം മുതലായി പൃച്ഛകൻ ധരിച്ചിരിക്കു ന്ന വസ്തുക്കൾ, (15) തൽക്കാലത്തിലുണ്ടാകുന്ന ലക്ഷണങ്ങൾ എന്നാൽ വേണുവീണാദി ശബ്ദങ്ങൾ ഉപശ്രുതികൾ, വിലാപാ ദികൾ ഇതുകളാകുന്നു അറിയേണ്ടവ. ഇവയുടെ ശുഭാശുഭത്വങ്ങ ളെ ഈ നിർദ്ദേശ ക്രമേണ അനുപദം തന്നെ പറയുന്നതാകുന്നു.

അങ്ങിനെ ഫലം പറയുവാൻ തുടങ്ങുമ്പോൾ മററു പല സംഗതികളും ഫലനിർദ്ദേശകങ്ങളായി വരുന്നതാണ്. അവയെ പ്രശ്നമാർഗ്ഗക്കാരൻ താഴെ വിവരിക്കുന്നു.

പൃച്ഛാനിർഗ്ഗമ മാർഗ്ഗമന്ദിരഗതി പ്രശ്നക്രിയാ
സംഭവം
സൂത്രത്രിസ്ഫുടജാഷ്ടമംഗല ഫലാരൂഢോദയേ
ന്ദൂദ്ഭവം

ആയു: ഖേടവശാച്ച ജാതകവശാത് സംചിന്ത്യ
ഭാവാൻപരാൻ
ദേവാനാമനുകൂല തേതിവദേൽ ബാധാഭിചാരാദ്യപി.
[പ്രശ്നമാർഗ്ഗം അധ്യായം 2 ശ്ലോകം 13]

വ്യാഖ്യാനം;— പൃഛാസമയത്തിലുള്ള പൂർവ്വശ്ലോകോക്തങ്ങളായ സമയാദികളെക്കൊണ്ട് ജ്യോതിഷക്കാരൻ പുറപ്പെടുന്ന സമയം ഉണ്ടാകുന്ന തൽക്കാല ലക്ഷണങ്ങളെക്കൊണ്ടു പൃഛയഗൃഹത്തിൽ ചെല്ലുന്നതുവരെ വഴിയിൽവെച്ച് കാണുന്ന ശകുനാദികളെക്കൊണ്ടു പൃഛകഗ്രഹത്തിൽ ചെല്ലുന്ന സമയമുണ്ടാകുന്ന ലക്ഷണങ്ങളെക്കൊണ്ടും പ്രശ്നത്തിനു ചക്രം എഴുതുക തുടങ്ങി സ്വർണ്ണം വെക്കുന്നതുവരെ ഉണ്ടാകുന്ന വിശേഷങ്ങളെക്കൊണ്ട് സൂത്രം ത്രിസ്ഫുടം അഷ്ടമംഗലം സ്വർണ്ണസ്ഥിതി, ആരൂഢരാശി, ഉദയലഗ്നം, ചന്ദ്രലഗ്നം ഇവകളെക്കൊണ്ടും ഗ്രഹസ്ഥിതി വിശേഷംകൊണ്ടും, ജാതകവാശേനയും ഉള്ള അയുസ്സിനെയും മററു ഭാവങ്ങളെയും ദൈവാനുകൂല്യം ധർമ്മദൈവബാധ, മുതലായവകളെയും ശത്രുക്കാം ചെയ്യുന്ന മാരണം മുതലായവകളെയും വഴി പോലെ വിചാരിച്ചിട്ട പറയണം ഇങ്ങനെയാണ് ഫലനിർദ്ദേശക്രമം]

## ദൈവജ്ഞന്റെ പ്രാധാന്യം

പ്രപഞ്ചത്തിന്റെ അവാന്തരവിഭാഗങ്ങളായ സംഭവബിന്ദുക്കാം (Point events) തമ്മിൽ തമ്മിലും പ്രപഞ്ചവുമായുള്ള സങ്കീർണ്ണ ബന്ധം നമ്മുടെ ഋഷീശ്വരന്മാർ കൃത്യമായി അറിഞ്ഞിരുന്നു. അതിന്റെ അടിസ്ഥാനത്തിൽതന്നെയാണ് പ്രശ്നം എന്ന അൽഭുതകരമായ ജ്യോതിശാസ്ത്രശാഖ ഉൽഭവിച്ചത് എന്നു മേൽ പറഞ്ഞതുകൊണ്ട് വ്യക്തമാകുന്നു. ഇതിൽ ദൈവജ്ഞനുള്ള സർവ്വപ്രാധാന്യം എത്ര പറഞ്ഞാലും അദ്ദേഹം ഒരു ഉത്തമസാധകനും ദൈവാവസ്ഥ പ്രാപിച്ചവനുമായിരിക്കണം. ദൈവജ്ഞം ദൈവവൻ പത്യേൻ—"ദൈവജ്ഞനെ ഈശ്വരനു തുല്യമായി കാണണം എന്ന ആപ്തവചനം ഇങ്ങിനെയാണ് ഉണ്ടായത്. അങ്ങിനെ സ്വസ്ഥചിത്തനായിരിക്കുന്ന ദൈവജ്ഞന്റെഅടുത്താണ് പൃഛകൻ പോകേണ്ടത്. അയാാം ദൈവജ്ഞനെ വണങ്ങി ദക്ഷിണ നൽകിയിട്ടാണ് പ്രശ്നമുന്നയിക്കേണ്ടതു്. പൃഛകകൃത്യം എന്താണെന്ന് പ്രശ്നമാർഗ്ഗക്കാരൻ ഇങ്ങിനെ പറയുന്നു.

തിഥൌ ശുഭേദേനുകൂലേ
താരേദിനേ ദാനശുഭഗ്രഹാണാം.
പ്രഷ്ടപ്രീതം പ്രാഭൃത ദാരുതുഷ്ടം
ജ്യോതിർവിദം പ്രാതരുപേത്യ പൃഛേൽ
(പ്രശ്നമാർഗ്ഗം അധ്യായം 2 ശ്ലോകം 3)

[വ്യാഖ്യാനം:– സ്രഷ്ടാവ് ശുഭമായിരിക്കുന്നതിഥിയിങ്കൽ ശുഭമായി അനുകൂലമായിരിക്കുന്ന നക്ഷത്രത്തിൽ ഞായർ തിങ്കാം ബുധൻ വ്യാഴം വെള്ളി എന്നി ശുഭ ദിനങ്ങളിൽ പ്രത്യേക കാലത്തു് ഏതെങ്കിലും ഒരു പ്രാഭൃതദ്രവ്യം കൊടുത്തു ജ്യോതിഷക്കാരനെ സന്തോഷിപ്പിച്ചു് സമീപത്തിൽ ചെന്നു് അഭീഷ്ടകാര്യത്തെ ചോദിക്കണം]

ഇങ്ങനെ പഠിച്ചു ചോദിച്ചാൽ അതാണോ സംപ്രേരണ എന്ന ചോദ്യമുത്ഭവിക്കുന്നു. വാസ്തവത്തിൽ സ്രഷ്ടാവിനെ ഒരു നിബന്ധനയും കൂടാതെഅയക്കുകയാണ് വേണ്ടതു്. നമ്മുടെ ഒരുതരത്തിലുള്ള ഇടപെടലും അതിൽ ഉണ്ടാകരുതു്. തികച്ചും യാദൃഛികമായിരിക്കണം പൃഛ. എന്നാൽ മാത്രമെ സംപ്രേര്യമാണതും പൂർണ്ണമാവുകയുള്ളു. ശകുനാദി നിമിത്തങ്ങാം ശുഭമായിരിക്കുവാൻ വേണ്ടി പശുവിനെ ഭൃത്യനെക്കൊണ്ടു് യാത്രാസമയത്തു മുമ്പിലേക്കു് ആനയിക്കുന്നതായാൽ അതു ശകുനമാവില്ല. അതിലെ യാദൃഛികത്വം മാഞ്ഞുപോകുന്നു. മനുഷ്യന്റെയോ തൽക്കർത്താവിന്റേയോ യാതൊരു ഇടപെടലും ഉണ്ടാവാതിരിക്കുന്നതിന്നു് വേണ്ടിയാണ് ഒരു ബാലനെകൊണ്ടോ ജ്യോതിഃശാസ്ത്രം തീരെ മനസ്സിലാകാത്ത ഒരാളെക്കൊണ്ടോ സ്വർണ്ണപ്രശ്നത്തിൽ സ്വർണ്ണം വെയ്പിക്കുന്നതു്.

## ദൈവജ്ഞന്റെ അന്തഃപ്രചോദനം

അങ്ങിനെ പ്രശ്നം പറയുന്നതിന്റെ വലിയ ക്രിയയാണിവിടെ വിവരിച്ചതു്. പക്ഷെ സാധാരണ രീതിയിൽ പ്രശ്നം ലഘുവായി ചെയ്യുമ്പോാം ദൈവജ്ഞൻ തന്നെ മുമ്പിൽ വെച്ചിരിക്കുന്ന 108 കവിടികളെ 'മുത്തിതപ' എന്നു തുടങ്ങുന്ന മന്ത്രതുമുള്ള ഹോരാദ്യശ്ലോകവാക്യവും മന്ത്രങ്ങളും തൊട്ടുജപിച്ചു് പ്രാർത്ഥിച്ചു് അതിൽനിന്നു് കവിടികാം വാരി വെക്കുന്നു. തികച്ചും യാദൃഛികമായ ഒരു സംഭവമാണിതു്. ആ കവിടികളുടെ എണ്ണത്തെ പന്ത്രണ്ടിൽ ഹരിച്ചു് ശിഷ്ടം വരുന്നതിനെ ആരൂഢമായി പിടിച്ചു് അതുകൊണ്ടു് ഫലങ്ങാം നിർദ്ദേശിക്കുന്നു.

ഇതുസാമാന്യക്രിയയാണ്. സ്വർണ്ണസ്ഥിതി മുതലായ സൂക്ഷ്മ കാര്യങ്ങളെ ഇവിടെ അവലോകനം ചെയ്യാൻ സാധിക്കുന്നില്ലെന്നു മാത്രം

അങ്ങിനെ സമാഹിത ചിത്തനായിരിക്കുന്ന ദൈവജ്ഞന്റെ ചിത്തവൃത്തികൾ ശാന്തവും മനസ്സ് പ്രസന്നവും ആയിരിക്കും. ആ സമയത്ത് ശാസ്ത്രം ഭംഗിയായി പഠിച്ചിരിക്കുന്ന ജ്യോതിഷികൾ ശാസ്ത്രയുക്തികൾ അല്ലാ, ഒരു ഉൾപ്രചോദനമാണ് ഉണ്ടാവുക. ആ പ്രചോദനത്തിൽ നിന്നാണ് ഗ്രഹ ഗോചരങ്ങൾ കണ്ടാൽ ദൈവജ്ഞന്റെ മനസ്സിൽ ഈശ്വര കാരുണ്യവശാൽ സത്യസ്ഥിതിയെപ്പററി അതീന്ദ്രിയബോധത്തിൽ നിന്നു് ഒരു വെളിപാട് ഉണ്ടാകുന്നു. തികച്ചും ഉപാസകധർമ്മം പാലിക്കുന്ന ഒരു ദൈവജ്ഞൻ മാത്രമെ പ്രശ്നത്തിന്നധികാരിയായി ഭവിക്കുന്നുള്ളുവെന്നു് ഇവിടെ വ്യക്തമായല്ലോ.

## അഷ്ടമംഗല്യ പ്രശ്നത്തിന്റെ ആന്തരാർത്ഥം

ഈ പ്രശ്നക്രിയയിൽ രാശിപൂജയും സ്വർണ്ണം വെയ്ക്കലും ചെയ്യുന്നതോടൊപ്പം ക്ഷേത്രിണാമൂർത്തി പൂജയിങ്കൽ ഉള്ള ബ്രഹ്മാർപ്പണം കഴിഞ്ഞാൽ ചക്രസമീപത്തിൽ ഇരിക്കുന്ന അഷ്ടമംഗലത്തിങ്കൽ (വെളുത്ത വസ്ത്രം, ചാന്ത്, കണ്ണാടി, ചെപ്പ് എന്നിവ ഉരുളിയിലാക്കിവെച്ചത്) വാഗ്ദേവൈ്യ നമഃ എന്നു് സരസ്വതിക്കും, ഗുരുഭ്യോ നമഃ എന്നു് ഗുരുക്കന്മാർക്കും വിളക്കത്ത് ശ്രീയെ നമഃ എന്നു് ശ്രീ ഭഗവതിക്കും തൊഴുതു വന്ദിക്കണമെന്ന് നിയമമുണ്ട്. മംഗല്യസാധനങ്ങൾ നിറഞ്ഞ അഷ്ടമംഗലത്തിൽ വാഗ്ദേവിയെ സ്മരിക്കുന്നതു് ഇവിടെ പ്രത്യേകം പരിഗണനയർഹിക്കുന്നു. യോഗീശ്വരന്മാരുടെ കുണ്ഡലിന്യുത്ഥാപനത്തിൽ മൂലാധാരത്തിൽനിന്ന് അനാഹതം വരെയുള്ള സഞ്ചാരത്തെ അഗ്നിഖണ്ഡമെന്നും തുടന്ന് ആജ്ഞ വരെയുള്ള സഞ്ചാരത്തെ സൂര്യഖണ്ഡമെന്നും തുടന്ന് സഹസ്രാരംവരെയുള്ള സഞ്ചാരത്തെ സോമഖണ്ഡമെന്നും പറയുന്നുണ്ടല്ലോ. ഇതിൽ അഗ്നിഖണ്ഡത്തിന്റെ മറെറാരു പേരാണ് വാഗ്ഭവം എന്നത്. വാക്കുകൾ അന്തഃപ്രചോദനം കൊണ്ട് വരുന്നതു് കുണ്ഡലിനീദേവിയുടെ അനുഗ്രഹംകൊണ്ടാണെന്നതു് തന്ത്രശാസ്ത്ര തത്വമത്രെ. ആ പ്രചോദനത്തിന്റെ ഉറവിടത്തെയാണിവിടെ അഷ്ടമംഗലത്തിൽ പൂജിക്കുന്നതു്. ദൈവജ്ഞൻ ഉപാസകത്വംകൊണ്ട് യോഗി ഭവിയോ സിദ്ധ പുരുഷത്വമോ നേടിയവനാണെന്നും സ്വന്തം അന്തശ്ശുക്തിയുണ്ടാവനായിരിക്കണമെന്നും ഇവിടെ സൂചിതമാണ്.

ആ ഉണർന്ന കുണ്ഡലിനീശക്തിയുടെ ഉത്ഥാപനം ഈ മൂന്നു ഖണ്ഡങ്ങളിലൂടെ സഹസ്രാരചക്രം വരെ പോകുന്നുണ്ട്. എനി സ്വർണ്ണനിക്ഷേപത്തോത്തുടൻ്റ് ചെയ്യുന്ന അഷ്ടമംഗല ക്രിയ ഈ പ്രക്രിയയെ വ്യക്തമായി സൂചിപ്പിക്കുന്നുണ്ടെന്ന് പറയട്ടെ. ഉദാഹരണത്തിനായി അഷ്ടമംഗല ക്രിയയെ നമുക്ക് പരിശോധിക്കാം.

സ്വർണ്ണം വെക്കുന്നതോടുകൂടി "ജ്യോതിഷക്കാരനാകട്ടെ ആ മന്ത്രപവിത്രതകളായിരിക്കുന്ന കവിടികളെ ഒന്നാമത്തു് കുറെ വടക്കോട്ടും പിന്നെ കുറെ അതിൻെറ തെക്കുഭാഗം തൻെറ നേരെയും ബാക്കിയെ തെക്കുഭാഗവുമാക്കി വിഭജിക്കണം. ശുഭാശുഭ നിമിത്തങ്ങളെ വിചാരിക്കയും വേണം." (പ്രശ്നമാർഗ്ഗം നാലാം അദ്ധ്യായത്തിൽ 52-ാം ശ്ലോകത്തിൻെറ വ്യാഖ്യാനം)

എന്നിട്ട് കുറഞ്ഞൊന്നു് ഫലം പറഞ്ഞിട്ട് അഷ്ടമംഗലത്തിന് കവിടികളെ മൂന്നായി ഭാഗിച്ച് വെച്ചേടത്തു് മൂന്നു സ്ഥാനങ്ങളിൽനിന്നും കവിടികളെ എട്ടെട്ടായി കളഞ്ഞു ബാക്കിയുള്ള സംഖ്യയെ അറിഞ്ഞിട്ട് (884-ൽ അധികം ഒട്ടും വരുന്നതല്ല. 112-ൽ കുറയുന്നതുമല്ല) കവിടികളെ സൂക്ഷിച്ചുവെച്ചു കൊൾക. (ibid 56-ാം ശ്ലോക വ്യാഖ്യാനം) ഇങ്ങിനെ മൂന്ന് അക്കങ്ങളായി കിട്ടുന്ന സംഖ്യ 100-10-1 എന്നീ സ്ഥാനക്രമത്തിൽ ഇടത്തുനിന്നു് വലത്തോട്ട് അവശേഷിച്ചു കിട്ടുന്ന സംഖ്യയാണ് അഷ്ടമംഗലസംഖ്യ. ഇതുകൊണ്ടു് വളരെയധികം ഫലങ്ങൾ പറയുവാൻ ഉണ്ടു്. വാസ്തവത്തിൽ ഈ അഷ്ടമംഗലക്രിയകൾ ഉൾപ്പെടുന്നതു കൊണ്ടാണ് സ്വർണ്ണപ്രശ്നത്തിന് അഷ്ടമംഗലപ്രശ്നം എന്ന പേർ വന്നതുതന്നെ. ഈ അഷ്ടമംഗലഫലത്തെ പറയുവാൻ തുടങ്ങുന്നിടത്തു് പ്രശ്നമാർഗ്ഗം 7-ാം അദ്ധ്യായത്തിൽ 2-ാം ശ്ലോകത്തിൽ

അധോമദ്ധ്യോർദ്ധ്വഭാഗേഷു വപുഷോ ദക്ഷിണാദയ എന്നു പറഞ്ഞിരിക്കുന്നു. ഇതിനെ "വലത്തെ ഭാഗത്തെ സംഖ്യ കൊണ്ടു് ശരീരത്തിൻെറ അരയിൽനിന്നു് താഴെയുള്ള ഭാഗത്തെയും എടത്തെ ഭാഗത്തെ സംഖ്യകൊണ്ടു് കഴുത്തിൽനിന്നു് മേലെയുള്ള ഭാഗത്തെയും നടുവിലെ സംഖ്യകൊണ്ടു് അതിന്നിടയിലുള്ള ഭാഗത്തെയും ഗുണദോഷങ്ങളെ അറിയണം" എന്നു് വ്യാഖ്യാനിക്കുകയും ചെയ്തിരിക്കുന്നു. അപ്പോൾ 100-10-1 എന്നീ ഇടത്തുനിന്നു് വലത്തോട്ടു് പോകുന്ന 3 അക്കങ്ങൾ ക്രമേണ കുണ്ഡലിനീ പ്രവാഹത്തിൻെറ സോമഖണ്ഡത്തേയും സൂര്യഖണ്ഡത്തേയും അഗ്നിഖണ്ഡത്തേയും സൂചിപ്പിക്കുന്നുവെന്നു്

ഇവിടെ വ്യക്തമാകുന്നുണ്ട്. ഈ ഊർദ്ധ്വ പ്രവാഹത്തിന്റെ മാത്രാസംഖ്യ 108 ആകുന്നു. 21600 ശ്വാസങ്ങളാണല്ലോ മനുഷ്യൻ ഒരു അഹോരാത്രത്തിൽ ചെയ്യുന്നത്. ഇതിന്റെ പകുതി പകലായി, കുണ്ഡലിനീശക്തിയുടെ ഊർദ്ധ്വപ്രവാഹമായി എടുത്താൽ 108 എന്ന സംഖ്യ കിട്ടും. ഇവിടെ 108 കവിടികളെയാണ് ഇപ്രകാരം വിഭജിക്കേണ്ടതു് എന്നും ധരിക്കുന്നതായാൽ ഈ ക്രിയകൊണ്ട് ഈ പ്രശ്നസംഭവത്തിന്റെ കുണ്ഡലിനീസ്ഥിതിയെയാണ് നമുക്ക് കിട്ടുന്നതെന്ന് മനസ്സിലാക്കാൻ സാധിക്കും. വളരെയധികം സൂക്ഷ്മഫലങ്ങൾ ഇതുകൊണ്ട് പറയേണ്ടതായിട്ടുണ്ട് പ്രശ്നവിചാരത്തിൽ.

## പ്രശ്നചിന്തയിലെ ശാസ്ത്രീയത

ഇപ്രകാരമുള്ള പ്രശ്നചിന്തനം ജ്യോതിഷത്തിന്റെ ഫല ഭാഗത്തിൽ വളരെയധികം മുഖ്യപ്രധാനമായ ഭാഗമാണ്. സ്ഥൂലസൂക്ഷ്മ സൂക്ഷ്മതരങ്ങളായ പ്രപഞ്ചസ്ഥിതിയെപ്പററിയുള്ള സമ്യഗ് ജ്ഞാനത്തിൽ നിന്നാണ് ഈ ശാസ്ത്രമുദിച്ചതെന്ന് വ്യക്തം. പാശ്ചാത്യശാസ്ത്രം സ്ഥൂലത്തിൽ നിന്നു് ഇന്നു് സൂക്ഷ്മത്തിലേക്ക് കടക്കുന്നതേയുള്ളു. അതിനാൽ കഴിഞ്ഞ നൂററാണ്ടിന്റെ ന്യൂട്ടോണിയൻ ചിന്തകൾ കൊണ്ട് അവ ഗ്രഹിക്കുന്നതായാൽ പ്രശ്നം യുക്തിഹീനമായ അന്ധവിശ്വാസമെന്നു വന്നുകൂടും. ആധുനികമായ ആപേക്ഷികത്വം, ക്വാണ്ടം മെക്കാനിക്സ്, എന്നീ ശാസ്ത്രപുരോഗതിയിലൂടെ നാം നേടിയ പ്രപഞ്ചവിജ്ഞാനം സൂക്ഷ്മമായ വിചിന്തനത്തിന്നു് വഴി നൽകുന്നു. ആ വഴിക്ക് വിശകലനം ചെയ്യുമ്പോൾ ഈ പ്രശ്നചിന്തയിൽ ശാസ്ത്രീയതയുണ്ടെന്നു് സൂചിതമാകുന്നു. എന്നി സൂക്ഷ്മതരമായ മേഖലകളിലേക്ക് ശാസ്ത്രം കടക്കുമ്പോൾ മാത്രമെ ജ്യോതിശാസ്ത്രത്തിന്റെയും ഫലചിന്തയുടെയും വാസ്തവ സ്വഭാവവും ശാസ്ത്രീയചിന്തയും അനാവൃതമാവുകയുള്ളു.

## ക്ഷേത്രങ്ങളും ബാധകളും !

മനുഷ്യനെ സംബന്ധിച്ച് ഏതുപ്രശ്നങ്ങളുടെയും ദൃശ്യവും അദൃശ്യവും ആയ വിഭാഗങ്ങളുടെ വിശദീകരണവും പഠനവും ഇങ്ങിനെ പ്രശ്നചിന്തകൊണ്ട് സാധിക്കാമെന്നു് വന്നാൽ ദേവാലയ കാര്യങ്ങളിലുള്ള ചിന്തയും ഇതുകൊണ്ട് സാധിക്കേണമല്ലോ. മാത്രമല്ല അക്കാര്യത്തിൽ വളരെയധികം അദൃശ്യവും സൂക്ഷ്മലോകവിഹാരികളുമായ ശക്തികൾ പ്രവർത്തിക്കുന്നുമുണ്ട്. ഒരൊററ നോട്ടത്തിൽ ഇവയുടെ പ്രവർത്തനം വ്യക്ത

മാവുന്നതല്ല. മനുഷ്യരുടെ അവഗണനകൊണ്ടും അനാശാസ്യപ്രവർത്തനങ്ങൾകൊണ്ടും മാത്രമല്ല ക്ഷേത്രങ്ങൾ ജീർണ്ണിക്കുന്നത്. ആ പ്രവർത്തനങ്ങൾക്കും മൂലകാരണമായി അനേകം അദൃശ്യഅന്തരീക്ഷശക്തികളുടെ ആവേശവും ഉണ്ടാകും. ഇതെല്ലാം ഉണ്ടാകുന്നത് ദേവന്റെ ചൈതന്യലോപംകൊണ്ടാണെന്നു മനസ്സിലാക്കണം. ബ്രഹ്മരക്ഷസ്സുകളും മററു പ്രേതങ്ങളും ദുർമ്മൂർത്തികളും ക്ഷേത്രത്തെ ബാധിച്ചിട്ടുണ്ടാകും. ഈ വക മൂർത്തികൾ സാക്ഷാൽ പരമശിവനേയോ മഹാവിഷ്ണുവിനേയോ എങ്ങിനെ ബാധിക്കുന്നുവെന്നു് ശങ്കയുണ്ടാകാം. ക്ഷേത്രമെന്നതു പരമശിവചൈതന്യം വഹിക്കുന്ന കല്ലിലും മണ്ണിലും കൊത്തിയ ഒരു സാധകദേഹമെന്നറിഞ്ഞാൽ ഈ സംശയത്തിനും ഉത്തരംകിട്ടും. പരമശിവൻ എല്ലാം നിയന്ത്രിക്കുന്നവനായതുകൊണ്ട് അതിനെ ഒരു പിശാചും ബാധിക്കാനില്ല. പക്ഷെ സാധകനായ മനുഷ്യനെ ആ വക പ്രാണമനോതലങ്ങളിലെ ജീവനുള്ള ദേവതകൾ ബാധിക്കുകയും ഉപദ്രവിക്കുകയും ചെയ്യുക്കും. അതിൻഫലമായി ദൃശ്യലോകത്തിൽ ദുഃഖവും രോഗവും അപകടങ്ങളും ആ സാധകനും വരാവുന്നതാണ്. സാധകചൈതന്യം പൂർണ്ണമാണെങ്കിൽ ഇവർക്കു് ഒന്നുംതന്നെ ചെയ്യാനാവുകയില്ല. പൂർണ്ണ ഓജസ്സുള്ള ദേഹത്തിൽ രോഗബീജങ്ങൾക്ക് ഒരു ഉപദ്രവവും ചെയ്യാനാവില്ലല്ലോ. നേരെമറിച്ച് ഓജസ്സ് ക്ഷയിക്കുമ്പോൾ ഇതേ രോഗബീജങ്ങൾ അവയുടെ പ്രവർത്തനം തുടങ്ങും. ശരിയായ ചികിത്സചെയ്യുമ്പോൾ ആദ്യം രോഗബീജങ്ങളെ ഉന്മൂലനം ചെയ്തിട്ടാവേണമല്ലോ ചൈതന്യവദ്ധനവിനുള്ള യഥാത്ഥ ചികിത്സയാരംഭിക്കാൻ. അതുപോലെ ജീർണ്ണാവസ്ഥയിലാണ്ട്പോയ ക്ഷേത്രത്തിൽ ഭൂതപ്രേത ജന്യങ്ങളും മനുഷ്യജന്യങ്ങളുമായ അനേകം ഉപദ്രവങ്ങൾ ഉണ്ടായിരിക്കണം. എല്ലാം നമുക്കു് മനസ്സിലാക്കാൻ കഴിഞ്ഞെന്നു് വരില്ല. അവയെ ഉച്ചാടനം ചെയ്യെങ്കിൽ മാത്രമെ ക്ഷേത്രഉദ്ധാരണത്തിനു് വേണ്ടിയുള്ള നാട്ടുകാരുടെ ശ്രമങ്ങൾ ഫലിക്കുകയുള്ളൂ. അതു് ചെയ്യില്ലെങ്കിൽ ആവക ശ്രമങ്ങൾ വിഫലമായി കലാശിക്കുമെന്നു് മാത്രമല്ല വിപരീതഫലങ്ങളും കലഹങ്ങളും കൂടുതൽ നാശങ്ങളും ഉണ്ടാക്കുകയും ചെയ്യും. അത്തരത്തിലുള്ള ജീർണ്ണക്ഷേത്രദേഹ ജനങ്ങൾക്ക് ഉപകാരം ചെയ്യുന്നതിന്നു് പകരം ഉപദ്രവമാണ് വരുത്തിവെയ്ക്കുക. ഈവക കാര്യങ്ങളെ സമഗ്രമായി അപഗ്രഥനം ചെയ്തു പഠിച്ച് ഉചിതമായ പരിഹാര മാർഗ്ഗങ്ങളെയും ചൈതന്യവർദ്ധകങ്ങളായ ക്രിയാദികളെയും കണ്ടുപിടിക്കുവാൻ നമുക്കു് ആശ്രയിക്കുവാനുള്ള ഒരേ ഒരു ശാസ്ത്രം പ്രപഞ്ചത്തിന്റെ നിഗൂഢങ്ങളായ രഹസ്യങ്ങളുടെ ഉള്ളറകളിലേക്കു് ടോച്ചടിച്ച്

നോക്കുവാൻ നമ്മെ സഹായിക്കുന്ന ജ്യോതിശാസ്ത്രം ഒന്നേയുള്ളൂ. അതാണ് ദേവാലയനിർമ്മാണത്തിലും ദേവാലയ പുനരുദ്ധാരണക്രമങ്ങളിലും അഷ്ടമംഗലപ്രശ്നത്തിനുള്ള സ്ഥാനം. ഇങ്ങനെ ദേവാലയ സംബന്ധിയായ അഷ്ടമംഗലപ്രശ്നത്തെയാണ് ദേവപ്രശ്നമെന്ന് പറയുന്നത്. മേൽ പറഞ്ഞ എല്ലാ നിയമങ്ങളും ക്രിയകളും ആ പ്രശ്നത്തിന്റെ വിശദാംശങ്ങളാണ്. കേരളം ഈ ഒരു മാർഗ്ഗത്തിൽ ഗവേഷണരീത്യാ വളരെയധികം മുന്നോട്ട് പോയിട്ടുണ്ടെന്ന് കൂടി ഇവിടെ രേഖപ്പെടുത്തട്ടെ.

## ദേവപ്രശ്നത്തിന്റെ സവിശേഷതകൾ

ഇപ്രകാരമുള്ള പ്രശ്നം ദേവപ്രശ്നമാകുമ്പോൾ ആ പ്രശ്നത്തിന്റെ അടിസ്ഥാനം ദേവാലയമെന്ന സാധകദേഹമാണല്ലോ. അങ്ങിനെ വരുമ്പോൾ സാധാരണ പ്രശ്നങ്ങളെപ്പോലെയല്ല ലഗ്നാദി ദ്വാദശഭാവങ്ങൾ വരുന്നത്. ദേവാലയ ജീവന്റെ ജീവിതത്തിന്റെ സമഗ്രമായ ഒരു വിഭജനമാണിവിടെ കാണുക. ആ വിഭജനം ഇപ്രകാരമാണെന്ന് പ്രശ്നമാർഗ്ഗകർത്താവ് പറയുന്നു.

> സാന്നിദ്ധ്യ ക്ഷേത്രബിംബാനി ത്രീണിലഗ്നേന
> ചിന്തയേൽ
> നിധികോശധനായാനരക്ഷകാനത്ഥ രാശിനാ
> ചിന്തനീയാസ്തതീയേന നിവേദ്യപരിചാരകാ
> പ്രാസാദമണ്ഡപാദീന്യപ്യപ വേശ്മാനി വാഹനം
> ക്ഷേത്രപ്രദേശ മഖിലം ചതുർത്ഥേന വിചിന്തയേൽ
> സാന്നിദ്ധ്യ മപിബിംബഞ്ച പഞ്ചമേനാഥ ചിന്ത്യതാം
> അശുദ്ധി ശ്ശത്രവശ്ചോരാശ്ചിന്തനീയാ നി ശത്രുണാ
> ചിന്ത്യം ജനപദോ ദ്യൂനരാശിനാ ഭൂഷണാനിച
> സാന്നിദ്ധ്യസ്യ നിവേദ്യസ്യ തഥാപരിജനസ്യച
> കാര്യമഷ്ടമ ഭാവേന ഗുണദോഷ നിരൂപണം
> ധർമ്മേണ പുണ്യം ക്ഷേത്രേശ ശ്ചാഥകർമ്മാണി
> കർമ്മണാ
> നിത്യാന്യ പ്യുത്സവാദീനി ചിന്ത്യാദേവലകാ അപി
> സുകൃതാചധനായാന മപ്യായേന വിചിന്തയേൽ
> ധനനാശവ്യയാ ചാര്യാശ്ചിന്ത്യാ സ്യുർവ്യയരാശിനാ

[പ്രശ്നമാർഗ്ഗം അദ്ധ്യായം 24 ശ്ലോകം 18–19–20–21–22–23–24]

[വ്യാഖ്യാനം:–ലഗ്നഭാവംകൊണ്ട് സാന്നിദ്ധ്യം മതിൽക്കകം ബിംബം ഈ മൂന്നിനേയും വിചാരിക്കാം. രണ്ടാംഭാവം

കൊണ്ടു് ഭണ്ഡാരം, നിക്ഷേപം, കാര്യസ്ഥൻ, മുതൽവരവ് ഇവകളെ ചിന്തിക്കണം. മൂന്നാംഭാവംകൊണ്ടു് നിവേദ്യത്തെയും പരിചാരകന്മാരെയും ചിന്തിക്കണം. പ്രാസാദം, തിടപ്പള്ളി, മണ്ഡപം മുതലായ ഉപഗ്രഹങ്ങളെയും മതിൽക്കകം മുഴുവനും ആന മുതലായ വാഹനങ്ങളെയും നാലാം ഭാവംകൊണ്ടു് നിരൂപിക്കേണ്ടതാണ്. സാന്നിദ്ധ്യത്തെയും ബിംബത്തേയും അഞ്ചാം ഭാവം കൊണ്ടു് വിചാരിക്കേണ്ടതാണ്. അശുദ്ധിയും ശത്രുക്കളും ചോരന്മാരും ആറാംഭാവംകൊണ്ടു വിചാരിച്ചുകൊള്ളണം. ദേശത്തിനേയും തിരുവാഭരണങ്ങളെയും ഏഴാം ഭാവം കൊണ്ടു് ചിന്തിച്ചുകൊള്ളണം. സാന്നിദ്ധ്യം, നിവേദ്യം പരിചാരകന്മാർ ഇവരെ സംബന്ധിച്ചുള്ള ഗുണദോഷങ്ങളെ എട്ടാം ഭാവം കൊണ്ടു് ചിന്തിക്കണം. ഒമ്പതാം ഭാവംകൊണ്ടു് ഊരാളന്മാരെയും സുകൃതത്തിനെയും വിചാരിച്ചുകൊള്ളണം. പൂജ മുതലായ കർമ്മങ്ങളെയും ഉൽസവം മുതലായവകളും ശ്രീകോവിൽ പ്രവൃത്തിക്കാരെയും പത്താം ഭാവം കൊണ്ടു് വിചാരിക്കപ്പെടേണ്ടതാകുന്നു. ദ്രവ്യത്തിന്റെ വരവും സുകൃതവും പതിനൊന്നാം ഭാവം കൊണ്ടു് വിചാരിക്കണം. [ദ്രവ്യം നശിക്കുന്നതും ചിലവ് ചെയ്യുന്നതും തന്ത്രിയെയും (ആചാര്യനെയും) പന്ത്രണ്ടാം ഭാവം കൊണ്ടു് വിചാരിക്കപ്പെടേണ്ടതാകുന്നു.]

സാധാരണ ജാതക പ്രശ്നങ്ങളുടെ ഭാവചിന്തയെ അടിസ്ഥാനപ്പെടുത്തിത്തന്നെയാണ് ഈ വിഭജനമെന്നു് കാണാൻ വിഷമമില്ല.

## താംബൂലപ്രശ്നം

ഇങ്ങിനെ ദേവപ്രശ്നത്തിൽ സാമാന്യമായും വിശേഷമായും ഉള്ള ക്ഷേത്ര കാര്യങ്ങളെ മുഴുവൻ ചിന്തിക്കാവുന്നതാണ്. ഇവിടെ ഭാവചിന്ത ചെയ്യുന്നതിൽ താംബൂല പ്രശ്നവും ഉത്ഭവിക്കുന്നു. പ്രശ്നാവസരത്തിൽ കുറെയധികം വെററില വാങ്ങിക്കൊണ്ടുവരാറുണ്ടു്. ആ വെററിലയിലെ മുകളിലത്തെ വെററില തുടങ്ങി പന്ത്രണ്ടു ഇലകൾ കൊണ്ടു് പൂർവ്വാഹ്നത്തിൽ പ്രശ്നം വരുകയാണെങ്കിൽ ലഗ്നാദി പന്ത്രണ്ടു് ഭാവങ്ങളെ കണ്ടു് വെററിലയുടെ സ്ഥിതികളെ നല്ലപോലെ കണ്ടു് തദനുസൃതമായ ഫലത്തെ പറയാം. അപരാഹ്നമാണെങ്കിൽ താഴെ വെററില മുതൽ ലഗ്നാദി ദ്വാദശഭാവങ്ങളെ ചിന്തിക്കാം. അതിനു് പുറമെ ആകെയുള്ള വെററില സംഖ്യയിൽ നിന്നു താംബൂല ലഗ്നം ഉണ്ടാക്കി അതിനെ ലഗ്നമാക്കിയും ഫലം പറയാറു

ണ്ടു് എന്നത് ഭാവചിന്തയോടു് ബന്ധപ്പെടുത്താവുന്നവയാണ്.

## പ്രായശ്ചിത്തങ്ങൾ

അങ്ങിനെ ദേവാലയത്തിൻെറ താൽക്കാല സ്ഥിതിയെപ്പററി സമഗ്രമായ ചിന്തനം അവസാനിച്ചാൽ ഈ ദുഃസ്ഥിതിയിൽ നിന്നു് കരകയറേണ്ടുന്ന പ്രായശ്ചിത്തങ്ങളെപ്പററിയായിരിക്കും ചിന്തനം. ക്ഷേത്രശില്പങ്ങളിൽ ഉടവ് വന്നിട്ടുണ്ടെങ്കിൽ ശില്പികളെക്കൊണ്ടും ക്ഷേത്രത്തിൽ ആഭിചാര പ്രേതബാധാദി ദോഷങ്ങാം കണ്ടാൽ മാന്ത്രികന്മാരെക്കൊണ്ടും പരിഹാരങ്ങാം ചെയ്യിക്കേണ്ടതുണ്ടു്. ആ കർമ്മത്തിൻെറ സ്വഭാവവും കർമ്മി ആരാണ് എന്നതിനെപ്പററിയുമെല്ലാം പ്രാശ്നികൻ തന്നെ ചിന്തിച്ച് ആയതിന്നായി വീണ്ടും ഒരു പ്രശ്നം വെച്ച് ഫലപ്രഖ്യാപനം ചെയ്യണം. ഇതിന്നാണ് ഒഴിവ് നോക്കുക എന്നു് പറയുന്നതു്. ജനപദം തന്നെ ദേവന്നു് അനിഷ്ടമായി പൂർവ്വകാലത്തു വല്ലതുംചെയ്തിട്ടുണ്ടെങ്കിൽ അതിന്നു് പശ്ചാത്താപത്തോടു കൂടി നിർദ്ദിഷ്ടമായ ദ്രവ്യമോ വഴിപാടോ ദേവന്നു് കാഴ്ച വെച്ച് എല്ലാവരും കൂടി പശ്ചാത്താപ പ്രകടനവും അനുഗ്രഹപ്രാർത്ഥനയും നടത്താറുള്ളതിനെ വിളിച്ചു ചൊല്ലി പ്രായശ്ചിത്തമെന്നു് പറയാറുണ്ടു്. തന്ത്രിയുടെ വംശം മുടിയുകയോ തന്ത്രി ആരാണെന്നു് അറിയാതിരിക്കുകയോ ചെയ്താൽ ഇന്ന ആളെ തന്ത്രിയായി പുതിയതായി വരിക്കുകയും ചെയ്യാറുണ്ടു്. അതിന്നു് ഒഴിവ് അത്യാവശ്യമാണ്. ഇത്തരം കാരണങ്ങളാലല്ലാതെ തന്ത്രിയെ സാധാരണ മാററാറില്ല. ഉപദേശം തന്ന ഗുരുനാഥനെ ആരും മാററാറില്ലല്ലോ.

## ദൈവജ്ഞ സദസ്സ്

സ്വർണ്ണപ്രശ്നവും ദേവപ്രശ്നവും മററും നടത്തുന്നതിൽ ആചാര്യസ്ഥാനം വഹിക്കുന്ന ജ്യോത്സ്യൻ ഉണ്ടാകും. അദ്ദേഹമാണ് ഫലം പറയേണ്ടതു്. പക്ഷെ ശാസ്ത്രയുക്തികളെ ബുദ്ധിയാകുന്ന ചാണയിൽ അരച്ച് സ്ഫുടം വരുത്തി തീരുമാനമെടുക്കാനുള്ള ആവശ്യമുള്ളതിനാൽ ഈ വക അഷ്ടമംഗലപ്രശ്നങ്ങളിൽ ഒന്നിലധികം ജ്യോത്സ്യന്മാരെ പങ്കെടുപ്പിക്കുകയാണ് പതിവ്. അവർ തമ്മിൽ ഓരോ വിഷയത്തെപ്പററിയും ചൂടുപിടിച്ച വാഗ്വാദം തന്നെ നടന്നെന്നു് വരും. അങ്ങിനെ സമഗ്രമായി ചർച്ചചെയ്തു ആചാര്യൻ വിധി കല്പിക്കുകയാണ്

ചെയ്യാറുള്ളത്. നിയമപണ്ഡിതന്മാർ അന്യോന്യം വാഗ്വാദം ചെയ്കയും നിയമജ്ഞനായ ജഡ്ജി അവസാന ജഡ്ജ്മെൻറ് പുറപ്പെടുവിക്കുകയും ചെയ്യുന്നതുപോലെ ഈ ശാസ്ത്രചർച്ചയിൽനിന്ന് ആചാര്യ ജോത്സ്യൻെറതായ വിധി അഥവാ പ്രശ്നച്ചാർത്ത് ഉണ്ടാവുകയായി. പലപ്പോഴും സങ്കീർണ്ണപ്രശ്നങ്ങൾ ആണെങ്കിൽ ഈ പ്രശ്ന ചർച്ച ദിവസങ്ങളോളം നീണ്ടുനിൽക്കാറുണ്ട്. ഇതിൽ തല്പരരായ ഭക്തജനങ്ങൾ ഇതു കേട്ടിരിക്കുകയും ചെയ്യും. വളരെ അനുഭവസിദ്ധമായ ഫലങ്ങൾ ഈ ജോത്സ്യന്മാരുടെ ബുദ്ധിയുടെ മൂശയിൽ ഉരുത്തിരിഞ്ഞുവരുന്നത് അവരുടെ ശാസ്ത്രവീക്ഷണത്തിനും പൊതുവിൽ ജ്യോതിശ്ശാസ്ത്രത്തിൻെറ ശാസ്ത്രീയതക്കും ഉത്തമ നിദർശനമായി കരുതാവുന്നതാണ്.

## പ്രശ്നചിന്തയുടെ പരിസമാപ്തി

ഇങ്ങിനെ വിധിപ്രകാരം ദൂതൻ വന്നു ക്ഷണിക്കുമ്പോൾ ആണ് പ്രശ്നത്തിൻെറ ഉത്ഭവം. മറ്റൊരു തരത്തിൽ പറയുകയാണെങ്കിൽ ആ ദൂതൻെറ സ്ഥിതി അവ്യക്തമായിരിക്കുന്ന സമയത്താണല്ലോ സ്വർണ്ണപ്രശ്നം ഉത്ഭവിക്കുന്നത്. അതിനാൽ സ്വർണ്ണംവെക്കുന്ന സമയമാണ് പ്രശ്നസംഭവത്തിൻെറ ഉത്ഭവമെന്ന് പറയാം. ആ പ്രശ്നത്തിൻെറ അതായത് ഇവിടെ ആ ദേവാലയത്തിൻെറ ദൃശ്യവും അദൃശ്യവും സ്ഥൂലവും സൂക്ഷ്മവുമായ എല്ലാ നന്മതിന്മകളും ജനങ്ങൾക്ക് ഗ്രഹിക്കുവാനിടവരുത്തുന്ന ഈ ശാസ്ത്രത്തിൻെറ കഴിവ് അപാരമാണ്. അതിനുശേഷം ക്ഷേത്രേശന് ഈ പ്രശ്നച്ചാർത്ത് കൊടുത്ത് ദൈവജ്ഞന്മാരെ ദക്ഷിണകൊടുത്തു തൃപ്തിപ്പെടുത്തി അയക്കുന്നതുവരെയാണ് പ്രശ്നചിന്ത. പിന്നീട് വേണ്ടതായ രീതിയിൽ നിർദ്ദിഷ്ടമായ കാലത്തു പരിഹാരകർമ്മങ്ങൾ ഒഴിവ്കണ്ട താന്ത്രികമാന്ത്രിക ആചാര്യന്മാരെക്കൊണ്ട് ചെയ്യിക്കുകയും വേണം. അങ്ങിനെയാണ് ക്ഷേത്രം വീണ്ടും ചൈതന്യവത്താകുന്നത്. അന്ധനെപ്പോലെ എന്തെങ്കിലും ചെയ്താൽ ക്ഷേത്രം നന്നാവുകയില്ല. പലപ്പോഴും അതു അപകടത്തിലേക്ക് നയിച്ചേക്കും. അതിനാൽ ബുദ്ധിമാന്മാരായ ക്ഷേത്രേശന്മാരും കമ്മററിക്കാരും ഭക്തജനങ്ങളും ക്ഷേത്ര നിർമ്മിതിയിലും ക്ഷേത്രപുനരുദ്ധാരണത്തിലും ആദ്യമായി ചെയ്യേണ്ടതു് ക്ഷേത്രത്തിൽ ദേവപ്രശ്നം യഥാവിധി നടത്തി കാര്യങ്ങളുടെ കിടപ്പും പരിഹാര ക്രിയകളുടെ രൂപവും അ

റിയുകയാണ്. അങ്ങിനെ ജ്യോതിശാസ്ത്രം ക്ഷേത്രത്തോടും തന്ത്രശാസ്ത്രത്തോടും അഭേദ്യമായി ബന്ധപ്പെട്ടു കിടക്കുകയാണ്.

ഈ വിഷയത്തിൽ കേരളത്തിന്റെ സംഭാവനകൾ അതുല്യമാണ്. പൊതുവിൽ ജ്യോതിശ്ശാസ്ത്ര ഭാഗങ്ങളായ ഗണിതത്തിലും പ്രശ്നത്തിലും കേരളത്തിന്റെ തനതായ സംഭാവനകൾ നിരവധിയാണ്. ദേവപ്രശ്ന കാര്യം പ്രശ്നമാർഗ്ഗാദി ഗ്രന്ഥങ്ങളിൽ അനേകതരം പ്രശ്നങ്ങളുടെ കൂട്ടത്തിൽ വളരെ ചുരുക്കിയേ പ്രസ്താവിക്കുന്നുള്ളു. എങ്കിൽക്കൂടി ഈ ദേവപ്രശ്ന സമ്പ്രദായം ഇന്നും വികസ്വരമായിക്കൊണ്ടിരിക്കുകയാണ്. ഇന്ന് ക്ഷേത്രകാര്യങ്ങളിൽ ആഭിമുഖ്യം വർദ്ധിച്ചതുകൊണ്ട് ക്ഷേത്രപ്രശ്നം പഴയ കാലത്തേക്കാൾ വളരെ കൂടുതൽ ഇന്ന് പ്രസക്തമാണ്. തദനുസൃതമായി അനുഭവത്തിൽനിന്ന് മെടഞ്ഞെടുത്ത മാർഗ്ഗങ്ങളും ദേവപ്രശ്ന വിചാരത്തിന് മുതൽക്കൂട്ട് ചേർത്തിട്ടുണ്ട്. സമഗ്രമായ ദേവപ്രശ്ന സമ്പ്രദായത്തെപ്പററി ഒന്നു രണ്ട് ഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും അവ പൂർണ്ണമെന്ന് പറയാൻ പററുകയില്ല. അത്തരം ഒരു ഗ്രന്ഥനിർമ്മിതി ഈ നാട്ടിലെ ജോത്സ്യന്മാരുടെ കൂട്ടായ പരിശ്രമംകൊണ്ടുതന്നെ ഇവിടെ ഉണ്ടാകേണ്ടിയിരിക്കുന്നു.

# ക്ഷേത്രശിൽപവും വിഗ്രഹങ്ങളും

**ക്ഷേ**ത്രത്തിലെ ആരാധനാക്രമങ്ങളെ ആധാരമാക്കിയുള്ള മന്ത്രശാസ്ത്രത്തിലെ തത്വങ്ങൾക്കനുസൃതമായി ക്ഷേത്രാഗമങ്ങളും ക്രിയാദികളുടെ തത്വങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രങ്ങളും ഇവിടെ ധാരാളമായി ഉണ്ടായി. മനുഷ്യരാശിക്ക് ഈശ്വരാഭിമുഖമായി ഉയരുവാൻ ഉതകുന്ന ഒരു സംസ്കാരമാണിതിൽനിന്നും ഉരുത്തിരിഞ്ഞു വന്നത്. അതിന്റെ സുപ്രധാനമായ ഒരു ഭാഗമാണ് ശില്പശാസ്ത്രം. ക്ഷേത്രത്തിന്റെ കാര്യത്തിന് മാത്രമല്ല മനുഷ്യവാസയോഗ്യമായ ആലയങ്ങളുടെയും ഗ്രാമങ്ങളുടെയും നഗരങ്ങളുടെയും നിർമ്മാണവും സംവിധാനവുമായി ആ ശാസ്ത്രം വികാസം പ്രാപിച്ചു. വിശ്വകർമ്മാവ്, മയൻ മുതലായ ദേവതുല്യം പ്രാപിച്ച ശില്പികളിൽനിന്നും പ്രസരിച്ച ഈ ശിൽപശാസ്ത്ര പാരമ്പര്യം ഒട്ടനേകം ശാസ്ത്രഗ്രന്ഥങ്ങളെയും മഹാരഥന്മാരായ ശിൽപികളേയും ഉൽപാദിപ്പിച്ചിട്ടുണ്ട് എന്നു് നമുക്ക് ന്യായമായും അഭിമാനിക്കാവുന്ന കാര്യമാണ്.

## വാസ്തുപുരുഷ സങ്കൽപവും ദേവാലയ നിർമ്മാണത്തിന്ന് യോഗ്യമായ ഭൂമിയും

ഈ ശിൽപശാസ്ത്രത്തിന്റെ അടിസ്ഥാനം നാം നിവസിക്കുന്ന ഭൂപ്രദേശമാണ്. ആ ഭൂമിയുടെ ഖണ്ഡത്തെ വാസ്തുവെന്ന് പറയുന്നു. ഭൂമി മുഴുവനമായി കണക്കാക്കുകയാണെങ്കിൽ അതൊരു കാന്തിക വൈദ്യുതവലയത്തിന്റെ മദ്ധ്യത്തിലാണ് സ്ഥിതിചെയ്യുന്നതെന്നും അതിൽനിന്ന് പ്രസരിക്കുന്ന പ്രസ്തുത ശക്തിപ്രവാഹങ്ങളും അവയുടെ രേഖകളും ഭൂമിയുടെ ഉപരിതലത്തേയും അന്തരീക്ഷത്തേയും സാരമായി ബാധിക്കുന്നവെന്നും കരുതപ്പെട്ടിരിക്കുന്നു. ഭൂമിയാകമാനം ഒരു കാന്തമാണെങ്കിൽ ഭൂമിയുടെ ഓരോ ചെറിയ ഖണ്ഡവും നമ്മുടെ ക്ഷേത്രമോ, ഗൃഹമോ, ഗ്രാമമോ സ്ഥിതിചെയ്യുന്ന ഭൂപ്രദേശവും ഒരു ചെറിയ കാന്തമാകുന്നുമെന്നുള്ളത് ഇന്ന് പ്രചലിതമായിരിക്കുന്ന ശാസ്ത്രം അംഗീകരിക്കുന്ന തത്വമാണ്. അപ്രകാരമുള്ള ഭൂമിയുടെ ഒരു ഖണ്ഡത്തിലുള്ള വൈദ്യുത കാന്തികശക്തിയുടെ വിന്യാസമാണ് വാസ്തുപുരുഷ സങ്കൽപം. അങ്ങിനെയുള്ള ഭൂമിയുടെ ഒത്ത മദ്ധ്യഭാഗത്ത് വൈദ്യുത കാന്തികശക്തി ഒരു മാതിരി ശൂന്യാവസ്ഥയെ പ്രാപിച്ചിരിക്കും. അററങ്ങ

ളിലായിരിക്കും ശക്തിപ്രസരത്തിൻെറ കൂടുതൽ. അതിനാൽ നിസ്പന്ദമായിരിക്കുന്ന ഈ മദ്ധ്യഖണ്ഡം ദേവാലയ നിർമ്മാണത്തിനും മററു ഖണ്ഡങ്ങൾ മനുഷ്യാലയ നിർമ്മാണത്തിനും വിധിച്ചിരിക്കുന്നു. അതിൽത്തന്നെയും ഉത്തമാധമ മധ്യമങ്ങളെയെല്ലാം കണക്കാക്കുവാൻ ശാസ്ത്രവിധിയുണ്ട്. ദേവാലയ നിർമ്മാണത്തിന് ഇത്തരത്തിലൊരു ഭൂമിയുടെ കേന്ദ്രഖണ്ഡം തിരഞ്ഞെടുക്കണം. ഈ ദേവാലയ നിർമ്മാണ യോഗ്യമായ മധ്യഖണ്ഡമാണ് വാസ്തുസങ്കൽപത്തിലെ ബ്രഹ്മപദം. പൊതുവെ ദേവാലയ നിർമ്മാണത്തിന് തിരഞ്ഞെടുക്കുന്ന പ്രദേശം മന്ത്രസാധന ചെയ്യാൻ വിധിക്കപ്പെട്ട ഭൂപ്രദേശങ്ങൾ തന്നെയാണ്. തന്ത്രസമുച്ചയത്തിൽ ആ വക സ്ഥാനങ്ങളെ

"തീർത്ഥാന്തേ തടിനീതടേ ജലനിധേസ്തീരേ
സരിത്സംഗമേ
ശൈലാഗ്രേഽദ്രിതടേ വനോപവനയോരുദ്യാന
ദേശേതഥാ
സിദ്ധാദ്യായതനേഷു വാഗ്രുവാരോ ഗ്രാമേപുരേ
പത്തനേ
ദേശേഽന്യത്രമനോരമേ സുരസമിജ്ജ്യാ
യൈക്ഷിതിം കല്പയേൽ

സാരം:— 'തീർത്ഥത്തിൻെറ വക്കത്തോ നദീതീരത്തോ സമുദ്രതീരത്തോ രണ്ടു നദികൾ ചേരുന്നിടത്തോ, പർവ്വതത്തിൻെറ മുകളിലോ, താഴ്വര പ്രദേശത്തോ, വനങ്ങളിലോ ഉപവനങ്ങളിലോ, ഉദ്യാനത്തിലോ, ഋഷിവാടങ്ങളിലോ ഗ്രാമത്തിലോ പുരത്തിലോ (രാജധാനിയുള്ള നഗരം) പത്തനത്തിലോ(തുറമുഖനഗരം)മററ് വല്ല മനോഹരമായ പ്രദേശത്തോ ആചാര്യൻ ദേവപ്രതിഷ്ഠക്ക് ഭൂമിയെ കൽപ്പിക്കാം.'

ആ ഭൂമിയിൽ ഇന്നിന്ന ഭാഗങ്ങൾ ഏതേതുദേവന്മാർക്ക് കൊള്ളാമെന്ന് തുടർന്ന് പറയുന്നു. ഉത്തമമധ്യമാധമ ഭൂമികളുടെ ലക്ഷണങ്ങളും ശാസ്ത്രത്തിൽ പറഞ്ഞിരിക്കും. പൊതുവിൽ ആധ്യാത്മിക സ്പന്ദനങ്ങളെ മററ് ബാധകളൊന്നും കൂടാതെ ഉല്പാദിപ്പിച്ച് അനുഭവിക്കുവാൻ യോഗ്യമായ പ്രദേശമായിരിക്കണമത്. ഇതുതന്നെയാണല്ലോ സാധനക്ക് തിരഞ്ഞെടുക്കേണ്ടത്. ഭൂമിയെ പരീക്ഷിച്ചറിവാനുള്ള വിധികളും ശാസ്ത്രത്തിൽ കാണാവുന്നതാണ്. യോഗ്യമായ ഭൂമിയിൽ സദ്വൃക്ഷങ്ങൾ ധാരാളമുണ്ടായിരിക്കും. ആചാര്യൻ ആയുധം പൂജിച്ച് അവിടെയുള്ള വൃക്ഷാദികളെ വെട്ടിമാററിച്ച് ഭൂമിയെ നിരപ്പാക്കി ദിക്ക് നിർണ്ണയം ചെയ്തു ഭൂമിയെ ഭൌതികമായും മന്ത്രപരമായും ശുദ്ധീകരിച്ച് അതിൻെറ ഈശാനപദത്തിൽ വെച്ച് വാസ്തു പൂജ

യെയും വാസ്തുബലിയെയും ചെയ്യണമെന്നാണ് ശാസ്ത്രസിദ്ധാന്തം. വാസ്തുവിൽ ഉള്ള ബ്രഹ്മപദത്തിൽ തക്ക ആഴമുള്ള ഒരു കുഴി കുഴിച്ച് അതിൽ ആധാരശില തുടങ്ങിയ ഷഡാധാര പ്രതിഷ്ഠകളെ യോഗനാളത്തോളം വിധിയാംവണ്ണം ചെയ്ത കുഴിയെ മണ്ണിട്ട് മൂടിനിരപ്പാക്കണം. യോഗനാളത്തിന്റെ അഗ്രഭാഗം മാത്രം ഭൂമിയിൽ നിന്ന് സ്ഥാനനിർണ്ണയാർത്ഥം പൊങ്ങിനിൽക്കും. ഈവക കാര്യങ്ങൾ അന്യത്ര വിവരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ ആവർത്തിക്കുന്നില്ല.

## ഗർഭപാത്ര സ്ഥാപനം

ആചാര്യൻ അങ്ങിനെ ക്ഷേത്ര ഉടമസ്ഥന് വേണ്ടി ആചാര്യപദവി സ്വീകരിച്ച് (ആചാര്യവരണം) ഭൂപരിഗ്രഹം ചെയ്ത വാസ്തുപൂജാദികൾ നടത്തി വിധിപോലെ ഷഡാധാര പ്രതിഷ്ഠ കഴിച്ചാൽ പിന്നീട് ഒരു ഗർഭപാത്രസ്ഥാപനം ചെയ്യുകയാണ് വേണ്ടത്. ചെമ്പ് കൊണ്ട് ശാസ്ത്രോക്തമായ രീതിയിൽ അടപ്പോട് കൂടി ചതുരശ്രമായ ഒരു പാത്രമുണ്ടാക്കിയാൽ അതു ഗർഭപാത്രമായി അതിനെ എനി പണിയുവാൻ പോകുന്ന ഗർഭഗൃഹത്തിന്റെ കട്ടിളക്കാൽ വരുന്നിടത്തു തന്നെ സ്ഥാപിക്കുകയാണ് വേണ്ടത്. ഷഡാധാര പ്രതിഷ്ഠ കഴിഞ്ഞു യോഗനാളം നിൽക്കുന്ന സ്ഥാനമായിരിക്കും പ്രതിഷ്ഠാസ്ഥാനം എന്ന് ഉറപ്പിച്ച് അതിനു ചുററും ഗർഭഗൃഹ കല്പന ചെയ്യണം. ഇതിന് മുമ്പ് ഉയരുവാൻ പോകുന്ന പ്രാസാദത്തിന്റെ പ്ലാൻ മനസ്സിൽ നേരത്തെ ഉണ്ടായിരിക്കണം. അതിന്റെ ശിലാസ്ഥാപനമെന്ന് പറയാം ഈ ഗർഭപാത്രസ്ഥാപനത്തെ. ആഭാഗത്തു ചതുരശ്രമായി കുഴിച്ച് അതിനെ ഉറപ്പിക്കുവാൻ ഇഷ്ടികകളെക്കൊണ്ട് കൃത്യമായി പടുക്കണം. ചിത്രത്തിൽ കൊടുത്തപ്രകാരം ഇഷ്ടികകളെ ഉറപ്പിച്ചാൽ നടുവിൽ ഉണ്ടാകുന്ന ഗർത്തത്തിലാണ് ഗർഭപാത്രത്തെ വെക്കേണ്ടത്. ഈ ഗർഭപാത്രത്തിൽ ആചാര്യൻ സ്വന്തം ചൈതന്യത്തെ പൂജാരൂപത്തിൽ നിക്ഷേപിച്ചിരിക്കണം.




ഭൂദേവിയാകുന്ന മാതാവിന്റെ ഗർഭത്തിൽ ആചാര്യനാകുന്ന പിതാവ് ബീജാവാപം ചെയ്യുന്ന ക്രിയ തന്നെയാണിത്.

ഈ ചൈതന്യമാണ് പിന്നീട് വളന്ന് ക്ഷേത്രത്തിൻെറ പ്രാസാദമായി പരിണമിക്കുന്നത്. ഈ ഗർഭോല്പത്തി കഴിഞ്ഞാലുള്ള ഭ്രൂണത്തിൻെറ വളർച്ചയാണ് ശില്പി നിർമ്മിക്കുന്ന പ്രാസാദനിർമ്മാണം. ഭൂമിദേവിയുടെ പുത്രനാണ് ക്ഷേത്രമാകുന്ന സാധകദേഹം എന്ന് ഇവിടെ വ്യക്തമാകുന്നുണ്ടല്ലോ. ക്ഷേത്രത്തിൻെറ മനുഷ്യശരീര കല്പനയുടെ ഉറവിടമിവിടെയാണ്.

## പ്രാസാദ നിർമ്മാണം

ഇതിൻെറ മുകളിൽ ഗർഭഗൃഹത്തിൻെറയും അതിൻെറ ചുററുമായും ശ്രീകോവിലിൻെറയും തറ പണിയുകയാണ് ശില്പി ചെയ്യുന്നത്. ആ തറ പണിയുമ്പോഠംത്തന്നെ പണിയുവാൻപോകുന്ന പ്രാസാദത്തിൻെറ മൊത്തമായ പ്ലാൻ മനസ്സിലുണ്ടാകണം. പ്രാസാദവിസ്താരം എന്നതു് പ്രാസാദത്തിൻെറ ചുററളവ് എന്നതിനെ അടിസ്ഥാനപ്പെടുത്തുമ്പോഠം യോനി എന്ന ഒരു കണക്ക് അവിടെ ഉത്ഭവിക്കുന്നുണ്ട്.

ആകെയുള്ള ചുററളവിനെ 3–ൽ പെരുക്കി 8– കൊണ്ട് ഹരിച്ചാൽ കിട്ടുന്ന ശിഷ്ടസംഖ്യയാണ് ഈ യോനി. 1മുതൽ 8 വരെ ശിഷ്ട സംഖ്യകഠംക്ക് ക്രമത്തിൽ ധ്വജം, ധൂമം, സിംഹം, കുക്കരം, വൃഷം, ഖരം, ഗജം, വായസം എന്നിങ്ങനെ പേരുകഠം ഉണ്ട്. ധ്വജ, സിംഹ, വൃഷ, ഗജയോനികഠം കിഴക്ക്, തെക്ക് പടിഞ്ഞാറ്, വടക്ക് എന്നീ ദിക്കുകളിൽ നിന്നുള്ള പ്രാസാദത്തിൻെറ ഉൽഭവത്തെ കുറിക്കുന്നു. സ്വാഭാവികമായും ധ്വജയോനിയായ പ്രാസാദം പടിഞ്ഞാറോട്ടും സിംഹയോനിയാകുന്നത് വടക്കോട്ടും വൃഷയോനി പ്രാസാദം കിഴക്കോട്ടും ഗജയോനി തെക്കോട്ടും അഭിമുഖമായിരിക്കും. അതുപോലെ ആഗ്നേയാദി (തെക്ക് കിഴക്ക് തെക്ക് പടിഞ്ഞാറ് വടക്ക് പടിഞ്ഞാറ് വടക്ക് കിഴക്ക് എന്നി) വിദിക്കുകഠം തന്നെയാണ് ധൂമ, കുക്കര, ഖര വായസയോനികഠം, ദിക്കുകളിൽ യോനികഠം ആയിരുന്നാൽ ആയത് ശുഭങ്ങളും വിദിക്കുകഠം യോനികഠം ആയിരുന്നാൽ ആയതു് അശുഭങ്ങളും ആണെന്ന് ശാസ്ത്രവിധിയുണ്ട്. ദിക്കുകളിൽ അധർമ്മ, അജ്ഞാന, അവൈരാഗ്യ, അനൈശ്വര്യങ്ങളും വിദിക്കുകളിൽ ധർമ്മ, ജ്ഞാന, വൈരാഗ്യ, ഐശ്വര്യങ്ങളുമാണ് പൂജിക്കപ്പെടുന്നത് എന്ന് ചില പൂജാമന്ത്രങ്ങഠം വ്യക്തമാക്കുന്നുണ്ട്. യോനി ഉൽഭവ സ്ഥാനമാകുമ്പോഠം ധ്വജയോനി അധർമ്മത്തിൽ നിന്ന് ധർമ്മത്തിലേക്കുള്ള ജീവിത പ്രയാണത്തെ സൂചിപ്പി

പ്പിക്കുന്നു. നേരെ മറിച്ച് ധൂമയോനി ധർമ്മത്തിൽ നിന്നുള്ള പ്രയാണമാണല്ലോ സൂചിപ്പിക്കുക. ആയത് അധർമ്മത്തിലേക്കുള്ള മാർഗ്ഗമാകയാൽ അതു അശുഭഫലദയാണ് എന്ന് വ്യക്തം. ഇതായിരിക്കണം യോനികല്പനയെന്ന് തോന്നുന്നു. ഈ യോനി കല്പന അടിസ്ഥാനപരമായ ഒന്നാണ്. ശില്പശാസ്ത്രത്തിൽ വീണ്ടും വീണ്ടും ഇതിന്റെ ആവർത്തനമുണ്ട്. അതുപ്രാസാദത്തിൽ പ്രതിഷ്ഠിക്കുന്ന ബിംബവും യോനിപ്പൊരുത്തത്തോടുകൂടി വേണമെന്ന് ശാസ്ത്രം നിഷ്കർഷിക്കുന്നുണ്ട്.

ചുററളവിനെത്തന്നെ മറെറാരുമാതിരി കണക്ക് കൂട്ടിയാൽ ജനിക്കുവാൻ പോകുന്ന പ്രാസാദത്തിന്റെ നക്ഷത്രവും തിഥിയും ബാല്യകൌമാരാദ്യവസ്ഥകളും ആയ വ്യയാദി കാര്യങ്ങളും കിട്ടുന്നതാണ്. വ്യയത്തെക്കാൾ ആയം അധികരിക്കുന്നതു് ഭാവിശുഭസൂചകമാണ്. മറിച്ച് അശുഭസൂചകവുമാണ്. നക്ഷത്രാദികളുടെ ഗുണദോഷങ്ങളെ ജ്യോതിശാസ്ത്രം കൊണ്ട് അറിയുകയും വേണം

## പ്രാസാദത്തിന്റെ തറയും മനുഷ്യ ശരീര കൽപനയും

പിന്നീട് ആദ്യമായി ശിൽപി പണിയുന്നതു് പ്രാസാദത്തിന്റെ തറയാണ്. ഇതിനു് പാദുക, ജഗതി, കുമുദം, ഗളം പടി എന്നീ അവയവകൾപനകളും ആ അവയവങ്ങൾക്ക് കണക്കുകളും ഉണ്ട്. ഈ ചിത്രം ഈ സംഗതികൾ വ്യക്തമാക്കും.



[1. പാദുകം 2- ജഗതി 3. കുമുദം 4. ഗളം 5. പടി]

പൊതുവെ ഇതാണ് അവയവകല്പന. ഇതു തറയാണല്ലോ. മനുഷ്യന്റെ സ്ഥൂല സൂക്ഷ്മ ശരീരങ്ങളുടെ വ്യത്യസ്ത പ്രതീകങ്ങളായി മുഖത്തേയും ഗളത്തിനു് താഴെയുള്ള ശരീരാംശത്തെയും കൽപിക്കുകയാണെങ്കിൽ ഈ തറ ഗളവും അതിനു താഴെയുള്ള ശരീരഭാഗവുമാണെന്ന് ഈ ശിൽപശാസ്ത്ര കൽപന വ്യക്തമാക്കും. പാദുകമെന്നതു് കാലുകളെ സൂചിപ്പിക്കുന്നുവെങ്കിൽ ജഗതി അതിനു മുകളിൽ ഉള്ള മൂലാധാരസംബന്ധിയായ അഗ്നിഖണ്ഡത്തേയും [ആണവമായ (atomic structure) ഭാഗം] കുമുദമെന്ന പത്മാകാരമായ ഭാഗം ഹൃദയസംബന്ധിയായ സൂര്യഖണ്ഡത്തേയും [ഊർജ്ജഖണ്ഡം] (energy structure) സൂചി

പ്പിക്കുന്നു. അതിനുപരി വരുന്ന ഗളം ഇപ്പോഠം വളരെ അത്ഥ വത്താകുന്നു. അതു് കഴുത്തുതന്നെ. അതായതു് ആകാശഖണ്ഡം —തരംഗാത്മകമായ ഊർജ്ജം. ഈ ഗളത്തിൻെറ മുകളിലാണ ല്ലോ മനുഷ്യദേഹത്തിൽ ഉള്ള മുഖവും അതിനുപരിയുള്ള ശിര സ്സും ഉള്ളതു്. ആ മുഖം സൂക്ഷ്മമായ മാനസ ശരീരത്തിൻെറ പ്രതീകവുമാണല്ലോ. അതാണ് ശ്രീകോവിലും ഗർഭഗൃഹവും മററും. ഗളപ്പടി ശ്രീകോവിലിൻെറ തറനിരപ്പിൻെറ അടിഭാ ഗമാണ്. അവിടെനിന്നു് ശ്രീകോവിൽ ഉയന്നു് നിൽക്കും. ഗർഭഗൃഹം അതിലുമുപരിയാണ്. അപ്പോഠം ശ്രീകോവിലി നെ മാനസദേഹമായി കൽപിക്കാമെങ്കിൽ ഗർഭഗൃഹം അതി ൻെറ ഉപരിയായ ബോധമാത്രമണ്ഡലമാണ്. അതായതു വി ജ്ഞാനമയകോശം അതിനുള്ളിലാണ്. ആനന്ദമയകോശം, അവ്ടെയാണല്ലോ ശിവശക്തി സാമരസ്യത്തിൻെറ പ്രതീക ത്വം വഹിക്കുന്ന പുരുഷപ്രകൃത്യാത്മകങ്ങളായ ബിംബപീഠ ങ്ങഠം സ്ഥിതിചെയ്യുന്നതു്. ഗളത്തിനുപരി സ്ഥിതിചെയ്യു ന്ന പടി മാനസ ശരീരത്തിൻെറ താഴത്തെ തലമാണ്. അതി ൻെറ അററങ്ങഠം മുതല, സിംഹം എന്നീ ശിരസ്സുകളാൽ അലം കൃതമായിരിക്കണമെന്നു് പറഞ്ഞിരിക്കുന്നതു് ഇവിടെ ശ്രദ്ധേ യമാണ്. മാനസശരീരം ചന്ദ്രമണ്ഡലമാകയാൽ ജലമയ വും വാരുണവും ആയതു് മകര വാഹന പ്രതീകത്വമുഠംക്കൊള്ളു ന്നതുമാണ്. സിംഹം, ഹംസമെന്ന കുണ്ഡലിനീ സ്പന്ദന ത്തെ മറിച്ചിട്ടതാണ് എന്ന മന്ത്രശാസ്ത്ര തത്വത്തെയനുസരിച്ച് ജീവാത്മശക്തിയുടെ കീഴോട്ടുള്ള പ്രവാഹത്തെ സൂചിപ്പിക്കു ന്നു. ഇതാണല്ലോ മാനസദേഹത്തിൻെറ ഘടിത്തറ.

## ഗർഭഗൃഹവും ശ്രീകോവിലും

അങ്ങിനെ തറയുംപ്പടെയുള്ളതായ പ്രാസാദത്തെ (ശ്രീ കോവിൽ) ഒരു മനുഷ്യദേഹമായി കല്പിക്കുകയാണെങ്കിൽ അ തിൻെറ ശിരോഭാഗം അഥവാ ചന്ദ്രമണ്ഡലമാണ് തറക്കുപ രിസ്ഥിതി ചെയ്യുന്ന ശ്രീകോവിൽ, ഗർഭ ഗൃഹം എന്നീ ഭാ ഗങ്ങഠം എന്നു് പറയാം. ചെറിയ പ്രാസാദങ്ങഠം ആണെങ്കിൽ ശ്രീകോവിലും ഗർഭഗൃഹവും തമ്മിൽ അന്തരമുണ്ടാവില്ല. പ ക്ഷെ വിധിപ്രകാരം പണിയുന്ന പ്രസാദത്തിൽ ശ്രീകോവിൽ തറമേൽ നിന്നും ഉയന്നു് നിൽക്കുന്ന ഒന്നായിരിക്കും. ഗർഭഗൃ ഹവും അങ്ങിനെ മനസ്സിൻെറ ഉപരിതലത്തിൽ പിണ്ഡാണ്ഡ സൃഷ്ടിക്കാധാരമായി നിൽക്കുന്ന പുരുഷപ്രകൃതികളുടെ സമ്മി ശ്രമായ ഒരു മിശ്രബിന്ദു സ്ഥിതി ചെയ്യുന്നു. ഈ മിശ്രബിന്ദു

വിൻെറ സ്ഥാനമായ ഗർഭപാത്രം ഭൂമിയിലാണ് ഉള്ളതെങ്കിലും അതിൻെറ സ്ഥാനം വരുന്നത് ഗർഭഗൃഹത്തിൻെറ വാതിലിൻെറ കട്ടിളക്കടിയിലാണെന്നുള്ളതും ശ്രദ്ധേയമാണ്. ആ ബിന്ദുവാണ് പിന്നീട് വളർന്ന് വികസിക്കുവാൻ പോകുന്ന പിണ്ഡാണ്ഡ ശരീരത്തിൻെറ ബീജം. അത് പിണ്ഡാണ്ഡത്തിൻെറ കേന്ദ്രബിന്ദുവാണ്, ഹൃദയസ്ഥാനമാണ്, ഏററവും ഉപരിയുള്ള സ്ഥാനമാണ് എന്നൊക്കെ പറയാം. ത്രിമാനത്രുപിയായ ഒരു ശിൽപ്പത്തിൽ ഇത് ഉപരികേന്ദ്രമാവാനേ നിവൃത്തിയുള്ളു. തറപ്പുറത്തുള്ള ഈ ശ്രീകോവിൽ മനസശരീരമാണെങ്കിൽ അതിന് താഴെയുള്ള തറ പ്രാണമയ അന്നമയ കോശങ്ങാം തന്നെയായിരിക്കണം. ഗളവും കുമുദവും പ്രാണമയങ്ങളും ജഗതിപാദുകങ്ങാം ഭൌതിക ശരീരവും ആണ് എന്ന് ധ്വനിക്കുന്നു. നപുംസക ശിലയാകുന്ന ആജ്ഞാചക്രം ഇവിടെ വരുന്നതു് ശ്രീകോവിലിന്നകത്ത്, അതായതു ശ്രീകോവിലിൻെറ തറക്കുപരി ഗർഭഗൃഹത്തിൻെറ തറയിൽ ആണ്. ഈ പ്രദേശം മനസ്സിൻെറ ഉപരിതലമാക്കിയാൽ ഇവിടെത്തന്നെയാണ് ആജ്ഞാചക്ര പ്രതീകമായ നപുംസക ശിലയുള്ളതു്. ഈ നപുംസക ശിലയുടെ ഉപരിഭാഗത്തിലുള്ള മൂന്നിലൊന്ന് പീഠത്തിൻെറ ഉള്ളിലേക്ക് കയറിയിരിക്കും. താഴെയുള്ള രണ്ടംശം ഗർഭഗൃഹത്തറയുടെ ഉള്ളിലായിരിക്കും. അപ്പോാം ഗർഭഗൃഹത്തറ ഭാഗം മനസ്സ് എന്ന ഘടകത്തെ പ്രതിനിധാനം ചെയ്യുന്ന സ്ഥാനം തന്നെയായിരിക്കും.

## ഷഡാധാരങ്ങളുടെ സ്ഥാനങ്ങൾ

ഈ നപുംസകശിലയുടെ കീഴ്ഭാഗത്തു് ഷഡാധാര പ്രതിഷ്ഠയുടെ അവസാന ഭാഗ(ഉപരിഭാഗത്തു്) മായ യോഗനാളത്തിൻെറ ഊദ്ധ്വഭാഗം മുട്ടിയിരിക്കണമെന്നത് നിർബ്ബന്ധമാണ്. ഈ യോഗനാളത്തിൻെറ കീഴ്ഭാഗം സ്പർശിക്കുന്ന കൂർമ്മം ഗളമെന്ന് പറയുന്ന പ്രാസാദത്തറയുടെ ഭാഗത്തായിരിക്കും ഉണ്ടായിരിക്കുക. അതായതു് ഗളപ്പടിക്ക് താഴെ തന്നെ. വിശുദ്ധി ചക്രത്തിൻെറ പ്രതീകമായ ഈ യോഗനാളം അങ്ങിനെ പ്രാസാദത്തിൻെറ ഗളം എന്ന ഭാഗത്തോട് അന്വയിക്കുന്നു. ഈ പ്രാണശക്തിയായ കൂർമ്മം ഇരിക്കുന്നത്, ഹൃദയസ്ഥാനമായ അനാഹത ചക്രഭാഗപ്രതീകമായ പത്മത്തിന്മേലാണല്ലോ. ഈ പത്മം, കുമുദം എന്ന തറയുടെ ഭാഗത്തോട് ചേർന്നാണിരിക്കുന്നത്. കുമുദമെന്നത് അനാഹതചക്രം പ്രതിനിധാനം ചെയ്യുന്ന വായുവിൻെറ സ്ഥാനം തന്നെയാണെന്ന് ഇതുകൊ

ണ്ടു് അനുമാനിക്കാം. അവിടെനിന്നു് മേലോട്ടു് ആജ്ഞാചക്രം വരെയാണല്ലോ പിണ്ഡാണ്ഡത്തിലെ സൂര്യമണ്ഡലസ്ഥാനം അഥവാ പ്രാണമയകോശത്തിന്റെ സ്ഥാനം. ഇതിന്റെ ഉപരിതലം ഗർഭഗൃഹത്തറവരെയും വരുന്നു അനാഹതമാകുന്ന ഈ പത്മം സ്ഥിതി ചെയ്യുന്നത് കുമുദഭാഗത്താണ്. ഇതിന്നു് താഴെ ഉള്ള ജഗതിയിലും പാദുകയിലും ആയിട്ടാണ് ഷഡാധാര പ്രതിഷ്ഠയുടെ നിധികുംഭവും ആധാരശിലയും ഉള്ളത്. ആ ഭാഗം ആണവമായ (atomic) മൂലാധാരം വരെ ഇറങ്ങി വരുന്ന അഗ്നിമണ്ഡലം തന്നെയാണ്. അങ്ങിനെ ഭൂർഭുവസ്വ എന്നും അഗ്നിസൂര്യസോമ എന്നും മനുഷ്യശരീരത്തിൽ സ്ഥാനകൽപന ചെയ്തിരിക്കുന്ന പാദങ്ങൾ മുതൽ ഹൃദയം വരെയും അവിടുന്നങ്ങോട്ടു് ആജ്ഞ വരെയും അവിടുന്നങ്ങോട്ടു് ബ്രഹ്മരന്ധ്രം വരേയും ഉള്ള ഭാഗങ്ങൾ പാദുക-ജഗതികളും കുമുദം മുതൽ ഗളപ്പടി വരെയും തുടർന്നു് ഗർഭഗൃഹത്തറ വരെയും അതിനപ്പുറം പ്രതിഷ്ഠാപീഠങ്ങളും ആയി വരുന്നു. അങ്ങിനെ ബിംബപീഠങ്ങൾക്കു് താഴെയായി പ്രതിഷ്ഠിക്കപ്പെട്ട ഷഡാധാരപ്രതിഷ്ഠയുടെ വിശദാംശങ്ങൾ പ്രാസാദത്തറയുടെ ജഗതി, കുമുദം, ഗളം, ഗളപ്പടി തുടങ്ങിയ ഭാഗങ്ങളോടു് ശാസ്ത്രീയമായി യോജിച്ചിരിക്കുന്നു. ഷഡാധാരപ്രതിഷ്ഠയുടെ ഉപരിഭാഗത്തായുള്ള യോഗനാളം അതിനാൽ പ്രാസാദത്തിന്റെ തറയുടെയും ഉപരിയായി ഭൂമിക്കുപരിഭാഗത്തേക്കു നീണ്ടുനിൽക്കുന്നതാണ്. അവിടെ നപുംസകശിലയും സ്ഥിതിചെയ്യുന്നുവെന്നതു് മനുഷ്യശരീരത്തിന്റെ സ്ഥൂലസൂക്ഷ്മാവയവങ്ങൾക്കു് ഋഷീശ്വരന്മാർ കൽപിച്ചതായ സമാന്തരകൽപനയെ കൃത്യമായി അനുസരിക്കുന്നുവെന്നു് വേണം പറയുവാൻ.

## സോമമണ്ഡല സ്ഥാനമായ ശ്രീകോവിൽ

ഈ പ്രാസാദത്തറയുടെ ഉപരിതലത്തിലായി ശ്രീകോവിൽ പണിയണം. വിമാനതലത്തിൽ നോക്കുകയാണെങ്കിൽ ഏറ്റവും ലളിതമായ ചതുര ശ്രീകോവിലിന്റെ തറയാകുന്ന ചതുരശ്രത്തെ അയ്യഞ്ചായി ഇരുപത്തഞ്ചു ഖണ്ഡങ്ങളാക്കി കണക്കാക്കാവുന്നതാണ്. ഈ ചിത്രത്തിൽ നടുവിലെ കള്ളി ദേവപീഠത്തേയും അതിന്നു് ചുററുമായുള്ള 8 കള്ളികൾ ഗർഭഗൃഹത്തേയും അതിന്നു് ചുററുമുള്ള 16 കള്ളികൾ ശ്രീകോവിലിനേയും സൂചിപ്പിക്കുന്നു. ശ്രീകോവിലും ഗർഭഗൃഹവും തമ്മിലുള്ള ഈ അന്തരത്തിൽത്തന്നെയാണ് ഇടനാഴിയെ പണിചെയ്യുക.




ചെറിയ പ്രാസാദമാണെങ്കിൽ ഈ എടനാഴിക്കു് പകരം അത്ര തന്നെ വിസ്താരമുള്ള ഗർഭഗൃഹഭിത്തിയെ ഉണ്ടാക്കുകയാണ് പതിവ്. ഇവിടെ ഗർഭഗൃഹവും ശ്രീകോവിലും ഭിത്തിയുടെ അന്തർഭാഗത്തും ബാഹ്യഭാഗത്തുമായി വിരാജിക്കുന്നു.

ഈ ദ്വിമാന ചിത്രത്തിലും 16 കള്ളികൾ വരുന്ന ശ്രീ കോവിൽ ചന്ദ്രന്റെ 16 കലകളെ സൂചിപ്പിക്കുന്ന ചന്ദ്രമണ്ഡല ത്തോടു് പ്രതീകാത്മകമായി ബന്ധപ്പെടുന്നു. അതാണ് സഹ സ്രാരപത്മം എന്ന ചന്ദ്രമണ്ഡലം. ഇതു അധോമുഖമായി സ്ഥി തിചെയ്യുമ്പോൾ അതിന്റെ കർണ്ണികയിൽ ഊർദ്ധ്വമുഖമായി സ്ഥിതിചെയ്യുന്ന ദ്വാദശാന്തമെന്ന അഷ്ടദളപത്മത്തെ ഗർഭ ഗൃഹം പ്രതിനിധാനം ചെയ്യുന്നു. ഇവയുടെ കർണ്ണികകളുടെ പര സ്പരാഭിമുഖമായ സംഗമസ്ഥാനമാണ് ബ്രഹ്മരന്ധ്രസ്ഥാനം. അവിടെത്തന്നെ പ്രകൃതിപുരുഷാത്മകമായ പീഠബിംബ സം യോഗസ്ഥാനം വരുന്നുവെന്നതു് ശ്രദ്ധേയമായ കാര്യമാണ്.

**ശിഖരമാകുന്ന താഴികക്കുടം**

ഇതിന്റെ ഉപരിയായി സ്തംഭങ്ങളും ഇഷ്ടികകളെക്കൊ ണ്ടു് ഭിത്തിയും പണിതു് അതിന്റെ ഊർദ്ധ്വഭാഗത്തെ പണിയു ന്നു. ഈ ചതുരശ്രക്യൂബിന്റെ ഉപരിതലം ഒരു പടിയായി

കൽപിക്കാമെങ്കിൽ അതിൻെറ മുകളിലായി കിരീടാകൃതിയിലു ള്ള ചെമ്പോ ഓടോ മറേറാ മേഞ്ഞതായ മേൽക്കൂരയേയും അതിനുമുപരി താഴികക്കുടത്തേയുമാണ് ഉണ്ടാക്കുക. കിരീടംവെച്ച ഒരു ശിരസ്സ്പോലെയാണ് ശ്രീകോവിൽ എന്നു പറയുമ്പോൾ ശ്രീകോവിൽ ആകുന്ന മുഖത്തിനും ഗർഭഗൃഹമാകുന്ന ശിരസ്സിനും ഉള്ള മനുഷ്യശരീര കൽപന ഇവിടെ വ്യക്തമാകും. മനുഷ്യൻെറ സൂക്ഷ്മശരീരത്തിൻെറ ഉപരിതലത്തിലേക്ക് കൂർത്തു കൂർത്തു പോകുന്ന ശിഖയുടെ ആകാരം ഇവിടെ വ്യക്തമാണ്. ഈ താഴികക്കുടം ഒരു കുംഭാകൃതിയിൽ തന്നെയാണ് പണിയുക. വിടർന്നിരിക്കുന്ന ഒരു താമരപ്പൂവിൽ ഇരിക്കുന്ന ഒന്നോ രണ്ടോ മൂന്നോ കുംഭങ്ങളോടും പുതിയ താമരമൊട്ട് പോലെയിരിക്കുന്ന അഗ്രത്തോടും കൂടിയതാണ് താഴികക്കുടം എന്ന് തന്ത്രസമുച്ചയം വിധിക്കുന്നു [വാസ്ത്വാധാര സമോന്നതാം പ്രഥിതൻ പാഥോജകുംഭാദികാം വിന്യസ്യേൽ നവപുണ്ഡരീക മുകുളാഗ്രാമഗ്രതസ്തൂപികാം] ഇവിടെ താമരമൊട്ടിൻെറ ഉപരിഭാഗമായ ബിന്ദുവിൽനിന്ന് നിർഝരിക്കുന്ന അമൃതവാഹിയായ കുംഭവും അതിനെ സ്വീകരിച്ച് മുകളിലേക്ക് വിടർന്നു നിൽക്കുന്ന പത്മവും കേന്ദ്രബിന്ദുവായ ബ്രഹ്മരന്ധ്രത്തിൽനിന്നുള്ള അമൃതപ്രവാഹത്തെ സൂചിപ്പിക്കുന്നു. അമൃതം നിറഞ്ഞ കുംഭങ്ങളും വിടർന്ന താമരകളും പല തരത്തിലും ഭാരതീയ യോഗതന്ത്രശാസ്ത്രങ്ങളുടെ നിഗൂഢ തത്വങ്ങളെ പ്രതിനിധാനം ചെയ്തുകൊണ്ട് നമ്മുടെ ശിൽപശാസ്ത്രത്തിൽ ഉടനീളം motif ആയി വിരാജിക്കുന്നതു് കാണാൻ പ്രയാസമില്ല.

## വിവിധ തരത്തിലുള്ള പ്രാസാദങ്ങൾ

ഒരല്പപ്രാസാദത്തിന് ഒരു നില മാത്രമെ കാണുകയുള്ളുവെങ്കിൽ കൂടുതൽ വലുപ്പമുള്ള പ്രാസാദങ്ങൾക്ക് രണ്ടും മൂന്നും നിലകൾ മുതൽ പന്ത്രണ്ട് നിലകൾ വരെ ഉണ്ടാക്കാനുള്ള വ്യവസ്ഥ ശില്പശാസ്ത്രത്തിൽ ഉണ്ട്. പ്രാസാദത്തിൻെറ ആകൃതികൾക്കും വ്യത്യാസങ്ങൾ വരുത്താം. ചതുരശ്രം വൃത്തം, ദീർഘചതുരശ്രം, ഗജപൃഷ്ഠം, ദീർഘവൃത്തം, ഷഡശ്രം, അഷ്ടാശ്രം തുടങ്ങി പല രീതിയിലും പ്രാസാദങ്ങൾ പണിയാറുണ്ട്. തട്ടുകൾ തട്ടുകളായി ഉയർന്നുനില്ക്കുന്ന കേരളീയ ക്ഷേത്രശില്പങ്ങൾക്ക് നേപാൾ, ടിബററ് എന്നീ സ്ഥലങ്ങളിലുള്ള ക്ഷേത്ര പ്രാസാദങ്ങളോടുള്ള സാദൃശ്യം ഗവേഷണാർഹമാണ്.

ഈ ശ്രീകോവിലിൽനിന്ന് മുന്നോട്ട് തള്ളിനിൽക്കുന്ന ഒരു ചതുരശ്രമാണ് മുഖമണ്ഡപം. അവിടേക്ക് ആരോഹണം ചെയ്യുവാനുള്ള കോണിയെയാണ് സോപാനം എന്ന് പറയുന്നത്. ഈ സോപാനത്തിന്റെ പടവുകളുടെ ഇരുവശത്തുമായ അരഭിത്തികൾ പിന്നിലേക്ക് തിരിഞ്ഞു നിൽക്കുന്ന ഒരു വ്യാളീമുഖത്തുനിന്നും പുറപ്പെടുന്ന നാക്കുകൾ പോലെയാണ് പണിതിരിക്കുക. നാവ് എന്നതിന്ന് ജലം എന്ന പ്രതീകാത്മകത കൊടുക്കുകയാണെങ്കിൽ ഈ കോണി താഴെക്ക് ഇറങ്ങിവരുന്ന ദേവ ചൈതന്യ പ്രവാഹത്തിന്റെ പ്രതീകത്വം വഹിക്കുന്നു. സിംഹത്തിന്റെ മുഖത്തോട് സദൃശമായ ഈ വ്യാളീമുഖങ്ങൾ സിംഹം എന്ന മന്ത്രാക്ഷരത്തിലെ സം ഹം (ഇ എന്നത് താഴോട്ടുള്ള പ്രവാഹം) എന്ന അക്ഷരങ്ങളെക്കൊണ്ടാണ് ഉണ്ടാക്കിയിട്ടുള്ളതെന്ന് കാണാൻ വിഷമമില്ല. സപ്തകോടി മഹാമന്ത്രങ്ങൾക്ക് അമ്പത്തൊന്നക്ഷരാളികളും ആധാരമായി ഉപരിയായി ദേവചൈതന്യമാകുന്ന പ്രണവനാദബിന്ദുക്കൾക്ക് താഴെ വിരാജിക്കുന്ന ഹം സ എന്ന ഊർദ്ധ്വാധോമുഖ ശക്തിചലനങ്ങളെയാണിവ സൂചിപ്പിക്കുന്നതെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഈ സോപാനത്തിന്നടുത്ത് നിന്ന് വാദ്യഘോഷത്തോടെ മുഴക്കുന്ന ദേവസ്തോത്രങ്ങളാണ് പിൽക്കാലത്ത് സോപാനസംഗീതമെന്ന പേരിൽ പ്രചരിച്ചത് എന്നും ഇവിടെ പറഞ്ഞുകൊള്ളട്ടെ. സോപാനത്തിൽ കൂടി മുകളിലേക്കു കയറുമ്പോൾ നാം ദേവങ്കലേക്കും ഇറങ്ങുമ്പോൾ ദേവചൈതന്യം നമ്മിലേക്കും വരുന്നു. പ്രണവം ഊർദ്ധ്വാധോപ്രവാഹങ്ങളെ രണ്ടിനേയും സൂചിപ്പിക്കുന്നുണ്ടല്ലോ.

ഈ ശ്രീകോവിലിന്റെ വടക്കെഭാഗത്തേക്കു ഇതേവ്യാളീമുഖത്തോടുകൂടിയ ഒരു ഓവും ഒണ്ട്. അഭിഷേകജലം പുറത്തേക്ക് വിടുവാൻ വേണ്ടിയാണിത്. സഹസ്രാരേന്ദു നിർഗ്ഗളിതമായ അമൃതിനോട് തുല്യമാണ് ഈ ഓവിലൂടെ വടക്കോട്ട് പ്രവഹിക്കുന്ന ജലമെന്ന് പ്രതീകാത്മകമായി ഇവിടെ പറയാവുന്നതാണ്.

**നമസ്കാരമണ്ഡപം**

പ്രാസാദം കഴിഞ്ഞാലുള്ള അകത്തെ ബലിവട്ടത്തിന് അന്തർമ്മണ്ഡലമെന്നാണ് പേർ. ദേവന്റെ മനോമണ്ഡലമാണിതെന്ന് മുമ്പെ വിവരിച്ചിട്ടുണ്ടല്ലോ. ആ തരത്തിൽ നോക്കിയാലും ശ്രീകോവിൽ ഗർഭഗൃഹമെന്ന തലങ്ങൾ സഹസ്രാരപ

ത്മത്തെ തന്നെയാണ് സൂചിപ്പിക്കുന്നതെന്ന് പറഞ്ഞേ തീരൂ. ഈ അന്തർമ്മണ്ഡലത്തിന്റെ പുറത്തായുള്ള നമസ്കരമണ്ഡപവും മുഖ്യപ്രാസാദത്തെപ്പോലെ ജഗതി, കുമുദാദി അവയവ വിശേഷത്തോടെയാണ് പണിയേണ്ടത്. മിക്കവാറും ഇതിന്റെ തറ കൂർമ്മ പൃഷ്ഠവടിവിൽ ആയിരിക്കുമെന്നതു ശ്രദ്ധേയമാണ്. ചതുരശ്രാകൃതിയിൽ ഹൃദയത്തിന്റെ പ്രതീകസ്ഥാനമായ നാലമ്പലത്തിന്റെ ഉപരിതലത്തിൽ അതായത് ഉള്ളിൽ വിരാജിക്കുന്ന ഈ നമസ്കാരമണ്ഡപം കൂർമ്മാകൃതിയും കൊള്ളണമെന്നതും അർത്ഥവത്താണ്. നാലമ്പലം ഹൃദയസ്ഥാനമാണെങ്കിൽ ഈ നമസ്കാരമണ്ഡപം അതിനുപരി വിരാജിക്കുന്ന കൂർമ്മമാണ് എന്നു വരുന്നു. ഷഡാധാര പ്രതിഷ്ഠയിലെ പത്മത്തിന്റെ മുകളിലുള്ളകൂർമ്മം ഇവിടെയും ദ്വിമാനതലത്തിൽ ആവർത്തിക്കപ്പെടുന്നു. ഈ നമസ്കാരമണ്ഡപം അതിനാൽ വിശുദ്ധിചക്രത്തിന്റെ സ്ഥാനം വഹിക്കുന്നു. അവിടെയാണല്ലോ ജീവാത്മാവിന്റെ സ്ഥാനം. ആ പ്രതീകത്വം വഹിക്കുന്ന ദേവന്റെ വാഹനത്തെ ഇവിടെ പ്രതിഷ്ഠിച്ച കാണാവുന്നതാണ്: ഇവിടെവെച്ച ജപിക്കുന്ന മന്ത്രങ്ങളും വേദഭാഗങ്ങളും ജപംചെയ്യുന്ന ആളിന്റെ ആത്മീയ ഔന്നത്യത്തിനല്ല പ്രത്യുത ദേവന്റെ ചൈതന്യ വദ്ധനവിനായിട്ടാണ് പോവുക എന്നതു് ശ്രദ്ധേയമായ വസ്തുതയത്രെ. ഉത്തമ സാധകന്മാക്ക് ജീവാത്മാവിന്റെ തലത്തിൽ നിന്നുകൊണ്ട് ദേവനെ നമസ്കരിക്കുവാനും തദാരാ പൂണ്ണ സായൂജ്യംപ്രാപിക്കുവാനുമുള്ള സ്ഥാനം ഇതത്രെ. അതാണ് ഇതു നമസ്കാരമണ്ഡപമായിത്തീരുന്നതു്. ബലിക്രിയകരം കഴിഞ്ഞാൽ (സവിസ്തരമുള്ള പൂജ കഴിഞ്ഞാൽ) ഇവിടെ വന്നിരുന്നാണ് നമസ്കാരവും മന്ത്രജപാദികളും നടത്തേണ്ടതു്. മാനസികമായ ധ്യാനവും ധ്യാനോക്തമായ രൂപത്തോട് നാം സാമ്യം പ്രാപിക്കുന്ന മാനസപൂജയും കഴിഞ്ഞ ശേഷം ചെയ്യേണ്ടതായ മന്ത്രജപത്തിന്റെ സ്ഥാനത്താണ് ക്ഷേത്രത്തിൽ ദേവനുവേണ്ടി ശാന്തിക്കാരൻ ഈ ജപം നിവ്വഹിക്കുന്നതു്.

## അന്തഹാരയും മദ്ധ്യഹാരയും

ഇതു കഴിഞ്ഞു നാലമ്പലത്തിനും വിളക്കുമാടത്തിനും (അന്തഹാര, മദ്ധ്യഹാര) പുറത്തെ ബലിവട്ടത്തിനും (ബാഹ്യഹാര) പ്രത്യേകം കണക്കുകരം ഉണ്ട്. കണക്കനുസരിച്ച് പണിഞ്ഞാൽ മാത്രമെ കണക്കൊത്ത ഒരു മാനുഷദേഹത്തിന്റെ പ്രതീകത്വം ക്ഷേത്രശില്പത്തിനു് ഉണ്ടാവുകയുള്ളൂ. ഇതിന്റെ പുറമെയുള്ള മര്യാദ അതായതു് പുറംമതിൽ 7 ദണ്ഡോ അഥവാ

21 ദണ്ഡോ വരെ അകലത്തു് ആകാം. അന്തഹാരയുടെയും ബാഹ്യഹാരയുടെയും ദണ്ഡറുതി ഭിത്തിയുടെ ഉറംഭാഗംതന്നെ. പക്ഷെ മദ്ധ്യഹാരയുടെ ദണ്ഡറുതി അവിടെ കൊള്ളുന്ന വിളക്കുകളുടെ ദീപനാളങ്ങളുടെ പകുതിയിൽ വരുന്ന ഊർദ്ധ്വരേഖയത്രെ എന്നതു് കണക്കുകളുടെ കൃത്യത കാണിക്കുന്നു.

## വലിയ ബലിക്കല്ലിൻെറ സ്വരൂപം

ഇവിടെ പുറത്തെ ബലിവട്ടത്തിൽ വിരാജിക്കുന്ന വലിയ ബലിക്കല്ല് ഒരു ക്ഷേത്രത്തിൻെറ പ്രാസാദ മാതൃകയിൽത്തന്നെയാണു് പണിതിരിക്കുക. ജഗതി, കുമുദം, ഗളം, പടി എന്നിവ കഴിഞ്ഞു വാതിലുകളോടും മററും കൂടിയ പ്രാസാദം (പക്ഷെ മുഴുവൻ അടഞ്ഞതു്—ഇതാണല്ലോ ഗളം)അതിനുമുകളിൽ പടി, അതിനു മേൽ പൂക്കല്ല് അഥവാ പത്മം എന്നിവയാണു് വലിയ ബലിക്കല്ലിൻെറ മുഖ്യാവയവങ്ങൾ.



ചിത്രം 9.

ഇതിൻെറ മുകളിൽ ഗളത്തിൻെറ ഉത്തരവും അതിന്മേൽ കപോതമെന്ന ഒരു പത്മാകൃതിയും അതിന്മേലുള്ള ചതുരശ്രത്തിൽ ഒരു പത്മവും അതിനു മദ്ധ്യത്തിൽ ഒരു കർണ്ണികയും ചേർന്നതാണ് സാമാന്യേന വലിയ ബലിക്കല്ല്.

ശ്രീകോവിൽ ആകുന്ന പ്രാസാദത്തിൻെറ ഗളവും മാനസ പ്രാണ ശരീരങ്ങളും ഇതിൽ ഉണ്ടു്. ഇതിനുപരി ഒരു പത്മം കല്പിച്ചിരിക്കുന്നതു് പ്രാണശരീരത്തിന്മേൽ ഉള്ള മാനസ ശരീരം ഒരു പത്മപീഠാകൃതി പൂണ്ടു്നില്ക്കുന്നതാണു്. അതിനാൽ ഈ പത്മത്തിൻെറ കർണ്ണിക ഗർഭഗൃഹത്തറയോളമോ ശ്രീകോവിൽത്തറയോളമോ പൊക്കത്തിൽ (അതായതു് രണ്ടും ഒരു Level)ആയിരിക്കണം. ഗർഭഗൃഹത്തിൻെറ തറയെമാത്രം മുറിച്ചെടുത്തു മദ്ധ്യഹാരയുടെ അപ്പുറത്തുകൊണ്ടുപോയി സ്ഥാപിക്കുകയാണെങ്കിൽ അതു് വലിയ ബലിക്കല്ല് ആവുമെന്നു് പറ

യാവുന്ന വിധത്തിലാണ്‌ ഈ സംവിധാനം. സ്വാഭാവികമായ സ്ഥൂലസൂക്ഷ്മദേഹങ്ങൾ ചേന്ന ഈ വിഭാഗത്തിൻെറ ഗളത്തിൻേറയും ചുവട്ടിൽ കുണ്ഡലിനീ ശക്തി ഉറങ്ങിക്കിടക്കുന്ന മൂലാധാരമാണ്‌ ഉള്ളതെന്നു്‌ കണക്കാക്കണം.

ഇവിടെയാണ്‌ ബാഹ്യമായ പ്രാണ അന്നമയകോശങ്ങളെ പ്രതിനിധാനം ചെയ്യുന്ന ദേവൻെറ വ്യക്തിത്വമാന്ന അഷ്ടശക്തികൾ വിരാജിക്കുന്നതു്‌. അവയെ വലിയ ബലിക്കല്ലിനു്‌ ചുററുമുള്ള ചതുരശ്രത്തിൽത്തന്നെ ബലിക്കല്ലുകളുടെ രൂപത്തിൽ പ്രതിഷ്ഠിച്ചിട്ടുണ്ട്‌. സാക്ഷാൽ പ്രാസാദത്തിൻെറ ഭാഗമായ (വലിയ ബലിക്കല്ലടങ്ങുന്ന) ബാഹ്യഹാരയിലും ഇതേ ബലിക്കല്ലുകളെ കാണാൻ കഴിയും. വിഷ്ണുവാണ്‌ ദേവനെങ്കിൽ ഈ രണ്ടു്‌ സെററ്‌ ബലിക്കല്ലുകളും ഒരേ പേരോടുകൂടിയവയായിരിക്കുമെന്നതു്‌ ശ്രദ്ധേയമാണ്‌.

അങ്ങിനെ ശ്രീകോവിലാകുന്ന പ്രാസാദവും പഞ്ചപ്രാകാരങ്ങളും ഒരു ത്രിമാന രൂപത്തെ ദ്വിമാന തലത്തിലാക്കുന്ന വിധത്തിൽ മുറിച്ച് മുറിച്ച് വിശദാംശങ്ങളോടെ പ്രതിഷ്ഠിച്ചവയാണെന്നു കാണാൻ വിഷമമില്ല,

**കൊടിമരം**

വലിയ ബലിക്കല്ലും ബാഹ്യഹാരയും (പുറത്തെ ബലിവട്ടവും) ദേവൻെറ അരക്കെട്ടായിട്ട്‌ ഇവിടെ കാണാൻ വിഷമമില്ല. ഈ അരക്കെട്ടിൽ നിന്നു്‌ തന്നെയാണ്‌ ദേവൻെറ സുഷുമ്നാമാർഗ്ഗത്തെ ഉൾക്കൊള്ളുന്ന കൊടിമരം ഉയന്നു്‌പൊങ്ങുന്നതു്‌. ഇതു മുറിച്ചുവെച്ചതിൻെറ മറെറാരു ഉദാഹരണമാണ്‌. അതിൻെറ അടി മൂലാധാരവും പാർത്ഥിവമായ തലവുമാണല്ലോ. അതിനാൽ അവിടെയും ദിക്കുകൾ ഉണ്ടാകുന്നു. ദിക്ക്‌പാലന്മാരെ അവിടെ വിഗ്രഹ രൂപത്തിൽത്തന്നെ പ്രതിഷ്ഠിക്കുക പതിവുണ്ട്‌. ധ്വജം എന്നതു കുണ്ഡലിനീശക്തി തന്നെയാണെന്നും കുണ്ഡലിനീശക്തിയെ സഹസ്രാരത്തോളം പൊക്കി ഉത്ഥാനം ചെയ്യിച്ച്‌ വിശേഷാൽ സാധനയനുഷ്ഠിച്ച്‌ ദേവൻ ചൈതന്യം വർദ്ധിപ്പിക്കുന്ന ക്രിയാവിശേഷങ്ങളുടെ സമാഹാരമാണ്‌ ഉത്സവമെന്നും മുമ്പെ വ്യക്തമാക്കിയിട്ടുണ്ടല്ലോ. കൊടിമരത്തിൻെറ മുകളിലത്തെ തട്ടിലുള്ള വാഹന പ്രതിഷ്ഠ ഇതുതന്നെ സൂചിപ്പിക്കുന്നു. ഈ വാഹനത്തിനു്‌ ഉപരിയായിട്ടാണ്‌ കൊടി ഉയർന്നു്‌ പൊങ്ങേണ്ടതു്‌. അതിനാൽ ന്യായമായും കൊടി

കെട്ടുന്ന ദണ്ഡ് വടക്കോട്ട് നീണ്ടിരിക്കുന്നതു് യുക്തിസഹമാണ് എന്നു് പറയാവുന്നതാണ്.

## ദേവ വിഗ്രഹങ്ങൾ

ഇങ്ങിനെ നാം വിശദമായി ക്ഷേത്രശിൽപത്തെ മനുഷ്യദേഹത്തിന്റെ കണക്കനുസരിച്ചു പഠിച്ചുകഴിഞ്ഞു. ഈ ക്ഷേത്രഗാത്രത്തിന്റെ കേന്ദ്രബിന്ദുവിൽ അതായതു് ഹൃദയത്തിൽ (ഹൃദയമെന്നതു് സഹസ്രാരത്തിലും അജ്ഞയിലും അനാഹതയിലും നാം ധ്യാനത്തിനുപയോഗിക്കുന്ന ഏതു സ്ഥാനത്തും ആവാമെന്നു് വ്യംഗ്യം) വിരാജിക്കുന്നതായ ദേവ വിഗ്രഹമെന്നതു്, സാധാരണ സാധകന്മാർ മന്ത്രജപസമയത്തു് ചെയ്യുന്ന ധ്യാനരൂപത്തിന്റെ വടിവാന്ന മാനസവിഗ്രഹത്തിന്റെ, കല്ലിലോ ലോഹത്തിലോ കൊത്തിയെടുത്ത പ്രതിരൂപം മാത്രമാണ്. പഞ്ചലോഹാദികൾക്കു പുറമെ സർവ്വസാധാരണയായി വിഗ്രഹങ്ങൾ കൊത്തിയെടുക്കുക ശിലയിൽനിന്നായിരിക്കുമല്ലോ. വിഗ്രഹത്തിന്റെ ഉയരത്തിന്നും വണ്ണത്തിന്നും അനുസരിച്ചു് ഒരു ശിലാഖണ്ഡം ഭൂമിയിൽനിന്നു കൊത്തിയെടുക്കുകയാണ് വിഗ്രഹനിർമ്മാണത്തിന്റെ ആദ്യഘട്ടം. ഇതു ദീർഘചതുരശ്രമായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ഈ ശിലയെ എവിടെനിന്നെടുക്കേണമെന്നും ആയതു പുരുഷശിലയോ സ്ത്രീ ശിലയോ ആകേണ്ടതെന്നും മററുമുള്ള കാര്യത്തിൽ ശിൽപശാസ്ത്രത്തിൽ വ്യക്തമായ നിർദ്ദേശങ്ങൾ ഉള്ളതു വിസ്താരഭയത്താൽ ഇവിടെ ഉദ്ധരിക്കുന്നില്ല.

## വിവിധ തരം വിഗ്രഹങ്ങളുടെ അനുപാതം

പൊതുവിൽ ബിംബത്തിന്റെ നീളം അഥവാ ഉയരം ഗർഭഗൃഹദ്വാരത്തിന്റെ നീളം അഥവാ ഉയരത്തോടു് ബന്ധപ്പെട്ടാണിരിക്കുന്നതു്. അതിന്റെ ഒരു കണക്കനുസരിച്ചു് (കണക്കുകൾ പലതുമുണ്ടു്) അംശിച്ചു് കിട്ടുന്നതാണ് ബിംബനീളം. ഈ നീളം ഉൾക്കൊള്ളുന്ന അളവെടുത്തു് നിശ്ചയിച്ച പാറയിൽ നിന്നു് തന്ത്രി പൂജിച്ചുകൊടുത്ത പണിയായുധങ്ങൾ ഉപയോഗിച്ചു് ദീർഘചതുരത്തിൽ ഒരു കഷണത്തെ മുറിച്ചെടുക്കുന്നു. ഇതിന്റെ വക്കുകൾ ചെത്തി ശരിക്കും ആക്കി ഈ ദീർഘത്തെ 10–9– അഥവാ 8 തുല്യ വിഭാഗങ്ങളാക്കി ഭാഗിച്ചു് വിഗ്രഹങ്ങൾ പണിയുകയാണ് പതിവ്. പത്താക്കി ഭാഗിച്ചു ഉണ്ടാക്കുന്ന വിഗ്രഹങ്ങൾ ദശതാലവും മററു രണ്ടെണ്ണങ്ങൾ നവതാലവും അഷ്ടതാലവും ആയ വിഗ്രഹങ്ങൾ ആണ്. ഉത്തമം ദശ

താലം തന്നെ. മധ്യമം നവതാലം അധമം അഷ്ടതാലം ഇങ്ങിനെ സപ്താദി താഴെയുള്ള അളവുകളിലും വിഗ്രഹങ്ങൾ ഉണ്ടാക്കാം. ഈ ഒരു താലത്തെ പന്ത്രണ്ടാക്കി വിഭജിച്ചാൽ അതാണ് അംഗുലമെന്ന അളവ്. നവതാല വിഗ്രഹത്തെ നമുക്കെടുത്തു പഠിക്കാം അപ്പോൾ വിഗ്രഹത്തിനു 96 അംഗുലം നീളമുണ്ടായിരിക്കും. ഈ 96–ൽ മൂർദ്ധാവ് മുതൽ നെററിവരെ മൂന്നംഗുലങ്ങളെക്കൊണ്ടും നെററി മുതൽ താടി കഴിയുന്നിടത്തേക്ക് പന്ത്രണ്ട് അംഗുലങ്ങളെക്കൊണ്ടും കഴുത്തു മൂന്നംഗുലംകൊണ്ടും കഴുത്തിൻെറ അവസാനം മുതൽ ഹൃദയം വരെയും അവിടെ നിന്ന് പൊക്കിൾ വരെയും അവിടെനിന്ന് ലിംഗംവരെയും പന്ത്രണ്ടീതു അംഗുലങ്ങൾ വീതവും രണ്ടു കാലിൻെറ മുട്ടുകളും ഞെരിയാണി മുതൽ അടികഴിയുവോളവും മുമ്മൂന്നംഗുലംകൊണ്ടും തുടകളും കണങ്കാലുകളും ഇരുപത്തിനാലു അംഗുലങ്ങൾക്കൊണ്ടും അളന്ന് ഉണ്ടാക്കണമെന്നാണ് വിധി.[3+12+3+12+12+12+24+24+3+3=108] ഇങ്ങിനെ 108 അംഗുലങ്ങൾകൊണ്ടു് വൃത്തിയായി അംഗങ്ങളും അവയവങ്ങളും സമർത്ഥനായ ശില്പി കൊത്തിയെടുക്കണം. കിരീടത്തിൻെറ ഉപരിഅഗ്രംവരെ നെററിത്തടം മുതൽ 18 അംഗുലം പിന്നെയും നീളം വേണ്ടിവരും. ഇപ്രകാരം അവയവങ്ങളുടെ വണ്ണത്തിനും കണക്കുകൾ ഉണ്ട്. ഈ വിഗ്രഹ നിർമ്മാണത്തിന് ശില്പിയുടെ ആധാരം മന്ത്രശാസ്ത്ര പ്രസിദ്ധങ്ങളായ ധ്യാനശ്ലോകങ്ങൾ തന്നെയാണ്. ഇതുപോലെ ദശതാല, അഷ്ടതാല വിഗ്രഹങ്ങൾക്കും കണക്കുകൾ ഉണ്ട്. ഓരോ അവയവങ്ങൾക്കും വിസ്തരിച്ച് കണക്കുകൾ ഉള്ളതു ഇവിടെ ഉദ്ധരിക്കുന്നില്ല. അങ്ങിനെയാണ് കണക്കൊത്ത വിഗ്രഹങ്ങൾ സമർത്ഥനായ ശിൽപി ഈ ദീർഘചതുരശ്ര ശിലയിൽനിന്നു കടഞ്ഞെടുക്കുന്നതു്. ഈ വിഗ്രഹം നിൽക്കുകയോ ഇരിക്കുകയോ ചെയ്യുക ഒരു പത്മപീഠത്തിലായിരിക്കും. കർണ്ണികകൾ ഒരുമിച്ചുവരുമാറ് 2 പത്മങ്ങൾ ഊർദ്ധ്വഭാഗത്തേക്കും അധോഭാഗത്തേക്കും വിരിഞ്ഞുനില്ക്കുന്നതാണ് ഈ പീഠം. ഈ പീഠത്തിൻെറ ഊർദ്ധ്വപത്മത്തിലാണ് വിഗ്രഹത്തിൻെറ കാലുകൾ വരുക. ഈ പത്മപീഠം കൂടിചേർത്തതാണ് ശിൽപി കൊണ്ടുവരുന്ന വിഗ്രഹം. താഴെയുള്ള പത്മത്തിൽനിന്ന് അതിന് ഒരു നാളവും ഉണ്ടായിരിക്കും. പീഠമെന്ന ശിലാഖണ്ഡത്തിൻെറ മദ്ധ്യഭാഗത്തു് ഉള്ള ദ്വാരത്തിലൂടെ ഈ നാളത്തെ കടത്തി അതിനെ താഴെയുള്ള നപുംസകശിലയിൽ മുട്ടിച്ചാണ് പ്രതിഷ്ഠ നടത്തുക. ഈ നാളത്തിൻെറ ചുററുപാടുമായി ആ ദ്വാരത്തെ മുഴുവനായും അടക്ക

ത്തക്കവിധത്തിൽ അഷ്ടബന്ധമിട്ട് ഉറപ്പിക്കുന്ന പ്രക്രിയയാണ് പ്രതിഷ്ഠ. പ്രകൃതിപുരുഷ സംയോഗത്തെ പ്രപഞ്ചമുള്ളിടത്തോളം കാലത്തേക്ക് അഷ്ടബന്ധത്തിൽ ചേർന്ന (8+1) നവശക്തികളുടെ ആവരണമിട്ടുറപ്പിച്ച് വിശേഷവിധിയായി ഇവിടെ സ്ഥിരമായി നിൽക്കുവാൻ (തിഷ്ഠ) തക്കവണ്ണം ഉറപ്പിക്കുക എന്നതാണ് പ്രതിഷ്ഠാപദത്തിന്റെ വാച്യാർത്ഥം.

ഈ ബിംബത്തിനുപരിയായി വിരാജിക്കുന്ന ദേവന്റെ പ്രഭാമണ്ഡലം ശ്രദ്ധേയമാണ്. ഒരു വ്യാളീമുഖത്തുനിന്ന് രണ്ടു വശത്തേക്കും നാക്കുകൾ പുറപ്പെടുന്നു. ഇതാണ് പ്രഭാമണ്ഡലം. ഈ വ്യാളീ നാക്കുകൾ ആകുന്ന പ്രഭാമണ്ഡലത്തിന്നകത്താണ് ബിംബം ഉണ്ടാക്കുക. വ്യാളിയെ സിംഹവും തദ്വാരാ ഹംസമെന്ന മൗലികസ്പന്ദനവുമായി ഗണിക്കുകയാണെങ്കിൽ അതിൽനിന്നു താഴോട്ടുള്ള ശക്തിപ്രവാഹമാണ് ഈ നാക്കുകൾ. അതിനുള്ളിൽ ആണ് അമ്പത്തൊന്നക്ഷരാളിയാകുന്ന അക്ഷരമാല. ഇതാണല്ലോ സപ്തകോടി മഹാമന്ത്രങ്ങളുടേയും അടിസ്ഥാനം. വ്യാളീമുഖത്തുനിന്നും ഉത്ഭവിക്കുന്ന മഹാസ്പന്ദനത്തിന്റെ ഉള്ളിലാണ് അമ്പത്തൊന്നക്ഷരാളിയിൽ നിന്നു പുറപ്പെടുന്ന മന്ത്രസ്പന്ദനങ്ങൾ അഥവാ മന്ത്രമൂർത്തികൾ എന്ന തത്വം ഇവിടെ ശ്രദ്ധേയമാണ്.

## ബിംബ പരിഗ്രഹം

ഈ രീതിയിൽ ഒരു വിഗ്രഹമുണ്ടാക്കിക്കൊണ്ടു വരികയാണെങ്കിൽ ശിൽപിയിൽനിന്ന് ആ മനുഷ്യനെ സന്തോഷിപ്പിച്ച് ദക്ഷിണകൊടുത്തു ആചാര്യൻ ആ വിഗ്രഹത്തെ ഏറ്റെടുക്കുന്ന ക്രിയയാണ് ബിംബപരിഗ്രഹം. അതിനെ പിന്നെ ജലാധിവാസവും ധ്യാനാധിവാസവും മററു ക്രിയാദികളും ചെയ്തു സമാധി അവസ്ഥയിൽ മുളപ്പാലികകളുടെ നടുവിലുള്ള ശയ്യയിൽ കിടത്തേണ്ടതുണ്ട്. അവിടെനിന്നാണ് പ്രതിഷ്ഠിക്കാൻ ആ വിഗ്രഹത്തെ ആനയിക്കുക. ശിൽപിയിൽനിന്നും വിഗ്രഹത്തെ പരിഗ്രഹിച്ച ശേഷം ആ വിഗ്രഹത്തിന്റെ കണ്ണുകൾ ആചാര്യൻ തുറക്കേണ്ടതുണ്ട്. സ്വർണ്ണ ശലാക കൊണ്ടാണിതു് ആചാര്യൻ ചെയ്യുന്നതു്. ആയതു് തേനിൽ മുക്കി കണ്ണു തുറക്കുന്ന ക്രിയ മാത്രം ആചാര്യൻ ചെയ്താൽ ശിൽപി ആയതു് പൂർത്തീകരിക്കുകയാണ് ചെയ്യുക. ഗുരുനാഥൻ ശിഷ്യനെ സംബന്ധിച്ചിടത്തോളം

ചക്ഷുരുന്മീലിതം യേന
തസ്മൈശ്രീ ഗുരവേ നമ:

എന്ന ഗുരു വന്ദന ശ്ലോകത്തിൽ പറയുന്നതുപോലെ ദിവ്യദൃഷ്ടിയെ പ്രദാനം ചെയ്യുന്നവൻ ആണ്‌ എന്ന തത്വം ഇവിടെ ഉന്മീലിതമാകുന്നുണ്ട്‌. ദിവ്യചക്ഷുസ്സ്‌ പ്രദാനം ചെയ്യുന്ന ദീക്ഷാകർമ്മത്തിൻെറ സുപ്രധാനമായ ഒരു ഭാഗമാണിവിടെ ആചാര്യൻ നിർവ്വഹിക്കുന്നത്‌,

ബിംബരചന ശില്പശാസ്ത്രത്തിൻെറ സുപ്രധാനമായ ഒരു വിഭാഗമാണ്‌. ശിലയിലാണെങ്കിൽ കൊത്തിയെടുക്കാം, ലോഹമാണെങ്കിൽ അതു്‌ വാർത്തെടുക്കുകതന്നെ വേണം. അപ്പോൾ മണ്ണ്‌ കൊണ്ടും മെഴുകുകൊണ്ടും ഒരു mould ഉണ്ടാക്കി ഉരുക്കിയ ലോഹത്തെ അതിൽഒഴിച്ച്‌ ആ മെഴുകും മററും മാററിയാണ്‌ വിഗ്രഹങ്ങൾ ഉണ്ടാക്കാറുള്ളതു്‌. വളരെയധികം ശ്രമകരമായ ഒരു ജോലിയാണിതു്‌. കണക്കൊപ്പിച്ച്‌ വിഗ്രഹങ്ങൾ ഉണ്ടാക്കാൻ അറിയുന്ന ശില്പികൾ ഇപ്പോൾ വിരളമായി വരുകയാണെന്നു്‌ പറയാതെ നിവൃത്തിയില്ല. അപ്രധാന അവയവങ്ങൾ അല്ലാതെ പ്രധാന അവയവങ്ങൾക്കു്‌ കേടു തട്ടുന്നതു്‌ മാരകമാണല്ലോ. അപ്രകാരം കേടു തട്ടിയ വിഗ്രഹങ്ങൾ മാററുകതന്നെ വേണം. പൂർവ്വബിംബത്തിൽ നിന്നു്‌ ചൈതന്യത്തെ പൂർണ്ണമായും ആവാഹിച്ച്‌ കഴിഞ്ഞാൽ ഒരു മൃതശരീരംപോലെ കരുതി ആ ബിംബത്തെ സംസ്കരിക്കുകയും വേണ്ടതാണു്‌. വളരെ വിസ്തരിച്ചുള്ള ക്രിയാകലാപങ്ങൾ ഇത്തരം നവീകരണ കലശത്തിൽ ഉണ്ട്‌.

## ശിവലിംഗം

ശിവലിംഗത്തെപ്പററി രണ്ടു വാക്കു്‌ പറയാതെ ഈ ചർച്ച പൂർത്തിയാക്കുവാൻ സാധിക്കുകയില്ല. ശിവലിംഗമെന്നതു്‌ അരൂപിയായ ശിവൻെറ അടയാളമാണ്‌. പരമമായ ബ്രഹ്മവസ്തുവത്രെ തന്ത്രശാസ്ത്രത്തിലെ ശിവൻ. ബ്രഹ്മാണ്ഡം തന്നെയാണു്‌ ശിവൻെറ രൂപം. ആയതു അണ്ഡാകാരമാകയാൽ ശിവലിംഗവും അണ്ഡാകാരമായിത്തീരും. ശിവപുരാണത്തിൽ ബ്രഹ്മാവും വിഷ്ണുവും തമ്മിൽ ആരാണ്‌ യോഗ്യനെന്നു്‌ വാദപ്രതിവാദം ചെയ്തുകൊണ്ടിരുന്നപ്പോൾ ഒരു അനന്തമായ തേജോധാര അവിടെ ആവിർഭവിക്കുകയുണ്ടായെന്നും അതാണ്‌ ശിവലിംഗമായി ആരാധിക്കാനിടയായതെന്നും ഒരു കഥയുണ്ട്‌. ഏതാ

യാലും ഈ തേജസ്സ്തംഭത്തെ പ്രതിനിധീകരിക്കുമാറ് ഒരു ശിലാസ്തംഭം തന്നെയാണ് ആരാധ്യമായി പ്രതിഷ്ഠിക്കപ്പെടുന്ന ശിവലിംഗം. അത് അഗ്നി–സൂര്യസോമ മണ്ഡലങ്ങളിലുംകൂടി വ്യാപിച്ചുനിൽക്കുന്നതിനാൽ അടിഭാഗം ചതുരശ്രവും മദ്ധ്യഭാഗം അഷ്ടാശ്രവും ഉപരിഭാഗം വൃത്തുളാകാരവും ആയിട്ടാണ് കൊത്തിയെടുക്കാറുള്ളത്. ശിവലിംഗത്തെ നപുംസക ശിലയിൽ തൊട്ടുവിച്ചുവെച്ച് അതിന്മേലേക്ക് പീഠം ഇറക്കിവെക്കുകയാണ് പതിവ്. പീഠത്തിനുപരി വൃത്തുളാകാരമായ രുദ്രന്റെ അംശം മാത്രമെ കാണുകയുള്ളു. ഈ ശിവലിംഗപീഠവും ശ്രീകോവിൽത്തറയും മററും പണിതപോലെ ജഗതി,കുമുദ ഗളാദികാം ചേർന്നതാണ്. ഉപരിയായ ഗളപ്പടിയുടെ മദ്ധ്യത്തിലുള്ള ദ്വാരത്തിന്റെ മുകളിലേക്ക് കാണുന്നത് ലിംഗത്തിന്റെ വൃത്തുളാകാരമായ രുദ്രഭാഗമത്രെ. അതിന്റെ വൈഷ്ണവാംശമായ അഷ്ടാശ്രം മുഴവനും പീഠത്തിന്റെ ദ്വാരത്തിനകത്തു പോകുന്നു. പിന്നെ ചതുരശ്രം മാത്രം നപുംസകശിലയിൽ മുട്ടുന്നു. വാസ്തവത്തിൽ ഇങ്ങിനെ ബ്രഹ്മാവിഷ്ണു ശിവാത്മകമാണ് ശിവലിംഗം. ലിംഗത്തിന്റെ ആകെയുള്ള ദിർഘത്തെ 24 ആയി ഭാഗിച്ച് അതിൽ ഒരു ഭാഗത്തിന്റെ 8–ൽ 1 ആണ്




യവം എന്ന അളവ്. ഗർഭഗൃഹവ്യാസത്തെയോ ഗർഭഗൃഹദ്വാരത്തെയോ പ്രത്യേക വിധികാംപ്രകാരം അംശിച്ചാണ് ലിംഗത്തിന്റെ ഉയരം കൽപിക്കുന്നത്.

ഇപ്രകാരം പ്രതിഷ്ഠിച്ച ബിംബത്തെ ഇളക്കുവാൻ കഴിയുകയില്ലല്ലോ, അപ്പോാം ഉത്സവാദികാംക്കും മററുമായി മറെറാരു ചലവിഗ്രഹത്തെക്കൂടി സമീപത്തു പ്രതിഷ്ഠിക്കേ

ണ്ടതുണ്ട്. ഇങ്ങിനെ രണ്ടും മൂന്നും മററുമായി കാണുന്ന പ്രതിഷ്ഠയെയാണ് ബഹുവേര പ്രതിഷ്ഠ എന്നു് പറയുന്നതു്. ശിവപ്രതിഷ്ഠകൾക്ക് ലിംഗാകൃതിപോലെ ദേവീ പ്രതിഷ്ഠകൾക്ക് കരചരണാദ്യവയവങ്ങൾ കൂടാതെ കണ്ണാടിബിംബവും പതിവുണ്ട്: കണ്ണാടിയെന്നതു് മനസ്സിലാവണമെങ്കിൽ ശിവൻ പ്രകാശാത്മാവാണെന്നും ശക്തിവിമർശാത്മാവാണെന്നുമുള്ള താന്ത്രിക സങ്കൽപങ്ങൾ മനസ്സിലാക്കേണ്ടിവരും. വിശ്വം ദർപ്പണ പ്രതിബിംബം മാത്രമാണെന്ന് ദക്ഷിണാമൂർത്തി സ്തോത്രത്തിൽ പറഞ്ഞിരിക്കുന്നതു് ഓർമ്മിക്കുക. അതിനാൽ പരയായ ശക്തി പരനായ ശിവൻെറ പ്രതിഫലനം അഥവാ വിമർശം മാത്രമാണ്. അതുകൊണ്ട് വൃത്താകൃതിയിലുള്ള കണ്ണാടി രൂപത്തിലുള്ള ശിലാഖണ്ഡം ദേവി പ്രതിഷ്ഠകൾക്ക് ഉപയോഗിക്കുമ്പോൾ അതിനെ കണ്ണാടിപ്രതിഷ്ഠയെന്നും പറയാറുണ്ട്.

## ക്ഷേത്രം – ജീവനുള്ള ഒരു സാധക ദേഹം

ക്ഷേത്ര ശില്പമെന്നതു അങ്ങിനെ സമ്പൂർണ്ണമായ ഒരു സാധകദേഹമാണെന്നു ഈ ശില്പശാസ്ത്ര വിചിന്തനം കൊണ്ട് മനസ്സിലാക്കാവുന്നതേയുള്ളൂ. സാധകനാകുന്ന മനുഷ്യൻ സ്വന്തം ഹൃദയത്തിൽ (അതതു് കോശങ്ങളുടെ മധ്യബിന്ദുവാണ് ഹൃദയമെന്നതു ഓർക്കുക) മനോമയമായ വിഗ്രഹം ഉണ്ടാക്കി പൂജ ചെയ്തു മന്ത്രസ്പന്ദനങ്ങളെ ആവർത്തനം ചെയ്യുന്നു. ഇതാണ് മന്ത്രജപപ്രക്രിയ. ആയതിനു് സാധിക്കാത്ത സാധകനു് വേണ്ടിയാണ് ക്ഷേത്രവും പ്രതിഷ്ഠയും. മനോമയമായ ബിംബത്തെ മനസ്സിൽ നിർത്തുവാൻ കഴിയാത്ത സാധകൻ ശിലാനിർമ്മിതവും ലോഹനിർമ്മിതവുമായ മാഞ്ഞുപോകാത്ത ഘനഭൂതബിംബങ്ങളെ ആശ്രയിക്കുന്നു. കണക്കൊപ്പിച്ച് അവ ഉണ്ടാക്കി കല്ലിലും മണ്ണിലും കൊത്തിയെടുത്ത കൃത്രിമമായ മനുഷ്യദേഹത്തിലിതു പ്രതിഷ്ഠിച്ച് പൂജാദി ജപകർമ്മങ്ങൾ നിർവ്വഹിക്കുന്നു. പ്രതിഷ്ഠാസമയത്തു ആചാര്യൻെറ ജീവകണിക ഈ ബിംബത്തിലും പ്രാസാദമാകുന്ന ദേവഗാത്രത്തിലും നിക്ഷിപ്തമാകുന്നതോടെ ക്ഷേത്രം ജീവനുള്ള ഒരു സാധകശരീരമാ

യി മാറുന്നു. ഈ ശരീരത്തിനു സാധനയുടെ എല്ലാ കാര്യവും ചെയ്തു കൊടുത്താൽ അതു ഉഗ്രനായ ഒരു മന്ത്രസിദ്ധൻെറ പ്രഭാവത്തോടെ ആശ്രയിക്കുന്നവർക്കു് മന്ത്രചൈതന്യത്തെ സംക്രമിപ്പിക്കുകയും തദ്വാരാ ആ ഭക്തൻെറ ഈശ്വരീയശക്തിയെ ഉണർത്തി ഭൗതികവും ആത്മീയവുമായ അഭീഷ്ടങ്ങളെ സാധിപ്പിക്കുകയും ചെയ്യുന്നു എന്ന ശാസ്ത്രീയ സത്യത്തെ പ്രായോഗികമാക്കിത്തീർക്കുകയാണു് തന്ത്രവിധികൾകൊണ്ടിവിടെ സാധിക്കുന്നതു്. ഇതിൽ ക്ഷേത്രഗാത്ര നിർമ്മാണവും പ്രതിമാനിർമ്മാണവും അതിൻെറ വിശദാംശങ്ങളും ശില്പശാസ്ത്ര സംബന്ധിയാണു്.

# ഭാരതവർഷം ഒരു മഹാക്ഷേത്രം

ഇത്തരം ജീവത്തായ ക്ഷേത്രങ്ങളുടെ ആസ്ഥാനമായ നമ്മുടെ ഭാരത ഭൂമിയെപ്പററിയും രണ്ടു് വാക്കു് നമ്മുടെ ഋഷിമാർ ഭദ്രമായി സൂക്ഷിച്ചുവച്ചു ആദ്ധ്യാത്മിക ചൈതന്യ കേന്ദ്രങ്ങൾ ഓരോ ഗ്രാമത്തിലുമുണ്ടു്. ഈ നാട്ടിൽ ചുരുക്കത്തിൽ പറയുകയാണെങ്കിൽ പുറമെ കാണുന്ന പർവ്വതങ്ങളുടെയും നദികളുടെയുമെല്ലാം അടിയിൽ, ജനജീവിതം വഴിഞ്ഞൊഴുകുന്ന ഗ്രാമങ്ങളുടെയും നഗരങ്ങളുടെയും ജനപദങ്ങളുടെയും അടിസ്ഥാനമായി ഇത്തരമൊരു ആദ്ധ്യാത്മിക ശക്തി ശൃംഖലയെ കാണുവാൻ പ്രയാസമില്ല. ഭാരതമാകുന്ന സമഷ്ടിയുടെ ആത്മാവു് ഈ ആദ്ധ്യാത്മികശക്തികളുടെ സംഘാതമാണെന്നു് പറയുന്നതിൽ ശാസ്ത്രീയതയുണ്ടു്. നമ്മുടെ പ്രതീകാത്മകവാദത്തെ ഒന്നുകൂടെ നീട്ടിയാൽ ഈ ഭാരതവർഷം തന്നെ ഈശ്വര നിർമ്മിതമായ ഒരു ക്ഷേത്രമാണെന്നും ഒരു യോഗിയുടെ ശരീരത്തിന്റെ ബൃഹത്തായ പ്രതീകമാണെന്നും കാണുവാൻ കഴിയും. ക്ഷേത്രങ്ങൾ ഉൾക്കൊണ്ടു് നിൽക്കുന്ന നിരവധി ഗ്രാമങ്ങളും മററും ഈ രാഷ്ട്ര ശരീരത്തിലെ ഓരോ സെല്ലുകൾ മാത്രമാണു്. അങ്ങനെ ഓരോ പ്രദേശവും ഇവിടുത്തെ ഓരോ തരിമണ്ണും പവിത്രതയുടെ പ്രത്യക്ഷ പ്രതീകങ്ങൾ തന്നെയാണു്

ഭാരതം ഒരു പുണ്യഭൂമിയാണെന്നാണു് പൗരാണിക സങ്കല്പം. ഭൂലോകത്തിലെ സപ്തദ്വീപങ്ങളിൽ ഏററവും മദ്ധ്യവർത്തിയായ ജംബുദ്വീപത്തിന്റെ ഒമ്പതു ഖണ്ഡങ്ങളിൽ തെക്കു ഭാഗത്തായിട്ടാണു് ഹിന്ദുക്കളുടെ ജന്മഭൂമിയെന്നറിയപ്പെടുന്ന ഭാരതഭൂമി സ്ഥിതിചെയ്യുന്നതു്. പഴയകാലം മുതൽ ഇന്നുവരെ ലോകത്തിലെവിടെയുമുള്ള രാഷ്ട്രങ്ങളിൽ ജനപദങ്ങളിൽ–ഉള്ള മനുഷ്യർക്കു് അവരവരുടെ സ്വന്തം നാടിനോടു് തോന്നുന്ന മനോഭാവത്തേക്കാൾ എത്രയോ ഉദാത്തമാണു് പുണ്യഭൂമിയെന്ന പൗരാണിക സങ്കല്പം. സാധാരണ മനുഷ്യനു് സ്വന്തം നാടു് ജന്മഭൂമിയോ പിതൃഭൂമിയോ മാത്രമേ ആകുന്നുള്ളു. ആ സങ്കൽപ്പം തന്നെ ഇന്നത്തെ യുഗത്തിൽ വളരെയധികം ഉച്ഛൃംഖലമാണെന്നും മറെറല്ലാ ആശയധാരകളെക്കാൾ ലോകരാഷ്ട്രീയ

ത്തിൽ നിർണ്ണായകമായ പങ്ക് വഹിക്കുന്നുണ്ടെന്നും കാണുവാൻ പ്രയാസമില്ല. ഇന്ന് ആധുനിക ലോകത്തിലുള്ള ശക്തിമത്തായ രാഷ്ട്രങ്ങളിൽ ഈ വികാരം അങ്ങേഅററം വളർന്നു വന്നിട്ടുള്ളതായി കാണാം. ശരിക്കും പറയുകയാണെങ്കിൽ ഈ വികാരത്തിൻെറ വളർച്ച ഒന്നുകൊണ്ടു മാത്രമാണ് ഓരോ ജനപദങ്ങളും ശക്തിയാർജ്ജിക്കുന്നതുതന്നെ. പക്ഷേ ഇത്തരം സാധാരണ ദേശഭക്തിയേക്കാൾ വളരെയേറെ ശക്തവും ഉദാത്തവുമായ ഒരു ഭാവനയാണ് പുണ്യഭൂമി എന്ന പദം കൊണ്ട് വിവക്ഷിക്കപ്പെടുന്നത്.

ആസങ്കൽപത്തിന് അസാമാന്യമായ ദാർഢ്യമുണ്ടായിരുന്ന പൗരാണിക യുഗത്തിലായിരുന്നു ഭാരതവർഷം സർവ്വോൽക്കർഷേണ അതിൻെറ ഉച്ചകോടിയിൽ വർത്തിച്ചുകൊണ്ടു അന്നത്തെ ലോകത്തിൻെറ മുഴുവൻ സാംസ്കാരിക നേതൃത്വം വഹിച്ചിരുന്നതെന്ന് നാം ഓർക്കേണ്ടതാണ്.

ഈ സങ്കൽപ്പത്തെപ്പററി . വേദപുരാണാദികളിൽ പൗരാണികമായ വിഷ്ണുപുരാണം ഇങ്ങനെ പറയുന്നു.

ഗായന്തി ദേവാ: കില ഗീതകാനി
ധന്യാസ്തുയേ ഭാരതഭൂമി ഭാഗേ
സ്വർഗ്ഗാപവർഗ്ഗാസ്പദ ഹേതുഭൂതേ
ഭവന്തിഭൂയഃ പുരുഷാഃ സുരത്വാത്

(വിഷ്ണുപുരാണം 2–3–24)

ദേവന്മാർ പാട്ടുകൾ പാടുകയാണ്. സ്വർഗ്ഗത്തിലേക്കും മോക്ഷത്തിലേക്കുമുള്ള മാർഗ്ഗങ്ങൾ ഉള്ള ഭാരതഭൂമിയിൽ പിറന്നവർ ഞങ്ങളെക്കാൾ എത്ര ഭാഗ്യവാന്മാർ.

അഹോവതൈഷാം കിമകാരിശോഭനം
പ്രസന്നഃഏഷാം സ്വിദുതഃസ്വയം ഹരി
യൈർജന്മ ലബ്ധ നൃഷ്ഭാരതാജിരേ
മുകുന്ദസേവോ പയിതം സ്പൃഹാഹിന;

(വിഷ്ണു 2–3–20)

അഹോ– ഹരിയുടെ പ്രസാദം ലഭിച്ചവരുടെ ചെയ്തികൾ എത്ര ശോഭനങ്ങൾ? തന്മൂലം മുകുന്ദനെ സേവിക്കുവാൻ സാധിക്കുന്നതും നമ്മൾ വളരെ ആഗ്രഹിച്ചിരുന്നതുമായ ഭാരതവർഷീയരുടെയിടയിൽ ഉള്ള ജന്മം അവർക്കു് ലഭിച്ചു.

യദ്യതേനഃസ്വർഗ്ഗസുഖാവശേഷികം
സ്വിഷ്ടസ്യ സൂക്തസ്യകൃതസ്യശോഭനം
തേനാ ഽജനാഭേസ്മൃതിമജ്ജന സ്യാത്
വർഷേ ഹരിർയദ് ഭജതാംശം തനോതി

(വിഷ്ണുപുരാണം 2–3–23)

യാഗവും സൂക്തജപങ്ങളും സൽക്കർമ്മങ്ങളും നടത്തിയതുകൊണ്ട് ലഭിച്ച സ്വർഗ്ഗസുഖം അൽപ്പമെങ്കിലും അവശേഷിക്കുന്നുണ്ടെങ്കിൽ ഭക്തന്മാരിൽ ഹരിമംഗളം ചൊരിഞ്ഞു കൊണ്ടിരിക്കുന്ന അജനാഭവർഷത്തിൽ– ഭാരതഭൂമിയിൽ– ജന്മ സ്മൃതിയോടുകൂടിയ ജന്മം ഞങ്ങൾക്ക് സംഭവിക്കട്ടെ– മനു സ്മൃതിയിലും ഇതേ ആശയം തന്നെ വളരെയധികം വ്യക്തമായി കാണാവുന്നതാണ്.

സരസ്വതി ദൃഷദ്വത്യോ
ദേവനദ്യോര്യദന്തരം
തംദേവ നിർമ്മിതം ദേശം
ബ്രഹ്മാവർത്തം പ്രചക്ഷതേ
(മനുസ്മൃതി 2–ാം അദ്ധ്യായം ശ്ലോകം 12)

സരസ്വതി ദൃഷദ്വതി എന്നി നദികളുടെ മദ്ധ്യത്തിലുള്ള ദേവനിർമ്മിതമായ ദേശത്തെ ബ്രഹ്മാവർത്തമെന്നു പറയുന്നു,

ഏതദ്ദേശ പ്രസൂതസ്യ
സകാശാ ദഗ്രജന്മനഃ
സ്വം സ്വം ചരിത്രം ശിക്ഷേരൻ
പൃഥിവ്യാം സർവ്വ മാനവാഃ
(മനു: 2–ാം അദ്ധ്യായം ശ്ലോ: 20)

ഈ ദേശത്തിൽ ജനിച്ച ശ്രേഷ്ഠജനങ്ങളിൽനിന്നു ലോകത്തിലെ എല്ലാ മനുഷ്യരും തങ്ങളുടെതായ ആചാര മര്യാദകളെയും സംസ്കാരത്തെയും പഠിക്കേണ്ടതാണ്.

ആ സമുദ്രാത്തു വൈ പൂർവ്വാ ദാ സമുദ്രാത്തു പശ്ചിമാൽ
തയോരേ വാന്തരം ഗിര്യോരാര്യാവർത്തം വിദുർബുധാ
മനു: അദ്ധ്യായം 2 ശ്ലോ: 22)

കിഴക്ക് സമുദ്രം മുതൽ പടിഞ്ഞാറ് സമുദ്രം വരെ ഗിരികൾക്കിടയിലുള്ള പ്രദേശത്തെ ആര്യാവർത്തമെന്നു അറിവുള്ളവർ പറയുന്നു.

യജ്ഞം ചെയ്യാനുള്ള പുണ്യഭൂമി ഏതാണെന്ന് മനുസ്മൃതി വ്യക്തമാക്കുകയാണ്.

കൃഷ്ണസാരസ്തു ചരതി മൃഗോയത്ര സ്വഭാവതോ
സജ്ഞേയോ യജ്ഞിയോ ദേശാമ്ലേച്ഛ ദേശസ്ത്വതപരം
മനു: 2–ാം അദ്ധ്യായം ശ്ലോ: 23)

(സ്വാഭാവികമായും കൃഷ്ണസാരമെന്ന മാൻ സഞ്ചരിക്കുന്ന ദേശമേതോ അതാണ് യാഗംചെയ്യാൻ യോഗ്യമായ ഭൂമി. അതിനു പുറമെയുള്ളതെല്ലാം മ്ലേച്ഛഭൂമിയാണ്.

ഈ ഭൂമി ഭാരതവർഷം തന്നെയാണ് എന്നു പറയാം.

കാരണം കൃഷ്ണസാരമൃഗം വേറേയെവിടെയും കാണപ്പെടുന്നില്ല. വേദങ്ങളിലും ഈ ദേശത്തിൻെറ മാഹാത്മ്യത്തെ പ്രകീർത്തിക്കുന്നുണ്ട്.

ഇമംമേ ഗംഗേ യമുനേ സരസ്വതി
ശുതുദ്രീസ്തോമം സമതാ പരുഷ്ണയാ
അഡിക്ത്യ മരുവൃധേശ വിതസ്തയാ
ജികിയെ ശൃണുഹ്യം സുഷോമയ

(ഋഗ്വേദം–10–57–5)

എന്ന ഋഗ്വേദസൂക്തത്തിൽ ഭാരതഭൂമിയിലെ പുണ്യ നദികളെ കീർത്തിക്കുന്നത് ശ്രദ്ധേയമാണ്.

യസ്യാം സമുദ്ര: ഉത സിന്ധുരാപേ
യസ്യാമന്നം കൃഷ്ടയ സംബഭ്രുവം

(അഥർവ്വവേദം 12–3)

സമുദ്രത്താൽ വലയം ചെയ്യപ്പെട്ടതും സിന്ധുനദിയാൽ സേചനം ചെയ്യപ്പെട്ടതും ധാന്യങ്ങളും ഭക്ഷ്യങ്ങളും നിറഞ്ഞതുമായ ദേശമേതോ ആ ദേശം.

യസ്യാം പൂർവ്വേ പൂർവ്വജനാഃ വിചക്രിരേ
യസ്യാം ദേവാഃ അസുരാനഭ്യവത്തയൻ

(അഥർവ്വവേദം–12–5)

[ഏതൊരു ദേശത്തിൽ പഴയ കാലത്ത് പൂർവ്വികന്മാർ വാണിരുന്നുവോ, ഏതൊരു ദേശത്തിൽ അസുരന്മാർ ദേവന്മാർക്ക് കീഴടങ്ങിയോ ആ ദേശം]

ഗിരയസ്തേ പർവ്വതാം ഹിമവന്തോരണ്യം
തേ പൃഥിതിഭ്യോ നമസ്തു

(അഥർവ്വവേദം 12-1–22)

[ഉയർന്ന ഹിമാവൃതങ്ങളായ പർവ്വതങ്ങളും മനോഹരങ്ങളായ ആരണ്യങ്ങളും ഉള്ള ഭൂമിക്കു നമസ്കാരം]

ഗസ്യാം ഗായന്തി നൃതന്തി ഭ്രമ്യാം മർത്ത്യാ വേ ഇവാഃ
യുദ്ധ്യന്തേ യസ്യാമാക്രന്ദോയസ്യാം വദതി ദുന്ദുഭിഃ

(അഥർവ്വവേദം 12–1–44)

[വൈദിക കർമ്മങ്ങളോടൊപ്പം നൃത്തങ്ങളിൽ ഗാനങ്ങളും ഉതിക്കുന്ന ജനങ്ങളുള്ള ഭൂമി, യുദ്ധവീരന്മാർക്കുള്ള ഭൂമി, യുദ്ധ വാദ്യങ്ങളായ ദുന്ദുഭിയുടെയും മററും ഘോഷങ്ങൾ മുഴങ്ങുന്ന ഭൂമി]

തുടങ്ങിയ അഥർവ്വവേദ സൂക്തങ്ങൾ മാതൃഭൂമിയുടെ മഹത്വത്തെ അനുഗ്രഹീതമാംവണ്ണം പ്രകീർത്തിക്കുന്നുണ്ട് പുരാണങ്ങളിൽ.

ഉത്തരം യത്സമുദ്രസ്യ
ഹിമാദ്രേശ്ചൈവ ദക്ഷിണം
വർഷം തത്ഭാരതം നാമഃ
ഭാരതീ യത്രസന്തതി

എന്നു പാടിയ പൂർവ്വികന്മാർ തന്നെയാണ് "ദുർലഭം ഭാരതേജന്മം" എന്നു പറഞ്ഞിട്ടുള്ളത്. പുണ്യാതിരേകം കൊണ്ടേ ഭാരതത്തിൽ മർത്ത്യജന്മം ലഭിക്കൂ എന്ന് പുരാണങ്ങളിൽ പലയിടത്തും പറഞ്ഞിട്ടുള്ളതായി കാണാം. അതേ പോലെ ഏതൊരു പുണ്യകർമ്മത്തിനും പുണ്യസ്നാനത്തിനും മുമ്പായി ചൊല്ലാറുള്ള—

ഗംഗേച യമുനേ ചൈവ
ഗോദവരീ സരസ്വതി
നർമ്മദേ സിന്ധു കാവേരി
ജലേസ്മിൻ സന്നിധിംകുരു

എന്ന തീർത്ഥാവാഹന മന്ത്രത്തിൽ വടക്കു നിന്ന് തെക്കുവരെയുള്ള ഭാരതത്തിലെ പ്രധാന നദികളെയെല്ലാം അനുസ്മരിച്ചിട്ടുണ്ട്. ഈ നാടിന്റെ ഓരോ തരിമണ്ണും ഓരോ ജലകണവും പവിത്രങ്ങളാണെന്ന് വിളംബരം ചെയ്യുന്ന രീതിയിലുള്ള ഇത്തരം സൂക്തങ്ങളും മന്ത്രങ്ങളും വേദപുരാണങ്ങളിൽ പലയിടത്തും കാണാം.

"സമുദ്ര ഇവ ഗാംഭീര്യേ
ധൈര്യേച ഹിമവാനിവ"

എന്ന് സമുദ്രത്തെയും ഹിമവാനെയും ശ്രീരാമചന്ദ്രന്റെ ഗുണഗണങ്ങളെ വർണ്ണിക്കുവാൻ ഉപയോഗിച്ച വാത്മീകി ആദർശവ്യക്തിത്വത്തിൽ ഭാരതഭൂമിയെയല്ലേ അനുസ്മരിച്ചത്.

പിൽക്കാലകവികളിൽ

അസ്ത്യുത്തരസ്യാം ദിശി ദേവതാത്മാ
ഹിമാലയോ നാമ നഗാധി രാജഃ
പൂർവ്വാപരൗതോയ നിധീവഗാഹ്യ
സ്ഥിതഃ പൃഥിവ്യഃ ഇവ മാനദണ്ഡഃ

എന്ന കുമാരസംഭവത്തിലെ ഒന്നാം ശ്ലോകത്തിൽ തന്നെ മഹാകവി കാളിദാസൻ ഹിമാലയത്തെയും പൂർവ്വ പശ്ചിമ ദിക്കുകളിൽ വിലസുന്ന സമുദ്രങ്ങളെയും അൽസ്മരിച്ചുകൊണ്ട് നമ്മുടെ ഭാരതഭൂമിയെ കാവ്യഭംഗിയോടെ അഭിവ്യഞ്ജിപ്പിക്കുന്നുണ്ട്.

ഹിമവൽ സമുദ്രാന്തര മുദിചീനം
യോചന സഹസ്ര പരിമാണം

എന്നു് സമുദ്രങ്ങൾക്കു് വടക്കു് ഹിമാലയം വരെ നമ്മുടെ രാജ്യത്തിന്റെ നീളം ആയിരം യോജനയാണെന്നു് കൗടിലീയത്തിൽ ചാണക്യനും പറയുന്നുണ്ടു്. അങ്ങിനെ താരതമ്യേന അർവ്വാചീനന്മാരായ കവികളും മഹാപുരുഷന്മാരും ഈ പവിത്ര സങ്കല്പത്തെ അനുധാവനം ചെയ്യുന്നുവെന്നു് പറയാതെ നിവൃത്തിയില്ല.

അനേകം നാട്ടുകൾ ഒന്നിച്ചുകൂടി താൽക്കാലികമായി ഒരു രാഷ്ട്രമായിത്തീർന്ന രാജ്യമല്ല ഭാരതഭൂമിയെന്നും അനാദികാലം മുതൽതന്നെ ഈ നാട്ടിൽ നിവസിച്ചവരുന്ന ഹിന്ദുജനത, ഹിമവൽ സേതുപര്യന്തമുള്ള ഈ ഭൂമി ഒന്നാണെന്നും അതു് നമ്മുടെ മാതാവിനു തുല്ല്യമായ പവിത്രഭൂമിയാണെന്നും കണക്കാക്കിയിരുന്നു.

നമ്മുടെ നാടിന്റെ പാരമ്പര്യപ്രകാരം ഒരു സ്ത്രീയെ അവരുടെ മകന്റെ പേർ ചൊല്ലിയാണു് വിളിക്കാറുള്ളതു്. ഇന്നയാളുടെ ഭാര്യ എന്നു വിളിക്കുന്നതു് പാശ്ചാത്യരീതിയാണു്. ''അവർ രാമന്റെ അമ്മയാണു്, കൃഷ്ണന്റെ അമ്മയാണു്'' എന്നാണു് നാം പറയാറുള്ളതു്. അതുപോലെ ഏതോ ഒരു പൂർവ്വയുഗത്തിൽ നമ്മുടെ പൂർവ്വികനായി ജനിച്ച ഭരതൻ തന്റെ ഉജ്ജ്വല പരാക്രമത്തിൽ വിജയശ്രീലാളിതനായ ഒരു മഹാപുരുഷനായിരുന്നു. ഭരതന്റെ അമ്മയെന്ന നിലക്കു് ഭാരതം എന്നു് നമ്മുടെ ഭാരതഭൂമിയെ വിളിക്കുന്നതു് ഈ നാടിന്റെ മാതൃഭാവത്തെയാണു് ദ്യോതിപ്പിക്കുന്നതു്. അപവിത്രമായൊരു സങ്കല്പവും മാതാവിനെപ്പററിയുണ്ടാകുന്നതു് ഒരു പുത്രനു് സഹിക്കുവാൻ പററുകയില്ലല്ലോ. ഭാരതമെന്ന നാം നിവസിക്കുന്ന ഭൂമിയെ മാതാവായി കാണുമ്പോൾ ഈ പവിത്രതാബോധം അതിന്റെ അന്തർധാരയായി വർത്തിക്കുന്നുവെന്നു് പറയേണ്ടിയിരിക്കുന്നു. ഈ ബോധം മാതൃഭൂമിയെ സാധാരണ മാതൃസങ്കല്പത്തിലേക്കു് ഉയർത്തുന്നു. ദിവ്യയായ വിശ്വമാതാവിന്റെ ചൈതന്യം തുളമ്പുന്ന പ്രത്യക്ഷ രൂപമായിട്ടാണു് മഹായോഗി അരവിന്ദൻ ഈ ഭൂമിയെ ദർശിച്ചതു്.

ദേവി ഭുവന മനമോഹിനീ...
നീല സിന്ധുജല ധൗരാചരണതല

എന്നിപ്രകാരമാണു് ഈ നൂററാണ്ടിൽ ജനിച്ച രവീന്ദ്രനാഥ ടാഗോർ നമ്മുടെ മാതൃഭൂമിയെ സങ്കല്പിച്ചത്. ''ത്വംഹിദുർഗ്ഗാദശപ്രഹരണധാരിണീ'' എന്നു് സുപ്രസിദ്ധ ദേശീയഗാനമായ

''വന്ദേമാതര''ത്തിന്റെ കർത്താവിനെക്കൊണ്ട് പാടിച്ചതും ഈ മാതൃസങ്കല്പം തന്നെയാണ്. ഊർജ്ജസ്വലമായ ഈ മാതൃസങ്കൽപ്പം തന്നെയാണ് പിന്നീട് വൈദേശിക മേധാവിത്വത്തെ കടപുഴക്കിയെറിഞ്ഞു നമുക്ക് സ്വാതന്ത്ര്യം നേടിതന്നതെന്നോർക്കുമ്പോഴാണ് ആ സങ്കല്പശക്തിയുടെ അപാരത നമുക്ക് അനുഭവപ്പെടും.

## ഈ നാട്ടിലെ പർവ്വതങ്ങളും നദികളും നഗരങ്ങളും

അങ്ങനെ വടക്ക് ഹിമാലയം അതിന്റെ രണ്ടുകൈകളിൽ ഒന്ന് ആര്യനിലും(ഇറാൻ)മറേറതു കിഴക്കു ശൃഗപുരിയിലും(സിങ്കപ്പൂർ) ആഴ്ത്തിപ്പിടിച്ചുകൊണ്ടും തെക്ക് ദക്ഷിണ സമുദ്രം പരിശുദ്ധമായ തൃപ്പാദങ്ങളാൽ ലങ്കയാകുന്ന താമരദളം അർപ്പിച്ചുകൊണ്ടുമുള്ള നമ്മുടെ മാതൃഭൂമിയുടെ ഈ ചിത്രമാണ് അനേക സഹസ്രാബ്ദങ്ങളായി നമ്മുടെ ജനങ്ങളുടെ മനസ്സിലുണ്ടായിരുന്നത്. ഈ സങ്കൽപ്പം അതിപവിത്രമായ ജഗന്മാതാവിന്റേതു തന്നെയായിരുന്നു. ആമാതാവിന്റെ ശരീരത്തിലെ ഓരോതരി മണ്ണും ഓരോ ജലകണവും നമുക്ക് അതീവ പവിത്രങ്ങളാണ്. ആബോധത്തിൽ നിന്നാണ് അനേകം പവിത്രധാമങ്ങളുടേയും പുണ്യതീർത്ഥങ്ങളുടേയും സങ്കൽപ്പം ഉടലെടുത്തത്. ''ഗംഗേച യമുനേ ചൈവ'' എന്നു തുടങ്ങുന്ന നമ്മുടെ പവിത്ര നദികളെ ആവാഹിക്കുന്ന മന്ത്രമാണ് ലക്ഷക്കണക്കിനു് ഭക്തന്മാരായ ഹിന്ദുക്കൾ നമ്മുടെ മാതൃഭൂമിയുടെ പലസ്ഥലങ്ങളിൽ വെച്ചും ദിവസേന ഉരുക്കഴിക്കാറുള്ളത്. നദികൾ മാത്രമല്ല പർവ്വതങ്ങളും ഇവിടെ പവിത്രങ്ങളാണ്.

''മഹേന്ദ്രോ മലയഃ സഹ്യോ
ശക്തിമാതൃക്ഷ പർവ്വതഃ
വിന്ധ്യശ്ച പാരിയാത്രശ്ച
സപ്തൈതേ കുലപർവ്വതഃ

(മഹാഭാരതം ഭീഷ്മപർവ്വം അദ്ധ്യായം 9)

ഇത് കേവലം ഭാവനാസമ്പന്നമായ ഒരു സങ്കൽപ്പമല്ല. പ്രത്യുത ചരിത്രവും പൗരാണികവുമായ പ്രാമാണ്യം നിരവധി ഉണ്ടെന്നു കാണാൻ പ്രയാസമില്ല. അമ്പത്തൊന്നു ശക്തിപീഠങ്ങളുടെ സങ്കൽപ്പം തന്നെ നോക്കുക. പാർവ്വതിയുടെ പൂർവ്വാവതാരമായ സതീദേവി ദക്ഷയാഗത്തിൽ ദേഹവിയോഗം ചെയ്തുവല്ലൊ. ആ സതീ ദേവിയുടെ ജഡശരീരവുമെടുത്തു് പരിഭ്രാന്തനായ പരമശിവൻ ശിവതാണ്ഡവം ആടിയപ്പോൾ

മഹാവിഷ്ണു തന്നെ ചക്രായുധം കൊണ്ടു് ഓരോ അംഗമായി ഛേദിച്ചു് തള്ളിയെന്നും അങ്ങനെ മുറിഞ്ഞതായ സതീ ദേവിയുടെ ദേഹഭാഗങ്ങൾ വന്നുവീണ സ്ഥലങ്ങളാണ് ശക്തിപീഠങ്ങൾ ആയിതീർന്നതെന്നുമാണ് പുരാണകഥകൾ പറയുന്നത്. ഒരൊററ ദേവീസങ്കല്പത്തിൽ ഭാരതമെന്ന ഭൂവിഭാഗത്തെ മുഴുവൻ ഒതുക്കി നിർത്തിയിട്ടുണ്ടെന്നതിനു് വേറെ തെളിവു് ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ഈ അമ്പത്തിയൊന്നു് സ്ഥലങ്ങളിൽ ഒരു വിരൽ വന്നുവീണ സ്ഥലമാണ് കൽക്കത്തയിലെ കാളിഘട്ടം, പഞ്ചാബിലെ കാംഗ്രയിലാണ് നാവു് വന്നുവീണതു്; ആ സ്ഥലം ജ്വാലാമുഖിയായി മാറി. ഭൂഗർഭത്തിൽ നിന്നുയരുന്ന അഗ്നിജ്വാലയുടെ രൂപത്തിൽ ദേവി ഇന്നും അവിടെ പ്രത്യക്ഷീഭവിക്കുന്നുണ്ടു്. വരദാനഹസ്തമായ ഇടതുകൈ വന്നു വീണ വിശ്വവിശ്രുതമായ വരാണാസിയിലാണത്രെ അന്നപൂർണ്ണാദേവി കുടി കൊള്ളുന്നതു്. തന്ത്രചൂഡാമണി, കുബ്ജികാ തന്ത്രം, ജ്ഞാനാർണ്ണവം, തന്ത്രസാരം മത്സ്യ–സ്കന്ദ–പത്മപുരാണങ്ങൾ എന്നീ മഹൽഗ്രന്ഥങ്ങളിൽ പലരീതിയിലും ശക്തി പീഠങ്ങളെ വിവരിക്കുന്നുണ്ടു്.

തന്ത്രകർമ്മങ്ങളിൽ പ്രയോഗത്തിലുള്ള ഓരോ വിഭവത്തെയും ഇവിടെ പരാമർശിക്കേണ്ടിയിരിക്കുന്നു. സമസ്തബ്രഹ്മാണ്ഡത്തെയും സാധകന്റെ സ്വന്തം ശരീരമായ പിണ്ഡാണ്ഡത്തിൽ ന്യസിക്കുന്നതായ മഹാഷോഢാന്യാസത്തിന്റെ ഒരു കൊച്ചുപതിപ്പായ ലഘുഷോഢാന്യാസത്തിലാണ് ഇതുവരുന്നത്. 'ഗണേശഗ്രഹ നക്ഷത്രയോഗിനിരാശി രൂപിണിം ദേവാപീഠമയീം ധ്യായേൽ മാതൃകാം സുന്ദരീംപരം' എന്ന അംഗങ്ങളോടുകൂടിയ ലഘുഷൊഢാന്യാസത്തിൽ അവസാനന്യസം ശക്തിപീഠങ്ങളുടെ ന്യാസമാണ്. അവയുടെ മാതൃകാക്ഷരങ്ങളെ മുൻനിർത്തിക്കൊണ്ടുള്ള ഈ ന്യാസത്തിന്റെ ഓരോ ഖണ്ഡവും ബാഹ്യമാതൃകാന്യാസത്തിലെ അതായതു് ലിപിന്യാസത്തിലെ അതതു് ദേഹഭാഗങ്ങളെക്കൊണ്ടാണ് ചെയ്യുന്നതു്. വിസ്താരഭയത്താൽ ആ ന്യാസം ഇവിടെ കൊടുക്കുന്നില്ല. ഈ ന്യാസം കൊണ്ടു് സാധകൻ നിർവ്വഹിക്കുന്നതെന്താണ്? വിവിധ സ്ഥലങ്ങളിൽ വിരാജിക്കുന്ന അമ്പത്തൊന്നു് ശക്തിസ്രോതസ്സുകൾ ഓരോന്നിനെയും തന്റെ ദേഹത്തിൽ ന്യസിച്ച സാധകൻ, ഭാരതവർഷത്തിന്റെ യുഗയുഗാന്തരങ്ങളായി കുന്നുകൂടിക്കിടക്കുന്ന ആദ്ധ്യാത്മിക ശക്തിയെ മുഴുവനായും തന്റെ സ്ഥൂല സൂക്ഷ്മദേഹങ്ങളിലേക്കു് ആവാഹിക്കുകയാണ് ചെയ്യുന്നതു്. ഭാരതഭൂമിയിൽ ഈശ്വരൻതന്നെ ചെയ്തുവെച്ച ന്യാസം.

[ബ്രഹ്മാണ്ഡത്തിന്റെ തനിപ്പകർപ്പു് തന്നെയാണ് മാനസിക ദേഹമായ പിണ്ഡാണ്ഡം എന്ന പ്രപഞ്ചരഹസ്യത്തി

ന്റെ പശ്ചാത്തലത്തിന് കുറെക്കൂടി ആഴത്തിലുള്ള സംഗതി കൾ നമുക്ക് മനസ്സിലാകും. അകാരാദിക്ഷകാരാന്തം 51 മാതൃകാക്ഷരങ്ങളോട് ബന്ധപ്പെട്ട ഈ ശക്തി പീഠങ്ങളെ നമ്മുടെ മാതൃഭൂമിയുടെ ദേഹത്തിൽ ന്യസിച്ചുവെച്ചത് ജഗൽ സൃഷ്ടി കാരിണിയായ പരാശക്തി തന്നെയായിരിക്കണം. കാരണം ഏതെങ്കിലും ഒരു ഋഷീശ്വരന്റെ സൃഷ്ടിയാണ് ഈ ശക്തി പീഠങ്ങളെന്ന് പുരാണങ്ങളിലോ വേദങ്ങളിലോ പറഞ്ഞു കാണുന്നില്ല. സതീദേവിയുടെ മേലുദ്ധരിച്ച കഥയെ നാം കാര്യമായെടുക്കുകയാണെങ്കിൽ സാക്ഷാൽ വിഷ്ണു ഭഗവാൻ തന്നെയാണ് ഈ ന്യാസകർത്താവ്. വാസ്തവത്തിൽ ആ 51 ശക്തി കൾ, ജഗദംബികയുടെ ദേഹഭാഗങ്ങൾ ഒരുമിച്ച് ഉരുകിച്ചേർന്ന് രൂപം കൊണ്ടതു തന്നെയല്ലെ ഭാരതത്തിന്റെ സ്ഥൂലദേഹമായ ഈ ഭൂവിഭാഗം?

ഇതുകൊണ്ടുതന്നെയാണ് ഭാരതം ഒരു പുണ്യഭൂമിയായി ത്തീർന്നത്. ജഗദംബികയുടെ സമ്പൂർണ്ണ ലക്ഷണങ്ങൾ തികഞ്ഞ ശരീരം പുണ്യമാണെന്ന് സംശയലേശം കൂടാതെ നമുക്ക് പറയാമല്ലോ. ദേവതാ സ്വരൂപത്തിലെ സൂക്ഷ്മരൂപമായ മന്ത്രസ്പന്ദനത്തിലെ അംശങ്ങളെ ഓരോന്നായി ദേഹത്തിൽ തൊട്ടു പുരട്ടുക എന്ന ക്രിയയാണല്ലോ ന്യാസമെന്നതു തന്നെ. ആ ക്രിയ സാധാരണ ദേഹത്തിൽ ചെയ്യുന്നതു് അദ്ദേഹത്തെ ദേവതാമയമാക്കിത്തീർക്കുവാനാണ്. അതായത് ന്യാസം കഴിഞ്ഞ ദേഹം ദേവതാമയവും തന്മൂലം പവിത്രവുമായിത്തീരുന്നു. സാക്ഷാൽ ശ്രീനാരായണൻതന്നെ 51അക്ഷരസ്പന്ദനങ്ങളുമായി ബന്ധപ്പെട്ട ശക്തികളെ ഈ ഭൂവിഭാഗത്തിൽ ന്യസിക്കുക മൂലം നമ്മുടെ ഭാരതം പവിത്രമായിത്തീർന്നുവെന്നതു് തന്ത്രശാസ്ത്രദൃഷ്ട്യാ ഒരു ശാസ്ത്രീയ സത്യം മാത്രമാണ്.

**പരശുരാമൻ കേരളത്തിൽ ചെയ്തത്**

പുതിയതായി ഭൂവിഭാഗങ്ങളിൽ പ്രവേശിച്ച് കുടിയേറിപ്പാർപ്പ് തുടങ്ങിയാലും ആ ഭൂവിഭാഗത്തേയും ഈ വിധത്തിൽ നമ്മുടെ ആദ്ധ്യാത്മിക സംസ്കാരത്തിന്റേതായ തന്ത്രമാർഗ്ഗത്തിലൂടെ സംസ്കരിക്കുകയും പവിത്രീകരിക്കുകയും ചെയ്യാറുണ്ടെന്നുള്ളതിന് പ്രത്യക്ഷലക്ഷണമാണ് പരശുരാമൻ കേരളത്തിൽ ചെയ്തുവെന്ന് പറയപ്പെടുന്ന ശിവാലയ പ്രതിഷ്ഠകളും ദുർഗ്ഗാലയപ്രതിഷ്ഠകളും. മഴുവെറിഞ്ഞു് പശ്ചിമസമുദ്രത്തിൽ നിന്ന് വീണ്ടെടുത്തുവെന്ന കഥ അതിന്റെ അക്ഷരാർത്ഥത്തിൽതന്നെ എടുത്താലും അതിൽ വ്യംഗമായ കാവ്യാർത്ഥത്തെ ചരിത്രമായി വ്യാഖ്യാനിച്ചെടുത്താലും കേരളം ഒരു പുതിയ ഭൂവിഭാഗമാണെന്ന് സിദ്ധിക്കുന്നുണ്ടല്ലോ. അങ്ങിനെ പുതുതായി കുടിയേറിപ്പാർപ്പു തുടങ്ങിയ ഈ ഭൂമിയിൽ സാക്ഷാൽ പരശുരാമൻ 108

ശിവാലയങ്ങളും 108 ദുർഗ്ഗാലയങ്ങളും പ്രതിഷ്ഠിച്ചുവത്രെ. ശൈവമായും ശക്തമായും ഉള്ള ന്യാസങ്ങൾ ചെയ്ത് ഈ പുതിയ ഭൂവിഭാഗത്തെ മന്ത്രപൂതമാക്കിത്തീർത്ത് ഭാരതഭൂമിയിൽ വിലയിപ്പിക്കുകയെന്ന മഹൽ കൃത്യമാണ് അദ്ദേഹം ചെയ്തത്. ആ പരശുരാമനാകട്ടെ പ്രമുഖ തന്ത്രശാസ്ത്രങ്ങളിൽ ഒന്നായ പരശുരാമ കല്പസൂത്രത്തിന്റെ കർത്താവാണ്.

ഈ ഭാരതഭൂമി പല യുഗങ്ങളിലും ആസുരശക്തികളുമായി ഏറ്റുമുട്ടീട്ടുണ്ടെങ്കിലും അവയിലെല്ലാംതന്നെ അവസാന വിജയം കൈവരിച്ചിട്ടുമുണ്ട്. ലോകത്തിലെ ഏതു പ്രചണ്ഡ ആസുരശക്തിക്കും നശിപ്പിക്കുവാൻകഴിയാത്ത മരണമില്ലാത്ത ഒരേ ഒരു രാഷ്ട്രം ഭാരതവർഷം തന്നെയാണ്. ഈ യുഗത്തിൽ ഇന്നത്തെ കാലഘട്ടത്തിൽ ഭൗതികപ്രധാനമായ പാശ്ചാത്യസംസ്കാരത്തോട് ഏറ്റുമുട്ടിയെങ്കിലും, തകരാതെ മുന്നേറി, സുനിശ്ചിതമായ അന്തിമവിജയത്തെ പ്രതീക്ഷിച്ചുകൊണ്ടുള്ളതായ ഈ നവോത്ഥാനത്തിന്റെ സുപ്രധാനത്തിൽ ഈ ആർഷഭൂമിയുടെ ആദ്ധ്യാത്മിക ചൈതന്യത്തെ കാത്തുസൂക്ഷിക്കേണ്ടതും നമ്മുടെ ചരിത്രപരമായ കർത്തവ്യമാണ്, ഈ യുഗത്തിന്റെ പവിത്രധർമ്മമാണ്. ഇത്തരത്തിലുള്ള ഒരു നവോത്ഥാനപ്രസ്ഥാനത്തിന്റെ അഭേദ്യമായ ഘടകമായി വേണം കേരളത്തിലെ ക്ഷേത്രങ്ങളേയും പുനരുദ്ധരിക്കേണ്ടതും സംരക്ഷിക്കേണ്ടതും. സാങ്കേതിക പരിശീലനപദ്ധതിയുൾക്കൊള്ളുന്നതും നിർമ്മാണപരവും സാമ്പത്തികവും നിയമപരവും സാമൂഹ്യവുമായ ഒരു ബൃഹൽ പദ്ധതിയാണിവിടെ ഉടലെടുക്കേണ്ടത്. അതിന്റെ കളമൊരുക്കുന്നതിൽ നമ്മുടെ ഈ പ്രസ്ഥാനം മനസ്സുവെക്കേണ്ടതും ആ അടിസ്ഥാനത്തിൽ ക്ഷേത്ര സംരക്ഷണപ്രക്രിയകൾക്ക് രൂപം കൊടുക്കേണ്ടതുമാണ്. ഇന്നും ജനജീവിതത്തിന്റെ കേന്ദ്രബിന്ദുക്കളായിത്തീന്ന് രണ്ടാമതും ഉയിർത്തെഴുന്നേല്ക്കാൻ ക്ഷേത്രങ്ങൾക്ക് ശക്തിയുണ്ട്. സോമനാഥക്ഷേത്രവും നമ്മുടെ തളിക്ഷേത്രംപോലും അതിനുത്തമോദാഹരണങ്ങളാണ്. രാഷ്ട്ര നവോത്ഥാനത്തിന്റെ ഹൃദയ മിടിപ്പുമായി ക്ഷേത്ര സംരക്ഷണപ്രസ്ഥാനത്തിനു് സജീവബന്ധമുണ്ടായേ മതിയാവൂ. ഇതിന്റെ കളമൊരുക്കലോടൊപ്പം ഈ പ്രക്രിയയ്ക്കു ഏററവും ആവശ്യമായിട്ടുള്ള കാര്യം തന്ത്രശാസ്ത്രത്തിന്റെയും മന്ത്രോപാസനാജന്യമായ ആദ്ധ്യാത്മിക ചൈതന്യത്തിന്റെയും പ്രകാശത്തെ സ്വന്തം ജീവിതങ്ങളിൽ സാക്ഷാൽക്കരിക്കുന്ന ഒരു പുതിയ തലമുറയെ വളർത്തിയെടുക്കുകയാണ്. രാമകൃഷ്ണദേവനും ചട്ടമ്പിസ്വാമിയും നാരായണ ഗുരുദേവനും മററും തുടങ്ങിവെച്ചതു് ഇതാണെന്നു് അവരുടെ ജീവിതം വിളംബരം ചെയ്യുന്നു.

---

# 108 ശിവാലയങ്ങളും 108 ദുർഗ്ഗാലയങ്ങളും

## ശിവാലയങ്ങൾ

ശ്രീമദ്ദക്ഷിണ കൈലാസം ശ്രീപേരൂരു രവീശ്വരം
ശുചീന്ദ്രം ചൊവ്വരം മാത്തൂർ തൃപ്പങ്ങോട്ടഥ മുണ്ടയൂർ
ശ്രീമാന്ധാംകുന്ന ചൊവ്വല്ലൂർ പാണഞ്ചേരി കൊരട്ടിയും
പൊരണ്ടേക്കാട്ടവുങ്ങന്നൂർ കൊല്ലൂരും തിരുമംഗലം
തൃക്കാരിയൂരു കുന്നപ്രം ശ്രിവെള്ളൂരഷ്ടമംഗലം
വൈരാണിക്കളവും കൈനൂർ ഗോകർണ്ണമെർണാകുളം
പാരിവാലൂരടാട്ടും നൽപ്പുരപ്പിൽ ചാത്തമംഗലം
പാറാപറമ്പു തൃക്കൂരു പനയൂരു വയററില
വൈക്കം രാമേശ്വര രണ്ടുമേററുമാനൂരെടക്കൊളം
ചെമ്മന്തട്ടാലുവാ പിന്നെ തൃമിററക്കോട്ടു ചേർത്തല
കല്ലാററുപുഴ തൃക്കുന്ന ചെറുവത്തൂരു പൊങ്ങണം
തൃക്കപാലേശ്വരം മൂന്ന മവിട്ടത്തൂർ പെരുമ്മല
കൊല്ലത്തും കാട്ടകമ്പാല പഴയന്നൂരു പേരകം
ആതമ്പള്ള്യേർമ്പളിക്കാട്ടു ചേരാനെല്ലൂരു മാണിയൂർ
തളിനാലു കൊടുങ്ങല്ലൂർ വഞ്ചിയൂർ വഞ്ചുളേശ്വരം
പാഞ്ഞാർകുളം ചിററൂകുള മാലത്തൂരഥ കൊട്ടിയൂർ
തൃപ്പാളൂരു പെരുന്തട്ട തൃത്താല തിരുവല്ലയും
വാഴപ്പള്ളി പുതുപ്പള്ളി മംഗലം തിരുനക്കര
കൊടുമ്പൂരഷ്ടമിക്കോവിൽ പട്ടിണിക്കാട്ടു നഷ്ടയിൽ
കിള്ളിക്കുറിശ്ശിയും പുത്തൂർ കുംഭസംഭവമന്ദിരം
സോമേശ്വരരഞ്ചു വെഞ്ഞാല്ലൂർ കൊട്ടാരക്കര കണ്ടിയൂർ
പാലയൂരു മഹാദേവ നെല്ലൂരഥ നെടുമ്പുര
മണ്ണൂർ തൃച്ചളിയൂർ ശൃംഗപുരം കോട്ടൂരു മമ്മിയൂർ
പറമ്പുന്തള്ളി തിരുനാവസ്സുരീക്കാട്ടു ചേർത്തല
കോട്ടപ്പുറം, മുതുവറവളപ്പായ് ചേന്ദമംഗലം
തൃക്കണ്ടിയൂർ പെരുവനം തിരുവാലൂർ ചിറസ്സുലു.
ഇപ്പറഞ്ഞവ നൂററെട്ടും ഭക്തിയൊത്തു പഠിക്കുവോർ
ദേഹം നശിക്കിലെത്തീടും മഹാദേവന്റെ സന്നിധൗ
പ്രദോഷത്തിൽ ജപിച്ചാലഖിലശേഷ ദുരിതം കെടും
യത്ര യത്ര ശിവക്ഷേത്രം തത്രതത്ര നമാമ്യഹം.

## ദുർഗ്ഗാലയങ്ങൾ

ദുർഗ്ഗാലയങ്ങൾ നൂറ്റെട്ടും ദുഷ്കൃതം ദൂരെനീങ്ങുവാൻ
ദുഃഖം പോക്കേണമെൻപോറ്റി ദുർഗ്ഗാദേവീ നമോസ്തുതേ
വലയാലയമാദിക്കും, തൈക്കാട്ടും, കടലായിലും
കന്യാകുമാരി, കാമാക്ഷി, മൂകാംബി, ചെറുകുന്നിലും
കുമാരനെല്ലൂർ, കാവിടും ചേരനെല്ലൂരു, ചെങ്ങളം
തോടിപ്പള്ളി, ഇടപ്പള്ളി, പേരൂർകാവ്, മയിൽപ്പുറം
വെള്ളിത്തട്ടഴകത്തെന്നും ചാത്തന്നൂർ, നെല്ലുവായിലും
അന്തിക്കാടവണങ്ങോട, ഞയ്യന്തോള, യ്യങ്കുന്നിലും
കടപ്പൂരുഴലൂരെന്നും ചൊല്ലാം പുന്നരിയമ്മയും
കാരമുക്ക, മിടക്കുന്നി, ചെമ്പുക്കാവീടനാട്ടുമേ
പൂവ്വത്തിശ്ശേരി ചേർപ്പെന്നും കുട്ടനെല്ലൂരു ചേർത്തലെ
വെള്ളിക്കുന്നെന്നു ചൊല്ലുന്ന വേണ്ടൂർ മാണിക്കമംഗലം
വിളപ്പാ, വെളിയന്നൂരും, വെളയാങ്കോട്ട്, വിടക്കൈടി
ഈങ്ങയൂരു, മിടപ്പെറ്റ, കട്ടലും, കരുമാപ്പുറെ.
ചൊല്ലാം, കൈവാലയും, പുത്തൂ, റാറൂറൂർ, ചെങ്ങണക്കുന്നിവ
പോത്തന്നൂരു, ളിയന്നൂരും, പന്തലൂർ, പന്നിയങ്കര
മരുതൂർ, മറവഞ്ചേരി, ഞാങ്ങാട്ടിരി, പകണ്ണന്നൂർ
കാട്ടൂർ, പിഷാരി, ചിറ്റണ്ട ചോറ്റാനിക്കര രണ്ടിലും
അയത്ര, രിടയന്നൂരും, പുത്തൂക്കോട്ട്, കടലുണ്ടിയും
തിരു[illegible]ളം, കിടങ്ങൂത്തു, വിരങ്ങാട്ടൂർ, ശിരസ്സിലും
പേച്ചങ്ങന്നൂരു് മങ്ങാട്ടൂർ, തത്തപ്പള്ളി, വരക്കലും
കരിങ്ങാച്ചിറ, ചെങ്ങന്നൂർ, തോഴാന്നൂരു് കൊരട്ടിയും
തേവലക്കോട്ടിളം പാറ, കറുഞ്ഞിക്കാട്ടുകാരയിൽ
തൃക്കണ്ണിക്കാട്ടുമിയിടെ, ഉണ്ണൂർ, മംഗലമെന്നിവ
തെച്ചിക്കോട്ടോല, മൂക്കോല, ഭക്തിയാൽ ഭക്തിശാലയും
കിഴക്കനിക്കൊ, ടഴിയൂർ വള്ളൂർ വള്ളൊടിക്കുന്നിവ
പത്തിയൂർ തിരുവാലത്തൂർ ചൂരക്കോടെന്നു് കീഴട്ടൂർ
ഇരിങ്ങോളം കടമ്പേരി തൃച്ചംബര മിതാദരാൽ
മേഴക്കുന്നത്തു മാവട്ടൂർ തൃപ്പള്ളേരി കുളമ്പിലും
ലൂണനാരായണം, നെല്ലൂർ ക്രമത്താൽ ശാലരണ്ടിലും
അഷ്ടമി കാർത്തിക ചൊവ്വ നവമി വെള്ളിയാഴ്ചയും
പതിന്നാലും തിങ്കൾ മുതൽ സന്ധ്യാകാലേ വിശേഷത:
ആതുരന്മാർ ജപിച്ചീടിൽ ആരോഗ്യമുളവായ്‌വരും
മംഗല്യസ്ത്രീകളെണാകിൽ നൽകുന്നു നെടുമംഗലം
ഗർഭമുള്ളോർ ജപിച്ചീടിൽ സൽപുത്രരുളവായ്‌വരും
ആയുസ്സിനും ശിശുക്കൾക്കും ഭക്തിവദ്ധന നൽകുമേ
ഭൂതപ്രേത പിശാചുക്കൾ ജപിച്ചാലകലും തുലോം
ദാരിദ്ര്യഭയ ദുഃഖങ്ങളാപത്തുകളനർത്ഥവും
**നീക്കിരക്ഷിക്കുമെന്നമ്മേ ദുർഗ്ഗാദേവി നമോസ്തുതേ.**

★

# തന്ത്രസമുച്ചയത്തിലെ ധ്യാനശ്ലോകങ്ങളും മൂലമന്ത്രങ്ങളും

## ധ്യാനശ്ലോകങ്ങൾ

### വിഷ്ണു

ഭാസ്വൽ ഭാസ്വൽ സഹസ്രപ്രഭമരിദര കൌമോദകീ പങ്കജാനി
ദ്ദോർഘലിഭൈിർബ്ബാഹ്വ ദധാനമജിത മാപീത
വാസോവസാനം
ധ്യായേൽ സ്ഫായൽ കിരിടോജ്വല മകുട മഹാകുണ്ഡലം
വന്യമാലാ
വത്സശ്രീ കൌസ്തുഭാഢ്യം സ്മിത മധുരമുഖം
ശ്രീധരാശ്ലിഷ്ടപാർശ്വം

അർത്ഥം:—ശോഭിച്ചിരിക്കുന്ന ആയിരം ആദിത്യന്റെ തേജസ്സോടും നീണ്ടുരുണ്ട നാലു തൃക്കൈകളിൽ ചക്രം, ശംഖ്, കൌമോദകി എന്ന ഗദ, താമരപൂവ് എന്നിവ ധരിച്ചും, മഞ്ഞപ്പട്ടുടുത്തും അതീവ ശോഭയോടു കൂടിയ കിരീടം, മകുടം മകരകുണ്ഡലങ്ങൾ വനമാല, കൌസ്തുഭമെന്ന രത്നം, ശ്രീവത്സമെന്ന അടയാളം എന്നിവകൊണ്ട് അലങ്കരിക്കപ്പെട്ടും മധുര മന്ദസ്മിതത്തോടു കൂടിയ മുഖാരവിന്ദത്തോടും വലത്തുവശത്ത് ശ്രീ ഭഗവതിയാലും ഇടത്തു് ഭൂമിദേവിയാലും ആശ്ലേഷിക്കപ്പെട്ടു കൊണ്ടുമുള്ള വിഷ്ണു ഭഗവാനെ ധ്യാനിക്കുന്നു.

**മൂലമന്ത്രം:- ഓം നമോ നാരായണായ**

### ശിവൻ

ബിഭ്രദ്ദോർഭി: കുഠാരം മൃഗമഭയവരൌ സുപ്രസന്നോ മഹേശ;
സർവ്വാലങ്കാരദീപ്ത: സരസിജനിലയോ വ്യാഘ്രചർമ്മാത്ത
വാസാ
ധ്യേയോ മുക്താപരാഗാമൃതരസകലിതാദ്രിപ്രഭ പഞ്ചവക്ത്ര:
സ്ത്ര്യക്ഷ: കോടീരകോടി ഘടിത തുഹിനരോചിഷ്കലാ
തുംഗമൗലി:

അർത്ഥം:— നാലുതൃക്കൈകളിൽ പരശു, മൃഗം, അഭയം, വരദം എന്നിവ ധരിച്ചും ഏററവും പ്രസന്നമായ മുഖത്തോടും കടകാംഗുലീയ കേയൂരനൂപുരാദി സർവ്വാലങ്കാരങ്ങളെക്കൊണ്ട് ശോഭിച്ചും, താമര പൂവിൽ ഇരിക്കുന്നതായും, പുലിതോൽ ഉടുത്തും, മുത്തുപ്പൊടികളും, അമൃതരസവും കൂടിയ പർവ്വതം എന്നപോലെ വെളുത്ത നിറവും അഞ്ചുമുഖങ്ങളും മുമ്മൂന്നു തൃക്കണ്ണുകളോടും, ജടാഭരത്തിന്റെ അഗ്രത്തിങ്കൽ ബന്ധിച്ചിരിക്കുന്ന ചന്ദ്രക്കലയും, ഉന്നതമായ കേശഭാരം കൊണ്ട് പ്രശോഭിക്കുന്ന പരമേശ്വരനെ ധ്യാനിക്കുന്നു.

മൂലമന്ത്രം:  ഓം നമഃശ്ശിവായ

**ശങ്കരനാരായണൻ**

ധ്യേയോ ജടാമകുട ചന്ദ്രകലേഖ മൂർദ്ധാ
ത്ര്യക്ഷസ്സുരക്ഷ ജനപീതദുകൂലവാസാഃ
ഈശാച്യുത സ്രുഗീ ശിഖചക്ര കപാലശംഖാൻ
ബിഭ്രത്സിതാസിത വപുർദ്ദ്യുചിതാത്മഭൂഷ.

അർത്ഥം:—ജട, മകുടം, ചന്ദ്രക്കല, എന്നിവയാൽ ശോഭിച്ചിരിക്കുന്ന ശിരസ്സ്, മൂന്നു തൃക്കണ്ണുകൾ, പുലിത്തോലും മഞ്ഞപ്പട്ടും ധരിച്ചും, തൃക്കൈകളിൽ ശൂലം, ചക്രം, ശംഖ്, കപാലം എന്നീ ആയുധങ്ങൾ ധരിച്ചും വലതുഭാഗം വെളുപ്പ് നിറവും, ഇടതുഭാഗം കറുത്ത നിറവും ശിവന്റെയും വിഷ്ണുവിന്റെയും ആഭരണങ്ങളോടും കൂടിയ ശങ്കരനാരായണനെ ധ്യാനിക്കുന്നു.

മൂലമന്ത്രം—ഓം ഹ്രൂം ശിവനാരായണായ നമഃ

**ഗണപതി**

വിഘ്നേശം സപരശ്വധാക്ഷവടികാ ദന്തോല്ലസല്ലഡ്ഡുകൈ
ദ്ദോർഭിഃ പാശസൃണിസ്വദന്തവരദാ ന്വിപ്ലൂയ്‌വ്യാ ചതുർഭിർയ്യുതം
ശുണ്ഡാഗ്രാഹിത ബീജപൂരമുരുകുക്ഷിം ത്രീക്ഷണം സംസ്മരേൽ
സിന്ദൂരാഭമിഭാസ്യ മിന്ദുശകലാദ്യാകല്പ മബ്ജാസനം

അർത്ഥം:—നാലു തൃക്കൈകളിൽ പരശ്വധം, അക്ഷമാല സ്വദന്തം ലഡ്ഡുകമണി എന്നിവ അല്ലെങ്കിൽ പാശം, അങ്കുശം, സ്വദന്തം, വരദം എന്നിവ ധരിച്ചും, തുമ്പിക്കൈയ്യിൽ മാതളനാരങ്ങയും വലിയ വയറോടും, മൂന്നു തൃക്കണ്ണുകളോടും കൂടിയ രക്തവർണ്ണവും, ആനയുടേതുപോലുള്ള മുഖവും, ചന്ദ്രക്കലയോടുകൂടിയ അലങ്കാരങ്ങളും പത്മാസനസ്ഥിതിയും ആയ ഗണപതിയെ സമ്യക്കാകുംവണ്ണം ധ്യാനിക്കുന്നു.

മൂലമന്ത്രം—ഓം ഗം നമഃ

**ശാസ്താവ്:**

സ്നിഗ്ദ്ധാരാള വിസാരികുന്തളഭരം സിംഹാസനാദ്ധ്യാസിനം
സ്ഫൂർജ്ജൻ പത്രസുക്ലൃപ്തകുണ്ഡലമഥേഷ്വിഷ്വാസഭൃദ്ദോർദ്വയം
നീലക്ഷൌമവസം നവീന ജലദശ്യാമംപ്രഭാ സത്യക
സ്ഫായൽ പാർശ്വയുഗം സുരക്തസകലാകല്പം സ്മരേദാര്യകം

അർത്ഥം:— മനോഹരമായ കറുനിരകളോടുകൂടിയ കേശഭാരത്തോടും, സിംഹാസനത്തിന്മേൽ ഇരിക്കുകയും പത്രകുണ്ഡലങ്ങളും കൈകളിൽ വില്ലും, ശരവും, ധരിച്ചും നീലനിറമുള്ള പട്ടുവസ്ത്രം ധരിച്ചും പുതുമേഘംപോലെ ശ്യാമവർണ്ണവും. പ്രഭ എന്ന പത്നിയോടും 'സത്യകൻ' എന്ന പുത്രനോടുംകൂടിയ ചുവപ്പ് നിറമുള്ള അലങ്കാരങ്ങളോടും കൂടിയ ശാസ്താവിനെ സ്മരിക്കുന്നു.

**മൂലമന്ത്രം: ഓം ഘ്രൂം നമഃ പരായഗോപ്ത്രേ**

**സുബ്രഹ്മണ്യൻ**

സ്ഫുരന്മകുട പത്രകുണ്ഡല വിഭൂഷിതം ചമ്പക
സ്രജാ കലിത കന്ധരം കരയുഗേന ശക്തിംപവീം
ദധാനമഥവാ കടീകലിത വാമഹസ്തേഷ്ടദം
ഗുഹം ഘുസൃണ ഭാസുരം സ്മരത്ത പീതവാസോവസം

അത്ഥം:– ശോഭിച്ചിരിക്കുന്ന മകുടം പത്രമയകുണ്ഡലങ്ങളാം ചമ്പകമാലയണിഞ്ഞ കഴുത്തു രണ്ടുകൈകളിൽ വജ്രം, വേൽ, അല്ലെങ്കിൽ ഇടതുകൈ കടീബന്ധമായും വലതുകൈ വരദമുദ്രയായും കുങ്കുമം കൊണ്ട് ശോഭിച്ചിരിക്കുകയും മഞ്ഞവർണ്ണത്തിലുള്ള പട്ടും ധരിച്ചുകൊണ്ടുള്ള സുബ്രഹ്മണ്യനെ ധ്യാനിക്കുന്നു.

**മൂലമന്ത്രം—ഓം വചൽഭുവേ നമഃ**

**ദുർഗ്ഗ**

ദുർഗ്ഗാം ധ്യായതുദുർഗ്ഗതി പ്രശമനീം ദൂർവ്വാദളശ്യാമളാം
ചന്ദ്രാർദ്ധോജ്ജ്വലശേഖരാം ത്രിനയനാ മാപീത വാസോവസം
ചക്രം ശംഖമിഷും ധനശ്ചദധതീം കോദണ്ഡബാണാംം ശയോർ
മുദ്രേ വാ/ഭയ കാമദേ സകടിബന്ധാഭീഷ്ടദാം വാനയോഃ

അത്ഥം:—ദാരിദ്ര്യനാശനശീലയും കറുകനാമ്പുപോലെ പച്ചനിറത്തോടും ചന്ദ്രക്കലയോടും കൂടിയ ശിരോലങ്കാരത്തോടുംകൂടിയും മൂന്നു തൃക്കണ്ണുകളോടും മഞ്ഞപ്പട്ടും ധരിച്ചും 1 ചക്രം, 2 ശംഖ്, 3 ശരം, 4 ധനുസ് അല്ലെങ്കിൽ 3ഉം 4ഉം അഭയവും വരദവുമായിട്ടും അതുമല്ലാതെ 3–ാമത്തേത് കടിബന്ധവും 4–ാമത്തേത് വരദവും ഇങ്ങനേയും ആയിട്ടുള്ള ദുർഗ്ഗയെ ധ്യാനിക്കുന്നു.

**മൂലമന്ത്രം– ഓം ഹ്രീം ദും ദുർഗ്ഗായൈ നമഃ**

**ഭദ്രകാളി**

ഖഡ്ഗം കപാലം ത്രിശിഖം ചഖേടം
ഭുജൈർ ദ്ധധാനാം ശിശുചന്ദ്രഭൂഷാം
ഭുജംഗമൈർ ഭൂഷിത കാന്തദേഹാം
കാളീം നവാം ഭോദ നിഭാംനമാമി

അത്ഥം: വാൾ കപാലം, ത്രിശൂലം, പാനപാത്രം എന്നിവ ധരിച്ചും, ചന്ദ്രക്കലയും, സർപ്പമാല്യവും ധരിച്ചും പുതുമേഘത്തിന്റെ നിറത്തോടുംകൂടിയ ഭദ്രകാളിയെ ഞാൻ നമസ്കരിക്കുന്നു.

**മൂലമന്ത്രം—ഓം ഐം ക്ലീം സൗഃ ഹ്രീം**

**ഭദ്രകാള്യൈ നമഃ**

### ഭദ്രകാളിയുടെ മറെറാരു ധ്യാനം

അഞ്ജനാചലനിഭാ ത്രിലോചനാ
സേന്ദുഖണ്ഡവിലസൽകപർദ്ദികാ
രക്തപട്ടപരിധായിനീചതു-
ശ്ചാരുദംഷ്ട്ര പരിശോഭിതാനനാ
ഹാരനൂപുര മഹാർഹകണ്ഡലാ
ദൃ ജ്ജ്വലാ ഘുസൃണ രഞ്ജിതസ്തനാ.
പ്രേതരൂഢഗ്ഗണ സൽ കപാലിനീ
ഖഡ്ഗ ചമ്മഭൃദിഹാസ്തുഭൈരവീ

അഞ്ജനപർവ്വതം പോലെയുള്ളവളും, മൂന്ന് കണ്ണുകൾ ഉള്ളവളും, ചന്ദ്രക്കലെ, ജഡാബന്ധം, ചുവന്ന പട്ടുവസ്ത്രം, നാലു ദംഷ്ട്രകൾകൊണ്ട ശോഭിച്ചിരിയ്ക്കുന്ന മുഖം, മുത്തുമാല, ചിലമ്പ്, കുണ്ഡലം മുതലായവയോടുകൂടിയവളും, സ്തനങ്ങളിൽ കുങ്കമം അണിഞ്ഞവളും, ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, ഈശ്വരൻ, സദാശിവൻ ഇവരാൽ പ്രാപ്തമായിരിയ്ക്കുന്ന ആസനത്തിങ്കൽ ഇരിയ്ക്കുന്നവളും, ശൂലം, കപാലം, ഖഡ്ഗം, ഖേടം. ["ശൂലായ നമഃ കപാലായ നമഃ ഖഡ്ഗായ നമഃ ഖേടായ നമഃ] എന്നീ ആയുധങ്ങളോടും കൂടിയിരിയ്ക്കുന്നവളുമായ ഭദ്രകാളി [ശേഷസമുച്ചയം മൂന്നാം പടലം ശ്ലോകം 105]

# ശുദ്ധിപത്രം

| പേജ് | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 36 | 7 | ക്ഷേത്രാധിപാ ∫ ഘരുജിൽ | ക്ഷേത്രാധിപോ ∫ ഘരുജിൽ |
| ,, | 8 | ഗിരിശാദിരൂപാണി | ഗിരിശാദിരൂപാണീ |
| 41 | 3 | ∫ ത്രാധാര ∫ ധേയ | ∫ ത്രാധാരാ ∫ ധേയ |
| ,, | 5 | ദൊഷൈ ∫ ത്രൈകം | ദോഷ ∫ ത്രൈ്യകസ്ഥിതേ |
| 45 | | മധ്യാപടേ | മദ്ധ്യാ ∫ വടെ |
| 56 | 7 | സുധിഃ | സുധീഃ |
| ,, | 8 | സംബുദ്ധാഗച്ഛ | സംബുദ്ധ്യാ ∫ ഗച്ഛ |
| | 10 | തോയേവതാര്യ | തോയേ ∫ വതാര്യ |
| | 10 | നിമ്മലാ | നിമ്മലാഃ |
| 00 | 12 | ശംഖമത്വന്വയഃ | ശംഖമിത്യന്വയഃ |
| 123 | 26 | 116ാം പേജിൽ ചിത്രം രണ്ട് നമ്പർപ്രകാരം ക്രമത്തിൽ ചേർക്കുന്നു. | |
| 75 ചിത്രം 5 | | 8 ഗണപതി 9 വീരഭദ്രൻ | 8 വീരഭദ്രൻ 9 ഗണപതി |

| | | | |
|---|---|---|---|
| 136 | 2 | ഡക്കാ ഡുക്കാ | ഢക്കാ ഢുക്കാ |
| ,, | 21 | വിധരിണോ/ഭിതഃ | വിധായിനോ/ഭിതഃ |
| ,, | 6, 7 | ഡക്ക | ഢുക്കാ |
| ,, | 8 | ഡുക്കാ | ഢുക്കാ |
| 154 | 1 | ദോഷൈത്വ | ദോഷൈസ്ഥ |
| ,, | 8 | സമാധ്യ | സമാഢ്യ |
| 155 | 28 | വിതറുന്നു | സ്പർശിയ്ക്കുന്നു |
| 156 | 2 | ഇതു് | മേല്പറഞ്ഞ അസ്രുകലശം |
| 160 | 1 | പ്രതിഷ്ഠം | പ്രാസാദപ്രതിഷ്ഠം |
| 170 | 21 | പ്രച്ഛിന്നത്തി | പ്രച്ഛിന്നതി |
| 1 ,, | 27 | വിവജ്ജിതൌ | വജ്ജിതൌ |
| 171 | 21 | വാഞ്ചിതാത്ഥദം | വാഞ്ഛിതാത്ഥദം |
| 172 | 10 | ചത്വംരി | ചത്വാരി |
| 174 | 17 | നിഗൂഡ | നിഗൂഢ |
| 80 | 27 | തരകളായാവലി | തരകളായാവലീ |
| ,, | 28 | പീയൂഷാപ്പാ | പീയൂഷാ/പ്പാ |
| 206 | 1 | ചകാരം | പകാര |
| 262 | 4 | പ്രഹസ്യ | പ്രസഹ്യ |
| ,, | 5 | വിദസ | വിദസ്സ |
| ,, | 6 | ച്യതോ | പ്യതോ |
| ,. | 17 | മിഥുനഭാ | മിഥുനഭം |
| ,, | 18 | കക്കിട | കക്കട |
| ,, | 20 | മീനഭാ | മീനഭം |
| 262 | 22 | വൃച്ഛ്വകേ | പൃച്ഛ്വകേ |
| 267 | 2 | ദാന | ഭാനു |
| ,, | 3 | ദാരു | ദാന |
| 82 | 19 | കാരയതേ | കാരയേൽ |
| ,, | 14 | വിഭജ്വ | വിഭജ്യ |
| ,, | 13 | വിധരാ | വതരാ |
| 78 | 2 | 12 ബ്രാഹ്മീ. | 12 ഗണപതി. വീരഭദ്രൻ കഴിഞ്ഞാൽ ഗണപതി വേണം. പിന്നെ എഴുതിയതുപോലെ. |
| 59 | 19 | പ്രതീകമായ | പ്രതീകമായ |
| 44 | 16 | എല്ലാ | എല്ലാം |
| 46 | 11 | സംതൃപ്തയാ | ദേവ്യാജ്ഞയാ |
| xi | 21 | P.K. മാനവിക്രമൻരാജാ | P. K. ശ്രീമാനവിക്രമൻരാജാ |
| xi | 31 | 110 മാക്ക് | 100%ൽ കൂടുതൽ |

# ഗ്രന്ഥസൂചിക

1. അഥര്‍വ്വ വേദം
2. അനുഷ്ഠാന പ്രകാശിക
3. ആഗമ രഹസ്യം
4. ആർഷജ്ഞാനം
5. ഈശാവാസ്യ ഉപനിഷത്ത്
6. ഋഗ്വേദം
7. കുമാരസംഭവം
8. കുഴിക്കാട്ട് പച്ച
9. ഗദ്യമാലിക—അപ്പൻതമ്പുരാന്റെ ലേഖനം
10. ജാതകാദേശം
11. തന്ത്രദർപ്പണം
12. തന്ത്രസമുച്ചയം
13. താളവാദ്യങ്ങൾ (പ്രബന്ധങ്ങൾ) –പി. എസ്. വാരിയർ
14. ദേവാർച്ചാപദ്ധതി
15. നാരായണസൂക്തം
16. നാരായണീയം
17. നിത്യോത്സവം
18. പരശുരാമകല്പസൂത്രം
19. പാതഞ്ജലയോഗസൂത്രങ്ങൾ
20. പ്രപഞ്ചസാരതന്ത്രം
21. പ്രപഞ്ചസാര സാര സംഗ്രഹം
22. പ്രശ്നമാർഗ്ഗം
23. പുടയൂർഭാഷ
24. ഭസ്മജാബാല്യോപനിഷത്ത്
25. ഭാവനോപനിഷത്ത്
26. മന്ത്ര ഔർ മാതൃകാവോം കാ രഹസ്യ
27. മന്ത്ര മഹോദധി
28. മനുസ്മൃതി
29. മാഹേശ്വരസൂത്രങ്ങൾ
30. മഹാനാരായണോപനിഷത്ത്
31. മന്ത്രപ്രയോഗങ്ങൾ
32. മനുഷ്യാലയചന്ദ്രിക
33. യജുർവേദം
34. യോഗതാരാവലി– ശങ്കരാചാര്യസ്വാമികൾ
35. യന്ത്രചിന്താമണി
36. രണ്ടുചൈനയിൽ–സർദാർ കെ. എം. പണിക്കർ
37. ലളിതാരഹസ്യം (ബ്രഹ്മാണ്ഡപുരാണാന്തർഗ്ഗതം)

38. ലളിതാ സഹസ്രനാമഭാഷ്യം (ഭാസ്കരരായർ)
39. വരിവസ്യാരഹസ്യം
40. വാത്മീകി രാമായണം
41. വിഷ്ണുപുരാണം
42. വിശ്വകർമ്മ്യം
43. വിവേകാനന്ദ സാഹിത്യ സർവ്വസ്വം
44. വിചാരധാര
45. ശാരദാതിലകം
46. ശിവപുരാണം
47. ശിവാഗമപ്രയോഗചന്ദ്രിക
48. ശേഷസമുച്ചയം
49. ശില്പിരത്നം
50. ശ്രീവിദ്യാരത്നാകരം (കർപാത്രിജി മഹരാജ്)
51. ശ്രീമദ് ഭാഗവതം
52. ശ്രീമദ് ഭഗവദ്ഗീത
53. ശ്രീമഹാഭാരതം
54. ശ്രീനാരായണ ഗുരുദേവന്റെ സമ്പൂർണ്ണകൃതികൾ
55. ഷട്ചക്രനിരൂപണം
56. സകലാഗമ സാരസംഗ്രഹം
57. സപരിവാരംപൂജകൾ
58. സ്വാമി വിവേകാനന്ദന്റെ ജീവചരിത്രം
59. ഹഠയോഗ പ്രദീപിക
60. ഹോരാശാസ്ത്രം
61. Introduction to Thanthra Sasthra
62. Kundalini bv Pandit Gopikrishna
63. Gayathri – Taimini
64. Laya Yoga
65. Quantum Mechanics
66. Power as world series
67. Principles of Thanthra vol. I
68. Do. vol II
69. Rig Veda
70. Serpeant Power
71. Sakthi and Saktha
72. Soundarya Lahari – Sree Sankaracharya
73. Sakthi Peedhas – D. C. Sorcar
74. Sethu Bandha – Bhaskara Raya
75. The Garland of letters
76. Tao on Physics – Frid Tjoff Copra

